ഭാഷാ

# ശുകസന്ദേശം

## സവ്യാഖ്യാനം

പരിഭാഷകൻ,

മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.



വ്യാഖ്യാതാവ്,

വടക്കങ്കൂർ രാജരാജവൎമ്മരാജാ.

KAMALALAYA PRINTING WORKS & BOOK DEPOT,
TRIVANDRUM.

ഭാഷാ

# ശുകസന്ദേശം

## സവ്യാഖ്യാനം.

---

പരിഭാഷകൻ,

മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

വ്യാഖ്യാതാവ്,

വടക്കുംകൂർ രാജരാജവർമ്മരാജാ.

---

"കമലാലയാ" പ്രസ്സ്,

തിരുവനന്തപുരം.

1120.

[Price Rs 3½.

ഭാഷാ

# ശുകസന്ദേശം.

## സവ്യാഖ്യാനം.

## പൂർവ്വഭാഗം.

### മൂലം.

ലക്ഷ്മ്യാരാമേ ശരദി ശശിനസ്സൌധശൃംഗേ കയോശ്ചിൽ
പ്രേമ്ണാ യൂനോസ്സഹവിഹരതോഃ പേശലാഭിഃ കലാഭിഃ ॥
ദാരാസേധഃ കാന്ത ഹതവിധേർദ്ദൂരനീതസ്സ തസ്യാഃ
ശ്രാന്തസ്സ്വപ്നേ ശുകമിതി ഗിരാ ശ്രാവ്യയാ സന്ദിദേശ ॥ ൧ ॥

### ഭാഷ.

ലോകേ രാഗാം ശരച്ചന്ദ്രികവഴി ചിത്തരും–
രാവിൽ വെൺമേടയിന്മേൽ –
കൈകോർത്തുംകേളിയാടിപ്രണയമൊടമരും–
സ്ത്രീപുമാന്മാരിലേകൻ,
ഹാ! കേറില്ലെങ്ങ ദുഷ്ടൻ വിധി?—ഇണപിരിയെ
ക്ലിഷ്ടമൊററയ്ക്കു ദൂര–
ത്താകെച്ചൊന്നാൻ കിനാവിൽ ശുകമൊടവനവൾ–
ക്കുള്ള സന്ദേശവാക്യം ॥ ൧ ॥

### വ്യാഖ്യാനം.

ശ്രീ ലക്ഷ്മീദാസനാകും കവിമണിയുടെ നൽ–
കീരസന്ദേശകാവ്യം
സാലങ്കാരം സമൃദ്ധരസമുദിതപദ–
പ്രൗഢി ഗംഭീരഭാവം

മൂലം, തൽഭാഷ തീൎത്താൻ സുകവിമകുടമാം-
കുഞ്ഞുകുട്ടക്ഷമാഭൃ-
ത്താലസ്യം വിട്ടു ഞാനിന്നതിനൊരു ചെറുതാം-
വ്യാഖ്യ നിൎമ്മിച്ചിടുന്നേൻ.

ഖ്യാതന്മാർ മാനവേദപ്രഭൃതികൾ വിബുധ-
ശ്രേഷ്ഠർ മുൻ തീൎത്ത സംരോ-
ഴപതം വ്യാഖ്യാസമൂഹം ബഹുവിധമവലോ-
കിച്ചു തത്ത്വം ഗ്രഹിച്ചും
ചേതസ്സിങ്കൽ പദാൎത്ഥൗചനിരസഗുണദോ-
ഷാദിയോൎത്തും രചിപ്പോ-
രേതദ്വ്യാഖ്യാനമുറവും വിബുധജനമന-
സ്തുഷ്ടിനേടട്ടെ നിത്യം.

ശ്രീലക്ഷ്മീദാസനാകും കവിവരനുടെ നൽ-
കാവ്യമാം രോഹണശ്രീ-
ശൈലം പ്രൗഢാൎത്ഥരത്നോജ്ജ്വലരസഭരിതം
പൊൽവു മേഘാദിരാഗം;
ബാലന്മാൎക്കും സുഖം പൂകുന്നതിനുടെ ഗുഹകളിൽ
കേറിടാനൊത്തിടുംമ-
ട്ടാല്യം വ്യാഖ്യാനകോണിപ്പടി ഗുരുകൃപയാ-
ലൊന്നു ഞാനിന്നു തീൎപ്പൂ.

ശുകസന്ദേശകാവ്യത്തി-
ന്നകം ഗൂഢാൎത്ഥദുൎഗ്രഹം
തികച്ചും വെളിവാക്കുന്നു
'ശുകദീപക'മുജ്ജ്വലം.

ശ്ലോകം ൧. മഹാകവിയായ ലക്ഷ്മീദാസൻ സന്ദേശത്തിലെ പ്രഥമപദ്യത്തിൽ കഥാവസ്തുവിനെ അവതരിപ്പിക്കുന്നു. ഒരു കാമുകനും കാമിനിയും ശരൽക്കാലത്തു നിലാവു പരന്നു തിളങ്ങുന്ന ഒരു രാത്രിയിൽ ഉന്നതമായ വെൺമേടയിങ്കൽ ബഹുവിധങ്ങളായ ലളിതവിനോദങ്ങളിൽ വ്യാപരിച്ചു സുഖമായി നിദ്രചെയ്തു. ഉറക്കത്തിൽ ആ കാമുകൻ, താൻ പ്രിയതമയോടു വേൎപിരിഞ്ഞു ദൂരദേശമായ രാമേശ്വരത്തു

ചെന്നുചേൎന്നു എന്നു സ്വപ്നം കണ്ടു. അവിടെവെച്ചു കണ്ടുകിട്ടിയ ശുകത്തോടു വിരഹപീഡിതനായ നായകൻ വിരഹിണിയായ പ്രേയസിക്കു സന്ദേശം പറഞ്ഞയയ്ക്കുന്നു. ഇതത്രേ ശുകസന്ദേശത്തിലെ വസ്തുസ്വരൂപം. പ്രകൃതത്തിൽ നായകനു വാസ്തവത്തിൽ വിരഹം സംഭവിക്കുന്നില്ല. അതു ഉണ്ടായതായി അയാൾ സ്വപ്നം കാണുന്നതേയുള്ളു.

**ലോകേ.....രാവിൽ.** ജനങ്ങളിൽ അനുരാഗത്തെ ശരച്ചന്ദ്രികാമാൎഗ്ഗമായി വൎദ്ധിപ്പിക്കുന്ന ഒരു രാത്രിയിൽ. രാത്രിയിൽ നിലാവു പരിശോഭിക്കുന്നതു കണ്ടാൽ ജനങ്ങൾക്കു മന്മഥവികാരം അധികമായിത്തീരുമെന്നു ഭാവം. ലോകം ജനം. "ലോകസ്തു ഭുവനേ ജനേ" എന്നു വിശ്വം. രാഗം അനുരാഗം.

രാഗോഽനുരക്തൌ മാത്സൎയ്യേ
ക്ലേശാദൌ ലോഹിതാദിഷു

എന്നു വിശ്വം. **ചന്ദ്രിക** നിലാവ്. 'ചന്ദ്രികാ കൌമുദീ ജ്യോത്സ്നാ' എന്നു അമരം. 'ചദി ആഹ്ലാദനേ ദീപ്തൌ ച' എന്നു ധാതു. ശരത്തു എന്ന പദം ആകാശത്തിന്റെ നിൎമ്മലതയെയും, തദ്വാരാ നിലാവിന്റെ നൈൎമ്മല്യത്തെയും ഉദ്ദീപകത്വത്തെയും. രാവിൽ എന്നതു വിഹരണകാലത്തിന്റെ ഔചിത്യത്തെയും ധ്വനിപ്പിക്കുന്നു. **വെൺമേടയിന്മേൽ** കുമ്മായംതേച്ചു മിനുക്കി വെണ്മവരുത്തിയിരിക്കുന്ന മാളികയുടെ മുകൾഭാഗത്തു. ഈ പദം വിഹരണത്തിനുള്ള സ്ഥാനത്തിന്റെ ഔചിത്യത്തെ വെളിപ്പെടുത്തുന്നു. മൂലത്തിലെ ശൃംഗപദം ഭാഷയിൽ വിട്ടിരിക്കുന്നു. "ബഹുഭൂമികസ്യ പ്രാസാദസ്യോപരിതനഭൂമികായാം ഇത്യൎത്ഥാൽ സിദ്ധ്യതി" എന്നു ചിന്താതിലകം. മാളികയുടെ ഉയൎന്ന നില. **കൈകേറം കേളിയാടി** ക്രമമില്ലാതെ കളിയിൽ ഏൎപ്പെട്ടു. **കൈകേറം**, ശൈലി. കൈയേറ്റം ചെയ്യുന്നതെന്നൎത്ഥം. ഈ പദം അനുരാഗത്തിന്റെ പ്രാബല്യത്തെ ധ്വനിപ്പിക്കുന്നു. കേളി ദ്യൂതകളി ആശ്ലേഷം മുതലായ ലളിതവിനോദങ്ങൾ. **പ്രണയ...ലേകൻ** അന്യോന്യം പ്രേമത്തോടുകൂടി സ്ഥിതിചെയ്യുന്നവരായ സ്ത്രീപുരുഷന്മാരിൽ ഒരുത്തൻ. **പ്രണയമൊട്ടു** എന്ന പദം സ്ത്രീപുരുഷന്മാർ രണ്ടുപേൎക്കും അന്യോന്യം അനുരാഗം ഉണ്ടെന്നു ധ്വനിപ്പിക്കുന്നു. "ഉഭയതി രതിലാഭം പ്രാൎത്ഥനാസിദ്ധിമൂലം" എന്ന കവിവാക്യം സ്മൎത്തവ്യം. അങ്ങനെയല്ലെങ്കിൽ രതി അന്യതരനിഷ്ഠമായിത്തീൎന്നു ശൃംഗാരം ആഭാസമായിത്തീരുന്നു. ഈ

ദോഷം ബാധിക്കാതെയിരിക്കുവാനാണു പ്രണയമൊടു എന്ന പദം പ്രയോഗിച്ചിരിക്കുന്നതു്. **സ്ത്രീപുമാന്മാർ** നായകനും നായികയും; ആലംബനവിഭാവം; ഈ പദത്തിനു യുവാവും യുവതിയും എന്നു അൎത്ഥം. ഇവിടെ കേവലം ഒരു സ്ത്രീയും ഒരു പുരുഷനും എന്നു അൎത്ഥം ഗ്രഹിച്ചാൽ പോര. സ്ത്രീപുരുഷന്മാർ യൌവ്വനദശയിൽ വൎത്തിക്കുന്നവരാണെങ്കിൽ മാത്രമേ അവരിൽ നിവേശിപ്പിക്കുന്ന ശൃംഗാരരസത്തിനു് ഔചിത്യം ലഭിക്കയുള്ളൂ. "പ്രേമ്ണാ യൂനോഃ" എന്ന മൂലം സ്മൎത്തവ്യം. മൂലത്തിലെ 'യൂനോഃ' എന്ന പദത്തിനു് "അനേന വിഹരണസ്യോചിതസമയസമാരബ്ധത്വം ഗമ്യതേ. തഥാചോക്തം കാമം യൌവ്വനെ. രഘുവംശേ ച. "യൌവ്വനേ വിഷയൈഷിണാമിതി" എന്നു ശുകസന്ദേശത്തിന്റെ വ്യാകൃതി എന്ന വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്ന ഭാഗവും ഓൎമ്മിക്കുന്നതു കൊള്ളാം. ഇവിടെ നായിക സ്വീയ; നായകൻ ധീരലളിതൻ; **ഏകൻ** എന്ന പദത്തിലെ പുല്ലിംഗപ്രയോഗംകൊണ്ടു നായകനാണു ദൂരദേശവാസം സംഭവിച്ചതെന്നു ഗമ്യം; ഇവിടെ പ്രയോജനമില്ലായ്കയാൽ നായകന്റെ നാമം പറയാത്തതാകുന്നു. "കശ്ചിൽ കാന്താവിരഹഗുരുണാ" ഇത്യാദി മേഘസന്ദേശപദ്യത്തിലും നായകന്റെ നാമധേയം മഹാകവി ഗുരു പറയുന്നില്ല. **ഹാ കേറി.....വിധി.** ദുഷ്ടൻ വിധി എങ്ങു കേറില്ല. ഹാ! എന്നു അന്വയം. "വിധേഃ പൂൎവ്വജന്മാൎജ്ജിതദുരിതരൂപസനാതനരൂപസ്യ" എന്നു ചി.തിലകം കാണുക. ഏതു കഠിനപ്രവൃത്തി ചെയ്യുന്നതിനും മടിയില്ലാത്തവനും ദുഷ്ടനും ആയ (വിധി) എവിടെയാണു കേറാത്തതു്. ആശ്ചൎയ്യം. കഷ്ടം! എന്നും ഹാ ശബ്ദത്തിനു് അൎത്ഥം ഗ്രഹിക്കാം. ദുൎവ്വിധിക്കു എവിടെയും പ്രവേശിക്കുവാൻ കഴിയും എന്നു ഭാവം. സുഖാനുഭവതല്പരന്മാരായി കഴിഞ്ഞുകൂടിയ യുവാക്കന്മാരെ നിൎദ്ദയമായി വേറപെടുത്തിയതുകൊണ്ടു വിധിയ്ക്കു ദുഷ്ടത്വം സിദ്ധം.

"ദൈവം ദിഷ്ടം ഭാഗധേയം
ഭാഗ്യം സ്ത്രീ നിയതിൎവ്വിധിഃ"

എന്നു അമരം.

"ദൈവവിധിക്കഥവാ ഭുവനേസ്മിൻ
നൈവകവാടനിരോധമൊരേടം"

എന്നു് അഭിജ്ഞാനശാകുന്തളത്തിൽ പറഞ്ഞിരിക്കുന്നതു സ്മൎത്തവ്യം.

"വിധിൎന്നൂനമസംഹാൎയ്യഃ പ്രാണിനാം"

എന്ന (വാ. രാ. സു. കാ. സ. ൩൭) കവിവാക്യം നോക്കുക.

അലങ്കാരം അർത്ഥാന്തരന്യാസം.

ജ്ഞേയഃ സോർത്ഥാന്തരന്യാസോ വസ്തു പ്രസ്തുത്യ കിഞ്ചന
തത്സാധനസമർത്ഥസ്യ ന്യാസോ യോന്യസ്യ വസ്തുനഃ

എന്നു (കാവ്യാദർശം. ദണ്ഡി) ലക്ഷണം. മൂലപദ്യത്തിലെ 'ദാരാസേധഃ കൃത ഹതവിധേഃ' എന്ന ഭാഗത്തിനു, "അത്ര വാക്യസ്യ വാക്യാന്തരകബളിതത്വേപി വക്ഷ്യമാണവിപ്രലംഭവിഭാവകത്വാന്നദോഷഃ" എന്നു ഒരു ദോഷവും അതിനു സമാധാനവും മാനവേദൻ വ്യാഖ്യാനത്തിൽ പറയുന്നു. ഈ ദോഷം മിക്ക വ്യാഖ്യാതാക്കന്മാരും സൂചിപ്പിച്ചിട്ടുണ്ട്. ഈ അഭിപ്രായം ഭാഷയിലെ "ഹാ! കേറില്ലെങ്ങു ദുഷ്ടൻ വിധി" എന്ന ഭാഗത്തിനും ബാധകമാകുന്നു. ഒരു വാക്യം മറ്റൊരു വാക്യത്തിൽ ഗർഭിതമായിരിക്കുന്നതത്രേ ഇവിടെ ദോഷം. മാനവേദൻ പറയുന്നതുപോലെ ഈ ദോഷം സാരമുള്ളതല്ല. "നചാത്ര വാക്യമദ്ധ്യേ വാക്യാന്തരാനുപ്രവേശനഗർഭിതത്വദോഷശ്ശങ്കനീയഃ ; പ്രധാനവാക്യോപകാരിത്വാദിതര വാക്യസ്യ വിരുദ്ധത്വബുദ്ധിഹേതുത്വാഭാവാച്ച" എന്ന ചിന്താതിലകം പ്രകൃതത്തിൽ ശ്രദ്ധാർഹമാകുന്നു. ഈണ...... ത്താകെ കൂടെയുള്ള യുവതിയോടു വേർപിരിഞ്ഞു കഷ്ടപ്പെട്ടു തനിച്ചു ദൂരദേശത്തു ചെന്നുചേർന്നപ്പോൾ; ദൂരത്തു രാമേശ്വരം എന്നു പ്രസിദ്ധമായ പുണ്യസ്ഥലത്തിൽ. "ചെപ്പത്തിൽപ്പെട്ട സേതുസാലമതുളിന നിൻ വല്ലഭൻ വിട്ടവൻ ഞാൻ" എന്നു മേലിൽ (ഉത്തരഭാഗം ശ്ലോ. ൭൨) പറയുന്ന ഭാഗം സ്മരണീയമാകുന്നു. ചൊന്നാൻ......വാക്യം അവൻ കിനാവിൽ അവളോടുള്ള സന്ദേശവാക്യം ശുകമോടു ചൊന്നാൻ എന്നു അന്വയം. നായകൻ സ്വപ്നത്തിൽ പ്രിയതമയോടു പറയുന്നതിനുള്ള സന്ദേശവാക്കു കിളിയോടു പറഞ്ഞു. കിളിയെ ദൂതനായി കല്പിച്ചു പറഞ്ഞു എന്നു സാരം. കിനാവിൽ എന്ന പദത്തിനു വിരഹാനുഭൂതിയും ശുകദർശനവും ദൗത്യകല്പനവും സന്ദേശവുമെല്ലാം യഥാർത്ഥത്തിൽ സംഭവിച്ചതല്ലെന്നും അങ്ങനെ ഉണ്ടായതായി സ്വപ്നത്തിൽ കണ്ടതു മാത്രമാകുന്നു എന്നും ഭാവം. സന്ദേശം വേർപെട്ടിരിക്കുന്നവൻ പറഞ്ഞയക്കുന്ന വാക്കു്.

"സന്ദേശസ്തു പ്രോഷിതസ്യ
സ്വവാർത്താപ്രേഷണം ഭവേൽ" എന്നു രസാർണ്ണവസുധാകരം. ശുകം കിളി.

"ശുകോ വ്യാസസുതേ കീരേ
രാവണസ്യ ച മന്ത്രിണി"

എന്നു വിശ്വം. ഭാഷയിലെ 'ലോക'വും 'രാഗ'വും മൂലത്തിലുള്ളവയല്ല. മൂലത്തിലെ 'രംഗം' ഭാഷയിൽ രാഗമായി മാറിയിരിക്കുന്നു.

ചന്ദ്രശ്രീക്രുത്തരംഗായ് വിലസുമൊരുശരത്തിങ്കൽ വെണ്മേടതന്മേൽ
സാന്ദ്രപ്രീത്യാ രമിക്കും രമണരമണിമാർ തന്നിലേകൻ കിനാവിൽ
മന്ദിക്കുന്മാനസത്താൽ ദയിതയൊടു പിരിഞ്ഞാർത്തനായ്—
[ത്തതയോടായ്
സ്സന്ദേശിച്ചാനവൾക്കിങ്ങനെ, ഹതവിധിതൻ, ചാരമങ്ങാരടക്കും.
(രസികരഞ്ജിനി. ൧൦൭൭. പുസ്തകം ൧. ലക്കം ൧.)

എന്ന ഭാഷയിലെ പൂർവാർദ്ധം മൂലത്തോടു നല്ലപോലെ ഇണങ്ങുന്നുണ്ട്.

ശുകസന്ദേശത്തിലെ നായകൻ കവിയായ ലക്ഷ്മീദാസനും നായിക തൽപത്നിയായ ലക്ഷ്മിയും ആകുന്നു. ലക്ഷ്മിക്കു രംഗലക്ഷ്മി എന്ന പേരിലാണു പ്രസിദ്ധി. ഇതു ബിരുദപ്പേരാകുന്നു. നങ്ങിയാരുടെ വംശത്തിലാണു രംഗലക്ഷ്മിയുടെ ജനനം.

ശുകസന്ദേശ(മൂല)ത്തിൽ "ലക്ഷ്മ്യാരംഗേ" എന്നു ആരംഭത്തിലും "പുനർദർശനാനന്ദലക്ഷ്മീഃ" എന്നു അവസാനത്തിലും ലക്ഷ്മീപദം പ്രയോഗിച്ചിരിക്കുന്നു. "ലക്ഷ്മ്യാരംഗേ" എന്ന ഭാഗത്തിൽ രംഗലക്ഷ്മി എന്ന നാമം സൂചിപ്പിക്കുന്നതായി വിചാരിക്കാം. ഈ സന്ദേശത്തിൽ ലക്ഷ്മീപദം (മൂലത്തിൽ) പ്രയോഗിച്ചിരിക്കുന്നതു മംഗലസിദ്ധിക്കു മാത്രം ആണെന്നില്ല. സന്ദേശത്തിലും നായികയും അതു ലക്ഷ്മിയുടെ സാന്നിധ്യം കാവ്യത്തിൽ നിബന്ധിക്കുന്നതിനാണെന്നു തോന്നുന്നു. ഉത്തരഭാഗത്തിൽ "വക്ത്രംപദ്മം ദൃശൌ കുവലയം" എന്നു തുടങ്ങുന്ന (പ്രക്ഷിപ്ത)പദ്യത്തിന്റെ "സംഗീതാർത്ഥപ്രണയനവിധൌ പ്രേക്ഷണികാ രംഗലക്ഷ്മീം" എന്ന നാലാംപാദത്തിന്റെ ഒടുവിൽ കവി നായികയുടെ പേർ രംഗലക്ഷ്മിയെന്നു വെളിപ്പെടുത്തിയിരിക്കുന്നു. "വാണീവീണാരവസഹചരീ വാണിനീനാം ശിഖായാഃ" (ഉ. ഭാ.) എന്ന പദ്യാംശത്തിലെ 'വാണിനീ' (നർത്തകി എന്നു അർത്ഥം) പദംകൊണ്ടു നായിക നങ്ങിയാരുടെ വംശത്തിൽ ഉൾപ്പെട്ട സ്ത്രീയെന്നു കവി വിശദമാക്കുന്നുണ്ട്. നമ്പ്യാന്മാരുടെ സ്ത്രീകളായ നങ്ങിയാന്മാരാണല്ലോ കേരളത്തിലെ നർത്തകികൾ.

ശുകസന്ദേശത്തിന്റെ വരവർണ്ണിനി എന്ന വ്യാഖ്യാനത്തിൽ ഇപ്രകാരം പറയുന്നു. "യേനാസ്യാ രംഗലക്ഷ്മീരിതി ജഗതി പ്രസിദ്ധം നാമ സിദ്ധ്യതി. യദുക്തം കവിഭിഃ

അമലമമൃതപങ്കൈർജ്ജിംബമുദ്ധൃത്യ യത്നാ-
ദഥ വിധിരധിവാസ്യ സ്വൈരമിന്ദോഃ കരൌഘൈഃ
മനസിജകുലദൈവം മംഗലം രംഗലക്ഷ്മീ-
മതനുത ഭുവി നാമ്നാ ക്ഷ്മഷ്ഠജ്ജീവപ്രതിഷ്ഠഃ

ഇതി" കവിതന്നെ നിർമ്മിച്ചതെന്നു വിചാരിക്കേണ്ട ഈ പദ്യത്തിലും രംഗലക്ഷ്മിയുടെ നാമധേയം വിശദമായി പറയുന്നുണ്ട്".

ശുകസന്ദേശത്തിലെ നായകനും കവിയും ഒന്നുതന്നെയെന്നു വരവർണ്ണിനികാരൻ പറയുന്ന അഭിപ്രായവും ഇവിടെ സ്മരിക്കേണ്ടിയിരിക്കുന്നു. "ക്വചിൽ കവേരേവ കവിനിബദ്ധവക്തൃതാപി സംഭാവ്യതേ. യഥാ കവേരേവ സ്വകാവ്യേപി സഹൃദയാവസേയേത്യാശയഃ." ഈ അഭിപ്രായം സമർത്ഥിക്കുന്നതിനുവേണ്ട യുക്തികളും വരവർണ്ണിനിയിൽ പ്രദർശിപ്പിക്കുന്നുണ്ട്. "കാളിദാസോപി മഹാകവിഃ പൂർവ്വം നൃപാദേശവശാൽ പ്രോഷിതസ്സൻ നിജാമേവ നിസ്സഹവിരഹകലുഷിതാം പ്രിയാമുദ്ദിശ്യ യക്ഷവ്യപദേശേന സന്ദേശകാവ്യമകരോൽ. അതഏവാത്ര ആദിവാക്യേ ചക്രേ ദദർശ ദദ്ധ്യൌ വ്യാജഹാര യയാചേ ഇത്യേതാനി പഞ്ചപദാനി ഉത്തമപുരുഷതയാ വ്യത്യസ്യന്തേ. യക്ഷാദിശബ്ദാഃ പ്രാധാന്യാദ്ഗൃഹീതാർത്ഥചേതിതം. ഏതന്മേഘസന്ദേശാഖ്യാനമേവ "സ്വപ്രേമപൂർവ്വം മഹിതമുപഗതഃ വിക്രമാദിത്യനാമ്നഃ" ഇത്യാദിസ്ത്യാദിപ്രസ്തുതപ്രപഞ്ചേന. പ്രസ്തുതമനുസരാമഃ." ഈ ഭാഗത്തിൽ കാളിദാസനും മേഘസന്ദേശത്തിലെ നായകനും ഒന്നുതന്നെയെന്നു വ്യാഖ്യാതാവു സമർത്ഥിച്ചിരിക്കുന്നു. വിക്രമാദിത്യ രാജാവിന്റെ സഭാസദസ്യനായിരുന്ന കാളിദാസന്റെ പ്രിയതമ. ഒരു സന്ദർഭത്തിൽ ഏതോ സംഗതിവശാൽ രാജാവിനു തൃപ്തിയില്ലാതെയായി മഹാകവിയെ ബഹിഷ്കരിച്ചു. അപ്പോൾ ദൂരദേശവാസിയായിത്തീർന്ന കാളിദാസൻ വിരഹഖിന്നയായ സ്വപ്രിയതമയെ ഉദ്ദേശിച്ചു രചിച്ച കാവ്യമാകുന്നു മേഘസന്ദേശം. വരവർണ്ണിനീകാരന്റെ ഈ അഭിപ്രായത്തിനു ലീലാതിലകത്തിൽ ഉദ്ധരിച്ചിരിക്കുന്നതും കാകസന്ദേശത്തിൽ അന്തർഭവിച്ചിരിക്കുന്നതുമായ "സ്വപ്രേമപൂർവ്വ"മിത്യാദിപദ്യം നല്ല പിൻതാങ്ങായിട്ടുണ്ട്. മേഘസന്ദേശത്തിലെ പ്രഥമാദിപദ്യങ്ങളിൽ 'ചക്രേ' മുതലായ ക്രിയകൾ ഉത്തമപുരുഷനായിട്ടുകൂടി നിബന്ധിച്ചിരിക്കുന്ന എന്ന വസ്തുത തികച്ചും കവിയും നായകനും ഒന്നുതന്നെ എന്ന സിദ്ധാന്തത്തിനു ബലം കൊടുക്കുന്നു. മേഘസന്ദേശത്തിൽ എന്നപോലെ ശുകസന്ദേശത്തിലും കവിയും നായകനും ഒന്നാകുന്നു എന്നാണു വരവർണ്ണിനീകാരന്റെ അഭിപ്രായം.

“തഥാ ച വക്ഷ്യതി “സോഽഹം തസ്യാം നിശി നിപതിതഃ കാപ്യരണ്യേ” ഇതി. ഏതേനൈവ രംഗലക്ഷ്മീലക്ഷണം നായികാനാമധേയം. തസ്യാ ഏവ രംഗോപജീവിവർഗ്ഗാന്തഃ പാതിത്വം ച ദർശിതം ഇത്യവസേയം. തഥാ ച വക്ഷ്യതി.

* * * സ്ഫുടമഭിദധത്യുത്തരാംഗീയഥാന്യേ

സംഗീതാർത്ഥപ്രണയനവിദഃ പ്രേക്ഷകാ രംഗലക്ഷ്മീം

ഇതി.'' എന്നു വ്യാകൃതിവ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്നതും സന്ദേശത്തിലെ നായികയുടെ നാമം രംഗലക്ഷ്മിയെന്നാകുന്നു എന്നതിനു ഒരു ലക്ഷ്യമായിരിക്കുന്നു. ചിന്താതിലകകാരന്റെ അഭിപ്രായം ഇവിടെ സ്മരിക്കാം. “അന്യത്രാഹം പ്രിയസഹചരീ'' ത്യാദിപദ്യത്തിന്റെ വ്യാഖ്യാനത്തിൽ “അഹമന്യത്ര താവൽ പ്രിയ സഹചരീതാവദന്യത്ര ജാതൌ അഹമിതി സന്ദേഷ്ടാ നിർദ്ദിശ്യതേ പരമാർത്ഥതസ്തു കവിരേവ സന്ദേഷ്ടാ.'' ഈ അഭിപ്രായത്തിൽനിന്നും കവിയും നായകനും ഒന്നെന്നു് അഭംഗമായി തെളിയുന്നു.

പല സന്ദേശകാവ്യങ്ങളിലും കവിയും നായകനും ഒന്നായിട്ടാണു് കാണപ്പെടുന്നതു്. ഉണ്ണിനീലിസന്ദേശം മയൂരസന്ദേശം മുതലായ ഭാഷാകൃതികളുടെ കാര്യവും പ്രകൃതത്തിൽ സ്മരിക്കാം. ഈ വക സംഗതികൾ കൊണ്ടു ശുകസന്ദേശത്തിൽ കവിയും തല്പത്നിയുംതന്നെ നായകനും നായികയും എന്നു സിദ്ധം.

ശ്ലോകം പൂർവ്വാർദ്ധത്തിൽ രസം സംഭോഗ ശൃംഗാരം. “സംയുക്തയോസ്തു സംഭോഗഃ'' എന്നു ലക്ഷണം. ശരത്തു ചന്ദ്രിക രാത്രി വെണ്മാട എന്നിവ ഉദ്ദീപനവിഭാവങ്ങൾ; ചന്ദ്രികാസൌധാദികൾ ഉദ്ദീപനത്തിൽ തടസ്ഥവർഗ്ഗത്തിൽ ഉൾപ്പെടുന്നു.

തടസ്ഥാശ്ചന്ദ്രികാ ധാരാഗൃഹ ചന്ദ്രോദയാവപി
കോകിലാലാപമാകന്ദമന്ദമാരുതഷട്പദാഃ

* * *

പ്രാസാദഗർഭസംഗീത ക്രീഡാദ്രിസരിദാദയഃ

എന്നു രസാർണ്ണവസുധാകരം. ശുകസന്ദേശത്തിലെ അംഗിയായ രസം വിപ്രലംഭശൃംഗാരം.

അയുക്തയോസ്തരുണയോശ്ചാനുരാഗഃ പരസ്പരം
അഭീഷ്ടാലിംഗനാദീനാമനവാപ്തൌ പ്രകൃഷ്യതേ
സ വിപ്രലംഭോ വിജ്ഞേയഃ

എന്നു (സുധാകരം) ലക്ഷണം.

പൂർവ്വാനുരാഗമാനാഖ്യപ്രവാസകരുണാത്മനാ
വിപ്രലംഭശ്ചതുർദ്ധാത്ര പ്രവാസസ്തത്ര ച ത്രിധാ
കാര്യതസ്സംഭ്രമാച്ഛാപാൽ

എന്നു പറഞ്ഞിരിക്കുന്നതനുസരിച്ച് വിപ്രലംഭം നാലുവിധം. അതിൽ പ്രവാസവും, അതിന്റെ മൂന്നു ഭാഗങ്ങളിൽ സംഭ്രമവും അത്രേ നമ്മുടെ മഹാകവി സ്വീകരിച്ചിരിക്കുന്നതെന്നു കാണേണ്ടതാകുന്നു.

പരദേശം വ്രജേദ്യസ്മിൻ കുതശ്ചിൽ കാരണാൽ പ്രിയഃ
സ പ്രവാസ ഇതിഖ്യാതഃ കഷ്ടാവസ്ഥാ ദ്വയോരപി

(ശൃംഗാരതിലകം. രുദ്രഭട്ടൻ.) എന്നു പ്രവാസത്തിന്റെ ലക്ഷണം. നായകൻ അന്യദേശത്തു സ്ഥിതി ചെയ്യുന്നതുകൊണ്ടു സംഭവിക്കുന്നതു പ്രവാസം എന്നു ഭാവം.

"ഇണ പിരിയെ ക്ലിഷ്ടമൊറ്റയ്ക്കു ദൂരത്താകെ" എന്ന ഭാഗത്തിൽ വിപ്രലംഭത്തിന്റെ ബീജാവാപം ചെയ്തിരിക്കുന്നു. ഇവിടെ സന്നിവിഷ്ടമായ ബീജമത്രേ മേലിൽ പ്രകൃതാനുസരണം വളന്നു പടന്നു പിടിച്ചു ഉൽക്കർഷത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചു കാവ്യത്തെ സഹൃദയഹൃദയാതിമോഹനമാക്കിച്ചെയ്തിരിക്കുന്നതു്.

സംഭോഗശൃംഗാരത്തെക്കാൾ വിപ്രലംഭത്തിനു മാധുര്യം കൂടുതലുണ്ടു്.

"ശൃംഗാരേ വിപ്രലംഭാഖ്യേ കരുണേ ച പ്രകർഷവൽ
മാധുര്യമാർദ്രതാം യാതി യതസ്തത്രാധികം മനഃ

വിപ്രലംഭശൃംഗാരകരുണയോസ്തു മാധുര്യമേവ പ്രകർഷവൽ. സഹൃദയഹൃദയാവർജ്ജനാതിശയനിമിത്തത്വാദിതി" എന്നു (ധ്വന്യാലോകം) ആനന്ദവർദ്ധനാചാര്യൻ പറഞ്ഞിരിക്കുന്നു. കാളിദാസനെ അനുകരിച്ചു ലക്ഷ്മീദാസനും പ്രവാസവിപ്രലംഭത്തെ കൈക്കൊണ്ടിരിക്കുന്നു.

[illegible]

യുക്താം മഭനൈസ്തതഗുരുഭ്യാം ത്രിഭിസ്സപ്താക്ഷരൈസ്ത്രിഭിഃ
ഛേദൈശ്ച മന്ദാക്രാന്താവൃത്തമേകവിംശാക്ഷരം വിദുഃ

എന്നു (സുവൃത്തതിലകം. ക്ഷേമേന്ദ്രൻ) ലക്ഷണം. മററു കവികളും മന്ദാക്രാന്തയെയാണു സന്ദേശകാവ്യങ്ങളിൽ സ്വീകരിക്കുക പതിവു്. വിപ്രലംഭവും മന്ദാക്രാന്തയുമായി അധികം ഇണങ്ങുന്നു എന്നതത്രേ അതിനു കാരണം. [illegible] വൃത്താനുവൃത്തമായി [illegible] പ്പെട്ടുള്ളതയാണെങ്കിൽ,

ഗഹനതയും വിപുലതയും ഏറിയ ആശയം മുഴുവനും ഭാഷയിൽ പ്രകാശിക്കാതെവരും. കഴിയുന്നതും ഈ ദോഷം പരിഹരിക്കുന്നതിനുവേണ്ടിയാണ് പരിഭാഷകനായ മഹാകവി മന്ദാക്രാന്തയെക്കാൾ അക്ഷരക്കൂടുതലുള്ള സ്രഗ്ദ്ധരയെ ഭാഷാന്തരത്തിനു സ്വീകരിച്ചതു്. സുപ്രസിദ്ധപണ്ഡിതനായ ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകൾ എം. ഏ. യുടെ മേഘസന്ദേശംഭാഷ ശാർദ്ദൂലവിക്രീഡിതം വൃത്തത്തിൽ നിൎമ്മിച്ചിരിക്കുന്നു എന്നുകൂടി ഈ പ്രകൃതത്തിൽ ഓൎമ്മിക്കേണ്ടതാകുന്നു.

ഭാഷാശുകസന്ദേശത്തിൽ സാർവ്വത്രികമായി സ്വീകരിച്ചിരിക്കുന്ന ശബ്ദാലങ്കാരം "കൈരളീമഹിളതൻമംഗല്യ"മായ ദ്വിതീയാക്ഷരപ്രാസം ആകുന്നു. അനുപ്രാസാദികളും യഥോചിതം നിവേശിപ്പിച്ചിരിക്കുന്നു.

ലക്ഷ്മീദാസൻ ശുകത്തെയാണല്ലോ ദൂതനായി കല്പിച്ചിരിക്കുന്നതു്.

അയുക്തിമദ്യഥാദൂതാ ജലഭൃന്മാരുതാദയഃ
തഥാ ഭ്രമരഹാരീതചക്രവാകശുകാദയഃ

എന്നു ഭാമഹൻ പറയുന്നതനുസരിച്ചു വിചാരിക്കുമ്പോൾ ശുകത്തെ സന്ദേശവാഹകനാക്കിയതു യുക്തമായില്ലെന്നു തെളിയും. ജലഭൃദാദികളെ ദൂതന്മാരായി കല്പിച്ചു അസംഖ്യകാവ്യങ്ങൾ നിൎമ്മിതങ്ങളായിട്ടുള്ളതുകൊണ്ടു ഇവിടെ ആചാൎയ്യന്റെ അഭിപ്രായം സൎവ്വലോകസമ്മതമല്ലെന്നു വെളിവാകുന്നു. അത്തരം കാവ്യങ്ങൾക്കു സാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിരിക്കുന്നതുകൊണ്ടു സഹൃദയന്മാൎക്കു ഭാമഹന്റെ സിദ്ധാന്തം സ്വീകാരയോഗ്യമല്ലെന്നു വിശദമായിട്ടുണ്ടു്. "കാമാൎത്താഹി പ്രകൃതികൃപണാശ്ചേതനാചേതനേഷു" എന്നു മേഘസന്ദേശത്തിലും "സ്വാൎത്ഥപ്രവൃത്തികളിലെവിടെയാതുരാണാം വിവേകം" എന്നു ഉണ്ണുനീലിസന്ദേശത്തിലും പറഞ്ഞിരിക്കുന്ന ന്യായം ഭ്രാന്തപ്രായന്മാരായ കാമുകന്മാരുടെ മനോവൃത്തികൾക്കു പൂൎണ്ണമായി യോജിക്കും. പ്രസ്തുതകവിവാക്യങ്ങളിൽ മുൻപു ഉദ്ധരിച്ച ഭാമഹാഭിപ്രായത്തിന്റെ പ്രകാരാന്തരേണ ഉള്ള ഒരു ഖണ്ഡനം ചിന്തകന്മാൎക്കു കാണുവാൻ കഴിയും. അതുകൊണ്ടു മേഘാദികളിൽ ദൌത്യസംഘടനം യുക്തിവിരുദ്ധമല്ലെന്നു സ്പഷ്ടം.

സന്ദേശകാവ്യം സാമാന്യേന ചാടുപ്രകരണാത്മകമാകുന്നു. ശുകസന്ദേശത്തിലും പത്തുപ്രകരണങ്ങൾ ഉണ്ടു്. "സന്ദേശോ ഹി സാമ

ന്യേന ദ്വാദശപ്രകരണപ്രകാരപരിഷ്കൃതോ ദൃശ്യതേ. താനി ച പ്രകരണാനി. ആദിവാക്യം ദൌത്യനിയോജനം പ്രസ്ഥാനം ഗമ്യദേശാനാം പ്രാപ്യദേശവർണ്ണനം മന്ദിരാഭിജ്ഞാപനം പ്രിയാസന്നിവേശവിമർശനം അന്യരൂപതാപത്തിസംഭാവനാ അവസ്ഥാവികല്പനം വചനാരംഭം സന്ദേശവചനം അഭിജ്ഞാനദാനം പ്രമേയപ്രതിവിശ്വാസനം ച ഇതി.'' എന്നു വ്യാകൃതിയിൽ പറയുന്നതു കാണുക. പ്രകരണങ്ങളിൽ ദേശവർണ്ണനം പൂർവ്വഭാഗത്തിലും സന്ദേശവാചനവും അഭിജ്ഞാനവും ഉത്തരഭാഗത്തിലും പ്രധാനമാകുന്നു.

പുരുഷാർത്ഥം ലോകശാസ്ത്രവ്യവഹാരജ്ഞാനം കലാനൈപുണ്യം ആത്മസംസ്കാരം എന്നിങ്ങനെ 'സാധുകാവ്യനിഷേവണം' കൊണ്ടു സംഭവിക്കുന്ന ഗുണങ്ങൾ വിപ്രലംഭശൃംഗാരകാവ്യമായ ശുകസന്ദേശത്തിന്റെ പരിശീലനംകൊണ്ടു കൈവരുന്നതല്ലെന്നു ചിലക്ക് ഒരു അഭിപ്രായം തോന്നാം. ഈ അഭിപ്രായം വാസ്തവവിരുദ്ധമെന്നു തെളിയിക്കുവാൻ പ്രയാസമില്ല.

സുകുമാരഹൃദയന്മാർക്കു വിശിഷ്ടദേശവ്യുൽപത്തി സമ്പാദിക്കാം. രാമസേതു, കന്യാകുമാരി, ശുചീന്ദ്രം, തിരുവനന്തപുരം മുതലായ പുണ്യസ്ഥലങ്ങളുടെയും അവിടങ്ങളിലെ ദേവാലയങ്ങളുടെയും ദേവന്മാരുടെയും സ്മരണകൊണ്ടു ദുരിതക്ഷതി നേടാം. സമുദ്രം, താമ്രപർണ്ണി, സഹ്യഗിരി, വക്രപർവ്വതം എന്നിങ്ങനെ വിവിധങ്ങളായ പ്രകൃതിവിശേഷങ്ങളുടെ മാഹാത്മ്യം ഗ്രഹിക്കാം. ചോണി, ശുചീന്ദ്രം, കൊല്ലം, തിരുവല്ല, വടക്കുംകൂർ, തിരുവഞ്ചിക്കുളം മുതലായ ദേശങ്ങളിലെ ഭൂപ്രകൃതിയുടെ ഗുണദോഷങ്ങൾ മനസ്സിലാക്കാം. ''കണ്ടാദ്യം ബുദ്ധിയുള്ളോരവർകട മണിയും ശംഖും കണ്ണൊഴിപ്പു'' (പൂർവ്വഭാഗം ശ്ലോ. ൨൭) ''എന്തോ സേവ്യന്റെ നേരായതു സമുചിതമാം സേവകന്നും പ്രമാണം'' (പൂ. ഭാ. ശ്ലോ. ൩൩) ''ചിന്തിക്കിൽ പ്രീതിയത്രേ പ്രഭുവിനവനവന്നാവതാം സേവയെല്ലാം'' (പൂ. ഭാ. ശ്ലോ. ൪൨) ''സാഹസമറിയവർ സാധിപ്പതേ ചെയ്യുമുള്ളൂ'' (പൂ. ഭാ. ശ്ലോ. ൪൬) ''തന്നെ പോക്കുന്നു ബന്ധു പ്രണയമതുമിതും ദർശിതം പാർത്തു ധൈര്യം'' (പൂ. ഭാ. ശ്ലോ. ൯൦) ഇത്യാദിഭാഗങ്ങളിൽനിന്നു ബഹുവിധങ്ങളായ ലോകസ്വഭാവങ്ങളുടെ മർമ്മങ്ങൾ പഠിക്കാം. ''മന്നം സീതാമണാളൻ പുവടിലതുളവോ'' (പൂ. ഭാ. ശ്ലോ. ൨൪) ''തന്നാട്ടിൽ പെട്ടനാവൃഷ്ടിയിൽ വിശിഷ്ടമഹാവൃഷ്ടിയാൽ'' (പൂ. ഭാ. ശ്ലോ. ൨൬) ''ബ്രഹ്മക്ഷത്രം ഭരിക്കുന്നൊരു പൊലിമ പെട്ടം നാട്ടു കാണാമുടൻ തേ'' (പൂ. ഭാ. ശ്ലോ. ൩൪) ''ഉഗ്രം ശുഷ്കിവന്നോ

രിടമരിയ ശുചീന്ദ്രാലയേ വാഴും പ്രസിദ്ധം'' (പൂ. ഭാ. ശ്ലോ. ൬൭) ഇത്യാദി പദ്യങ്ങളിൽനിന്ന പലതരത്തിലുള്ള പുരാണകഥകളെ സംബന്ധിച്ച ജ്ഞാനം ഉണ്ടാകും. "ഇന്നും ലോകർക്കിന്നെല്ലാതെ നലമറിയെക്കയ്യിലായ് കാണുമല്ലോ'' (പൂ. ഭാ. ശ്ലോ. ൬൭) "യോഗ്യകർക്കായ് സ്വന്തമാകും മുതൽ നലമൊടു പകുത്തു നാലുശ്രാമത്തിൽ'' (പൂ. ഭാ. ശ്ലോ. ൭൨) "കാമം താൻ ചൊല്ലി മന്നാക്കനുചിതമറി കല്പിക്കയോൾ കേരളത്തിൽ'' (പൂ. ഭാ. ശ്ലോ. ൬൯) ഇത്യാദി ഭാഗങ്ങളിൽനിന്ന ഓരോ ദേശങ്ങളിലേയും വിശിഷ്ടങ്ങളായ നടപടികളെക്കുറിച്ചു ജ്ഞാനം സിദ്ധിക്കും. "കാമഭ്രാന്തന്തിട്ടും ഞാൻ മാറോടു മധുരം മൂളിടും വണ്ടിനത്തിൻ'' (ഉ. ഭാ. ശ്ലോ. ൬൮) "കണ്ണാളുമാത്തു താങ്ങേനിരുകക്ഷണമൊടെൻ പ്രാണനെ പ്രാണനാഥേ'' (ഉ. ഭാ. ശ്ലോ. ൭൪) "ഒന്നും മെയ്ക്കേകില്ലാഭരണമരിയ കണ്ണാടി നോക്കിലും'' (ഉ. ഭാ. ശ്ലോ. ൭൫) എന്നുതുടങ്ങിയ ഭാഗങ്ങളിൽനിന്ന സ്ത്രീപുരുഷന്മാർ അന്യോന്യം സംഭവിക്കുന്ന അതിപ്രേമം കഠിനമായ അന്തസ്താപത്തിനും സംഘട്ടനങ്ങൾക്കും ഇടവരുത്തുന്ന എന്ന തത്വം പഠിക്കാം. നായികയുടെ സ്ഥിതി വർണ്ണിച്ചിരിക്കുന്ന പല ഭാഗങ്ങളിൽനിന്നും സ്ത്രീകൾക്ക് ഉൽകൃഷ്ടമായ പാതിവ്രത്യത്തിന്റെ രഹസ്യങ്ങൾ ഗ്രഹിക്കുവാൻ കഴിയുന്നു. കാമസൂത്രം, വൈദ്യം, യോഗം മുതലായ ശാസ്ത്രങ്ങളുടേയും ഗീതനൃത്താദി കലകളുടേയും ബഹുമുഖങ്ങളായ ഗൂഢധർമ്മങ്ങൾ അറിയുവാൻ സാധിക്കും. സർവ്വോപരി പൂർണ്ണസരസ്വതി 'വിദ്യുല്ലതയിൽ' (പ്രഥമശ്ലോകവ്യാഖ്യ) പറയുന്നതുപോലെ 'സംഭോഗവിപ്രലംഭശൃംഗാരസാഗരകർണ്ണധാരത്വ'വും 'സദസ്സിൽ സഹൃദയൻ എന്ന സൽകൃതിയും' 'മന്ദീകൃതപാരബ്രഹ്മാനന്ദസന്ദോഹ'മായ 'രസാസ്വാദ'വും കൈവരുന്നു. "പ്രയോജനമപി വിദ്യതേ. പ്രഥമം താവദപിശിഷ്ടശബ്ദാർത്ഥവ്യുൽപത്തിഃ പുണ്യതീർത്ഥക്ഷേത്രാദികീർത്തനേന ദുരിതക്ഷയഃ, ശശികലാവിശദാ ച കീർത്തിഃ ഇത്യമീ താവത്തിഷ്ഠന്തു. മന്ദീകൃതമോക്ഷികരസഃ പരബ്രഹ്മാതിശായീ രസാസ്വാദ ഏവ പരമം പ്രയോജനം" എന്ന ഗൗരീദാസൻ (ചിന്താതിലകകർത്താവു) കാവ്യപ്രയോജനത്തെപ്പറ്റി പറയുന്ന ഭാഗവും ഇവിടെ സ്മരിക്കുന്നതു കൊള്ളാം. ഇപ്രകാരം പരശ്ശതം പ്രയോജനങ്ങൾ ശുകസന്ദേശത്തിന്റെ പരിശീലനംകൊണ്ടു ലഭിക്കുന്നു.

നാം നമ്മുടെ മുൻപിൽ കാണുന്ന പ്രപഞ്ചജാതവും അതിനെ അടിസ്ഥാനമാക്കി സംഭവിക്കുന്ന സുഖാനുഭവങ്ങളും സ്വപ്നംപോലെ യഥാർത്ഥത്തിൽ ഇല്ലാത്തവയാകുന്നു എന്നും, അവയിൽ ആസക്തി ഉണ്ടാകരു

അലങ്കാരം അനുഗുണം.

പ്രാക്സിദ്ധസ്വഗുണോൽകർഷോ-
ഽനുഗുണഃ പരസന്നിധേഃ

എന്നു (കുവലയാനന്ദം) ലക്ഷണം.

മേഘസന്ദേശത്തിലെ "സ പ്രത്യഗ്രൈഃ കുടജകുസുമൈഃ കല്പിതാർഘായ തസ്മൈ" എന്ന പദ്യാംശത്തിന്റെ ഛായ ഇവിടെ ദ്രഷ്ടവ്യം.

സൌജന്യാബ്ധേ! ഭവതു ഭവതഃ സ്വാഗതം കച്ചിദേതാ ഗാ-
മാഗാസ്സ്വിത്ത്വം മരതകഹരിന്നന്ദനാന്നന്ദനാന്നു ||
ഉത്സംഗാദ്വാ കരപരിലസദ്വല്ലകീകോണവല്ല-
നീലക്ഷൌമാഞ്ചലപടലികാമുദ്രിതാദദ്രിജായാഃ || ൩ ||

സൌജന്യാംഭോനിധേ! സ്വാഗതമരിയ ഭവാ-
നെങ്ങുനിന്നിങ്ങു വന്നു ?
രാജശ്രീമന്നനാരിൻ സുഖമണിയുമാ-
നന്ദനത്തിങ്കൽനിന്നോ ?
രാജിക്കും കൈത്തലത്തിൻ നടുവിൽ വിലസിടും-
വീണമീട്ടുന്ന കോലായ്
യോജിക്കും നീലപട്ടക്കരയിളകുമുമാ-
ങ്കതലത്തിങ്കൽനിന്നോ ? || ൩ ||

ശ്ലോ. ൩. നായകൻ ലോകമര്യാദയനുസരിച്ച് ആഗതനായ ശുകത്തിനോടു സ്വാഗതം പറയുന്നു. സൌജന്യാംഭോനിധേ സ്വാഗതം. സൌജന്യത്തിന്റെ സമുദ്രമായിരിക്കുന്നവനേ! സംബുദ്ധി. നിനക്കു സ്വാഗതം ഭവിക്കട്ടെ. സൌജന്യം സുജനത്തിന്റെ അവസ്ഥ. പരോപകാരതല്പരത്വം, കരുണ മുതലായ ഗുണങ്ങളുടെ ഉല്ക്കർഷം. സ്വാഗതം ശോഭനം, മംഗളമായ ആഗമനം, നിന്റെ വരവുകൊണ്ടു നമുക്കു രണ്ടുപേർക്കും ക്ഷേമം ഭവിക്കട്ടെ എന്നു ഭാവം. സൌജന്യാംഭോനിധേ! എന്ന പദം ദൂതന്റെ അത്യാവശ്യമായ യോഗ്യതയെ ധ്വനിപ്പി

ഇക്കാണും പ്രാണനാം നിൻകിളിമകൾ നിലവി-
ട്ടീർഷ്യ തോന്നുമ്പൊഴങ്ങു-
യ്യുൾക്കാമ്പിൽ സാന്ത്വമോതിസ്സരസമൊരു ധൃതി-
പ്രീതി നൽകുന്നതില്ലേ ?
നൽക്കേളീവാപി പിന്നെപ്ഫലമുടയ വനം
നല്ല നെൽക്കണ്ടമെന്നീ-
ദിക്കെല്ലെന്നാൾ ശ്രമം തീർപ്പതിനൊരുനിഴൽപോ-
ലൊപ്പമെത്തുന്നതില്ലേ ? ‖ ൪ ‖

ശ്ലോ. ൪. നായകൻ ലോകമര്യാദയനുസരിച്ചു ശുകത്തിനോടു കുടുംബക്ഷേമവാർത്ത ചോദിക്കുന്നു. "ധീരാണാമപി പ്രിയാവിശ്ലേഷേ തൽ പ്രണയകോപേ ച മനഃ കുണ്ഠതാം യാതീത്യസ്യ തത്ര തദാനീം സ്വാസ്ഥ്യമാപൃച്ഛതി" എന്നു മാനവേദൻ.

ഇക്കാണും......മകൾ ഇക്കാണും നിൻ പ്രാണനാം കിളിമകൾ എന്നു് അന്വയം. ഇവിടെ കാണുന്ന നിന്റെ പ്രാണനായിരിക്കുന്ന, നീ പ്രാണനെപ്പോലെ വിചാരിച്ചു സ്നേഹിച്ചുവരുന്ന കിളിമകൾ. ഇ അടുത്തിരിക്കുന്ന കിളിയെ കൈകൊണ്ടു ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുന്നതു്. മകൾ ബാലയായിരിക്കുന്ന കിളി എന്നു് അർത്ഥം. ഈ പദത്തിനു പുത്രിയെന്നു ഇവിടെ അർത്ഥമില്ല. ചെറുപ്പത്തെ ധ്വനിപ്പിക്കുന്നതിനു പ്രയോഗിച്ചതാകുന്നു. **നിലവിട്ടീർഷ്യ തോന്നുമ്പൊൾ** അതിരില്ലാതെ മനസ്സിൽ ഈർഷ്യ ഉണ്ടാകുമ്പോൾ. നീ അന്യശുകികളുമായി രമിക്കുന്ന വർത്തമാനം അറിഞ്ഞു് ഇവൾക്കു പ്രണയകോപം ഉണ്ടാകുന്ന സമയത്തു് എന്നു ഭാവം. **അങ്ങയ്യുൾ നൽകുന്നതില്ലേ,** നീ പറയുന്ന സമാധാനവാക്കുകൾ കേട്ടു സന്തോഷിച്ചു, നിനക്കു് അനുകൂലയായിത്തീർന്നു നിന്റെ മനസ്സിൽ സന്തോഷത്തെയും ഇഷ്ടത്തെയും തരുന്നില്ലേ? നിന്റെ സാന്ത്വനവാക്കുകൾ കേട്ടു തൃപ്തയായ ശുകിയെ കണ്ടു നിനക്കു സന്തോഷവും ധൈര്യവും ഉണ്ടാകുന്നില്ലേ എന്നു ഭാവം. **ധൃതി** ധൈര്യം. സന്തോഷം എന്നും അർത്ഥം ആകാം.

ധൃതിർദ്ധാരണസന്തോഷ-
[illegible] കീർത്ത്യതേ

എന്നു കേശവം. നൽകേളീവാപി......തില്ലേ. ഈ ശുകബാലിക, നല്ല ലീലാസരസ്സ്, കായ്ക്കൾ നിറഞ്ഞ കാട്ട്, വിളഞ്ഞുകിടക്കുന്ന നെല്ലോടുകൂടിയ പാടങ്ങൾ എന്നിങ്ങനെയുള്ള ദേശങ്ങളിൽ നീ സഞ്ചരിക്കുമ്പോൾ, യാത്രനിമിത്തമുണ്ടാകുന്ന നിൻെറ ക്ഷീണം തീക്കുന്നതിനു നിഴലുപോലെ നിന്നെ അനുഗമിക്കുന്നില്ലേ? നീ പോകുന്ന സ്ഥലങ്ങളിലെല്ലാം ശുകിയും വരുന്നില്ലേ എന്നു ഭാവം. ഇവിടെ ശ്രമം തീക്കുകയ്ക്കുമെന്നുക, എന്ന ധർമ്മങ്ങൾ ഭാര്യയായ ശുകിയ്ക്കും നിഴലിനും ഒന്നുപോലെ ഇണങ്ങുന്നു. ശ്ലോകം ഉത്തരാർദ്ധത്തിൽ മറ്റൊരു ഉത്തമപത്നിയുടെ ധർമ്മം ഉപദേശിച്ചിരിക്കുന്നു.

സാ ഭാര്യാ യാ ഗൃഹേ ദക്ഷാ സാ ഭാര്യാ യാ പ്രജാവതീ
സാ ഭാര്യാ യാ പതിപ്രാണാ സാ ഭാര്യാ യാ പതിവ്രതാ
അർദ്ധം ഭാര്യാ മനുഷ്യസ്യ ഭാര്യാ ശ്രേഷ്ഠതമസ്സഖാ
ഭാര്യാ മൂലം ത്രിവർഗ്ഗസ്യ ഭാര്യാ മൂലം തരിഷ്യതഃ
ഭാര്യാവന്തഃ ക്രിയാവന്തഃ സഭാര്യാ ഗൃഹമേധിനഃ
ഭാര്യാവന്തഃ പ്രമോദന്തേ ഭാര്യാവന്തഃ ശ്രിയാന്വിതാഃ

എന്നു മഹാഭാരതത്തിൽ (ആദിപർവ്വം) പറഞ്ഞിരിക്കുന്നു.

ആധിവ്യാധികളിലും പ്രീതിദമൌഷധം പോലെ
സ്വാധീന സഹധർമ്മിണീതി നീ ധരിക്കേണം

എന്നും (നളചരിതം കഥകളി) സ്മർത്തവ്യം. ശ്ലോകത്തിൽ അലങ്കാരം ഉപമ. "ഉപമാ യത്ര സാദൃശ്യലക്ഷ്മീരുല്ലസതി ദ്വയോഃ" എന്നു (കുവല.) ലക്ഷണം.

ദിഷ്ട്യാ ദൃഷ്ടോഽസ്യസി സരസി ദിവ്യദേശാധിവാസിൻ!
കർണ്ണൗ പൂർണ്ണൗ കളരുതസുധാസ്രോതസാമൗ ചിരേണ ||
കിഞ്ച ത്വദ്വൽസ്വജനവിരഹഗ്ലാനി മേ സ്വാന്തമേതൽ
ബ്രധ്നസ്യോല്ലസതി ബിസിനീജാലമാലോകനേ തേ || ൮ ||

ഭാഗ്യംകൊണ്ടിന്നു കാണായിതു സരസി! ഭവാൻ
ദിവ്യദേശത്തിരിപ്പോൻ
ശ്രാവ്യതാപം പൂണ്ടിടും നിൻമൊഴിയമൃതൊലിവാൽ
കർണ്ണവും പൂർണ്ണമായ് മേ,

വായ്ക്കും ഭാൎയ്യാവിയോഗവ്യഥയിൽ വലയുമെ-
ന്നുള്ളിനുല്ലാസമായ് വ-
ന്നേല്ക്കും നിൻകാഴ്ചകൊണ്ടിട്ടിഹ കതിരവനെ-
ക്കണ്ട തണ്ടാരിനൊപ്പം ‖ ൭ ‖

ശ്ലോ. ൭. നായകനു ദൂതനെ കണ്ടതുനിമിത്തമുണ്ടായ സന്തോഷത്തെ പ്രതിപാദിക്കുന്നു. ഭാഗ്യം......യിത്തു. ഇന്നു ഭാഗ്യംകൊണ്ടു കാണായിത്തു് എന്നു് അന്വയം. ഇന്നു് എനിക്കു ഭാഗ്യംനിമിത്തമാകുന്നു നിന്നെ കാണ്മാൻ ഇടയായതു്. ഭാഗ്യം ഇഷ്ടകാര്യാനുകൂലത്വം. ഭാഗധേയം. "ഭാഗാദ്യച്ച" എന്നു പാണിനിസൂത്രം. ഒരു കിളിയെ കാണുന്നതിനു് അത്രയ്ക്കൊക്കെ ഭാഗ്യം വേണമോ എന്നു ചോദിക്കുന്നതായാൽ, അതിനു സമാധാനം പറയുന്നു. സരസ! ഭവാൻ......ത്തിരിപ്പോൻ അല്ലയോ സരസ! അങ്ങു ദിവ്യസ്ഥലങ്ങളിൽ ഇരിക്കുന്നവനാണു്. ഭൂമിയിൽ കണ്ടുകിട്ടാത്തവൻ എന്നു ദിവ്യപദം ധ്വനിപ്പിക്കുന്നു. സരസ രസികനായുള്ളവനേ. സംബുദ്ധി. രസിച്ചുകഴിയുന്നവൻ എന്നു അൎത്ഥം. നന്ദനോദ്യാനത്തിൽ അപ്സരഃസ്ത്രീകളുടെ വിനോദങ്ങൾ കണ്ടോ, അഥവാ കൈലാസത്തിൽ ശ്രീപാൎവ്വതിയുടെ വീണാഗാനം കേട്ടോ രസം അനുഭവിച്ചുകൊണ്ടിരിക്കുന്നവനാണു നീ എന്നു ഭാവം. ഈ പദം മൂലത്തിൽ ഇല്ലാത്തതെങ്കിലും ഭാഷയിൽ അൎത്ഥവത്തായിരിക്കുന്നു. ശ്ലാഘ്യതാം.....പൂൎണ്ണമായ് മേ. യോഗ്യനായ നിന്റെ വാക്കാകുന്ന അമൃതത്തിന്റെ പ്രവാഹംകൊണ്ടു് എന്റെ ചെവികളും നിറഞ്ഞു. എന്റെ പ്രിയതമയുടെ വാക്കിനുതുല്യമായ നിന്റെ വാക്കു കേട്ടിട്ടു ചെവി കുളുൎക്കുന്നു എന്നു ഭാവം. ദൂതദൎശനത്താൽ കണ്ണിനുണ്ടായ സന്തോഷത്തെ ഒന്നാമത്തെ പാദത്തിലും, ചെവിക്കുണ്ടായതിനെ രണ്ടിലും പ്രതിപാദിച്ചിരിക്കുന്നു. മനസ്സിനു സംഭവിച്ച ആനന്ദത്തെ ഉത്തരാൎദ്ധത്തിൽ പറയുന്നു. വായ്ക്കും......ന്നുള്ളിനു പ്രതിനിമിഷം വളൎന്നുവരുന്നതും, ഭാൎയ്യയുടെ വേൎപാടുമൂലം സംഭവിച്ചതുമായ ദുഃഖത്തിൽ അകപ്പെട്ടു വലയുന്ന എന്റെ മനസ്സിനു് ഉല്ലാസമായ്.... നേല്ക്കും ഇഹ നിൻ കാഴ്ചകൊണ്ടിട്ടു കതിരവനെക്കണ്ട തണ്ടാരിനെ

ഷ്ടം ഉല്ലാസമായ്‌വന്നേല്ലം എന്നു് അന്വയം. ഈ സ്ഥലത്തു നിന്നെ കാണ്മാൻ ഇടയായതുകൊണ്ടു് ആദിത്യനെക്കണ്ട താമരപ്പൂവിന്നു് എന്ന പോലെ പ്രാണൻ കൈവന്നു. വിരഹപീഡനിമിത്തം മൃതപ്രായനായ എനിക്കു നിന്റെ ദൎശനത്താൽ ജീവൻ ലഭിച്ചതുപോലെ ആഹ്ലാദമുണ്ടാകുന്നു. നിന്റെ ദൎശനത്താൽ ബാഹ്യേന്ദ്രിയങ്ങളും അന്തരിന്ദ്രിയവും സന്തുഷ്ടമായി എന്നു ഭാവം. അലങ്കാരം ഉപമ.

ആസ്ഥാ ലോകേ വിപുലമനസാമന്യസാമാന്യമൎത്ഥ്യേ-
ഷ്വൎത്ഥാനൎത്ഥോപഗമവിഗമേഷ്വൎത്ഥിതാ ചാതുരാണാം ||
ന്യക്ഷേണൈഷാ നിജഗുരുതയാ നേക്ഷതേ തദ്വിശേഷം
സാന്ദ്രസ്തസ്മിന്നപി ച സഹജം ബന്ധുഭാവാൽ ഭയേഷു || ൯ ||

അൎത്ഥം കൈക്കൊൾകനൎത്ഥം കളകിവയിൽ മന-
സ്സാരവിസ്താരമുള്ളോ-
ൎക്കാസ്ഥയുണ്ടാം നാട്ടിൽ മറ്റേവരിലുമൊരുവനേ-
ക്കാതുരക്കൎത്ഥിതൈവം
പേൎത്തും വാഴ്ച്ചാരിതേത്തും നിജഗുരുതയിലാൎക്കും-
ബ്ഭേദമാക്കില്ലയെന്ന-
ല്ലീത്തുല്യാവസ്ഥ പാൎത്താൽ പരമിഹ സഹജം
രണ്ടുമീരണ്ടവൎക്കും ||൯||

ശ്ലോ. ൯. ശുകത്തോടു അൎത്ഥനം ചെയ്യുന്നതിന്റെ ഔചിത്യം പ്രതിപാദിക്കുന്നു. മനസ്സാര....മുള്ളോൎക്കു വിശാല ഹൃദയന്മാരായ മഹാന്മാൎക്കു് അൎത്ഥം...വയിൽ അന്യന്മാൎക്കു ഉപകാരം ചെയ്യുന്നതിലും, അവരുടെ ആപത്തുകളെ നിവാരണംചെയ്യുന്നതിലും; അൎത്ഥം പരപ്രയോജനം.

അൎത്ഥഃ പ്രകാരേ വിഷയേ വിത്തകാരണവസ്തുഷു
അഭിധേയേപി ശബ്ദാനാം നിവൃത്തൌ ച പ്രയോജനേ

എന്നു വിശ്വം.

"അർത്ഥസ്യ പ്രാദുർഭാവ പ്രാർത്ഥനായേ മോക്ഷ
ശബ്ദേ വാച്യേ പ്രയോജനേ"

എന്നു വൈജയന്തി. **ആശയസ്യം** തല്പരതയും.

"ആസ്ഥാ ചാലംബനാസ്ഥാന-
യത്നാപേക്ഷാസു കഥ്യതേ"

എന്നു വിശ്വം. **മറ്റവരിലും ഒരു നടപ്പു.** തന്നിൽനിന്നു ഭിന്നന്മാരായ മററുള്ളവരിലും ഒരു നടപ്പുതന്നെ കൈക്കൊള്ളുന്നു. ഹിതം സാധിച്ചു കൊടുക്കുന്നതിലും അഹിതം അകററുന്നതിലും, മഹാന്മാർ തങ്ങളെപ്പോലെതന്നെ അന്യന്മാരെയും സമമായി വിചാരിക്കുന്നു എന്നു ഭാവം. **ആതുരാർത്ഥിതയും.** ധനനാശം രോഗം പതിവിയോഗം മുതലായവ നിമിത്തം സങ്കടപ്പെട്ടവരുടെ അർത്ഥിതയും, യാചിക്കുന്ന പ്രവൃത്തിയും, ഒരു നടപ്പു് എല്ലാവരിലും ഒരേ വൃത്തി തന്നെ. ദീനന്മാർ ആളുഭേദം നോക്കാതെ എല്ലാവരോടും ഇരക്കും എന്നു ഭാവം. **പേരുത്തും വരേപ്പാർ.** ഏററവും വലിയ ആളുകൾ, മഹാന്മാർ. പെരുത്തും എന്ന പദത്തിന്റെ സങ്കുചിതരൂപമാണു പേത്തും. രണ്ടിനും അർത്ഥം ഒന്നുതന്നെ. **ഇത്ഥം വൃത്തം.....ഭേദമാകില്ല** ഈ ആസ്ഥ രണ്ടും തങ്ങളും മററുള്ളവരിൽ ആളുഭേദം വിചാരിക്കുകയില്ല. **ഇതുല്യ സ്ഥാവസ്ഥ** മഹാന്മാരുടെ പരോപകാരതല്പരതയുടെയും, ദീനന്മാരുടെ യാചനാവൃത്തിയുടെയും സമത്വം പാർത്താൽ വിചാരിച്ചുനോക്കിയാൽ **ഈ രണ്ടുവകക്കും** വലിയവൎക്കും ഇരക്കുന്നവൎക്കും രണ്ടും ആസ്ഥയും പരോപകാരവൃത്തിയും **പരം സഹജം** ഇഹ പരം സഹജം എന്നു അന്വയം. ഇവിടെ നാട്ടിൽ (ഭൂലോകത്തിൽ) ഏററവും സഹജമാകുന്നു. ജന്മസിദ്ധമാകുന്നു. വിരഹപീഡിതനായ ഞാൻ നിന്നോടു ദൂതനായിരിക്കണമെന്നു യാചിക്കുന്നതും, മഹാനായ നീ എന്റെ അപേക്ഷ സ്വീകരിച്ചു തദർത്ഥം യത്നിക്കുന്നതും യുക്തം തന്നെയെന്നു ഭാവം. ശ്ലോകം മൂലത്തിന്റെയും ഭാഷയുടെയും അർത്ഥം ശ്ലിഷ്ടമായിരിക്കുന്നു. മൂലത്തിന്റെ വേറെ ഒരു ഭാഷ ഇവിടെ ചേർക്കുന്നു.

മാന്യാത്മാക്കൾക്കനേർത്ഥം കളക പരിചിലർ-
ത്ഥങ്ങൾ ചേർക്കുന്നതിക്കേ-
ളന്യന്മാരാകുമെന്നാൽ മതി ബഹുതരചിയാ-
മർത്ഥിതയ്ക്കാതുരൎക്കും

എന്നാലാമംഭേദമൊന്നും രുചിയിത്തു കരുതു-
ന്നീല തൻഗൌരവത്താൽ
കുന്നിച്ചീരണ്ടുമീരണ്ടവരിലുമുലകിൽ
ജന്മസിദ്ധം പ്രസിദ്ധം
(രസികരഞ്ജിനി. പുസ്തകം ൧. ലക്കം ൧.)

"ജാതം വംശേ ഭുവനവിദിതേ പുഷ്കലാവർത്തകാനാം" ഇത്യാദി (മേഘ) പദ്യച്ഛായ ഈ ശ്ലോകത്തിൽ കാണേണ്ടതാകുന്നു.

ഉണ്ണുനീലി സന്ദേശത്തിൽ നായകൻ ആദിത്യവൎമ്മ രാജാവിനോടു തന്റെ ദൂതനായിരിക്കണമെന്നു അപേക്ഷിക്കുന്ന സന്ദർഭത്തിൽ ശുകസന്ദേശ (മൂല)ത്തിലെ "ത്വമസ്മാ ലോകേ" എന്നു തുടങ്ങുന്ന പദ്യത്തെ സ്മരിച്ചിരിക്കുന്നു.

ഇത്ഥം നാനാകുശലമഥ നാടൊപ്പിച്ചുപൂൎവ്വം വിചാരി-
"ച്ചാസ്മാ ലോകേ വിപുലമനസാ"മെന്റെ മുല്പെട്ടു കാട്ടി
പ്രാൎത്ഥിച്ചാൻ തൻകരുമമവനെ പ്രാൎത്ഥനീയാനുഭാവം
സ്വാൎത്ഥം പ്രത്യൎത്ഥികളിലെവിടെക്കാമ്യമാകാനാം വിവേകം

എന്ന പദ്യം ദ്വിതീയപാദം നോക്കുക.

അന്യത്രാഹം പ്രിയസഹചരീ താവന്യത്ര ജാതൌ-
ജാതാ ചാദ്യ മനസിജശരാസ്സാരദീയം വിഭൂതിഃ ||
മന്ദോ വായുൎമ്മധുരമുദകം മഞ്ജുരാവാ മരാളാഃ
സജ്ജാമോദാ സരസിജവനീ സാന്ദ്രഭാശ്ചന്ദ്രമാശ്ച || ൧ ||

ഇന്നീ ഞാനന്യരാജ്യത്തകലെയകലെയെൻ-
കാന്തയോ മറ്റൊരേടം,
വന്നീ മുന്നിൽ പരന്നു മലർശരശരസ-
മ്പത്തു ചാൎത്തും ശരത്തും:
മന്ദിച്ചു കാററു,വെള്ളം സുമധുരമരയ-
ന്നങ്ങൾ കൂകുന്നു വന്നാ-
യൊന്നിച്ചു താമരപ്പൊയ്കയിൽ മണമതിയായ്
കാന്തി വെൺതിങ്കളിന്നും || ൧ ||

ശ്ലോ. ൭. ഈ ശ്ലോകത്തിലും അടുത്തതിലും പൂർവ്വ പദ്യത്തിൽ സൂചിതമായ നായകൻെറ ദൈന്യത്തെ വിവരിക്കുന്നു. **ഇന്നീ ഞാനന്യരാജ്യത്തു** ഈ ഞാൻ ഇന്നു അന്യരാജ്യത്തു എന്നു് അന്വയം. നിന്നോടു സംഭാഷണം ചെയ്യുന്ന ഈ ഞാൻ ഈ ദിവസം സ്വദേശത്തു നിന്നു വളരെയകലെ സ്ഥിതിചെയ്യുന്ന രാമേശ്വരത്താകുന്നു. എന്നെ സഹായിക്കുന്നതിനു ബന്ധുക്കളോ പരിചയക്കാരോ മററു വേണ്ടപ്പെട്ടവരോ ആരും എനിയ്ക്കു ഇവിടെയില്ലെന്നും ഞാൻ അശരണൻ എന്നും ധ്വനി. **അകലെ......ദേശം** എൻ കാന്തയോ അകലെ അകലെ മറെറാരു ദേശം എന്നു അന്വയം. എൻെറ ഭാര്യ ഇവിടെനിന്നു വളരെ അകലെ, തൃക്കണാമതിലകം എന്ന സ്ഥലത്താകുന്നു. "എത്തേണം നീ ററിശേഷാൽ·····പ്രസിദ്ധ സ്ഥലത്തിൽ" (ശ്ലോ. ൫൪) എന്നു മേലിൽ പറയുന്ന ഭാഗം സ്മർത്തവ്യം. ശ്ലോകത്തിൻെറ അടുത്ത പാദങ്ങളിൽ ശരൽകാലത്തെ വർണ്ണിക്കുന്നു. വിരഹദുഃഖം അതിതീവ്രമെന്നു ശരദൃതുവർണ്ണനം സൂചിപ്പിക്കുന്നു. **വന്നീ....ശരത്തും** മലർശരശരസമ്പത്തു ചാർത്തും ശരത്തും വന്നു ഈ മൂന്നിൽ പരന്നു എന്നു് അന്വയം. കാമദേവന്റെ ആയുധങ്ങളായ പുഷ്പങ്ങളുടെ സമ്പത്തു് ഉണ്ടാക്കിക്കൊടുക്കുന്ന ശരൽകാലവും വന്നു് ഇവിടെ വ്യാപിച്ചു. **ഈ മൂന്നിൽ** എന്ന പദത്തിനു് ഇതാ നോക്കുക എന്നു് അർത്ഥം. ശ്ലോകത്തിലെ **മലർശരൻ** എന്ന പദം സപ്രയോജനമായിട്ടുണ്ടു്. മൂലത്തിലെ 'മനസിജ'നേക്കാൾ ഭാഷയിലെ 'മലർശര'നു അർത്ഥപുഷ്ടി കൂടും. അടുത്ത പാദങ്ങളിൽ ശരത്തിലെ മന്ദവായ്വാദികളെപ്പററി പ്രതിപാദിക്കുന്നു. **മന്ദിച്ചു കാററു......നന്നായ്.** കാററു മന്ദിച്ചു എന്നു് അന്വയം. കാററിൻെറ ഗതി മന്ദമായി. വെള്ളത്തിനു കലക്കമെല്ലാം നീങ്ങി പ്രസാദഗുണവും മാധുര്യവും ഉണ്ടായി. അരയന്നങ്ങൾ മനോഹരമായി കൂകുന്നു. **ഒന്നിച്ചു......മണം.** താമരപ്പൊയ്കയിൽ മണം ഒന്നിച്ചു എന്നു അന്വയം. താമരപ്പൊയ്കകളിൽ വിടൎന്ന പൂക്കളുടെ കുളുൎമ്മയേറിയ മണം ഒന്നിച്ചുകൂടി വർദ്ധിച്ചു. **അതിയായ്......തിങ്കളിന്നും.** വെൺതിങ്കളിന്നും കാന്തി അതിയായ് എന്നു് അന്വയം. പ്രകൃത്യാ ശോഭയോടുകൂടിയ ചന്ദ്രനു്, മേഘാവരണം ഇല്ലായ്കകൊണ്ടു പ്രകാശം അധികമായിത്തീൎന്നു. നൂതനമായ അഗസ്ത്യനക്ഷത്രത്തിൻെറ രശ്മികൾ വ്യാപിക്കുന്നതു

നിമിത്തം ദോഷം സർവ്വവും നീങ്ങി പ്രസന്നവും മധുരവും ആയി ത്തീൎന്നു.

"പ്രസസാദോദയാദംഭഃ
കുംഭയോനേർമഹൌജസഃ"

(രഘു. സ. ൪) എന്നും,

തപ്തം തപ്താംശുകിരണൈശ്ശീതം ശീതാംശുരശ്മിഭിഃ
സമന്താദപ്യഹോരാത്രമഗസ്ത്യോദയനിർവ്വിഷം
ശുചി ഹംസോദകം നാമ നിർമ്മലം മലജിജ്ജലം
നാഭിഷ്യന്ദി ന വാ രൂക്ഷം പാനാദിഷ്വമൃതോപമം

(അഷ്ടാംഗഹൃദയം) എന്നും ദ്രഷ്ടവ്യം.

തെളിഞ്ഞു ദിക്പാളീ, സരസികളിലംഭോരുഹകുലം
വിരിഞ്ഞു, പൂന്തേനിൽ കൊതിയൊടു വലഞ്ഞു മധുകരം,
കുറഞ്ഞു മേഘച്ഛാത്ത, ധിഗഗനമേററം തെളിമകൊ-
ണ്ടു നിന്നു ചന്ദ്രാർക്കൌ ശിവ ശിവ ശരൽകാലമഹിമാ.

എന്ന രാമായണചമ്പുവിലെ (അംഗുലീയാങ്കം) ശരദ്വൎണ്ണനം ഇവിടെ സ്മരണീയം.

ശ്ലോകം ഉത്തരാർദ്ധം ശരത്തിൻെറ പഞ്ചേന്ദ്രിയാഹ്ലാദജനകത്വത്തെ ധ്വനിപ്പിക്കുന്നു. മന്ദവായു ത്വക്കിന്നും, ജലം രസനയ്ക്കും, അരയന്നങ്ങളുടെ ശബ്ദം ചെവിക്കും, താമരപ്പൂവിൻെറ മണം നാസികയ്ക്കും, ചന്ദ്രൻെറ ശോഭ കണ്ണിന്നും (മനസ്സിന്നും) ആനന്ദജനകമെന്നു ഭാവം. അവിരഹികൾക്ക് സർവ്വേന്ദ്രിയാനന്ദകരങ്ങളായ ഈ മന്ദവായ്വാദികൾ വിയുക്തനായ എനിക്കു തീവ്രയാതനയെ ജനിപ്പിക്കുന്നു എന്ന ആശയവും ഗ്രാഹ്യം.

സുമം ത്വദീയസായകം ഹിമം ശശാങ്കരശ്മിപോൽ
ഭ്രമം ജഗത്തിലിത്തരം പ്രമാ മറിച്ചു മാദൃശാം
വമത്യസൌ ഹുതാശനം ഹിമപ്ലുതേന രശ്മിഭി-
സ്ത്വമപ്യനംഗ വജ്രവത്സുമാശുഗാൻ വിമുഞ്ചസി.

എന്ന (കേരളീയഭാഷാശാകുന്തളം. കേരളവർമ്മ വലിയകോയിത്തമ്പുരാൻ) പദ്യം നോക്കുക.

പ്രാഗുദ്വേലപ്രണയചപലൌ നേത്രയോർദ്ദ്യൌ നിവൃത്തൌ
വിശ്ലേഷാത്തൌ ചിരമിവ മിഥസ്സംഗതൌ സന്നിവൃത്തൌ ||
ദൃശ്യഭ്രംശാന്നപരമനയോരാവയോരന്തരാളേ
ന [illegible]ത്രാണി [illegible] [illegible]ന്തരാണി || ൨ ||

മുന്നം കണ്ണൊന്നു തെററീടുകിൽ നിലകവിയും-
　　　പ്രേമചാപല്യമൂലം,
പിന്നം വേർപാടു പെട്ടീടിനപടിയണയും
　　　കണ്ടുചേരുന്ന നേരം;
ഇന്നോ? ഭാഗ്യക്ഷയത്താലതുവിധമെഴമീ-
　　　ഞങ്ങൾ നില്ക്കുന്നിടയ്ക്കാ-
യൊന്നോ രണ്ടോ? കണക്കില്ലയി ഖഗ! പുഴയും
　　　കുന്നുമെന്നല്ല നാടും　　　　　　　　　|| വ ||

ശ്ലോ. വ. നായികാനായകന്മാരുടെ വിരഹദുഃഖാതിരേകത്തെ പ്രതിപാദിക്കുന്നു. **മുന്നം......ടുകിൽ** മുൻപു വേർപാടില്ലാതെ ഒരുമിച്ചു താമസിച്ചിരുന്നകാലത്തു കണ്ണു് അല്പം തെററിയാൽ, അല്പസമയം കാണാതെയിരുന്നാൽ. കണ്ണുതെററുക. വേണ്ടസ്ഥാനത്തുനിന്നു കണ്ണു് എടുക്കുക. ശൈലി. **നിലകവിയും......മൂലം** അതിരില്ലാത്തതായ അനുരാഗത്തിന്റെ ചാപല്യംനിമിത്തം. **ചാപല്യം** അനുരാഗം വർദ്ധിച്ചു് ഇന്നതു പ്രവർത്തിക്കാവൂ എന്ന നിലകൂടാതെ എന്തും കാണിക്കുന്ന അവസ്ഥ. **കണ്ടുചേരുന്ന നേരം.** അല്പസമയത്തെ വിരഹം കഴിഞ്ഞു പിന്നെ കണ്ടുമുട്ടുമ്പോൾ. **പിന്നം......യണയും,** ദീർഘകാലം വിരഹം അനുഭവിച്ചിട്ടു പിന്നെ കാണുമ്പോൾ എങ്ങനെയോ അങ്ങനെ സമ്മേളിക്കും. അല്പസമയത്തെ വിരഹംകൂടി ഞങ്ങൾ സഹിക്കാത്തവരെന്നു ഭാവം. ശുകസന്ദേശത്തിലെ ഈ ആശയത്തിന്റെ ഒരു വിവരണമാണു് കൃഷ്ണഗാഥയിലെ താഴെ ഉദ്ധരിക്കുന്ന ഭാഗം എന്നു കാണേണ്ടതാകുന്നു.

കണ്ണനെക്കാണാതെയുണ്ടോ പൊറുക്കാവൂ
കണ്ണിനെന്നുള്ളതു പാർക്കേണം നാം
എന്നങ്ങു തങ്ങളിൽക്കൂടിപ്പറഞ്ഞിട്ടു
കണ്ണുമടച്ചു നടങ്ങു നിന്നാർ
ഗർഭത്തിൽ നിന്നുള്ള വേദനയന്നേര-
മല്പമായ്‌വന്നതവർക്കു ചെമ്മേ
ആയിരം നാളങ്ങു കണ്ണനെക്കാണാതെ-
യായിച്ചമഞ്ഞു നാമെന്നപോലെ

കണ്ണും തുറന്നുടൻ കണ്ണനെ നോക്കിനാർ
തിണ്ണമെഴുന്നുള്ള കൌതുകത്താൽ.

(രാസക്രീഡ)

ഭാഗ്യ......ന്നിടസ്ഥോയ് അതുവിധമെഴുമീ ഞങ്ങൾ നില്ക്കുന്നിടസ്ഥോയ് ഭാഗ്യക്ഷയത്താൽ എന്ന് അന്വയം. അപ്രകാരം അത്യന്തം ദൃഢമായ അനുരാഗത്തോടുകൂടിയ ഞങ്ങൾ ഇരിക്കുന്ന സ്ഥലങ്ങളുടെ ഇടയിലായി, ഭാഗ്യദോഷംകൊണ്ടു ദൈവവിരോധത്താൽ ഇന്നോ ഇക്കാലത്തോ ഒന്നോ,.....നാട്ടം അയി ഖഗ! പുഴയും കാനും എന്നിവ നാട്ടും ഒന്നോ രണ്ടോ കണക്കില്ല എന്ന് അന്വയം. അല്ലയോ ശുകമേ! ഖഗം ആകാശത്തിൽ സഞ്ചരിക്കുന്നതു്, പക്ഷി.

"ഖഗസ്സൂര്യേ ഗ്രഹേ ദേവ
മാർഗ്ഗണേ ച വിഹംഗമേ''

എന്നു വിശ്വം. പുഴ കാനു നാടു മുതലായവ കണക്കില്ലാതെയുണ്ടു്. അനേകം നദികളും മറവും ഇടയിൽ വന്നുചേരത്തക്കവണ്ണം ഞങ്ങൾ അത്യധികം അകലെയായിത്തീർന്നു എന്നു ഭാവം. അല്പകാലത്തെ വിരഹംകൂടി ദുസ്സഹമായിത്തോന്നിയിരുന്ന ഞങ്ങൾക്കു് ഈ ദീർഘവിരഹം അതിദുസ്സഹം എന്നു് അഭിപ്രായം.

അധ്വക്ലേശാനപരിഗണയന്നാത്മനാഭ്യേത്യ ബാലാം
സന്താപന്യൂനാം വിപുലഹൃദയസ്സന്താപമാശ്വാസയേഥാഃ ||
നോചേന്നീചോ വിധിരഭിനവോ വിപ്രയോഗോതിവാമഃ
കാമശ്ചായം കഥയതു ഭവാൻ കാമവസ്ഥാം ന കുര്യ്യുഃ || ൻ ||

തെല്ലും യാത്രയ്ക്കു തട്ടുംകെടുതി കരുതിടാ-
തങ്ങു ദൌർബ്ബല്യമുള്ളാ-
മല്ലാക്ഷിത്തയ്യലെച്ചെന്നയി വിപുലമതേ!
സാന്ത്വനംചെയ്തിടേണം;
അല്ലെങ്കിൽ, ദുഷ്ടനാകും വിധി, പുതുവിരഹം,
വൈരിയായിട്ടു നില്ക്കും-
മല്ലപ്പൂവമ്പനിക്കണ്ടവർ പറയുകയെ-
ന്തൊക്കയും ചെയ്യുകയില്ല! || ൻ ||

ശ്ലോ. ൯. നായകൻ ശുകത്തോടു സന്ദേശവാഹകനായിരിക്കണമെന്നു അപേക്ഷിക്കുന്നു. തെല്ലും......ചെയ്തിടേണം. അയി വിപുലമതേ! അങ്ങു യാത്രയ്ക്കു തട്ടും കെടുതി തെല്ലും കരുതിടാതെ ചെന്നു ദൌർബ്ബല്യമുള്ളാ മല്ലാക്ഷിതന്നുടെ സാന്ത്വനം ചെയ്തിടേണം എന്നു അന്വയം. അല്ലയോ വിശാലഹൃദയനായ ശുകമേ! ഈ യാത്രയിൽ ഉണ്ടാകുന്ന പലവിധം ബുദ്ധിമുട്ടുകളെപ്പററി അല്പവും വിചാരിക്കാതെ ഇവിടെ നിന്നു പോയി ആത്മബലം കുറയുന്നവളായ എന്റെ ഭാര്യയെ സന്ദേശം അറിയിച്ചു് സമാധാനപ്പെടുത്തണം. വിപുലമതേ സംബുദ്ധി. തങ്ങൾക്കു നേരിടുന്ന വൈഷമ്യങ്ങളെപ്പററി കരുതാതെ മററുള്ളവൎക്കു ഉപകാരം ചെയ്യുന്നതാണു് വിശാലഹൃദയത്വം എന്നു ധ്വനി. ദൌർബ്ബല്യമുള്ളാ സ്വതേതന്നെ മനസ്സിനും ശരീരത്തിനും ക്ലേശങ്ങളനുഭവിക്കുവാൻ കരുത്തില്ലാത്തവൾ ആയ; അതുകൊണ്ടു സമാധാനിപ്പിക്കുവാൻ കാലതാമസം വരുത്തരുതെന്നു ഭാവം. അല്ലെങ്കിൽ ഈ ചെന്നു എന്റെ പ്രേയസിക്കു മനസ്സമാധാനം ജനിപ്പിച്ചില്ലെങ്കിൽ ദുഷ്ടന്മാരും......ഒന്നിവർ. ദയ ലവലേശം ഇല്ലാത്ത ദൈവം, പുതിയതായ വേർപാടു, അസ്വാധീനതയിത് നാലുപേരാണ് എന്നിവർ. പുതു അത്യന്തമെന്നു. വിരഹദുഃഖത്തിന്റെ ദുസ്സഹതയെ വ്യഞ്ജിപ്പിക്കുന്നു. ഏതു ദുഃഖവും അനുഭവിച്ചു ശീലം വന്നാൽ സഹിക്കാവുന്നതായിത്തീരും. ഈ അവസ്ഥ ആദ്യം സംഭവിക്കുന്നതിനു നേരിടുന്നതല്ല. അതുകൊണ്ടു് അതിനു ശക്തി അധികമായിരിക്കും. "ആശ്വാസ്യൈവം പ്രഥമവിരഹോദഗ്രശോകാം സഖീം തേ" എന്നു മേഘം നോക്കുക. പറയുക......യില്ല. എന്തൊക്കയും ചെയ്യയില്ല. പറയുക എന്നു അന്വയം. എല്ലാം ചെയ്യും എന്നു സാരം. ബലവാന്മാരായ ദുർവ്വിധിപ്രഭൃതികൾ ഒരുമിച്ചു ചേർന്നാൽ, അശക്തയായ ഒരു സ്ത്രീയെ ഏതുവിധവും കഷ്ടപ്പെടുത്തുവാൻ കഴിയും.

പ്രജ്ഞാതത്ത്വം പ്രചുരഗുരുണാ ദക്ഷപക്ഷീഭാജി കൃതജ്ഞ
തീർത്ത്വാ വർത്മന്യധിമചിരാഗശീപ്രചിന്താകുലായാഃ ||
അസ്യൈദ്വാന്താധനസ്സമുദയാനന്ത്യജാമ്പേഷ്യ ഹന്തരശ്ച —
ഭാത്മത്രാണാൽ ഗുരുസുകൃതമത്രാന്തരസ്തേ ന ഹന്തേ || ൧൦ ||

ബുദ്ധിത്തോണിക്കകം നീ നെടുകരുണ കഴ-
ക്കോലുമായ് മാർഗ്ഗമായോ-
രബ്ധിക്കുള്ളക്കരെച്ചെന്നഴലിലുഴലുമെൻ-
വല്ലഭയ്ക്കായുടൻതാൻ
വൃത്തിക്കെൻവാർത്തയാകും വലിയധനമണ-
പ്പിച്ചിറക്കിക്കൊടുത്താൽ-
സ്സിദ്ധിക്കും ദീനരെക്കാത്തൊരുബഹുസുകൃത-
ക്കൂലി നിൻകയ്യിലപ്പോൾ ||൧൦||

ശ്ലോ. ൧൦. സന്ദേശ വാഹകനാകുന്നതുകൊണ്ടു് ദൂതനു ലഭിക്കുന്ന ഫലത്തെ പ്രതിപാദിക്കുന്നു. **ബുദ്ധിത്തോണി......താൻ**-നീ ഉടൻതാൻ അഴലിലുഴലും എൻ വല്ലഭയ്ക്കായി നെടുകരുണ കഴക്കോലുമായ് മാർഗ്ഗമായോരബ്ധിക്കുള്ള അക്കരെച്ചെന്നു ബുദ്ധിത്തോണിക്കകം എന്നു അന്വയം. നീ ഇപ്പോൾതന്നെ ദുഃഖംനിമിത്തം വലയുന്ന എന്റെ ഭാര്യയ്ക്കു വലിയ കരുണയാകുന്ന കഴക്കോലു ഉപയോഗിച്ചു വഴിയാകുന്ന പെരുങ്കടലിന്റെ അക്കരെയിൽ എത്തി ബുദ്ധിയാകുന്ന വള്ളത്തിനകത്തു. **അബ്ധി**-വഴിയുടെ അപാരതയേയും ദുർഗ്ഗമതയേയും ധ്വനിപ്പിക്കുന്നു. **വൃത്തി.....കൊടുത്താൽ**-വേണ്ടവിധം ഭംഗിയായി എന്റെ ക്ഷേമവാർത്തയാകുന്ന വലിയ ധനത്തെ ഇറക്കിക്കൊടുക്കുന്നതായാൽ **വൃത്തി** തോണിയൂന്നുകയാകുന്ന പ്രവൃത്തിയെന്നും. **സിദ്ധിക്കും...... ലപ്പോൾ.** നിൻകയ്യിൽ അപ്പോൾ ദീനരെക്കാത്തൊരു ബഹുസുകൃതക്കൂലി സിദ്ധിക്കും എന്നു അന്വയം. നിന്റെ കയ്യിൽ ആ സമയത്തു ആർത്തന്മാരെ രക്ഷിക്കുന്നതു നിമിത്തമുണ്ടാകുന്ന സുകൃതമാകുന്ന കടത്തുകൂലി കിട്ടും. പ്രാണരക്ഷ ചെയ്ത പുണ്യം നിനക്കു ഉണ്ടാകും. "പ്രയോജനമനുദ്ദിശ്യ ന മന്ദോപി പ്രവർത്തതേ" എന്നതാണു ലോകസ്വഭാവം. അതനുസരിച്ചു് എന്റെ സന്ദേശ വാഹകനാകുന്നതുകൊണ്ടു നിനക്കു തക്കതായ പ്രയോജനം ലഭിക്കും എന്നു സാരം. അലങ്കാരം രൂപകം.

"വിഷയ്യഭേദതാദ്രൂപ്യ
രഞ്ജനം വിഷയസ്യ യൽ രൂപകം" (കുവല.)

എന്നു ലക്ഷണം. ബുദ്ധി തോണി, ദയ ചുഴക്കോൽ, മാൎഗ്ഗം കടലു്, വാൎത്ത ധനം, സുകൃതം കൂലി. എന്നു രൂപകത്തിന്റെ സ്വരൂപം. സഹൃദയശ്ലാഘ്യമായ ഒന്നായിട്ടുണ്ടു് ഈ രൂപകം.

സാമാനങ്ങൾ കപ്പലിൽ നിറച്ചു കടൽ വഴിയായി യാത്രചെയ്തു്, ഒരു ദേശത്തുനിന്നു മറെറാരുനാട്ടിൽ ചെന്നു കച്ചവടം ചെയ്തു് ആദായം എടുക്കുന്ന നാവികന്മാരുടെ ധൎമ്മം പ്രസ്തുത ശ്ലോകത്തിൽ പ്രതീയമാനമാകുന്നു. പൂൎവ്വകാലത്തു കൊടുങ്ങല്ലൂരിനു ഉണ്ടായിരുന്ന വാണിജ്യാഭിവൃദ്ധി ഈ ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നതായി ഊഹിക്കാം.

അഗ്രേ സ്ഥിത്വാ വിലപനമൃതേ കാമിനാം കൈവ യാച്ഞാ
ബന്ധൂനാം തൽപ്രിയമിതി വിധേൎബ്രൂഹി കോഽസ്യാനവദ്യഃ ||
ജാതോദന്യാ നഹി ജലമുചശ്ചാതകാഃ പ്രാൎത്ഥയന്തേ
തൂഷ്ണീമേഷാമഭിമതമമീ തൂൎണ്ണമാപൂരയന്തി ||൧൯||

നേരേ നോക്കിക്കരഞ്ഞീടുകയൊഴികെയിര-
ക്കെന്തുവാൻ കാമികൾക്കും
ചാരേ ബന്ധുക്കളോടോയഭിമതവിധി വി
ട്ടെന്തു? ഹന്താനവാദം?
പാരം ദാഹിക്കിൽ മേഘത്തൊടു സലിലമിര-
ക്കില്ല വേഴാമ്പലെന്നാൽ
സ്വൈരം മിണ്ടാതകണ്ടിട്ടഭിമതമുടനേ
മേഘമോ നൽകുമല്ലോ ||൧൯||

ശ്ലോ. ൧൯. ഉദാരന്മാരായ ജനങ്ങളുടെ സ്വഭാവം സോദാഹരണം പ്രതിപാദിക്കുന്നു. നേരേ.....കാമികൾക്കും. കാമികൾക്കും നേരേ നോക്കിക്കരഞ്ഞീടുക ഒഴികെ ഇരക്ക എന്തുവാൻ? കാമുകന്മാൎക്കു് ജനങ്ങളുടെ മുഖത്തു നോക്കിക്കൊണ്ടു കരയുകയെന്നല്ലാതെ മറെറന്താണു ഒരു യാചനയുള്ളതു്? ഒന്നുമില്ല. അവർ തങ്ങൾക്കുവേണ്ടി ഇന്നതു ചെയ്യണമെന്നു പറയുകയില്ല, കരയുക മാത്രമേയുള്ളു എന്നു ഭാവം. കാമികൾക്കും 'ഉം' പാദപൂരണത്തിനുവേണ്ടി ചെയ്ത പദപ്രയോഗം.

മുൻപിൽ ചെന്നാത്തനാദരത്തോടു കരമിരയൊഴി-
ഞ്ഞത്ഥനം കാമികൾക്കെ-
ന്തൻപിൽ തൽബന്ധുവർഗ്ഗത്തിന്നു തദഭിമതം
നല്കു വിട്ടെന്തു സാന്ത്വം?

എന്നു രസികരഞ്ജിനിയിൽ ചേർത്തുകാണുന്ന ഭാഷാന്തരം നോക്കുക. ഇരക്കുക എന്നതു ദേശ്യപദം. ചാരേ......വാദം. അടുത്ത ബന്ധുക്കളായിരിക്കുന്നവക്കു്, യാചകന്മാരുടെ ഇഷ്ടം സാധിച്ചു കൊടുക്കുക എന്നതല്ലാതെ മറ്റെന്താണു അനുവാദം? ഒന്നുമില്ല. വാക്കുകൊണ്ടു പറയുകയല്ല, പ്രവർത്തിച്ചു കാണിച്ചു കൊടുക്കുന്നതാണു് അവരുടെ സ്വഭാവം.

നിശ്ശബ്ദോപി പ്രദിശസി ജലം യാചിതശ്ചാതകേഭ്യഃ
പ്രത്യുക്തം ഹി പ്രണയിഷു സതാമീപ്സിതാത്ഥക്രിയൈവ।

എന്ന (മേഘ)വാക്യത്തിന്റെ ഛായ ദ്രഷ്ടവ്യം.

ഗർജ്ജതി ശരദി ന വഷതി
വഷതി വഷാസു നിസ്സ്വനോ മേഘഃ
നീചോ വദതി ന കുരുതേ
ന വദതി സുജനഃ കരോത്യേവ।

എന്നു സജ്ജനങ്ങളുടെ സ്വഭാവത്തെ ഇവിടെ പ്രതിപാദിച്ചിരിക്കുന്നു. അലങ്കാരം പ്രതിവസ്തൂപമ.

വാക്യയോരേകസാമാന്യേ
പ്രതിവസ്തൂപമാ മതാ

എന്നു ലക്ഷണം. (കുവല.) "സന്തപ്താനാം ത്വമസി ശരണം തല്പയോദ! പ്രിയായാസ്സന്ദേശം മേ ഹര!" എന്ന (മേഘം) വാക്യത്തിന്റെ ഛായ ദ്രഷ്ടവ്യം.

ആശാപാശഃ കില ചലദൃശാമാശ്രയഃ പ്രോഷിതാനാം
മന്യേ സോപി ത്രുടതി മഹതാ ഹന്ത കാലാന്തരേണ ||
അസ്മൽപ്രത്യാഗമനപിശുനൈരാശു വാചാം നിഗുംഫൈ-
രേനം ഗാഢീകുരു ഗുരുഗുണൈരേണശാബേക്ഷണായാഃ || ൫൨ ||

വേണ്ടാശാപാശമല്ലോ ഗതി ബത വിരഹി-
സ്ത്രീജനത്തിന്നു, കാലം

നീണ്ടാലോ പൊട്ടുവാനും മതിയതുമതിനാ-
ലങ്ങു വേണ്ടുംവിധത്തിൽ
കൊണ്ടാടീട്ടിജ്ജനത്തിൻവരവിനുടെ ഗുണം
ചേൎത്ത വാക്കെന്ന സൂത്രം-
കൊണ്ടാ വാമാക്ഷിയാളിൽ പെടുമിതു പിരിക്കു-
ട്ടീട്ടുറപ്പിച്ചിടേണം ||൫൨||

ശ്ലോ. ൫൨. ദൂതൻ യാത്രയ്ക്കു കാലവിളംബം വരുത്തരുതെന്നു പ്രതിപാദിക്കുന്നു. പൂൎവ്വാൎദ്ധത്തിൽ സ്ത്രീസ്വഭാവം വെളിവാക്കുന്നു. **വേണ്ടാശാ......ജനത്തിനു** വിരഹിസ്ത്രീജനത്തിനു വേണ്ട ആശാപാശമല്ലോ ഗതി ബത എന്നു് അന്വയം. വിരഹദുഃഖം അനുഭവിക്കുന്ന സ്ത്രീകൾക്കു് ആശയാകുന്നവല്ലോ ഗതി. അടുത്തു ഭൎത്തൃസമാഗമം ലഭിക്കും എന്ന ആശകൊണ്ടാണു് അവർ ജീവിച്ചിരിക്കുന്നതു് എന്നു ഭാവം. ആശ ആഗ്രഹം. "ആശാ ദിഗതിതൃഷ്ണയോഃ" എന്നു യാദവം. മനസ്സിനെ ബന്ധിക്കുക എന്ന ധൎമ്മം ആശയ്ക്കു് ഉള്ളതുകൊണ്ടു് അതിനെ പാശമായി കല്പിച്ചിരിക്കുന്നു. ഗതി ആശ്രയം.

"ഗതിൎമ്മാൎഗ്ഗേ ദശായാഞ്ച
ജ്ഞാനേ യാത്രാഭ്യുപായയോഃ"

എന്നു വിശ്വം. **കാലം......യത്തു** അതു കാലം നീണ്ടാലോ പൊട്ടുവാനും മതി എന്നു് അന്വയം. ആശയാകുന്ന കയറു കാലഗതിയിൽ പഴകി പൊട്ടുവാൻ ഇടയുണ്ടു്. ആഗ്രഹം സാധിക്കാതെ ദീൎഘകാലം ഇരുന്നാൽ നിരാശ വന്നുകൂടുന്നു. "കിം കാലാനിലരംഹസാതി മഹതാ ഭഗ്നേസ്സുരാഗദ്രുമേ" (മാനവേദചമ്പു) എന്ന കവിവാക്യം നോക്കുക. **അതിനാ......വിധത്തിൽ** അതുകൊണ്ടു നീ വേണ്ടതുപോലെ **കൊണ്ടാടീ........കൊണ്ടു്** ശ്ലാഘിച്ചുകൊണ്ടു് എന്റെ വാൎത്തയാകുന്ന നാരു ചേൎത്തു് ഇണക്കിയ വാക്കാകുന്ന ചരടുകൊണ്ടു്. ഞാൻ അടുത്തുതന്നെ വന്നുചേരുമെന്ന വൎത്തമാനമാകുന്ന നാരു ചേൎത്തു പിരിച്ചുണ്ടാക്കിയ വാക്കായ കയറു്. ഗുണം വാക്പക്ഷത്തിൽ മാധുൎയ്യാദിഗുണം; ചെറിയ വള്ളി[illegible] എന്നും,

"മൌർവ്യാം ദ്രവ്യാശ്രിതേ സത്വ-
ശുക്ലസന്ധ്യാദികേ ഗുണഃ"

എന്നു് അമരം. സൂത്രം പൂർവ്വാർദ്ധത്തിൽ ആശാപാശം എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു്, ഈ പദത്തിനു, കയറെന്നു് അർത്ഥം. ആവാമാ......മിതു വിരഹിണിയായിരിക്കുന്ന ആ സുന്ദരിയിൽ സ്ഥിതി ചെയ്യുന്ന ഇതിനെ ഇതു ആലംബഭൂതമായ ആശാപാശം. പിരിക്കൂട്ടീട്ടു് ഉറപ്പിച്ചിടേണം വേണ്ടതുപോലെ പിരിച്ചു കെട്ടി പൊട്ടാതെയാക്കി ഉറപ്പിക്കണം. നീ എന്റെ സന്ദേശവാക്യം ചെന്നു പറഞ്ഞു് അവളിൽ സമാധാനത്തേയും ജീവിതാശയേയും ജനിപ്പിക്കണമെന്നു ഭാവം. അലങ്കാരം രൂപകം.

പക്ഷൌ സ്യാതാം മമ പഥി യതഃ പാദചാരേണ ഭൂമൌ
പക്ഷദ്വയ്യാ വിയതി പതതഃ പക്ഷിണീ കേവലം തേ ||
സ്ഥാനാദസ്മാദിഹ സുഹൃദഃ സ്ഥൈര്യമിച്ഛന്നസൂനാം
വേഗേന ത്വം വിജിതമരുതാ വേശ്മ യായാഃ പ്രിയായാഃ || ൧൩ ||

പക്ഷം രണ്ടാകുമിഞാനവനിവഴി നട-
ന്നീടിലങ്ങോട്ടു ചെല്ലാൻ,
ക്ഷം രണ്ടാകമങ്ങംബരവഴിയിലുകി-
പ്പോകിൽ നാളൊന്നുപാതി;
തക്കം നന്നിങ്ങുനിന്നീ പ്രിയസഖസദയ-
പ്രാണരക്ഷയ്ക്കു വേണ്ടി-
ച്ചിക്കെന്നോ വായുവേഗത്തോടു മമ ദയിതാ-
മന്ദിരം പോകണം നീ || ൧൩ ||

ശ്ലോ. ൧൩. നിനക്കുതന്നെ ചെയ്യുവാൻ കഴിയുന്ന ഒരു കാര്യത്തിൽ എന്നെ നിയോഗിക്കുന്നതു് എന്തിനാണെന്നു ചോദിക്കുന്നതായാൽ, അതിനു സമാധാനം പറയുന്നു. പക്ഷം......ചെല്ലാൻ ഈ ഞാൻ അവനിവഴി നടന്നീടിൽ അങ്ങോട്ടു ചെല്ലാൻ രണ്ടുപക്ഷം ഒക്കാ. ഭൂമിയിൽ മാത്രം സഞ്ചരിക്കുവാൻ കഴിയുന്ന മനുഷ്യനായ

ഞാൻ നടന്നുപോകുന്നതായാൽ, അവിടെ ചെന്നുചേരുന്നതിന്ന രണ്ടു പക്ഷം, മുപ്പതു ദിവസം വേണ്ടിവരും.

"ഏതേ തു ത്രിംശദഹോരാത്രഃ
പക്ഷസ്തേ ദശ പഞ്ച ച"

എന്ന് അമരം. പക്ഷം......പാതി ചിറകോടുകൂടിയവനായ നീ ആകാശത്തിൽക്കൂടി ഇളകി യാത്രചെയ്യുന്നതായാൽ, പക്ഷിയായ നിനക്ക് ആകാശത്തിൽക്കൂടി പറക്കുവാൻ കഴിയും. നീ അങ്ങനെ പറക്കുന്നതായാൽ എന്നു ഭാവം.

ശ്ലോകം രണ്ടാം പാദത്തിൽ 'അങ്ങും ബരവഴി' എന്നിടത്തു യതിഭംഗം സംഭവിച്ചിരിക്കുന്നു. "വിരസവിരാമം യതിഭ്രഷ്ടം" (അലങ്കാരസൂത്രം—വാമനൻ) "യതിഭംഗം വരുമ്പോടം യതിഭ്രഷ്ടമതായ്‌വരും" (ഉദ. അല.) എന്നു ലക്ഷണം. "എന്നാൽ മലയാളഭാഷയിൽ യതിഭംഗം അത്ര കാര്യമായ ഒരു ദോഷമായി പലേ വിദ്വാന്മാരും വിചാരിച്ചുവരുന്നില്ലെന്നുകൂടി ഇവിടെ പ്രസ്താവിച്ചേ മതിയാകയുള്ളൂ" എന്ന് ഉദയാലങ്കാരത്തിൽ പറയുന്ന ഭാഗം ഇവിടെ സ്മരണീയമാകുന്നു. സഹൃദയോദ്വേഗജനകമായിത്തീരുന്ന സന്ദർഭങ്ങളിൽ യതിഭംഗം വജ്ജിക്കുക തന്നെ വേണം. 'അങ്ങും-ബരവഴി' എന്ന ഭാഗത്തിലെ യതിഭംഗത്തിന് ഉദ്വേഗജനകത്വം കുറവായിരിക്കുന്നതു് ആശ്വാസകരം തന്നെ.

പൂർവ്വാർദ്ധത്തിലെ രണ്ടു പാദങ്ങളുടേയും ആദിയിൽ 'പക്ഷം രണ്ടാകും' എന്നു പ്രയോഗിച്ചിരിക്കുന്നതു് ഒരു ഹൃദ്യമായ ശബ്ദാലങ്കാരമായിട്ടുണ്ട്. ഇവിടെ മൂലത്തിലെ ശബ്ദഭംഗി ഭാഷയിലും സിദ്ധിച്ചിരിക്കുന്നു.

നാളൊന്നരപ്പാതി പകുതിദിവസംകൊണ്ടു നിനക്ക് അവിടെ എത്താം. ശുകം രാമേശ്വരത്തുനിന്നു പറന്നു തൊണ്ണൂറുനാഴികകൊണ്ടു നായികാസമീപത്തിൽ എത്തിച്ചേരുന്നു എന്നു ഗ്രാഹ്യം. നിനക്കു യാത്രയ്ക്കു വളരെ എളുപ്പമുണ്ടെന്നു ഭാവം. തക്കം നന്ന് ഇപ്പോൾ സമയം നല്ലതാണ്. ഇങ്ങുനിന്നി......വേണ്ടി ഇവിടെനിന്ന് ഈ സ്നേഹിതന്റെ ജീവനെ രക്ഷിക്കുന്നതിനായി ഈ വിരഹദുഃഖം നിമിത്തം ആസന്നമരണനായ എന്നു ധ്വനി. പ്രിയസഖൻ ഉത്തമസുഹൃത്തായ എന്റെ ജീവനെ രക്ഷിക്കേണ്ടതു നിന്റെ ധർമ്മമാകുന്നു എന്ന് അഭിപ്രായം. ചിക്കെന്നാ......ന്നീ നീ ചിക്കെന്നു് ആ വായു

വേഗത്തോടു മമ ദയിതാമന്ദിരം പോകണം എന്നു് അന്വയം. ചികെ ന്ന നിരർത്ഥപദം. ആ വായുവിനേക്കാൾ വേഗത്തിൽ ആക്കും സഞ്ചരിക്കുവാൻ സാധിക്കയില്ലെന്നു പ്രസിദ്ധമാകുന്നു. ആ വായുവേഗത്തോടുകൂടി പോയി എൻെറ പ്രിയയുടെ ഭവനത്തിൽ നീ ചെന്നുചേരണം. **ദയിതാമന്ദിരം പോകണം** ഇതു സംസ്കൃതരീതിയിലുള്ള പ്രയോഗമായിരിക്കുന്നു. മന്ദിരത്തിൽ പോകണം എന്നു പ്രയോഗിക്കുകയത്രേ ഭാഷയുടെ ശൈലിക്കു ഭംഗി.

പ്രാപ്തവ്യം തേ പ്രകൃതിസുഭഗം പ്രേയസശ്ശൈലപുത്ര്യാഃ
ക്രീഡാഗാരം ഗുണപുരമിതി ഖ്യാതമാശാമുഖേഷു ||
ചിത്രം രംഗേ വിനിഹിതപദാശ്ചിത്തരംഗേഷു യൂനാം
നൃത്യന്ത്യാറിർലളിതമബലാ യത്ര സന്ധ്യോത്സവേഷു || ൨൪ ||

ഹൃത്തേണം നീ വിശേഷാൽ മലമകൾമണവാ-
ളൻ കളിക്കുന്നതായി
പ്രത്യേകം ഭംഗിയാം തൃക്കണാമതിലകമെ-
ന്നാപ്രസിദ്ധസ്ഥലത്തിൽ,
ചിത്രം! നന്നായരങ്ങത്തമ്പലകളുവിടെ-
ക്കാലുവച്ചീടിലും താൻ
നൃത്തം വയ്ക്കുന്നതാണങ്ങളുടെ കരളിലാം
സന്ധ്യവേലോത്സവത്തിൽ || ൨൪ ||

ശ്ലോ. ൨൪. ദൂതനു ഗന്തവ്യമായ ദേശത്തെപ്പററിപ്പറയുന്നു. **ഹൃത്തേണം നീ.....കുന്നതായി** മലമകൾമണവാളൻ വിശേഷാൽ കളിക്കുന്നതായി എന്നു് അന്വയം. പാർവ്വതീവല്ലഭനായ ശ്രീ പരമേശ്വരൻ വിശേഷേണ ലീലചെയ്യുന്നതായും **മലമകൾമണവാളൻ** അവിടെ ശിവൻ ദേവിയോടുകൂടി സന്നിധാനംചെയ്തരുളുന്നു എന്നു ധ്വനി. മകൾമണവാളൻ അലുപ്തസമാസം.

അലുപ്താഖ്യസമാസത്തിൽ
ഭാഷാപൂർവ്വത്തിലും പദം

എന്ന (കേരളപാണിനീയം) ശാസ്ത്രം സ്മർത്തവ്യം. ഈ ശാസ്ത്രം അനുസരിച്ചു മകരംമണവാളൻ എന്നു സന്ധി വരുന്നു. പൂർവ്വപ്രബന്ധങ്ങളിൽ ഏതാദൃശപ്രയോഗങ്ങൾ സുലഭമാകുന്നു.

അട്ടത്തു ശക്തികൾ ശരങ്ങൾ ചക്രങ്ങൾ
പൊഴിഞ്ഞു ഭീമനെന്മേ മുറിച്ചു തേരതു

എന്നു (ഭാരതം കിളിപ്പാട്ടു ക. പർവ്വം) നോക്കുക. 'ഭീമനെന്മേ' ഇവിടെ സമാസം അസ്പഷ്ടം. ഇക്കാലത്തു ഏതാദൃശപ്രയോഗങ്ങൾ വർജ്ജിക്കുകയാണു് നല്ലതു്. പ്രത്യേകം.....സ്ഥലത്തിൽ അന്യാദൃശമായ ഭംഗിയോടുകൂടിയതും, തൃക്കണാമതിലകം എന്നു പ്രസിദ്ധവുമായ ദേശത്തു്. എത്തേണം നീ എത്തിച്ചേരണം. തൃക്കണെയുടെ ശബ്ദാനുഗതമായ സംസ്കൃതരൂപം തൃക്ഷണം എന്നു ഗ്രാഹ്യം. മതിലകമെന്നു പ്രസിദ്ധമായ ദേശം. ഉത്തരാർദ്ധത്തിൽ മതിലകത്തിന്റെ വൈശിഷ്ട്യം പ്രതിപാദിക്കുന്നു. സന്ധ്യാവേലാവസരത്തിൽ സന്ധ്യാകാലങ്ങളിലെ ശ്രീബലി (ശീവേലി) മുതലായ ആഘോഷങ്ങളിൽ വേലാ സമയം.

അബ്ധ്യംബുവികൃതൌ വേലാ
കാലമര്യാദയോരപി.

എന്നു് അമരം. "വേലോപലക്ഷണാർത്ഥമാദിഷ്ടാസ്മി തത്രഭവതാ പ്രവാസാദുപാവൃത്തേന കാശ്യപേന" (അഭി. ശാ. അ. ൪.) എന്നതു ദ്രഷ്ടവ്യം. ഉത്സവം അസംഖ്യം ജനം വന്നുകൂടുന്നു എന്നു ധ്വനി. നന്നായ്.....താൻ അവിടെ അമ്പലക്കാർ അരങ്ങത്തു നന്നായ് കാലുവച്ചീടിലും താൻ എന്നു് അന്വയം. ആ സ്ഥലത്തു നർത്തകികളായ സ്ത്രീകൾ അരങ്ങിൽ ഭംഗിയായി കാലുവച്ചാലും നന്നായ് ഭംഗിയായി എന്നു് ഉപരിപ്ലവമായ അർത്ഥം. 'ആവിർല്ലളിത'ത്തിനു "ആവിർഭൂതഃ വിലാസോ യഥാ ഭവതി തഥാ" എന്ന ചിന്താതിലകം ശുഷ്കമായിരിക്കുന്നു. പ്രസ്തുതപാദത്തിനു ലളിതം എന്ന ശൃംഗാരചേഷ്ടാവിശേഷത്തെ പ്രകാശിപ്പിച്ചുകൊണ്ടു് എന്നു നിഷ്കൃഷ്ടമായ അർത്ഥം ഗ്രഹിക്കണം. എങ്കിൽ മാത്രമേ "ആവിർല്ലളിതം" എന്ന മൂലത്തിനു യോജിക്കയുള്ളൂ.

ലീലാ വിലാസോ വിച്ഛിത്തിർവ്വിഭ്രമഃ കിലകിഞ്ചിതം
മോട്ടായിതം കുട്ടമിതം ബിബ്ബോകോ ലളിതം തഥാ
വിഹൃതം ചേതി വിജ്ഞേയാ യോഷിതാം ദശ ഗാത്രജാഃ

(സുധാകരം) എന്ന ഗാത്രജങ്ങളായ പത്തു അന്തരാവങ്ങളിൽ ഒന്നാകുന്ന ലളിതം.

> വിന്യാസഭംഗിരംഗാനാം ഭ്രൂവിലാസമനോഹരാ
> സുകുമാരാ ഭവേദ്യത്ര ലളിതം തദുദീരിതം

എന്നു സുധാകരം.

> അനാചാൎയ്യോപദിഷ്ടം സ്യാല്ലളിതം രതിചേഷ്ടിതം

എന്നു ഭരതൻ.

> അബുദ്ധിപൂൎവ്വകം യത്തു സുകുമാരസ്വഭാവജം
> ശൃംഗാരാകാരചേഷ്ടത്വം ലളിതം തദുദാഹൃതം

എന്നു ദിവാകരൻ. ഇപ്രകാരം ശൃംഗാരചേഷ്ടയോടുകൂടിയ നൎത്തനത്തിനു പുരുഷന്മാരെ ആകൎഷിക്കുവാൻ ശക്തിയുണ്ടു.

> ലളിതഗതിവിലാസവല്ഗുഹാസ-
> പ്രണയനിരീക്ഷണകല്പിതോരുമാനാഃ
> കൃതമനുകൃതവത്യ ഉന്മദാന്ധാഃ
> പ്രകൃതിമഗൻ കില യസ്യ ഗോപവധ്വഃ

എന്നു ഭാഗവതം (സ്കു. ൧) നോക്കുക. **നൃത്തം......കരളിലാം** നൎത്തനം ചെയ്യുന്നതു പ്രേക്ഷകന്മാരായ യുവാക്കന്മാരുടെ ഹൃദയത്തിലാകുന്നു. നൎത്തകികൾ നൃത്തവൈഭവംകൊണ്ടു യുവാക്കന്മാരെ ആകൎഷിക്കുന്നു എന്നു് അഭിപ്രായം. **നൃത്തം** നിരത്തം എന്നു ഭാരതം കിളിപ്പാട്ടിൽ പ്രയോഗിച്ചുകാണുന്നു. "കരുത്തന്മാരുതി നിരത്തവുമാടി" (ക. പ.) ഈ മാതിരി പ്രയോഗങ്ങൾ ഇക്കാലത്തു വൎജ്ജ്യങ്ങളാകുന്നു. **ചിത്രം** അത്ഭുതം. "ആലേഖ്യാശ്ചൎയ്യയോശ്ചിത്രം'' എന്നു് അമരം. ഒരിടത്തു കാലുവച്ചുകൊണ്ടു മറെറാരിടത്തു നൎത്തനംചെയ്യുന്നതു് അസംഭാവ്യം. ഇവിടെ അങ്ങനെ സംഭവിച്ചതുകൊണ്ടു ചിത്രത്വം സിദ്ധം. "വിരുദ്ധം ഭിന്നദേശത്വം കാൎയ്യഹേത്വോരസംഗതിഃ'' എന്ന ലക്ഷണപ്രകാരം അലങ്കാരം അസംഗതി.

> ഗന്തവ്യാ തേ വസതിരളകാനാമ യക്ഷേശ്വരാണാം
> ബാഹ്യോദ്യാനസ്ഥിതഹരശിരശ്ചന്ദ്രികാധൗതഹൎമ്മ്യാ

എന്ന (മേഘ) പദ്യാൎത്ഥത്തിന്റെ ഛായ.

തൃക്കണാമതിലകം കൊടുങ്ങല്ലൂരുനിന്നു നാലഞ്ചുനാഴിക വടക്കു സ്ഥിതിചെയ്യുന്ന ദേശമാകുന്നു. ക്ഷേത്രത്തിലെ മതിലകത്തിനു് പ്രക

ദേശം രണ്ടുമൂന്നു നാഴികയോളം വിസ്താരമുണ്ടായിരുന്നു. അതുകൊണ്ടു മതിലകം എന്നു ക്ഷേത്രത്തിനും ദേശത്തിനും പേർ സംഭവിച്ചു. ഇതിന്റെ അകത്തു് അനേകം ഉപദേവന്മാരുടെ ക്ഷേത്രങ്ങളുണ്ടു്. മുൻകാലത്തു മതിലകം കേരളത്തിലെ അതിപ്രധാനമായ ഒരു മഹാക്ഷേത്രമായിരുന്നു. പന്നിയൂരു്, ശുകപുരം മുതലായ ക്ഷേത്രങ്ങൾകൂടി മതിലകത്തിന്റെ കീഴിലായിരുന്നു. പന്നിയൂരും ശുകപുരവും തത്തദ്ഗ്രാമക്കാരുടെ പരദേവതാക്ഷേത്രങ്ങൾ മാത്രമേ ആയിരുന്നുള്ളു. എന്നാൽ കേരളത്തിലെ എല്ലാ ഗ്രാമക്കാരുടെയും പരദേവതാക്ഷേത്രമായിരുന്നു മതിലകം. അടിയന്തിരം, ഉത്സവം, ധനപുഷ്ടി മുതലായവകൊണ്ടും മതിലകം പ്രഥമഗണനീയമായിരുന്നു.

പെരുമാക്കന്മാരുടെ ഭരണകാലത്തു മതിലകം ഔന്നത്യത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരുന്നു. മതിലകം കുളപ്പുരയിൽവച്ചു കേരളത്തിലെ ബ്രാഹ്മണരുടെ ഒരു മഹായോഗം മുൻകാലത്തു നടന്നുവന്നു. അതിൽ എല്ലാ ഗ്രാമക്കാരും സംബന്ധിച്ചിരുന്നു. വിദ്യാഭ്യാസം, മതം, രാജ്യഭരണം, ആചാരം മുതലായ കാര്യങ്ങളെക്കുറിച്ചു മതിലകത്തെ മഹാബ്രാഹ്മണയോഗം ആലോചിച്ചു വേണ്ടതു പ്രവർത്തിച്ചുവന്നു.



പരമീപ്പെരുമാൾ പരിഷ്ക്രിയാ-
പരനെന്നും ദ്വിജയോഗമേളനം
പുരപുഷ്ടി പുലർത്തു തൃക്കണാ-
പുരഭാഗത്തു നടത്തി നന്ദിയിൽ

നിരവേ പല കേരളക്ഷമാ-
സുരർ വാഴ്കിൽ ചിലവിന്നു ശാശ്വതം
നിരപായമഹോ സഭാധനം
പരമാർജ്ജിച്ചു നിറച്ചു പാർത്ഥിവൻ.

ഭരണക്രമസമ്പ്രദായമീ-
പ്പുരമബ്രാഹ്മണർ നിശ്ചയിച്ചതേ
സ്ഥിരമിങ്ങു നടത്തുമെന്നുമാ-
നരനാഥൻ നിയമിച്ചു നീതിമാൻ.

തളിയാതിരിമാർമുഖാന്തരം
തെളിവോടിസ്സഭ കേട്ടുറച്ചവ
വെളിവിൽ പെരുമാൾ നടത്തിയാ-
ലെളിയോർക്കും പിണയില്ലൊരപ്രിയം.

എന്നു (കേരളം. സർഗ്ഗം ൩. കുഞ്ഞിക്കുട്ടൻ തമ്പുരാൻ) പറഞ്ഞിരിക്കുന്നതു നോക്കുക. ഇവിടെ "പരമീപ്പെരുമാൾ" എന്നു പറഞ്ഞിരിക്കുന്നതു രണ്ടാമത്തെ മഹോദയപ്പെരുമാളെ ഉദ്ദേശിച്ചാകുന്നു. ഇദ്ദേഹമാകുന്നു മതിലകത്തു മഹായോഗം സ്ഥാപിച്ചതും, ഭരണനടപടികൾ പരിഷ്കരിച്ചതും. പെരുമാക്കന്മാരുടെ ഭരണകാലം മുഴുവനു എന്നു പറയാം മതിലകം ഉന്നതസ്ഥിതിയിലിരുന്നിരുന്നു.

ഒരലാശ്ശേരി യോഗിയാതിരിപ്പാട്ടു തൃശ്ശൂരുമതിലകം അഭിവൃദ്ധിപ്പെടുത്തിയതിനുശേഷം, തൃക്കണാമതിലകത്തിനു ക്ഷീണംതട്ടി. മതിലകത്തു നടന്നുവന്ന മഹായോഗം തൃശ്ശൂരു് ഭക്തപ്രിയത്തേയ്ക്കു മാററിയതു് ഈ യോഗിയാതിരിപ്പാടാണെന്നാകുന്നു ഐതിഹ്യം. ഇരിങ്ങാലക്കുട ഗ്രാമത്തിന്റെ ഉയർച്ചയും മതിലകത്തിന്റെ അധഃപതനത്തിനു കാരണമായിത്തീർന്നു. മതിലകത്തുകാരും സംഗമഗ്രാമവാസികളും തമ്മിൽ മതിലകം ക്ഷേത്രത്തിന്റെ സങ്കേതസീമയെപ്പററി പല കലഹങ്ങളും ഉണ്ടായിട്ടുണ്ടു്. പൂർവ്വകാലത്തു ഗ്രാമതിലകമായിരുന്ന മതിലകം ഇന്നു് ആ മഹിമ നശിച്ച ദേശമായിരിക്കുന്നു.

സമ്യക് ശ്രോതും സകൃദഭിഹിതം സർവ്വദൈവാവധാതും
വീതാലംബേ പഥി വിചരിതും വ്യക്തമാഭാഷിതുഞ്ച ॥
ആധിം സ്മേരാരധരയിതുമപ്യാത്മയോർവിപ്രയോഗേ
താമ്രാംഗാത്രാഭരണ! നിപുണസ്താമ്രതുണ്ഡസ്ത്വമേവ ॥ ൧൫ ॥

നന്നായ് കേട്ടീടുവാനും പറകിലതു ധരി-
ച്ചുയാനമാകാശമാർഗ്ഗ-
ത്തൊന്നായ് പോകുന്നതിന്നും വെളിവിൽ മധുരമാ-
യിട്ടു ചൊല്ലുന്നതിന്നും
വന്നാ വേർപാടിൽ മാഴ്കുന്നവരുടെയഴലാ-
ററാനുമേററം മിടുക്കാ-
ന്നിന്നാത്താമ്രാകുലത്തിന്നണിമണിയൊരുവൻ
താമ്രതുണ്ഡൻ ഭവാൻ താൻ ॥ ൧൫ ॥

ശ്ലോ. ൧൫. ദൂതന്റെ യോഗ്യതകളെ പ്രതിപാദിക്കുന്നു. നന്നായ്......പറകിൽ പറകിൽ നന്നായ് കേട്ടീടുവാനും എന്നു് അന്വ

യം. പറയുന്നതിനെ ശരിയായി കേൾക്കുന്നതിനും അത്ര....പ്പാനും പറഞ്ഞതു മനസ്സിൽ ഗ്രഹിച്ച് ഉറപ്പിക്കുന്നതിനും ആകാശ...... ല്ലുന്നതിന്നും ആശ്രയസ്ഥാനമില്ലാത്ത ആകാശത്തുകൂടി ഒന്നായിട്ടു സഞ്ചരിക്കുന്നതിനും വ്യക്തമായും ശ്രവണമനോഹരമായും സംഭാഷണം ചെയ്യുന്നതിനും വന്നാ......ലാററാനും വന്നുചേൎന്ന വേർപാടിൽ കരയുന്നവരുടെ ദുഃഖം നീക്കുന്നതിനും മിടുക്കൊന്റ മിടുക്കോടുകൂടിയവനായിട്ട് ഇന്നു ഇക്കാലത്തു താമ്രാകുല.........താൻ താമ്രാകുലത്തിന്നണിമണി താമ്രതുണ്ഡൻ ഭവാൻ ഒരുവൻ താൻ. താമ്രാവംശത്തിന് അലങ്കാരമായും കിളിയായും ഇരിക്കുന്ന നീ ഒരാൾ മാത്രമേ ഉള്ളു. താമ്രാകുലം താമ്രയുടെ വംശം. താമ്ര താമ്രയെന്നു പേരായ പക്ഷികുലമാതാവ്. അതിന്റെ സന്താനമാണ് ശുകി. ശുകിയുടെ സന്താനമാകുന്നു ശുകജാതി.

ക്രൌഞ്ചീം ഭാസീം ച ശ്യേനീം ച ധൃതരാഷ്ട്രീം തഥാ ശുകീം
താമ്രാപി സുഷുവേ കന്യാഃ പഞ്ച താ ലോകവിശ്രുതാഃ

ശുകീ വിജജ്ഞേ ധർമ്മജ്ഞാ ശുകാനപി മനസ്വിനീ
കല്യാണഗുണസമ്പന്നാൻ സർവ്വലക്ഷണപൂജിതാൻ.

എന്നു (മഹാഭാരതം) പറഞ്ഞിരിക്കുന്നതു നോക്കുക. താമ്രതുണ്ഡൻ ചുവന്ന മുഖത്തോടുകൂടിയവൻ. കിളി. ഈ പദം ശുകത്തിന്റെ അംഗലാവണ്യത്തെ ധ്വനിപ്പിക്കുന്നു. "യത്രാകൃതിസ്തത്ര ഗുണാ വസന്തി" എന്ന സാമുദ്രികശാസ്ത്രം അനുസരിച്ച് ആകൃതിപോലെ പ്രകൃതിയും മനോഹരമെന്നു ഭാവം. താമ്രതുണ്ഡപദത്തിനു 'കമനീയാംഗ! പഞ്ചവർണ്ണയുക്തതയാ കൌതുകജനകതയാൽ ത്വദ്ദർശനേനൈവാസ്യാ ആധിശ്ശാമ്യതീതി അഭിസന്ധിഃ" എന്നു ചിന്താതിലകം. കമനീയാംഗനായ നിന്നെ കാണുമ്പോൾ കൌതുകംകൊണ്ട് അവളുടെ ആധി ശമിക്കും എന്നു ഭാവം. ശ്ലോകം നാലാം പാദത്തിൽ, മൂലം അന്ത്യപാദത്തിലെ ശബ്ദഭംഗി വരുത്തിയിരിക്കുന്നു.

അപ്രഢ്മാത്രം ധ്വനതി മധുരം കംബുസ്ഥം പയോധൌ
രന്ധ്രം വ്യാപ്തഃ പിദധതി ശനൈർഭ്രൂർമ്മിഭിർവ്വാ ഗഭീരൈഃ ||
അംഭോജിന്യാമവിരളവലന്മാരുതോൽഭ്രാമ്യമാണാ-
[illegible] || [illegible] ||

ഊതാതേകണ്ടുമിപ്പോൾ കടലിൽ മധുരമായ്
ശംഖു ശബ്ദിച്ചിടുന്നു,
ജാതാടോപം മുഴങ്ങുന്നിതു തിരകളടി-
പ്രൌഢഭേരീനിനാദം,
വാതാവേശാൽ കുറഞ്ഞൊന്നിളകിയുയരവേ
താമരപ്പൊയ്കയിങ്കൽ
സ്ഫീതാമോദേന വണ്ടോടൊത്തുകമലരജഃ-
കാളത്വം കൂകിടുന്നു. ॥൩൩॥

ശ്ലോ. ൩൩. യാത്രയ്ക്കു ശുഭശകുനങ്ങളെ പ്രതിപാദിക്കുന്നു. **ഊതാതേ.....ശബ്ദിച്ചിടുന്നു** ഇപ്പോൾ കടലിൽ ശംഖു ഊതാതെ കണ്ടും മധുരമായ് ശബ്ദിച്ചിടുന്നു എന്നു് അന്വയം. യാത്ര ആരംഭിക്കുന്ന ഈ സമയത്തു കടലിൽ ശംഖ് ആരും ഊതാതെകണ്ടുതന്നെ മനോഹരമായി ശബ്ദിക്കുന്നു. **ജാതാടോപം........നിനാദം** തിരകളടിപ്രൌഢഭേരീനിനാദം ജാതാടോപം മുഴങ്ങുന്നിതു. തിരകളാകുന്ന പെരുമ്പറകളുടെ ഗംഭീരമായ ശബ്ദം ദിക്കുകളിൽ ആഡംബരത്തോടുകൂടി മുഴങ്ങുന്നു. **വാതാവേശാൽ.....കൂകിടുന്നു** കാറ്റു തട്ടി അല്പം ഇളകി പൊങ്ങുന്ന സമയത്തു, താമരപ്പൊയ്കയിൽ ഏറ്റവും സൌരഭ്യം ചേർന്നു വണ്ടോടുകൂടിയ പൊടിയാകുന്ന കാഹളവും ശബ്ദിക്കുന്നു. കാറ്റുതട്ടിപ്പറക്കുന്ന പൊടിയോടുകൂടിയതും വണ്ടു ശബ്ദിക്കുന്നതും എന്നു ഭാവം. ആമോദം സന്തോഷം, മണമെന്നും; "ആമോദോ ഗന്ധഹർഷയോഃ" എന്നു വിശ്വം. കാളം കാഹളം എന്ന സംസ്കൃതപദത്തിലെ 'ഹ'കാരം ലോപിച്ചു് ഉണ്ടായ ഭാഷാപദം. പ്രസിദ്ധം. "കാളം പോലെ കുസുമധനുഷോ ഹന്ത പൂങ്കോഴി കൂകീ" (ഉ. സ.) എന്ന പ്രയോഗം നോക്കുക. യാത്രാരംഭത്തിൽ ശംഖാദിരവങ്ങളും സംഭവിക്കുന്നതു ശുഭശകുനം.

വീണാ വേണു മൃദംഗ ശംഖ പടഹ-
ധ്വാനഞ്ച ഭേരീരവം
ഗീതം മംഗലമംഗനാം ച ഗണികാം
ദധ്യക്ഷതേക്ഷ്വാദികം

ദൂർവ്വാചന്ദനപൂർണ്ണകുംഭകുസുമം
മാലാം ഫലം കന്യകാം
ഖഡ്ഗാം ദീപസരോരുഹേ ച ശുഭദം
വിദ്യാന്നിമിത്തം ബുധഃ

എന്നു നിമിത്തശാസ്ത്രം. ശ്ലോകത്തിൽ അലങ്കാരം രൂപകം. "മന്ദം മന്ദം നുദതി പവനശ്ചാനുകൂലോ" ഇത്യാദി (മേഘ) പദ്യത്തിന്റെ ഛായ.

പാകോത്പിംഗാഃ കളമകലികാഃ പത്മരാഗാഭിതാഗ്രൈ-
സ്തുണ്ഡൈശ്ചാരുക്വണിതസുഭഗാഭ്യന്തരൈരുദ്വഹന്തഃ ||
ക്ഷേത്രാൽ ക്ഷേത്രം ധ്രുവമവരതസ്ത്വാംശുകാസ്തത്ര തത്ര
ദത്താഃ പത്രിപ്രവര! പരകീയാവധി പ്രാപയേയുഃ || ൧൭ ||

കണ്ഠംതട്ടിക്കിളരുന്നും കളമധുരരവം
കേവലം തെല്ലടക്കി-
ക്കൊണ്ടും മഞ്ഞച്ച വൻനെൽക്കതിരരുണമണി-
ക്കൊക്കിനാൽ കൊത്തിയേന്തി
കണ്ടംതോറും കടക്കും കിളികൾ കിളിമണേ!
നിന്നെയങ്ങോളമൊന്നും-
തള്ളും കൊണ്ടുപോമല്ലോ മറുകിളികളതി-
ക്കേറു മാറാറുപ്രകാരം. || ൧൭ ||

ശ്ലോ. ൧൭. ദുഃഖ വഴിയിൽ സഹായസമ്പത്തിയും ക്ഷേമലാഭവും ഉണ്ടാകുമെന്നു പറയുന്നു. കണ്ഠംതട്ടി.....ക്കൊണ്ടും കണ്ഠത്തിൽ തട്ടി ഉയരുന്ന മനോഹരമായ ശബ്ദത്തെ ഒതുക്കിക്കൊണ്ടും മഞ്ഞച്ച.....യേന്തി മഞ്ഞനിറത്തോടുകൂടിയ നെല്ലിന്റെ കതിരു ചുവന്ന പത്മരാഗരത്നംപോലെ ശോഭിക്കുന്ന കൊക്കുകൊണ്ടു എടുത്തും, കതിരു വായിൽ വച്ചിരിക്കുന്നതുകൊണ്ട് ശബ്ദം പുറത്തേയ്ക്കു വിടുവാൻ നിവൃത്തിയില്ലാതെ ഒതുക്കേണ്ടിവരുന്നു എന്നു ഗ്രാഹ്യം. കണ്ടം...... കിളികൾ ഓരോ പാടത്തെയും യാത്രചെയ്ത് അതിക്രമിക്കുന്ന കിളികൾ. കിളിമണേ! അല്ലയോ ശുകപോതത്തിന ശ്രേഷ്ഠനായ ശുകമേ.

**നിന്നെ**......**പ്രകാരം** നിന്നെ അങ്ങോളം ഒന്നും രണ്ടും മറുകിളികൾ അതിക്കേററ മാററംപ്രകാരം കൊണ്ടാക്കുമല്ലോ. നിന്നെ മതിലകംവരെയും ഒന്നും രണ്ടും മറുകിളികൾ ചേന്ന് അതിരുകൾതോറും മാറിക്കൊണ്ടെയാക്കും. ചില കിളികൾ അവയുടെ പാടത്തിന്റെ അതിരുവരെ നിന്നെ കൊണ്ടെയാക്കും. അവിടെനിന്നു വേറെ ചില കിളികൾ നിന്നോടുചേന്ന് അവയുടെ പാടത്തിന്റെ അതിരുവരെ വരും. ഈ നിലയിൽ നിനക്കു മതിലകംവരെ കൂട്ടുകാരൊരുമിച്ചു പോകാം എന്നു ഭാവം. **കിളിമണേ** എന്ന പദത്തിനു നിന്റെ യോഗ്യത കൊണ്ടു മററു കിളികൾ ഇപ്രകാരം ചെയ്യുന്നു എന്നു ധ്വനി. "ഏകോ ന ഗച്ഛേദധ്വാനം" എന്ന ശാസ്ത്രം ഇവിടെ സ്മർത്തവ്യം. കിളികൾക്കു നെല്ക്കതിരു വളരെ ഇഷ്ടമായ ഒരു ഭക്ഷണസാധനമാകുന്നു.

കഴമനെല്ക്കതിർ കൊത്തിയുടൻ കള-
കപണിതമൻപിൽ മുറിഞ്ഞു മുറിഞ്ഞുപോയ്
ഗഗനസീമനി കാമിനി! പങ്ക്തിത-
ശ്ശുകകുലം ഫലിതോത്സവമാബഭൌ.

(ചന്ദ്രോ. ഭാഗം ൪) എന്ന പദ്യം നോക്കുക.

ആ കൈലാസാൽ ബിസകിസലയച്ഛേദപാഥേയവന്തഃ
സമ്പത്സ്യന്തേ നഭസി ഭവതോ രാജഹംസാസ്സഹായാഃ

എന്ന (മേഘ)പദ്യാർദ്ധത്തിന്റെ ഛായ.

ആരഭ്യാസ്മാദ്വസതിമവധീകൃത്യ മദ്വല്ലഭായാ-
സ്താവദ്വാപീവിപിനസുഭഗാ യേ ച യാവന്ത ഏവ ||
താംസ്താൻ ഭാഗാൻ നിരമയ ഭവത്സാധുമാർഗ്ഗോപലബ്ധ്യൈ
വിശ്രാന്ത്യൈ വാ വിയതി വിഗതാലംബനേ യാസ്യതസ്തേ || ൧൭ ||

എന്നാലിദ്ദിക്കുതൊട്ടെൻപ്രിയയുടെ ഭവന-
ത്തോളമുള്ളോരിടയ്ക്കായ്
നന്നായീടും കുളം കാടിവയൊടഴകെഴും-
ഭൂമിഭാഗങ്ങളെല്ലാം

ഇന്നാദ്യം ചൊല്ലിടാം കേൾക്കുക, ഗുണമിയലും
മാൎഗ്ഗബോധത്തിന്നും താ-
നൊന്നായ് വാനിൽ പറക്കുന്നിടയിലുടയൊരാ-
ശ്രാന്തി തീൎത്തീടുവാനും. ‖൩൭‖

ശ്ലോ. ൩൭. ദൂതനു ഗതിചെയ്യേണ്ട മാൎഗ്ഗങ്ങൾ ഉപദേശിക്കാമെന്നു പറയുന്നു. എന്നാൽ.....രിടയ്ക്കായ് നീ യാത്രയ്ക്കു് ഒരുങ്ങിയാൽ ഈ രാമേശ്വരംമുതൽ എന്റെ പ്രിയതമ ഇരിക്കുന്ന മതിലകം വരെയുള്ള സ്ഥലത്തിന്റെ നടുവിലായി. നന്നായിട്ടും.....ളെല്ലാം നിൎമ്മലജലങ്ങളായ കുളങ്ങൾ, ഫലപൂൎണ്ണങ്ങളായ വനങ്ങൾ, രമണീയങ്ങളായ ഭൂമിഭാഗങ്ങൾ മുതലായവയെപ്പറ്റിയെല്ലാം. ഇന്നാ......ല്ലിടാം ഇന്നു സന്ദേശം പറയുന്നതിനു മുൻപു പറയാം. കേൾക്കുക നീ അതു കേട്ടാലും. മാൎഗ്ഗങ്ങളെക്കുറിച്ചു പറയുന്നതിന്റെ പ്രയോജനത്തെ ഉത്തരാൎദ്ധത്തിൽ പ്രതിപാദിക്കുന്നു. മാൎഗ്ഗബോധത്തിനും സഞ്ചരിക്കേണ്ട വഴികളെക്കുറിച്ചു് അറിവു് ഉണ്ടാകുന്നതിനും താൻ ഒന്നായ്......തീൎത്തീടുവാനും വിശ്രമംകൂടാതെ ആകാശത്തിൽ സഞ്ചരിക്കുമ്പോൾ ഉണ്ടാകുന്ന ക്ഷീണംതീൎക്കുന്നതിനും വേണ്ടി എന്നു ഭാവം. "മാൎഗ്ഗം താവച്ഛൃണു കഥയതസ്ത്വൽപ്രയാണാനുരൂപം" ഇത്യാദി (മേഘ)പദ്യത്തിന്റെ ഛായ.

സ്ഥായം സ്ഥായം തരുഷു ധരണീസ്ഥായിനോ വഞ്ചയിത്വാ
ഗ്രാഹം ഗ്രാഹം നയനഹൃദയഗ്രാഹിണീസ്സസ്യപങ്ക്തീഃ ‖
പായം പായം പരിലഘു പയഃ പത്മിനീനാമജസ്രം
ഗായം ഗായം പുനരപി ഭവാൻ ഗാഹിതാ വ്യോമ യേഷു ‖൩൮‖

പാൎത്തും വൃക്ഷത്തിലിഷ്ടപ്പടിയവനിയിലു-
ള്ളോരെ വഞ്ചിച്ചു മെല്ലെ-
പ്പാൎത്തും കണ്ണുംമനസ്സും കവരുമൊരുതരം
സസ്യസാരം ഗ്രഹിച്ചും

നേൎത്തുള്ളാത്താമരപ്പൊയ്കയിലുടയ ജലം
വേണ്ടനേരം കുടിച്ചും
ചേൎത്തും പാടിബ്ഭവാനാ വഴി ഗഗനപഥം
പൂണ്ടു വീണ്ടും പറക്കാം. ॥ ൫൯ ॥

ശ്ലോ. ൫൯. വിശ്രമസ്വഭാവത്തെപ്പറ്റി പറയുന്നു. പാൎത്തും... ...പ്പടി വൃക്ഷത്തിൽ ഇഷ്ടപ്പടി പാൎത്തും എന്നു് അന്വയം. മരങ്ങളിൽ ഇഷ്ടംപോലെ താമസിച്ചു വിശ്രമിച്ചും. അവനിയിലുള്ളോരെ ......ഗ്രഹിച്ചും ഭൂമിയിലുള്ള മനുഷ്യർ നോക്കാതെയിരിക്കുന്ന സമയത്തു്, തരത്തിൽ, അവരെപ്പറ്റിച്ചു സാവധാനത്തിൽ കണ്ണും മനസ്സും അപഹരിക്കുന്ന ഒരുതരം സസ്യങ്ങളെ കൊത്തിയെടുത്തും. "കണ്ടാമാണിക്കത്തിങ്കൽ.......തൊല്ലമല്ലോ" (ശ്ലോ. ൨൭) അങ്ങനെയുള്ള മലയരെ വഞ്ചിച്ചാൽ ദോഷമില്ലെന്നു ഭാവം.

വ്രജന്തി തേ മൂഢധിയഃ പരാഭവം
ഭവന്തി മായാവിഷു യേ ന മായിനഃ

എന്നു സ്മൎത്തവ്യം. കാഴ്ചയ്ക്കും അനുഭവത്തിനും നല്ല സസ്യങ്ങളെ, മനുഷ്യരെപ്പറ്റിച്ചു കയ്ക്കലാക്കിയും എന്നു സാരം. നേൎത്തു....കുടിച്ചും വേണ്ടനേരം ആത്താമരപ്പൊയ്കയിലുടയ നേൎത്തുള്ള ജലം കുടിച്ചും. ദാഹിക്കുന്ന സമയത്തു താമരപ്പൊയ്കയിലെ നേൎമ്മയുള്ള വെള്ളം കുടിച്ചും. നേൎത്തു മൂലത്തിലെ 'പരിലഘു'പദത്തിന്റെ ഭാഷ. ഏററവും ലഘു. 'വാതാതപാദിസമ്പൎക്കാദപോഢഗൌരവം' എന്നു വരവൎണ്ണിനി. കാററു വെയിലു മുതലായവ കൊണ്ടിട്ടു ഘനസ്വഭാവം നിശ്ശേഷം നശിച്ചതു് എന്നു് അൎത്ഥം. ഈ പദം ജലത്തിന്റെ പാനയോഗ്യതയെ ധ്വനിപ്പിക്കുന്നു.

ന പിബേൽ പങ്കശൈവാലതൃണപൎണ്ണാവിലാസ്തൃതം
സൂൎയ്യേന്ദുപവനാദൃഷ്ടമഭിവൃഷ്ടം ഘനം ഗുരു.

എന്നു് അഷ്ടാംഗഹൃദയം. ഗുരുഗുണത്തോടുകൂടിയ ജലം പാനംചെയ്യുന്നതുകൊണ്ടു രോഗം ഉണ്ടാകുന്നു എന്നു വൈദ്യസിദ്ധാന്തം. ജലം 'പയഃ' എന്ന മൂലത്തിന്റെ ഭാഷ. വെള്ളം എന്നു മാത്രം ഈ പദത്തിന്നു് അൎത്ഥം ഗ്രഹിച്ചാൽ പോര. പാലു് എന്നും ധ്വനി. "പ[illegible]

കമലരജോധിവാസഹൃദ്യം പയഃ സലിലം. അത്ര പയശ്ശബ്ദഃ ഉക്ത്യാം സദ്യോബലകരത്വമാധുര്യാദിക്ഷീരസാധര്‍മ്മ്യപ്രതീതേരുപമാലങ്കാരോ ധ്വന്യതേ" എന്നു വരവര്‍ണ്ണിനിയില്‍ പറയുന്നതു യുക്തമായിട്ടുണ്ട്.

അത്ര ഗവ്യം തു ജീവനീയം രസായനം
ക്ഷതക്ഷീണഹിതം മേധ്യം ബല്യം സ്തന്യകരം സരം

ശ്രമഭ്രമമദാലക്ഷ്മീശ്വാസകാസാതിതൃഡ്ക്ഷുധഃ
ജീര്‍ണ്ണജ്വരം മൂത്രകൃച്ഛ്രം രക്തപിത്തം ച നാശയേല്‍.

എന്ന് അഷ്ടാംഗഹൃദയം. താമരപ്പൊയ്ക എന്ന പദം ജലത്തിന്റെ ശൈത്യത്തെയും മാധുര്യത്തെയും സൌരഭ്യത്തെയും ധ്വനിപ്പിക്കുന്നു. പോത്തും പാടി ഉച്ചത്തില്‍ പാടിക്കൊണ്ടു് ഭവാനാ....പറക്കാം മരത്തിലിരുന്നും സസ്യം ഭുജിച്ചും വെള്ളം കുടിച്ചും വിശ്രമിച്ചു ക്ഷീണം തീര്‍ത്തതിനുശേഷം വീണ്ടും നീ ആകാശത്തില്‍ക്കൂടി യാത്രചെയ്യാം. പോത്തും പാടി ഉത്സാഹത്തെയും ആഹ്ളാദത്തെയും ധ്വനിപ്പിക്കുന്നു.

പൂതസ്തീര്‍ത്ഥാഹൃതജലകണൈഃ പൂര്‍വ്വമംഭോധിവാതൈഃ
പുഷ്യത്സപ്തച്ഛദനരജസാ ഭസ്മനാധൂളിതാംഗഃ ||
ജ്യോല്‍സ്നാഗൌരം വപുഷി ഗരളം മൂര്‍ദ്ധ്നി കാളം ച കണ്ഠേ
ജ്യോതിര്‍ലിംഗം പ്രണമ ജഗതാം മൂലമിഷ്ടാര്‍ത്ഥസിദ്ധ്യൈ. || ൨൦ ||

തീര്‍ത്ഥത്തണ്ണീര്‍ക്കണംകൊണ്ടണയുമൊരു കടല്‍-
ക്കാററിനാല്‍ ശുദ്ധനായി-
പ്പുത്തും സപ്തച്ഛദപ്പൂമ്പൊടിമയസിതഭ-
സ്മത്തെയും പൂശി മെല്ലെ
ശുദ്ധശുഭ്രവെണ്‍നിലാവിന്‍നിറമുടല്‍, മുടിയോ
മഞ്ഞ,കണ്ഠം കറുത്താ-
ണിതരം വിശ്വൈകമൂലം തൊഴുകഭിമതലാ-
ഭത്തിനായ് ദിവ്യലിംഗം. ||൨൦||

ശ്ലോ. ൨൦. യാത്ര നിര്‍വ്വിഘ്നം നിര്‍വ്വഹിക്കുന്നതിനുവേണ്ടി അതരംഗത്തില്‍ ശിവനെ വന്ദിക്കുവാന്‍ ഉപദേശിക്കുന്നു. തീര്‍ത്ഥത്തണ്ണീര്‍

......ശുദ്ധനായി തീർത്ഥങ്ങളിൽനിന്ന വെള്ളത്തുള്ളികഠം വഹിച്ചു കൊണ്ടു വരുന്ന കടൽക്കാററ് ഏററ് ശുദ്ധനായും. **തീർത്ഥം** പുണ്യ ജലത്തോടുകൂടിയ നദി മുതലായവ.

തീർത്ഥശാസ്ത്രാദ്ധ്വരക്ഷേത്രോപായോപാദ്ധ്യായമന്ത്രിഷു
അവതാരർഷിജുഷ്ടാംഭഃ സ്ത്രീരജസ്സു ച വിശ്രുതം

എന്നു വിശ്വം. **രേചത്രം......മെല്ലെ** ധാരാളമായി ഏഴിലമ്പാലയിലെ പൂക്കളുടെ വെളുത്ത പൊടിയാകുന്ന ഭസ്മം ശരീരത്തിൽ ധരിച്ചും. **സപ്തച്ഛദം** ഏഴിലമ്പാലമരം. ഇതു ശരൽകാലത്തു പൂക്കുന്ന ഒരു വൃക്ഷമാകുന്നു.

വികച സപ്തദളപ്രസവോത്ഭവൈ-
രഴകെഴും പൊടിഭിർച്ചിചകാശിരേ.

എന്നു ചന്ദ്രോത്സവം (ഭാ. ൪.) **മെല്ലെ** സാവധാനത്തിൽ, മനസ്സിരുത്തി. ഈ പദത്തിന്ന് ഉത്തരാർദ്ധത്തിലെ തൊഴുകയെന്ന ക്രിയയോടാണു സംബന്ധം. **ശുദ്ധ......മുടൽ** നിർമ്മലമായ നിലാവുപോലെ വെളുത്ത ശരീരത്തോടുകൂടിയതും **മുടിയോ മഞ്ഞ** മഞ്ഞനിറമായ തലമുടിയുള്ളതും. ജടാബന്ധത്തോടുകൂടിയതെന്നു ഭാവം. **കണ്ഠം കറുത്താണ്** കഴുത്തു കറുത്തിരിക്കുന്നതും. കാളകൂടവിഷം പററിപ്പിടിച്ചുണ്ടായ നീലനിറം എന്നു ഭാവം. **ഇത്ഥം......ദിവ്യലിംഗം** അഭിമതലാഭത്തിനായ് ഇത്ഥം വിശേഷകമൂലം ദിവ്യലിംഗം തൊഴുക എന്ന് അന്വയം. അഭീഷ്ടം സാധിക്കുന്നതിനുവേണ്ടി ഇപ്രകാരമിരിക്കുന്നതും, ലോകങ്ങഠംക്കെല്ലാം മൂലവും ആയ ദിവ്യലിംഗത്തെ തൊഴുതാലും. ഇവിടെ ഭഗവാനായ ശ്രീപരമേശ്വരനെ ദിവ്യലിംഗസ്വരൂപനായി കല്പിച്ചിരിക്കുന്നു. ശിവന്റെ ശരീരം വെളുത്ത നിറമാണെന്നും മററും പ്രസിദ്ധം.

പാലുപോലെ വെളുത്ത മെയ്യിലണി-
ഞ്ഞ ഭസ്മപരാഗവും
പാകശാസനനീലരത്നനിറം കല-
ന്നൊരു കണ്ഠവും

(ശിവകർണ്ണാമൃതം) എന്ന കവിവാക്യം ദ്രഷ്ടവ്യം. **ലിംഗം** ശിവന്റെ മൂർത്തിവിശേഷം.

ലിംഗം ചിഹ്നേƒനുമാനേƒപി
സാംഖ്യോക്തപ്രകൃതാവപി
ശിവമൂർത്തിവിശേഷേƒപി.

എന്നു വിശ്വം. കുളിച്ചു ഭസ്മംധരിച്ചു ഭക്തിയോടുകൂടി ദേവനെ ദർശിക്കുന്നതിന്റെ പ്രതീതി ഗ്രാഹ്യം.

ശ്രീരാമൻ രാമേശ്വരത്തു പ്രതിഷ്ഠിച്ചതും, പിൽക്കാലത്തു രാമേശ്വരത്തിനു ഭാരതത്തിലെ പുണ്യസ്ഥലങ്ങളുടെ കൂട്ടത്തിൽ പ്രധാനസ്ഥാനം ലഭിക്കുന്നതിന് ഇടവരുത്തിയതും ആയ ശിവലിംഗത്തെ ഉദ്ദേശിച്ചു ദിവ്യലിംഗം എന്നു ഭാഷയിൽ പറഞ്ഞിരിക്കുന്നു. 'ജ്യോതിർല്ലിംഗം' എന്നു മൂലം. ശിവനു സേതുനാഥൻ എന്നും പേരുണ്ടു്. പ്രസ്തുതനാമങ്ങൾ ഉണ്ടാകുന്നതിനു കാരണം 'സേതുമാഹാത്മ്യ'ത്തിൽ വിവരിക്കുന്നു.

ഈ ശ്ലോകം ഉത്തരാർദ്ധത്തിന്റെ ചിന്താതിലകം അധികം സാരവത്തായിട്ടുണ്ടു്. "ജ്യോത്സ്നാവൽ ഗൌരം ധവളം അനേന സത്വഗുണ ഉക്തഃ, മൂർദ്ധ്നി കപിശം കപിലം ജടാജൂടസഹിതമിത്യർത്ഥഃ, അനേന രജോഗുണഃ, നീലം ച കണ്ഠേ ഗളേ നീലവർണ്ണയുക്തമിത്യർത്ഥഃ, അനേന തമോഗുണഃ അത ഏവാക്തം ജഗതാം ചതുർദ്ദശഭുവനാനാം മൂലം കാരണം. അത്ര ഗുണത്രയവിശിഷ്ടതോക്ത്യാ ഗുണാത്മികാം മായാമധിഷ്ഠായ ജഗജ്ജനിസ്ഥിതിധ്വംസകൃത്ത്വമസ്യോക്തം. ബ്രഹ്മണോ ജഗജ്ജാതമിതിശ്രുതി പ്രസിദ്ധിഃ "യതോ വാ ഇമാനി ഭൂതാനി ജായന്തേ ഇതി". (ഭാഷയിലെ) വെൺ മഞ്ഞ കറുത്ത എന്ന പദങ്ങൾ സത്വം രജസ്സു തമസ്സു എന്നീ ഗുണങ്ങളെ വ്യഞ്ജിപ്പിക്കുന്നു. മായാത്മകമായ ഈ ഗുണത്രയത്തെ കൈക്കൊണ്ടു ലോകങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുന്ന ബ്രഹ്മസ്വരൂപനാണു ശ്രീശിവൻ എന്നു ഭാവം. "കവിനാപ്യനേന ഇഷ്ടദേവതാനമസ്കാരഃ കൃത ഇത്യവഗന്തവ്യഃ" എന്നും ചിന്താതിലകം പറയുന്നു. ഈ പദ്യത്തിൽ കവി ഇഷ്ടദേവതാനമസ്കാരം ചെയ്തിരിക്കുന്നു എന്നു സാരം.

ലബ്ധ്വാ ശംഭോരനുമതിമിതോഭ്യുത്പതന്തം ഭവന്തം
ലക്ഷ്മീവന്തോ നവകമലിനീമാനസാഭാപതന്തഃ ||
ശുഭ്രാംഭോദേ നഭസി ശുഭയാ നന്ദയിഷ്യന്തി ദൃഷ്ട്യാ
ശുഭ്രൈസ്സ്വൈഃ പക്ഷതിഭിരസിതാ ഹംസമല്ലീകമല്ലികാക്ഷാഃ || ൧൮ ||

ഗൌരീകാന്താനുവാദത്തൊടുമുയരുമൊരോ-
ങ്ങൾക്കുടൻ മാനസം വി-
ട്ടേറീടും ഭംഗിയോടും സരസസരസിജ-
പ്പൊയ്കനോക്കിഗ്ഗമിപ്പോർ
ഹാരിക്കും മുല്ലത്താരൊക്കും ചിറകെഴുമരയ-
ന്നങ്ങൾ തൂവെള്ളമേഘം
പൂരിക്കും വാനിൽ വിങ്ങും ശുഭനില നികരം
ദൃഷ്ടിയാൽ തുഷ്ടിയേകും. ||൪൮||

ശ്ലോ. ൪൮. ശുഭസൂചകമായ ഹംസാഗമനത്തെ പ്രതിപാദിക്കുന്നു. **ഗൌരീകാ......ങ്ങൾക്കു** പാർവ്വതീവല്ലഭനായ ശിവനെ തൊഴുതു് അനുഗ്രഹംവാങ്ങി യാത്രയ്ക്കു പറന്നുതുടങ്ങുന്ന നിനക്ക. ഗൌരീ വെളുത്ത നിറത്തോടുകൂടിയവൾ, ശ്രീപാർവ്വതി. "ഉമാ കാർത്ത്യായനീ ഗൌരീ" എന്നു് അമരം.

യസ്മിന്നനാഗപി നവാംബുജപത്രഗൌരി!
ഗൌരി! പ്രസാദമധുരാം ദൃശമാദധാസി

എന്നു ചക്ഷുസ്സ്തവം. ഉടൻ ഉടനെതന്നെ, താമസിക്കാതെ. മാനസം ......ഗമിപ്പോർ മാനസസരസ്സിൽനിന്നു പുറപ്പെട്ടവരും, അധികമായ ശരീരസൌഭാഗ്യത്തോടുകൂടിയവരും, ഭൂമിയിലെ മനോഹരങ്ങളായ താമരപ്പൊയ്കകളെ നോക്കിപ്പോകുന്നവരും. മാനസം ബ്രഹ്മാവു മനസ്സുകൊണ്ടു സൃഷ്ടിച്ച സരസ്സ്.

കൈലാസപർവ്വതേ രാമ! മനസാ നിർമ്മിതം പരം
ബ്രഹ്മണാ നരശാർദ്ദൂല തേനേദം മാനസം സരഃ

എന്നു വാല്മീകിരാമായണം (ബാലകാം. സ. ൨൪) നോക്കുക. 'മാനസാൽ ബ്രഹ്മണാ മനസാ നിർമ്മിതത്വാൽ' എന്നു ചിന്താതിലകം. "കാലാന്തരേ മാനസസ്യ ഹിമദുഷ്ടത്വാദതിമസ്യ ച ഹംസാനാം രോഗഹേതുത്വാദന്യത്ര ഗതാ ഹംസാഃ പുനർവ്വർഷാസു മാനസമേവ ഗച്ഛന്തീതി പ്രസിദ്ധിഃ" (മേഘവ്യാഖ്യ) എന്നു മല്ലിനാഥൻ പറഞ്ഞിരിക്കുന്നു. അരയന്നങ്ങൾക്കു മഞ്ഞു രോഗഹേതുകമാകയാൽ അതില്ലാ

ശ്ലോ. ൨൨. സമുദ്രത്തെ വർണ്ണിക്കുന്നു. അംഭോജാക്ഷൻ...... പുമാൻ ത്രിലോകം തിരുവയറിലൊതുക്കും പുമാൻ അംഭോജാക്ഷൻ ഭൂമി, പാതാളം, സ്വർഗ്ഗം എന്ന മൂന്നു ലോകങ്ങളേയും തന്റെ വയററിൽ ധരിക്കുന്ന പുരുഷനായ മഹാവിഷ്ണു. തിരുവയറിലൊതുക്കും മഹാവിഷ്ണു എല്ലാ ലോകങ്ങളേയും വയററിൽ (ശരീരത്തിൽ) വഹിക്കുന്നു എന്നു പൌരാണികസിദ്ധാന്തം. തിരു ആചാരവാക്ക്.

ഇഹൈകസ്ഥം ജഗത് കൃത്സ്നം പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ യച്ചാന്യൽ ദ്രഷ്ടുമിച്ഛസി

* * * *

തത്രൈകസ്ഥം ജഗത് കൃത്സ്നം പ്രവിഭക്തമനേകധാ
അപശ്യൽദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ

എന്നു ഭഗവൽഗീത (അ. ൧൧.)

വിശ്വങ്ങളെല്ലാമേ നിന്നുടെയുള്ളിലും
നിശ്ശങ്കമായ് നിന്നു ചൊല്ലാമിപ്പോൾ

എന്നു കൃഷ്ണഗാഥ. പള്ളികൊ......സ്ഥാനം ഉറങ്ങുന്നതായ സമുദ്രത്തെ. അതായതു് മഹാവിഷ്ണു യോഗനിദ്രയോടുകൂടി ശയിക്കുന്നതായ കടൽ. പള്ളികൊള്ളുക ആചാരവാക്ക്. താഴ്ന്ന നിലയിലുള്ളവർ ദേവന്മാർ, രാജാക്കന്മാർ, ഗുരുക്കന്മാർ മുതലായവരെക്കുറിച്ചു വ്യവഹരിക്കുമ്പോൾ, ഈ വാക്ക് ഉപയോഗിക്കുന്നു. അങ്ങേൽഭുത... ...നോക്കുക അങ്ങു മിഴികൾക്ക് അത്ഭുതനിലയേകി നേരിട്ടു നോക്കു എന്ന് അന്വയം. നീ കണ്ണുകൾക്ക് ആശ്ചര്യം ഉണ്ടാക്കിക്കൊണ്ടു നേരേ കണ്ടാലും. സമുദ്രം കാണുമ്പോൾ നിന്റെ കണ്ണിന് ആശ്ചര്യം തോന്നും എന്നു ഭാവം. അമ്പോ!......വിസ്താരം അമ്പോ അതിനുടെ അതിരററൊരു വിസ്താരം ഞാൻ എന്തു ചൊല്ലുന്നു. ആശ്ചര്യം! സമുദ്രത്തിന്റെ അധികമായ വിസ്താരത്തെപ്പററി ഞാൻ എന്താണു പറയേണ്ടതു്? അമ്പോ വാക്കിനു അഗോചരം എന്നു ഭാവം. എന്നാൽ എനിക്കു പറയുവാൻ സാധിക്കാത്തതുകൊണ്ടു് ഞാൻ പറയുന്നില്ല. എങ്കിലും വൻപോലും......കാണാം വലുപ്പമുള്ളതായ നിന്റെ ഉയർച്ചയ്ക്കു് അനുസരണമായി, കടലിനെ വിദ്വാന്മാരുടെ ബുദ്ധിപോലെ നിനക്കു കാണാം.

മുൻപിൽ കാണുന്നതില്ലേ? സകലദുരിതവും
　　തീർക്കുമീസേതുവോടെ-
ന്നമ്പിൽ പ്രോല്ലസന്നിടാമെന്നായി സഹജ!
　　ഭവാനാദ്യമേ യാത്രചൊല്ലൂ. ||൫൩||

ശ്ലോ. ൫൩. സേതുവിനെ വർണ്ണിക്കുന്നു. ഗാംഭീര്യം....മാർഗ്ഗം പാർക്കിൽ വൻകടലും രഘുകുലവരനും ഇത്ര ഗാംഭീര്യമുണ്ട്. ഈ മട്ട വൻപു വേറെ ആർക്കുമില്ല. അടിമുതൽക്കുള്ളൊരീ സേതുമാർഗ്ഗം എന്നു ഞങ്ങളും എന്ന് അന്വയം. നോക്കിയാൽ, ആലോചിച്ചുനോക്കിയാൽ, എന്നും അർത്ഥം; കടലിനും ശ്രീരാമനും ഇത്രത്തോളവും ഗാംഭീര്യം ഉണ്ട്. ഗാംഭീര്യത്തിനു കടലിന്റെ പക്ഷത്തിൽ ആഴം. (താഴ്ച) രാമപക്ഷത്തിൽ ശൌര്യവീര്യാദ്യധൃഷ്യത്വം. ഇപ്രകാരം വലുപ്പം വേറെയൊരാൾക്കും വസ്തുവിനും ഇല്ല. കടലിന്റെ അടിമുതൽ മുകൾവരെ നില്ക്കുന്ന ഈ കാണുന്ന സേതു (ചിറ) ഇപ്രകാരം പറയും. കടലിന് ആഴമിത്രയ്ക്കു ഉള്ളൂ എന്ന് അതിന്റെ അടിമുതൽക്കു കെട്ടിയുയർത്തിയ സേതു കണ്ടാൽ നിശ്ചയിക്കാം. എന്നാൽ ശ്രീരാമന്റെ ബുദ്ധിയുടെ ഗാംഭീര്യമിത്രയെന്നു നിശ്ചയിക്കാവുന്നതല്ല. കടലിനേക്കാൾ ഗാംഭീര്യം രാമബുദ്ധിക്കുണ്ടെന്നു ഭാവം. മൂലത്തിലെ രേഖ ഭാഷയിൽ വിട്ടിരിക്കുന്നു. "അത്യായതീതവം ദ്വ്യാതന്നിതം രേഖാത്രപാതേപാകതിഃ" എന്നു വർണ്ണിനി. ഈ പദം സേതുവിന്റെ ദൈർഘ്യത്തെ ധ്വനിപ്പിക്കുന്നു. മൂലത്തിലെ ആശയം മുഴുവനും ഇവിടെ ഭാഷയിൽ വന്നിട്ടില്ല.

എത്രയ്ക്കുണ്ടാക്കുമോ രഘുപതിയുടെ ഗാം-
　　ഭീര്യമെന്നോ നിനച്ചാ-
ലിത്രയ്ക്കേയുള്ളൂ പാഥോനിധിയുടെയൊരു ഗാം-
　　ഭീര്യമെന്നിപ്രകാരം

എന്നു രസികരഞ്ജിനിയിൽ ചേർത്തുകാണുന്ന ഭാഷാന്തരത്തിൽ മൂലാശയം കൂടുതൽ വിശദമായും പുഷ്ടമായും വന്നിട്ടുണ്ട്. മുമ്പിൽ കാണുന്നതില്ലേ അർത്ഥം സ്പഷ്ടം. സകല....വോടായ് ബ്രഹ്മഹത്യാദി മഹാപാപങ്ങളെ സർവ്വവും നശിപ്പിക്കുന്ന രാമസേതുവിനോട്;

തന്നെ സേതുരേഖയെ മൂന്നായി മുറിച്ചു എന്നാണു പുരാണം പറയുന്നതു്." (ശു. സന്ദേശം ടിപ്പണി. ടി. കെ. കൃഷ്ണമേനോൻ.) സേതു ഭാരതത്തിലെ പുണ്യതീർത്ഥങ്ങളിൽ പ്രധാനമായ ഒന്നായി ഗണിച്ചുവരുന്നു. വിശേഷദിവസങ്ങളിൽ ദൂരദിക്കുകളിൽനിന്നു് അവിടെ സ്നാനത്തിനായി ലക്ഷോപലക്ഷം ജനങ്ങൾ ഇക്കാലത്തും വന്നുചേരുന്നുണ്ടു്.

താളീജാലൈസ്തടവനഭുവാമാതപത്രായമാണൈഃ
സ്നിഗ്ദ്ധച്ഛായൈസ്ത്വരിതമപഥേനാഥ കച്ഛേന ഗച്ഛേഃ ||
സീതാജാനേർനിജതലജുഷോദ്യാപി നിഷ്കമ്പശബ്ദേ-
ഷ്വാജ്ഞാവർണ്ണാവലിരലിഖിതാ ഭാതി യേഷാം ദലേഷു ||൨൪||

മുന്നം സീതാമണാളൻ ചുവടിലരുളവേ
ചെയ്തോരാജ്ഞാക്ഷരം താ-
നിന്നും നിശ്ശബ്ദമാമോലകളനടവെഴുതീ-
ടാതെ കാണുന്നതായി
മന്ദം താഴെ വസിപ്പോർക്കൊരുനെടുകുടയാം-
വൻപനക്കാട്ടു പാർക്കേ
ചിന്നും കച്ഛപ്രദേശങ്ങൾനിഴൽവഴിയിൽ-
ക്കൂടിയങ്ങയ്യ പോകാം. ||൨൪||

ശ്ലോ. ൨൪. സമുദ്രതീരത്തെ വർണ്ണിക്കുന്നു. മുന്നം....ലരുളവേ മുൻപു രാമായണകഥ സംഭവിച്ചകാലത്തു ശ്രീരാമൻ താഴത്തിരിക്കുന്ന സമയത്തു്. ചെയ്തോ.....താൻ ചെയ്ത ആജ്ഞയുടെ അക്ഷരങ്ങളെത്തന്നെ ഇന്നും ഇക്കാലത്തും നിശ്ശബ്ദ.....കാണുന്നതായി ശബ്ദം ഉണ്ടാക്കാതെയിരിക്കുന്ന ഓലകളിൽ എഴുതാതെ കാണുന്നതായും. ഒച്ച പുറപ്പെടുവിക്കാത്ത ഓലകൾ കണ്ടാൽ അവ ശ്രീരാമന്റെ ആജ്ഞയെ എഴുതിയിരിക്കുകയില്ലെങ്കിലും പാലിച്ചുകൊണ്ടുനില്ക്കുന്നതായി തോന്നും എന്നു ഭാവം. ശ്രീരാമൻ വാനരന്മാരോടുകൂടി സമുദ്രതരണത്തിനു് ഉപായം ആലോചിച്ചുകൊണ്ടിരിക്കുന്ന സമയം, കാറ്റടിച്ചു പനയോലകളിൽ നിന്നുമുണ്ടായ ശബ്ദംകൊണ്ടു് അവർക്കു് ഉപദ്രവം നേരിട്ടു. അപ്പോൾ

രാമൻ ഹുങ്കാരംകൊണ്ട് അവയെ നിശ്ശബ്ദങ്ങളാക്കി. അവ ഇന്നും നിശ്ശബ്ദങ്ങളായിരിക്കുന്നു. ഈ ഐതിഹ്യം ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. മന്ദം......പനക്കാറ്റ് താഴെ വന്ന് ഇരിക്കുന്നവർക്ക് ഒരു വലിയ കുടയായിട്ടുള്ള. താഴെ ഇരിക്കുന്ന ജനങ്ങളെ കുടപോലെ ആതപാദികളിൽനിന്നു രക്ഷിക്കുന്നത്. കുട പനകളുടെ മുകളിൽ ഇലകൾ നിറഞ്ഞു തിങ്ങി വൃത്താകാരമായി ശോഭിക്കുന്നു എന്നു ഭാവം. പനകളുടെ കാട്, പനവൃക്ഷങ്ങൾ അധികമായി നില്ക്കുന്ന ദേശം. പാടേ......കൂടി കുളുർമയും നിഴലും ഏറിയ സമുദ്രതീരത്തിലെ വഴികളിൽക്കൂടി; പനവൃക്ഷങ്ങൾ ധാരാളമായി നില്ക്കുന്നതുനിമിത്തം തണുപ്പും നിഴലും ഏറിയതാണ് വഴിയെന്നു ഭാവം. ഈ വഴിയിൽക്കൂടി ചെയ്യുന്ന യാത്ര സുഖപ്രദമായിരിക്കും. അങ്ങയ്ക്കു പോകാം നിനക്കു യാത്രചെയ്യാം. കച്ഛം തീരം. "തീരം കൂലം തടം കച്ഛം" എന്നു ഹലായുധം. അലങ്കാരം വിഭാവന.

വിഭാവനാ വിനാപി സ്യാൽ
കാരണം കാര്യജന്മ ചേൽ

(കുവല.) എന്നു ലക്ഷണം.

അഗ്രേ താമ്രാസരിദവിരളൈഃ കൂലയോസ്തല്ലസന്തീ
താലശ്രേണ്യാ സതതഘനയാ ഛന്നതീരാന്തദേശാഃ ||
മുക്താജാലൈരിവ ശ്ലഥിതൈർവാരിഭിഃ ഘൂർണ്ണമാനാ
ഭൂമേർഹാരസ്രഗിവ കനകാബദ്ധപര്യന്തഭാഗാ ||൨൫||

അഗ്രത്തിൽത്താമ്രപർണ്ണീനദിയിരുകരയും
മഞ്ഞമാങ്ങാപ്പഴത്തോ-
ടൊത്തതേന്മാവുമായ് മുത്തെതിർജലമൊട്ടടൻ
താനായങ്ങയ്ക്കു കാണാം;
പക്കത്തായ് പൊന്നുകൊണ്ടിട്ടിരുപുറവുമൊരേ
മട്ടു കെട്ടിച്ചു പാരം
ശുഭ്രപത്തോടു ഭൂമീഭഗവതിയണിയും
മുത്തുഹാരം കണക്കേ ||൨൫||

താമ്രപർണ്ണീസമേതസ്യ മുക്താസാരം മഹോദധേഃ
(രഘു. സ. ४.) എന്നും

"ഉത്താലശുക്തീപുടകേ ഭുവനൈകസാരാൻ
മുക്താമയാൻ ജലകണാനിവ താമ്രപർണ്ണീ
(ചന്ദ്രാ. ഭാ. വ.) എന്നും സ്മർത്തവ്യം.

ചക്ഷുർലീലാം ചടുലശഫരൈരുത്തരൂർമിഭിർഭ്രൂവിലാസാൻ
ഫേനൈഃസ്മേരശ്രിയമപി മുഖേ വ്യഞ്ജയന്തീ സ്രവന്തീ ॥
അത്യാസംഗേ ജനയതി രുചിം ഭർത്തുരന്യാസപത്നൈ-
സ്സ്വാദസ്തൈരുദയിഭിരസൌ സപ്തമുക്താപ്രസൂനൈഃ ॥ ൨൩ ॥

മീൻചാട്ടംകൊണ്ടു കണ്ണിൻകളി, ചെറുതിരയാൽ
ചില്ലിവില്ലാട്ടമേവം,
താൻപോലെ വെൺനുരപ്പുഞ്ചിരിയിവകളും മുഖ-
ത്തങ്ങു കാണിച്ചിണങ്ങി,
ഇങ്ങോട്ടേ കാന്തനാകും കടലിനു നിജസം-
ഗത്തിൽ മററാരുമൊത്താ-
ലഞ്ചാത്താ സ്വാദമുണ്ടിയൊരുനദിയുളവാ-
ക്കുന്നു മുത്തിൻതരത്തിൽ ॥൨൩॥

ശ്ലോ. ൨൩. പൂർവ്വശ്ലോകസൂചിതമായ താമ്രപർണ്ണിയിലെ മൌക്തിക [illegible] വർണ്ണിക്കുന്നു. ശ്ലോകം [illegible] കണ്ണാവു. [illegible] ഇവിടെ സൂചിപ്പിച്ച താമ്രപർണ്ണിനദി. മീൻചാട്ടം ...... കളി മത്സ്യങ്ങളുടെ ഇളക്കംകൊണ്ടു കണ്ണുകളുടെ ഭംഗിയേയും; ചെറുതിര...... വില്ലാട്ടം ചെറിയ ഓളങ്ങളാൽ പുരികങ്ങളുടെ വിലാസത്തേയും, ഏവം ഇപ്രകാരം. തന്നേതാൻ......ഞ്ചിരി തന്നിലുള്ള വെളുത്ത നുരയാകുന്ന മന്ദസ്മിതം. ഇവ......ച്ചിണങ്ങി ഇവയെ മുഖത്തു കാണിച്ചു [illegible] ഇങ്ങോട്ടേ......കടലിനു [illegible]

കൂടാതെ തന്റെ ഭർത്താവാകുന്ന സമുദ്രത്തിനു. നിജസംഗത്തിൽ താനുമായുള്ള സമാഗമത്തിൽ, ചേർച്ചയിൽ. മററാരു....സ്വേദം മററാരുമായി സമ്മേളിച്ചാലും ഉണ്ടാകാത്തതായ വിയർപ്പുജലത്തെ. മുത്തിൻതരത്തിൽ മുത്തിന്റെ രൂപത്തിൽ. ഉളവാക്കുന്നുണ്ട് ഉണ്ടാക്കുന്നു. താമ്രപർണ്ണിക്കു നായികയുടേയും, സമുദ്രത്തിനു നായകന്റേയും, മുത്തിനു (അവരുടെ സമാഗമത്തിൽ ഉണ്ടാകുന്ന) സ്വേദത്തിന്റേയും ധർമ്മം കല്പിച്ചിരിക്കുന്നു. നായികാപക്ഷത്തിൽ മീൻചാട്ടംപോലെയിരിക്കുന്ന കണ്ണിന്റെ നോട്ടം, ഓളംപോലെയിരിക്കുന്ന പുരികം, നുരപോലെയുള്ള ചിരി എന്നിങ്ങനെ അർത്ഥം ഗ്രാഹ്യം. 'യഥാ കാചിദ്രമണീ സ്വാസാധാരണ മുക്താഭരണാദിനാ സ്വഭർത്തുസ്സംഗമവാഞ്ഛാം ജനയതി, തദ്വദസാവപ്യസാധാരണ മുക്താമണിഗണകിരണോല്ലേഖേരണ സംഗമകാലേ സമുദ്രസ്യാത്യന്തശോഭാം ജനയതീത്യുപമയാ അന്യാഭ്യോ അസ്യാ വ്യതിരേകോ ദർശിതഃ. അർത്ഥശ്ലേഷസങ്കീർണ്ണോയമലങ്കാരഃ" എന്ന 'പദാർത്ഥദീപിക'വ്യാഖ്യാനം ഇവിടെ സ്മരണീയമാകുന്നു. സമുദ്രത്തിനു താമ്രപർണ്ണിയുടെയല്ലാതെ മററു നദികളുടെ സമ്മേളനംകൊണ്ടു മുത്തുകൾ ഉണ്ടാകുന്നില്ലെന്നു ഭാവം.

അന്യാ വിശന്ത്യസ്സരിതസ്സമുദ്ര-
മാപൂരയന്തേ ജലജന്തുഭിസ്സ്വൈഃ
രത്നാപഗാ യത്ര തു സമ്പതന്തീ
രത്നാകരത്വം തമനസ്യ ധത്തേ

എന്ന (ശിവലീലാർണ്ണവം. നീലകണ്ഠദീക്ഷിതർ) പദ്യം നോക്കുക.

വാല്മീകിരാമായണത്തിൽ (കിഷ്കി. കാ. സ. ൪൧) താമ്രപർണ്ണിയുടെ സ്മരണയുണ്ട്.

താമ്രപർണ്ണീം ഗ്രാഹജുഷ്ടാം തരിഷ്യഥ മഹാനദീം
സാ ചന്ദനവനൈശ്ചിത്രൈഃ പ്രച്ഛന്നദ്വീപവാരിണീ
കാന്തേവ യുവതീ കാന്തം സമുദ്രമവഗാഹതേ.

സന്ദേശത്തിൽ നദിയിലെ ഗ്രാഹങ്ങളേയും തീരഗതങ്ങളായ ചന്ദനവനങ്ങളേയുംപററി യാതൊന്നും സൂചിപ്പിച്ചുകാണുന്നില്ല. മുത്തുഖണ്ഡങ്ങളെ വർണ്ണിക്കുന്നുമുണ്ട്. ഇതിൽനിന്നു രാമായണകാലത്തേതിൽനിന്നു, സന്ദേശകാലമായപ്പോഴേയ്ക്കു നദിക്കു സംഭവിച്ച പ്രകൃതിവ്യത്യാസം സാമാന്യമായി വിചാരിക്കേണ്ടിയിരിക്കുന്നു.

വൃദ്ധിയോടുകൂടിയതും ആയ. അരമന പാണ്ഡ്യരാജാക്കന്മാരുടെ തലസ്ഥാനനഗരിയെ. അങ്ങു മിഴികൊണ്ടു കണ്ടെത്തിടേണം നീ കാണണം. കാണുകയേ ആകാവൂ. അതിൽ പ്രവേശിക്കരുത്. അങ്ങനെ ചെയ്താൽ, അതിൻെറ മനോഹരഭംഗി നോക്കിക്കണ്ടു കാലവിളംബം വരുത്തും എന്നു ധ്വനി.

താമ്രപർണ്ണീനദിയുടെ കരയിൽ സ്ഥിതിചെയ്യുന്ന ഒരു രമണീയമായ നഗരമാകുന്നു മണലൂര്.

മഹർഷികളിരിപ്പോരു മഹേന്ദ്രാദ്രിയണഞ്ഞവൻ
മെല്ലെക്കടൽക്കരവഴി മണലൂരിലണഞ്ഞുതേ
അവിടെത്തീർത്ഥവും പുണ്യക്ഷേത്രവും പാർത്തുപാർത്തവൻ
മഹാവീരൻ ചെന്നുകണ്ടു മഹാധർമ്മിഷ്ഠനായഹോ
മണലൂരുപുരം വാഴും ചിത്രാംഗദനരേന്ദ്രനെ

എന്നു മഹാഭാരതത്തിൽ മണലൂരിനെപ്പറ്റി പറയുന്നു. അർജ്ജുനൻ അവിടത്തെ രാജാവായ ചിത്രാംഗദൻെറ പുത്രി ചിത്രാംഗദയെ വിവാഹം ചെയ്തു എന്നും, ഈ ദമ്പതിമാർക്കു ബഭ്രുവാഹനൻ എന്ന പുത്രൻ ജനിച്ചു എന്നും ഭാരതത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

വിഭ്രമം കലർന്നവളോടുംചേർന്നിരിക്കുമ്പോൾ
ബഭ്രുവാഹനനെന്നു പുത്രനുമുണ്ടായ്‌വന്നു.

എന്നു (ഭാര. കിളി.) പറഞ്ഞിരിക്കുന്നതു നോക്കുക.

തത്ര ദ്വൈധീകൃതലഘുരപി സ്വൈരമൂർജ്ജ്യതീയഃ കുരുഭാ
ഗാഭോഗാന്തഃസ്ഖലിതനിരതപ്രാണിവൃന്ദൈഃ പുളിന്ദൈഃ ||
വക്രഃ ശ്വഭ്രപ്ലവശഗമനേ തേ ഹസ്തവാതോസ്തു പന്ഥാഃ
പാശ്യ ത്യാജ്യഃ ഖലു പടുധിയാം പാക്ഷികോത്യന്തരായഃ || ൫൪ |

ഭണ്ഡാനികാണുമതു വഴിയതിലെളുതാം-
 വീതമാർഗ്ഗം വിടേണം,
കണ്ടാമാണിക്കതികൾ പുതിയർ മനുജർജ-
 ന്തുക്കളെക്കൊല്ലുമല്ലോ;

പാണ്ഡ്യദേശസ്ത്രീകൾ എന്നിവയെപ്പറ്റിയാണ് ഇതുവരെയുള്ള ഭാഗങ്ങളിൽ വർണ്ണിച്ചിരിക്കുന്നത്. പരദേശവർണ്ണനം എളുപ്പത്തിൽ കഴിച്ചുകൂട്ടി കവി സ്വദേശമായ കേരളത്തെ, വർണ്ണിക്കുവാൻ തുടങ്ങുന്നു.

ശൃംഗോൽഗ്രസ്താംബരമതിപൃഥും ശൈലമാരുഹ്യ സഹ്യം
പശ്ചാൽ പാദാവധി നിപതതാ നിർഭരം നിർഝരേണ ||
ശുഭ്രാം ഹാരശ്രിയമഥ ശുക പ്രീതിമാപ്സ്യസി ത്വം
നൂനം വക്ഷസ്യുരസിജഭരാത്സേദധർമ്മാർത്തിതരുണ്യാഃ || ൨൦ ||

അഗ്രംകൊണ്ടംബരം ചെന്നടിവരെയണയും-
ചോലയാൽ ശുഭ്രഹാര-
വ്യഗ്രശ്രീ പൂണ്ടു പാരം പൊലിമയൊടമരും-
സഹ്യശൈലത്തിലേറി
പൊൽക്കൊങ്കിടുന്ന ഭൂമീദേവിയുടെ പോർ-
ക്കൊങ്കയിന്മേൽ കരേറി
കയ്ക്കൊണ്ടീടും സുഖം നീ ശുകവര! പതിശീ-
ലിച്ചമട്ടാണു തേട്ടം. ||൨൦||

ശ്ലോ. ൨൦. കേരളത്തിന്റെ കിഴക്കേ അതിരായ സഹ്യപർവ്വതത്തെ വർണ്ണിക്കുന്നു. ഈ ശ്ലോകത്തിലും അടുത്ത രണ്ടെണ്ണത്തിലും സഹ്യശൈലം പ്രതിപാദ്യം. അഗ്രംകൊ.....ചോലയാൽ [illegible] അഗ്രംകൊണ്ട് ആകാശത്തിൽ ചെന്നു, അടിവരെ ഒഴുകുന്നതുമായ ചോലകൊണ്ട്. പർവ്വതത്തിന്റെ ഉയർന്ന സ്ഥാനങ്ങളിൽനിന്ന് ഒഴുകി കീഴ്ഭാഗംവരെ വന്നുനിപതിക്കുന്നതെന്നു ഭാവം. ശുഭ്രഹാര.....ലേറി നിർമ്മലമായ മുത്തുമാല അണിഞ്ഞിരിക്കുന്ന വലുതായ സഹ്യപർവ്വതത്തിൽ കയറി. പൊൽക്കൊങ്കി.....സുഖം ഭൂദേവിയുടെ സ്തനങ്ങളിൽ പ്രവേശിച്ചാൽ ഉണ്ടാകുന്ന സുഖത്തെ, ഹേ! ശുകവര! [illegible]

ച്ചാലും. വര നീ ഈ സുഖം അനുഭവിക്കുവാൻ യോഗ്യനെന്നു, ഭർത്താവു് എന്നു് ധ്വനി. "ശുകേതി സംബുദ്ധ്യാ തരുണീജനൈസ്തനതടേഷു നിവേശ്യ ശുകാനാം ബാല്യമാനത്വം പ്രതിഭാസയതി'' എന്ന വരവർണ്ണിനി ഇവിടെ സ്മർത്തവ്യം. ഈ വ്യാഖ്യാനത്തിനു സാരസ്യം പോരാ. ഭാഷയിൽ മൂലത്തിൽ ഇല്ലാത്ത വരപദം കൂടി ചേർത്തു്, ശുകവര എന്ന സംബുദ്ധി കല്പിച്ചതു് അധികം ഉചിതവും ശ്ലാഘ്യവുമായിരിക്കുന്നു. പരിഭാഷകന്റെ കവിധർമ്മമർമ്മജ്ഞതയ്ക്കു് ഈ ഭാഗം ഒരു നല്ല ഉദാഹരണമാകുന്നു. ശ്ലോകത്തിൽ ഭൂമിയെ നായികയായും, സഹ്യനെ സ്തനമായും, ചോലയെ അതിൽ പരിലസിക്കുന്ന ഹാരമായും, ശുകത്തെ വരനായും കല്പിച്ചിരിക്കുന്നു. അലങ്കാരം രൂപകം. "അഗ്രംകൊണ്ടംബരം ചേർന്നു" എന്ന ഭാഗത്തിനു, വസ്ത്രംകൊണ്ടു് ആച്ഛാദനംചെയ്തിരിക്കുന്ന സ്തനചൂചുകത്തിന്റെ പ്രതീതി ദ്രഷ്ടവ്യം. സഹ്യനിൽ പ്രവേശിക്കുമ്പോൾ കാമിനീസമാഗമസൗഖ്യം നിനക്കു ലഭിക്കും എന്നു ഭാവം. അലങ്കാരം (ശ്ലേഷാനുഗൃഹീതമായ) ഉൽപ്രേക്ഷ; മൂലത്തിലെ (നാലാം പാദം) 'നൂനം' ഉൽപ്രേക്ഷാദ്യോതകശബ്ദമെന്നു ചിന്താതിലകം. ഭാഷയിൽ ഈ പദത്തിന്റെ അർത്ഥം വിട്ടിരിക്കുന്നു.

അഭ്യാസാദഭിമാനാച്ച തഥാ സമ്പ്രത്യയാദപി
വിഷയേഭ്യശ്ച തന്ത്രജ്ഞാ വിദുഃ പ്രീതിം ചതുർവ്വിധാം

എന്ന (വാത്സ്യായന)ശാസ്ത്രം അനുസരിച്ചു പ്രീതി നാലുവിധം. അവയിൽ ആഭ്യാസികിയായ പ്രീതിയെ ഈ പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

നൈസർഗ്ഗികീ വിഷയജാ സമാ ചാഭ്യാസികീ തഥാ
ചതുർവ്വിധേതി വിദ്വത്ഭിർദമ്പത്യോഃ പ്രീതിരുച്യതേ.

എന്നു്, അനംഗരംഗത്തിൽ ചതുർവ്വിധപ്രീതികളിൽ ചിലവയുടെ നാമം വ്യത്യാസമായി പറയുന്നു.

ശബ്ദാദിഭ്യോ ബഹിർഭൂതാ യാ കർമ്മാഭ്യാസലക്ഷണാ
പ്രീതിസ്സാഭ്യാസികീ പ്രോക്താ മൃഗയാദിഷു കർമ്മസു

എന്നു ലക്ഷണം.

അസഹ്യവിക്രമസ്സഹ്യം ദൂരാന്മുക്തമുദന്വതാ
നിതംബമിവ മേദിന്യാഃ സ്രസ്താംശുകമലംഘയൽ.

എന്ന (രഘു. ൪.) സഹ്യവർണ്ണനം ഇവിടെ സ്മരിക്കുന്നതു രസകരമായിരിക്കും.

ചുംബൻ ബിംബാധരമഥ ഇതശ്ചാലയൻ ഭൃംഗരുച്ചീ-
രാതന്വാനസ്തനഭുവി നഖോല്ലേഖനം ദാഡിമേഷു ||
പക്ഷാൽക്ഷേപൈഃ പരിവിഗളയൻ പുഷ്പരേണൂത്തരീയം
ഭ്രാതഃ! സൈരം ശ്രിയമനുഭവേസ്തസ്യ വപ്രസ്ഥലീഷു || ൬൫ ||

തൊണ്ടിച്ചുണ്ടും നുകന്നാ,ഭ്രമരമിഴിയുല-
ച്ചുണ്ടുമിണ്ടും ചുഴററി-
ക്കൊണ്ടി,ഷ്ടാൽ മാതളങ്ങാപ്പുഴമുലയിൽ നഖോ-
ല്ലേഖനം ചെയ്തുകൊണ്ടേ,
വേണ്ടുംവണ്ണം പൂത്തുപ്പൂവൊടിമറമയമാ-
മുത്തരീയം കിഴിച്ചും
വീണ്ടും വപ്രസ്ഥല ശ്രീയിനെയനുഭവി-
ച്ചാലുമങ്ങിഷ്ടംപോലെ. || ൬൫ ||

ശ്ലോ. ൬൫. തൊണ്ടിച്ചുണ്ടും പർവ്വതപക്ഷത്തിൽ തൊണ്ടിയാകുന്ന ചുണ്ട് എന്നും നായികാപക്ഷത്തിൽ തൊണ്ടിപോലെയിരിക്കുന്ന ചുണ്ട് എന്നും അർത്ഥം. ഇതുപോലെ, ഭ്രമരമിഴി മുതലായ പദങ്ങൾക്കും രണ്ടുപക്ഷത്തിലും അർത്ഥം ഗ്രാഹ്യം. ശ്രീയിനെ ശ്രീയെ. ഭാഷ ദേശ്യം. വടകർ വ്യവഹാരത്തിൽ ഇപ്രകാരം ധാരാളം പ്രയോഗിക്കാറുണ്ട്. പൂർവ്വപദ്യത്തിൽ സൂചിതമായ സംഭോഗസുഖത്തെ ഈ പദ്യത്തിൽ വിവരിച്ചിരിക്കുന്നു. ശുകം നായകൻ; വപ്രശ്രീ നായിക; അർത്ഥം സ്പഷ്ടം.

പൂർവ്വശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ പ്രതിപാദിച്ച ചതുർവ്വിധ പ്രീതികളിൽ രണ്ടാമത്തേതായ ആഭിമാനികിയെ ഈ ശ്ലോകത്തിൽ വിവരിച്ചിരിക്കുന്നു.

അനഭ്യസ്തേഷ്വപി പുരാ കർമ്മസ്വവിഷയാത്മികാ
സങ്കല്പാജ്ജായതേ പ്രീതിര്യാ സാ സ്യാദാഭിമാനികീ.

എന്നു ലക്ഷണം. ആദ്യത്തെ വിശ്രമസ്ഥാനമായ സഹ്യനിൽ പ്രീതി സംഭവിച്ചതുകൊണ്ട്, മേലാൽ കാര്യസിദ്ധി ഉണ്ടാകുമെന്നുകൂടി പ്രകൃതത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു.

പ്രഥമാവസഥേ യസ്യ സൌഖ്യം തസ്യാഖിലാദ്ധ്വനി
ശിവം ഭവതി യാത്രായാമന്യഥാ ത്വശുഭം ഭവേൽ.

എന്നു ശാസ്ത്രം സ്മർത്തവ്യം. ഒരു യാത്രക്കാരനു വഴിയിൽ ആദ്യത്തെ വിശ്രമസ്ഥാനത്തു സുഖം ഉണ്ടാകുന്നതായാൽ, കാര്യസിദ്ധിയും മംഗളവും ഭവിക്കുമെന്നു പ്രസ്തുതപദ്യത്തിന്റെ സാരം.

"ചെയ്തുകൊള്ളേണ്ടേ" എന്ന ഭാഗത്തിലെ 'ഏ'കാരം പാദപൂർത്തിക്കു വേണ്ടി പ്രയോഗിച്ചതാകുന്നു. 'നില്ക്കേണമേ' 'പോകേണമേ' എന്നും മറ്റും 'ഏ'കാരം പാദപൂർത്തിക്ക് ഉപയോഗിക്കാറുണ്ട്. അതുപോലെ 'പോയിതേ' 'നിന്നിതേ' എന്നിങ്ങനെ 'തേ'യും ഉപയോഗിക്കും. എന്നാൽ 'കൊണ്ടു' എന്ന പദത്തോടു 'ഏ'കാരം ചേർത്തു 'കൊണ്ടേ' എന്നു ഉപയോഗിക്കുന്നതു പൂർവ്വകൃതികളിൽ സാധാരണമാണെങ്കിലും, അധുനാതനകൃതികളിൽ ദുർല്ലഭം എന്നു പറയണം.

നേരേ കുന്നലമതു കരവേറ്റു
നീരിലിറങ്ങിയുടനവരം ഭ്രാന്തൻ

എന്നും "ചെന്നൽ വരിക നടക്കെൻറല്ലവരമുകൊണ്ടേ ഗുരുവിനെ" (ഭാരതം—പൌലോമം) എന്നും മറ്റും കണ്ണശ്ശന്റെ കൃതികളിൽ ധാരാളം പ്രയോഗിച്ചുകാണാം. "ഊററംതോലും തേററകൊണ്ടേ" (ഭാഷാനൈഷധ ചമ്പു) ഇത്യാദി ദുർല്ലഭം ചില പ്രയോഗങ്ങൾ ചമ്പുകളിലും കാണുന്നുണ്ട്. നവീനകവികൾ ഈ പ്രയോഗം വർജ്ജിച്ചിരിക്കുന്നവരാകുന്നു.

ശൈലേ തസ്മിൻ ശബരസുദൃശാം ഭംഗുരാപാംഗഭാജാം
നാരീകുർവ്വന്നസി ഹരിണീസ്മേരനേത്രാംബുജൈഃ ||
കണ്ഠേ പുഷ്ടൈർത്താൽവിനജനിതക്ലാന്തിഭാജാം ഭവാനഃ
പശ്ചാൽപ്രായം ഭവതി പവനോ ഹന്ത മധ്യാശ്രമം തേ. || ൩൨ ||

വേടസ്ത്രീകൾക്കു കുന്നിക്കുരുനിരമയമാം -
മാല തേടിച്ചുവായ്ക്കും—

വേടപ്പെൺമാന്മുഖത്തെച്ചെറുനുര ചിതറി-
ച്ചാരുവാം ഹാരമാക്കി
ചോടേ കിട്ടും കിഴങ്ങിൻകിളകളിലുളവാം-
ക്ലാന്തി തീർക്കുന്ന കാററാൽ
പാടേ തീരും ഭവാനുള്ളൊരു ഗഗനഗതി-
ക്ഷീണമാപ്പർവ്വതത്തിൽ. ॥൫൨॥

ശ്ലോ. ൫൨. ഈ പദ്യത്തിൽ പർവ്വതത്തിലെ മന്ദവായുവിനെ വർണ്ണിക്കുന്നു. **വേടസ്ത്രീകൾക്ക......മാല** വേടസ്ത്രീകൾ അണിയുന്ന, കുന്നിക്കുരു കോർത്തു് ഉണ്ടാക്കിയ മാലയെ. മലകളിൽ താമസിക്കുന്ന വേടന്മാരുടെ സ്ത്രീകൾ അവിടങ്ങളിൽ ധാരാളം ഉണ്ടാകുന്ന കുന്നിക്കുരുവാണ് മാലയായി ഉപയോഗിക്കുന്നതു്. "ലസൽഗുഞ്ജാഹാരസ്തനഭരനമന്മധ്യലതികാ—മുദഞ്ചൽഘർമ്മാംഭഃകണഗുണിതനീലോല്പലരുചം" (സകലജനനീസ്തവം)

"കുന്നിന്മകളുമതിന്നനുകൂലം
കുന്നിക്കുരുകുലമാലയണിഞ്ഞു''

(കിരാതം തുള്ളൽ. കുഞ്ചൻനമ്പ്യാർ.) ഇത്യാദി പ്രയോഗങ്ങൾ നോക്കുക. ഇവിടെ കുന്നിക്കുരു എന്നു പറഞ്ഞതു് മാലയുടെ ചുവപ്പുനിറത്തെ കാണിക്കുവാനാണ്. അതുകൊണ്ടു സിദ്ധിക്കുന്ന പ്രയോജനം അടുത്തഭാഗത്തു പറയുന്നു. **തേട്ടിച്ചവയ്ക്കും......ചിതറി** അയവിറക്കിക്കൊണ്ടിരിക്കുന്ന മാൻപേടകളുടെ മുഖത്തുനിന്നു വീഴുന്ന ചെറിയ നുരകളെ. **ചിതറി** ഏല്പിച്ചു പരത്തി. **തേട്ടി** തികട്ടി എന്ന പദത്തിന്റെ ഹ്രസ്വരൂപം. **ചാരുവാം ഹാരമാക്കി** മനോഹരമായ മുത്തുമാലയാക്കി. കാററടിച്ചു, മാൻപേടകളുടെ വായിൽനിന്നു ചിതറുന്ന വെളുത്ത നുര, വേടസ്ത്രീകൾ ധരിക്കുന്ന കുന്നിക്കുരുമാലയിൽ ചെന്നു വീഴുകയും അപ്പോൾ അതു മുത്തുമാലപോലെ ശോഭിക്കുകയും ചെയ്യുന്നു എന്നു ഭാവം. **ചോടേ......തീർക്കുന്ന** കീഴ്ഭാഗത്തു കിഴങ്ങുകൾക്കു വേണ്ടി കിളയ്ക്കുമ്പോൾ ഉണ്ടാകുന്ന ക്ഷീണത്തെ നശിപ്പിക്കുന്ന. **കാററാൽ** വായുവിനാൽ. **ആപ്പർവ്വതത്തിൽ** സഹ്യശൈല

ത്തിൽ. പാടേ.....ക്ഷീണം ഭവാനുള്ളൊരു ഗഗനഗതി ക്ഷീണം പാടേ തീരും എന്നു് അന്വയം. നിനക്കു് ആകാശത്തിൽ സഞ്ചരിച്ചതുകൊണ്ടു് ഉണ്ടായ ക്ഷീണം മുഴുവനും നശിക്കും. ഗഗനം ആകാശം. "നഭോന്തരീക്ഷം ഗഗനം'' എന്നു് അമരം. സഹ്യനിൽ വേടന്മാർ പാർക്കുന്നുണ്ടെന്നും അവരുടെ ഭക്ഷണത്തിനു വേണ്ട മൃഗങ്ങളും ഫലമൂലങ്ങളും അവിടെ ധാരാളം ഉണ്ടെന്നും ഭാവം.

ഈ പദ്യത്തിൽ സമ്പ്രത്യയാത്മികയായ പ്രീതിയെ പ്രതിപാദിക്കുന്നു.

നാഽന്യോഽയമിതി യത്ര സ്യാദന്യസ്മിൻ പ്രീതികാരണേ
തജ്ജ്ഞൈഃ കഥ്യതേ സാ തു പ്രീതിസ്സമ്പ്രത്യയാത്മികാ.

എന്നു ലക്ഷണം. അലങ്കാരം തദ്ഗുണം.

തദ്ഗുണസ്സ്വഗുണത്യാഗാ-
ദന്യദീയഗുണോദയഃ

എന്നു ലക്ഷണം.

തത്രാദസ്യ സ്തബകമുഖതഃ സ്വേദബിന്ദൂൻ മരന്ദാൻ
ഗാനാസക്താഃ സ്വയമനുഗമയ്യാഭിരാമാളിരാമാഃ ||
അശ്രാന്തേന ശ്വസനഗുരുണാമോദിനാ ചോദിതാനാം
ലാസ്യക്രീഡാമനുഭവ ലതാലാസികാബാലികാനാം. || ൩൩ ||

ഭംഗീഭാവം പെട്ടും പൂങ്കുലമുഖമണയും-
സ്വേദമാം തേൻ തുടച്ചും,
സംഗീതം ചെയ്തുകൊള്ളുന്നളിതരുണികളെ-
ക്കൂടവേ ചേർത്തണച്ചും,
മങ്ങീടാതുള്ളൊരാമോദമൊടഥ ഗുരുവാം
കാററു കാണിച്ചു മട്ടാ-
യങ്ങീസ്ഥാനത്തു വള്ളിച്ചെറുനടികൾ തുട-
ന്നാട്ടവും കണ്ടുകൊൾക. || ൩൩ ||

ശ്ലോ. ൪൭. ഭംഗീഭാവം.....തേൻ തുടച്ചും ഭംഗിയോടു കൂടിയ പൂങ്കുലയാകുന്ന മുഖത്തു പററിയിരിക്കുന്ന വിയർപ്പാകുന്ന തേൻ തുടച്ചുനീക്കിയും. സംഗീതം.....ത്തെന്നപ്പും പാടുന്നവയായ വണ്ടിൻ പിടകളെ കൂട്ടത്തിൽ ചേർത്തും; അവയാൽ അനുഗതനായും എന്നു ഭാവം. അഥ അനന്തരം. മങ്ങീടാ.....മൊട്ടു ഉള്ളിൽ അധികമായ സന്തോഷത്തോടുകൂടി, അധികം മണത്തോടുകൂടിയെന്നും ഗുരുവാം.....മട്ടായ് ആശാനായ കാററു പഠിപ്പിച്ചതനുസരിച്ചു തെററുകൂടാതെ. ഈ സ്ഥാനത്തു പർവ്വതത്തിന്റെ ഈ സ്ഥലത്തു. വള്ളി.....ട്ടവും വള്ളികളാകുന്ന ചെറിയ നടികൾ തുടരുന്നു, വിശ്രമമില്ലാതെ ചെയ്യുന്നു. ചെറു ലതകളുടെ മാർദ്ദവാദി ഗുണങ്ങൾ ധ്വനി. വിദ്യാഭ്യാസത്തിനു ഉചിതമായ കാലം ബാല്യമെന്നും ഗ്രാഹ്യം. "ശൈശവേഽഭ്യസ്തവിദ്യാനാം" എന്നു രഘു (സ. ൧.) ആട്ടവും നൃത്തവും. അങ്ങു നീ കണ്ടുകൊൾക കണ്ടാലും. നൃത്താചാര്യന്മാർ സുരഭിലഗാത്രികളും അലംകൃതകളും ആയ ബാലികകളെ നൃത്തവിദ്യ അഭ്യസിപ്പിക്കുന്നതിന്റെ പ്രതീതി ഇവിടെ ദ്രഷ്ടവ്യം. ചാക്യാന്മാർ ബാലികമാരായ നങ്ങിയാന്മാരെ നാട്യം പഠിപ്പിക്കുന്നതിനെ സ്മരിച്ചുകൊണ്ടു കവി ഈ പദ്യം നിർമ്മിച്ചു എന്നു വിചാരിക്കാം. പർവ്വതത്തിലെ വള്ളികൾ കാററത്തു് ഭംഗിയായി ആടുന്നു എന്നു ഭാവം. വിഷയാത്മികയായ പ്രീതിയെ ഈ പദ്യത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

പ്രത്യക്ഷാലോകതസ്സിദ്ധാ
പ്രീതിസ്സ്യാ വിഷയാത്മികാ

എന്നു ലക്ഷണം. അലങ്കാരം രൂപകം.

ബ്രഹ്മക്ഷത്രം ജനപദമഥ സ്ഫീതമധ്യക്ഷയേഥാ
ഭേദ്യാദർശം ഭവതരമുഷേജ്ഞാമഭാഗ്യസ്യ ബാഹേപാഃ ||
യം മേദിന്യാം രുചിരമരിഭേ ചാതകാളീതതാഃ ബ്ബലവല്ലീ-
വല്ലൂൽ ഖരശ്രുമന്നികരാൻ കേരളാനഗ്രണേന്തി. || ൪൮ ||

ബ്രഹ്മക്ഷത്രം ഭരിക്കുന്നൊരു ചോലിമ ചൊടും
നാടു കാണാമുടൻ നേ

തട്ടത്തുടൻ കൊങ്കണരെജ്ജയിപ്പാ–
നട്ടത്തിട്ടും തല്പട കണ്ടുവെന്നാൽ
കട്ടത്ത രാമാസ്ത്രമകത്തമഞ്ഞി–
യട്ടത്ത സഹ്യാദ്രിയൊടെന്നു തോന്നും

എന്നും (രഘു. സ. ൪ ഭാഷ. കുണ്ടൂർ) നോക്കുക.

**കാണാം** കാണുവാൻ കഴിയും. **ഇമ്മന്നിൽ** ഭൂലോകത്തിൽ **ചുററുമേ......രതിന്** നാലുവശത്തും വെററിലക്കൊടിയും നല്ല മുളകുകൊടിയും പടൎന്നുകയറിയിരിക്കുന്ന തെങ്ങും അടയ്ക്കാമരവും അഭിവൃദ്ധിപ്പെട്ടിരിക്കുന്ന ആ നാടിനു. വെററില, നല്ലമുളക്, തെങ്ങു, കവുങ്ങു എന്നിവ ഈ ദേശത്തു ധാരാളം ഉണ്ടാകുന്നു എന്നു ധ്വനി. **കേരളാഖ്യാനമല്ലോ** കേരളം എന്നു പേരാകുന്നു. ശ്ലോകം ഒന്നാമത്തെ പാദം കേരളത്തിന്റെ പ്രത്യേകമായ ഭരണസ്വഭാവത്തെയും, രണ്ടാമത്തേതു ദിവ്യത്വത്തേയും, ഉത്തരാർദ്ധം തെങ്ങു മുതലായ വൃക്ഷങ്ങളുടെ അഭിവൃദ്ധിയേയും ധ്വനിപ്പിക്കുന്നു.

നല്ലമുളക് തെങ്ങ് എന്നിവയ്ക്കു കേരളം ലോകം മുഴുവനും കേളികേട്ട രാജ്യമാകുന്നു. വളരെ പഴയകാലംമുതൽക്കുതന്നെ വിദേശികളായ കച്ചവടക്കാർ കേരളത്തിൽ വന്നു കുരുമുളകു ലാഭത്തിനു വാങ്ങിക്കൊണ്ടു പോകാറുണ്ട്.

കേരളത്തിൽ പെരുമാക്കന്മാരുടെ ഭരണത്തിനു മുൻപു, നമ്പൂരിമാരാണ് ആയുധം ധരിച്ചു ക്ഷത്രധൎമ്മം കയ്ക്കൊണ്ടു നാടുവാണിരുന്നത്. നമ്പൂരിമാരുടെ ഭരണം എന്നു തുടങ്ങിയെന്നും, എന്ന് അവസാനിച്ചു എന്നും വിശ്വാസയോഗ്യമായി അറിയുവാൻ നിവൃത്തിയില്ല. രാജ്യത്തിന് ആത്മീയവും ലൌകികവും ആയ ക്ഷേമത്തെ ജനിപ്പിക്കുന്ന പല പ്രധാന കാൎയ്യങ്ങളും അവരുടെ ഭരണകാലത്ത് ഏൎപ്പെടുത്തിയിട്ടുണ്ട്. അവയിൽ പലതും ഇക്കാലത്തും ശബ്ദമാത്രമായിട്ടെങ്കിലും നിലനില്ക്കുന്നു. കേരളത്തെ പയ്യനൂര്, പന്നിയൂര്, പറവൂര്, ചെങ്ങന്നൂര് എന്നു നാലു കഴകങ്ങളായും നൂറ് ഗ്രാമങ്ങളായും വിഭജിച്ചതും, കഴകങ്ങളുടെ ഭരണത്തിനു രക്ഷാപുരുഷന്മാരെ നിശ്ചയിച്ചതും, അവർ മൂമ്മൂന്നു വൎഷംവീതം ഭരിക്കണമെന്നു നിയമംവച്ചതും നമ്പൂരിമാരുടെ ഭരണകാലത്താകുന്നു.

തളിയാതിരിമാരിൽ നാലുപേർ-
കളിൽ മേല്ക്കോയ്മയുറച്ചതിനുമേൽ
വെളിവായ് മലയാളരക്ഷയി-
ങ്ങെളിയേ ഗ്രാമണിമാർ നടത്തിനാർ.

അവരിൽ കലഹംപെട്ടന്നിട-
ത്തവർ ചെന്നേററു തട്ടകമങ്ങിനെ
നവരക്ഷണമേകയോഗസം-
സ്തവമായ് ഭംഗിയിലായി മേല്ക്കുമേൽ.

മതഭേദമെഴും ജനത്തെയും
ഗതമാത്സര്യമിണക്കി നന്മയിൽ
ചിതമോടു ഭരിപ്പതേററവും
ഹിതമായീ സകലക്കുമൊപ്പമേ.

എന്നു്, (കേരളം. സ. ൨.) നമ്പൂരിമാരുടെ ഭരണത്തെപ്പററി ചരിത്രകാരന്മാർ പ്രതിപാദിക്കുന്നു. കാലക്രമേണ ഭരണാധികാരികൾ അധൎമ്മനിരതന്മാരും കൈക്കൂലി മുതലായവകൊണ്ടു് എങ്ങനെയെങ്കിലും പണം സമ്പാദിക്കണമെന്ന ആഗ്രഹത്തോടെ പ്രവൎത്തിക്കുന്നവരും ആയിത്തീൎന്നു. ഈ നിലയിൽ നമ്പൂരിമാരുടെ ഭരണം അധഃപതിച്ചു. അതിനു ശേഷം പെരുമാക്കന്മാരുടെ ആഗമനവും ഭരണവും ആരംഭിച്ചു. ആദ്യത്തെ പെരുമാൾ കേയപ്പെരുമാളായിരുന്നു എന്നും അദ്ദേഹം ക്രിസ്തുവൎഷം ൨൧൬-ൽ ("ഭൂമൻ ഭൂപായം പ്രാപ" എന്നു് അന്നത്തെ കലി) വാഴ്ച ആരംഭിച്ചു എന്നും പറയപ്പെടുന്നു.

ആതന്വാനാമനതിസവിധേ വാസമാൎയ്യാം കുമാൎയ്യാം
ഗച്ഛന്നേവ പ്രണമ്യ ശിരസാ ത്യക്തകാലാതിപാതഃ ||
അന്യൽകാൎയ്യം നിജ പടുതയാ പൂൎവ്വകാൎയ്യാവിരോധേ-
നാനാച്ഛിദ്യാ ലഘുഗുരുധിയം തം പ്രശംസന്തി സന്തഃ || ൩൫ ||

ഏറെപ്പാശ്ചത്തിലല്ലാതവിടെ വിലസിടു-
ന്നോരു കന്യാകുമാരീ-
ത്തീരത്തുക്കാൽ പാക്കുംവഴി തൊഴുകിടയിൽ
ത്താമസം പററിടാതേ;

വേറിട്ടും കാര്യമാദ്യത്തതിന്ന പിഴപെടാ-
തങ്ങടൻ നേടുവോനെ-
പ്പാരിൽ ധീമാൻകണക്കെക്കരുതിയധികമായ്
സജ്ജനം വാഴ്ത്തുമത്രേ. ॥൬൭॥

ശ്ലോ. ൬൭. കന്യാകുമാരിയെ വന്ദിക്കുന്നു. ഏറെറപ്പാർശ്വ... ...ത്തുകാൽ അവിടെ ഏറെ പാർശ്വത്തിലല്ലാതെ വിലസിടുന്ന ഒരു കന്യാകുമാരീ ഗൌരിത്തുകാൽ എന്നു് അന്വയം. ആ സ്ഥലത്തു് അധികം സമീപത്തല്ലാതെ ശോഭിക്കുന്ന ശ്രീപാർവ്വതിയുടെ പാദങ്ങളെ. പറക്കും... ..പററിടാതേ ഇടയിൽ താമസം പററിടാതെ പറക്കുംവഴി തൊഴുക. ഇടയ്ക്കു കാലതാമസംവരുത്താതെ പറന്നുപോകുന്ന വഴിക്കു കണ്ടു തൊഴുതാലും.

പ്രതിബധ്നാതി ഹി ശ്രേയഃ
പൂജ്യപൂജാവ്യതിക്രമഃ

എന്നു് രഘു. (സ. ൧.) വന്ദ്യയായ ദേവിയെ തൊഴാതെ പോകുന്നതു ശ്രേയോഹാനിക്കു കാരണമാകും. എന്നാൽ ക്ഷേത്രത്തിൽ പ്രവേശിച്ചു ദർശിക്കുന്നതിനു സമയമില്ല. അതുകൊണ്ടു പോകുന്നവഴി മുകളിൽ വച്ചു തൊഴുതാൽ മതി. എന്നു ഭാവം. വേറിട്ടും കാര്യ....വോനേ ആദ്യത്തതിന്നു പിഴപെടാതങ്ങു വേറിട്ടും കാര്യം നേടുവോനേ. പ്രധാന കാര്യത്തിന്നു ഹാനിതട്ടാത്തവിധത്തിൽ മററുകാര്യങ്ങളും ചെയ്യുന്നവനെ. പാരിൽ......വാഴ്ത്തുമത്രേ സജ്ജനം പാരിൽ ധീമാൻകണക്കെ കരുതി അധികമായ് വാഴ്ത്തും അത്രേ. സജ്ജനങ്ങൾ ലോകത്തിൽ ബുദ്ധിമാനായിട്ടു വിചാരിച്ചു് അധികമായി ശ്ലാഘിക്കും, നിശ്ചയം.

കേരളത്തിൻെറ ഏററവും തെക്കേ അററത്തു കടൽവക്കിൽ സ്ഥിതിചെയ്യുന്ന ഒരു പ്രധാന ക്ഷേത്രമാകുന്നു കന്യാകുമാരി.

കന്യാകുമാരിക്ഷിതിയാദിയായ് ഗോ-
കർണ്ണാന്തമായ് തെക്കുവടക്കു നീളേ

എന്നു് കേരളം. (സ. ൧.) കേരളത്തിലെ നൂററിയെട്ടു ദുർഗ്ഗാലയങ്ങളിൽ പ്രധാനവും പ്രസിദ്ധവും ആയ ഒന്നാകുന്നു കന്യാകുമാരി. ദേവി,

വിവാഹത്തിനു മുൻപുള്ള കന്യയുടെ നിലയിൽ ഇവിടെ സന്നിധാനം ചെയ്യുന്നു. അതിനാൽ കന്യാകുമാരി എന്ന പേരു സിദ്ധിച്ചു. കന്യയെന്നും കുമാരിയെന്നും രണ്ടുവിധത്തിലും, ഇവിടുത്തെ ദേവിയെപ്പററി കവികൾ വ്യവഹരിക്കാറുണ്ടു്. ഭാരതത്തിൽ പ്രാചീനകാലത്തുതന്നെ പ്രാധാന്യം ലഭിച്ചിരിക്കുന്ന ഒരു പുണ്യസ്ഥലമത്രേ കന്യാകുമാരി.

പിന്നെസ്സമുദ്രതീരത്തിൽ കന്യാതീർത്ഥത്തിൽ മുങ്ങണം
ആ വെള്ളം തൊടുവോനുള്ള പാപമെല്ലാം നശിച്ചിടും

എന്നു കന്യാകുമാരിയേയും,

പിന്നെ ത്രൈലോക്യവിദിതം പൂകഗോകർണ്ണമുത്തമം
രാജേന്ദ്ര! കടൽമദ്ധ്യത്തിൽ സർവ്വലോകനമസ്കൃതം

അതിൽ ബ്രഹ്മാദി ദേവന്മാരും തപസ്സവും മുനീന്ദ്രരും
ഭൂതയക്ഷപിശാചുകളെ കിന്നരന്മാരഹീന്ദ്രരും

സിദ്ധചാരണഗന്ധർവ്വമർത്ത്യഗന്ധർവ്വരും പരം
ഉപാസിച്ചു സരിൽസാഗരാദ്രീന്ദ്രരുമുമേശനെ

ഈശാനനെക്കുപ്പി മൂന്നു രാവങ്ങുപവസിപ്പവൻ
അശ്വമേധഫലം നേടും ഗണാധീശനുമായിടും

എന്നു ഗോകർണ്ണത്തെയും കുറിച്ചു മഹാഭാരതത്തിൽ (ആദിപർവ്വം. അർജ്ജുനവനവാസപർവ്വം) പറഞ്ഞിരിക്കുന്നു. ഇവ കേരളത്തിലെ അത്യന്തം പുരാതനങ്ങളും സർവ്വഭാരതപ്രസിദ്ധി നേടിയിരിക്കുന്നവയും ആയ പുണ്യസ്ഥലങ്ങൾ ആകുന്നു. അനേകം പുരാണകഥാപുരുഷന്മാർ, അവരുടെ തീർത്ഥയാത്രയിൽ ഈ സ്ഥലങ്ങൾ ദർശിച്ചിട്ടുണ്ടു്.

സൂര്യചന്ദ്രന്മാരുടെ ഉദയാസ്തമനങ്ങൾ വ്യക്തവും പൂർണ്ണവും ആയി കാണുന്ന ഒരു സ്ഥലം എന്ന നിലയിൽ കന്യാകുമാരിക്കു് പാശ്ചാത്യദേശങ്ങളിലും ഖ്യാതി ലഭിച്ചിട്ടുണ്ടു്. അവിടെ കടൽക്കരയിൽ ഇരുന്നു സൂര്യചന്ദ്രന്മാരുടെ ഉദയാസ്തമനങ്ങൾ കാണുന്നതു് ആനന്ദജനകമായ ഒരു കാഴ്ചയാകുന്നു. ആ ആനന്ദം അനുഭവിക്കുന്നതിനു വിദേശികളും വിമതസ്ഥന്മാരുമായ ജനങ്ങളും ധാരാളം വരാറുണ്ടു്.

കൃത്വാ ചിത്തേ കിമപി യതയോ യുഞ്ജതേ യാനി കുഞ്ജേ
ഗുഞ്ജൽഭൃംഗേ സഹയുവതിഭിർഗ്ഗുഹ്യകാ വാ രമന്തേ ||

വക്രം ഭൂയശ്ശിഖരിണമമും വക്രവർത്മാ ഭജേസ്സ്വം
യാദൃക്സേവ്യോ ഭവതി ഹി ഭവേൽ സേവകസ്താദൃഗേവ ||൩൬||

എന്തോ ചിത്തത്തിലോർക്കും യതികൾ ഗുഹകളിൽ
പാർത്തു യോഗം വഹിച്ചും,
സന്തോഷാൽ സ്ത്രീകളോടൊത്തളി മുരളമതിൽ-
ഗ്ഗുഹ്യകന്മാർ കളിച്ചും,
എൻതോഴൻ വക്രമെന്നുണ്ടൊരു ഗിരി, യതു നീ
വക്രമായ് ചെന്നു സേവി-
യ്ക്കേന്തോ? സേവ്യന്റെമട്ടായതു സമുചിതമാം
സേവകനും പ്രമാണം ||൩൬||

ശ്ലോ. ൩൬. വക്രഗിരിയെ വർണ്ണിക്കുന്നു. എന്തോ........ വഹിച്ചും ഏതിനേയോ കുറിച്ചു മനസ്സിൽ ധ്യാനിക്കുന്നവരായ മുനികൾ, ഗുഹകളുടെ ഉള്ളിൽ പാർത്തു യോഗം പരിശീലിച്ചും. എന്തോ ആർക്കും അറിയുവാൻ കഴിയാത്തതു്. ചിന്താമാർഗ്ഗത്തിനു് അഗോചരം. പരബ്രഹ്മം. "ന തത്ര ചക്ഷുർഗ്ഗച്ഛതി, ന വാഗ്ഗച്ഛതി, നോ മനോ, ന വിദ്മോ ന വിജാനീമോ, യഥൈതദനുശിഷ്യാദന്യദേവ, തദ്വിദിതാദഥോ, അവിദിതാദധി, ഇതി ശുശ്രുമ പൂർവ്വേഷാം യേനസ്തദ്വ്യാചചക്ഷിരേ" എന്നു കേനോപനിഷത്തു്. "യസ്മാദ്വാചോ നിവൃത്താസ്സമമപി മനസാ" (വിഷ്ണു. കേ. സ്തോത്രം) എന്നും സ്മർത്തവ്യം. ഓർക്കും യോഗവിധി അനുസരിച്ചു ബ്രഹ്മധ്യാനം ചെയ്യുന്ന.

സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ
സമ്പ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ
പ്രശാന്താത്മാ വിഗതഭീർബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മല്പരഃ

എന്നു യോഗിയുടെ സ്ഥിതിയെപ്പററി ഭഗവദ്ഗീത. (അ. ൬)

യോഗം സമാധി. 'യുജ് സമാധൌ' എന്നു ധാതു.

യോഗോപൂർവ്വാർത്ഥസമ്പ്രാപ്തൗ സംഗതി ധ്യാനയുക്തിഷു
വപുഃ സ്ഥൈര്യപ്രയോഗേ ച വിഷ്കംഭാദിഷു ഭേഷജേ
വിശ്രബ്ധഘാതിനി ദ്രവ്യോപായസംനഹനേഷ്വപി
കാർമ്മണേപി ച യോഗസ്സ്യാൽ

എന്നു വിശ്വം. "യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധയോഷ്ടാവംഗാനി" എന്നു (പാതഞ്ജലി) യോഗശാസ്ത്രം. **സന്തോഷാൽ......കളിപ്പും** അളിമുരളുമതിൽ സന്തോഷാൽ ഗുഹ്യകന്മാർ സ്ത്രീകളോടൊത്തു കളിപ്പും. വണ്ടുകൾ ശബ്ദിക്കുന്നതായ മലയിൽ സന്തോഷത്തോടുകൂടി സിദ്ധന്മാർ കാമകേളികൾ ചെയ്യും. **അളിമുരളും** പുഷ്പാദിസിദ്ധമായ പർവ്വതത്തിന്റെ രമണീയതയും ഉദ്ദീപകത്വവും ധ്വനി. ദമ്പതിമാർക്ക് ക്രീഡായോഗ്യമായ സ്ഥാനം എന്നു ഭാവം. **ഗുഹ്യകന്മാർ** സിദ്ധന്മാർ. "പിശാചോ ഗുഹ്യകസ്സിദ്ധോ" എന്ന് അമരം. "പ്രായേണ ഗുഹ്യം കുത്സിതം കായതീതി ഗുഹ്യകഃ" എന്നു ടീകാസർവ്വസ്വം. നിന്ദ്യമായ ശബ്ദത്തോടുകൂടിയവൻ ഗുഹ്യകൻ. ശൃംഗാരോദ്ദീപകങ്ങളായ വിഭവങ്ങളോടുകൂടിയ പർവ്വതത്തിൽ ഇരുന്നു നിർവ്വികാരന്മാർ, നിശ്ചലഹൃദയന്മാർ, ആയി ബ്രഹ്മധ്യാനം ചെയ്യുന്നതുകൊണ്ട് അവിടെ തപസ്സുചെയ്യുന്ന മുനികളുടെ അന്യാദൃശമായ മനശ്ശക്തി ധ്വനിതം. **എൻതോഴൻ...... സേവിക്ക** വക്രമെന്ന് ഒരു ഗിരിയുണ്ട്; അത് എൻതോഴൻ നീ വക്രമായ് ചെന്നു സേവിക്ക് എന്ന് അന്വയം. വക്രം എന്നു പേരായി ഒരു പർവ്വതം ഉണ്ട്. അതിനെ എന്റെ സുഹൃത്തായ നീ വളഞ്ഞ വഴിയിൽ കൂടി ചെന്നു സേവിച്ചാലും. വളഞ്ഞതത്രേ അങ്ങോട്ടുള്ള വഴിയെന്നു ഭാവം. **വക്രം** മരുത്വാന്മലയെന്നും ഇന്ദ്രപർവ്വതമെന്നും പറയുന്നത് ഈ വക്രഗിരിയെയാകുന്നു. "ഇതു കന്യാകുമാരിയുടെ വടക്കപടിഞ്ഞാറും ശുചീന്ദ്രത്തിന്റെ തെക്കകിഴക്കും കിടക്കുന്ന ഒരു വലിയ പാറക്കുന്നാകുന്നു. ഇതിന്റെ അടിയിലും മുകളിലും ഓരോ അമ്പലവും അവിടെ കാർത്തികയ്ക്കു വിളക്കുവയ്പും മററും ഉണ്ട്. ഈ ഗിരിയിൽ യോഗികളുടെ ആശ്രമങ്ങളും ഗുഹ്യകന്മാരുടെ കേളീസങ്കേതസ്ഥാനങ്ങളും ഉണ്ടെന്നു ബഹുജനങ്ങളുടെ ഇടയിൽ ഒരു വിശ്വാസം" ഉണ്ട്. (ശുകസന്ദേശം. ടിപ്പണി. ടീ. കെ. കൃഷ്ണമേനോൻ.)

"വക്രഗിരിർമഹൌഷധിപർവ്വത ഇതി പ്രസിദ്ധിഃ" എന്നു ചിന്താതിലകം. എന്തോ...... പ്രമാണം സേവ്യന്റെ മട്ട് എന്തോ അതു സേവകനും സമുചിതം പ്രമാണം ആം എന്ന് അന്വയം. പ്രഭുവിന്റെ സ്വഭാവം എന്തോ അതു ഭൃത്യനും യോഗ്യമായ പ്രമാണമാകുന്നു. യജമാനന്റെ സ്വഭാവം ഭൃത്യനും ഉണ്ടായിരിക്കണമെന്നു ഭാവം.

"യദ്വൃത്താസ്സന്തി രാജാന-
സ്തദ്വൃത്താസ്സന്തി ഹി പ്രജാഃ"

എന്ന (വാ. രാ.) കവിവാക്യം സ്മർത്തവ്യം. വക്രനായ യജമാനനെ വക്രമാർഗ്ഗത്തിൽക്കൂടി ചെന്നു സേവിക്കുകയാണു യുക്തം. ഈ അഭിപ്രായം ഒരു നല്ല ഫലിതമായിരിക്കുന്നു. മൂലം മൂന്നാംപാദത്തിലെ പദഭംഗി ഭാഷയ്ക്കും കിട്ടിയിട്ടുണ്ട്.

മൂലം രണ്ടാംപാദത്തിനു, "ആയുഃ പുഷ്യത്യഭിലഷിതമപ്യൌഷധീനാം പ്രഭാവൈഃ" എന്ന് ഒരു പാഠാന്തരമുണ്ട്. മരുത്വാന്മലയിലെ ദിവ്യൌഷധപ്രഭാവത്തെ ഈ പാഠാന്തരം പ്രതിപാദിക്കുന്നു.



ശുദ്ധിസ്ഥാനം കില ഭഗവതസ്തച് ഛുചീന്ദ്രം മഹേന്ദ്ര-
സ്യാലക്ഷ്യേഥാഃ പ്രഥിതമവനൌ മന്ദിരം ചന്ദ്രമൌലേഃ ||
യസ്മിന്നദ്യാപി ച സദസതോഃ കർമ്മണോസ്സൂക്ഷ്മയോര-
പ്യാലക്ഷ്യന്തേ ഭുവി തനുഭൃതാമാത്മഹസ്തേ ഫലാനി || ൩൭ ||

ഇന്ദ്രന്നും ശുദ്ധിവരുന്നോരിടമരിയ ശുചീ-
ന്ദ്രാഖ്യയോടും പ്രസിദ്ധം
ചന്ദ്രൻതൻ കീറ്റുചൂടും ശിവനുടയ മഹാ-
ക്ഷേത്രമങ്ങെയ്ക്കു കാണാം;
ഏന്നും സൂക്ഷ്മത്തിലാണെങ്കിലുമൊരു ഗുണമോ
ദോഷമോ ചെയ്തിരുന്നാ-
ലിന്നും ലോകർക്കതിന്നുള്ളൊരു ഫലമവിടെ-
ക്കയ്യിലായ് കാണുമല്ലോ ||൩൭||

ശ്ലോ. ൩൭. ശുചീന്ദ്രത്തെ വർണ്ണിക്കുന്നു. ഇന്ദ്രന്നും... മങ്ങെയ്ക്കു കാണാം ദേവേന്ദ്രന്നു ശുദ്ധിവന്ന സ്ഥലവും, ശുചീന്ദ്രം എന്ന പേരിൽ

പ്രസിദ്ധവും, ചന്ദ്രമൌലിയായ ശ്രീപരമേശ്വരന്റെ സന്നിധാനത്തോടുകൂടിയതുമായ മഹാക്ഷേത്രം, വലിയ അമ്പലം നിനക്കു കാണാം. മൂലത്തിലെ 'ആലക്ഷ്യമാഃ' എന്ന പദത്തിനു് 'ആസേവ്യമാഃ' എന്നൊരു പാഠാന്തരമുണ്ടു്. ഈ പാഠത്തിനു് ഔചിത്യം കൂടും. സേവിക്കണം എന്നു് അർത്ഥം. ഇതാണു പദാർത്ഥദീപികയുടെ പാഠം. **മുന്നം......ശുന്നാൽ** മുൻപു് ആരും അറിയാതെ ഒളിവായിട്ടാണെങ്കിലും ഒരു സുകൃതമോ പാപമോ ചെയ്തിട്ടുണ്ടെങ്കിൽ. **ലോകൎ..... കാണുമല്ലോ** ജനങ്ങൾക്കു് ആ കൎമ്മത്തിന്റെ ഫലം ഇവിടെ കയ്യിൽ കിട്ടും; നിശ്ചയം.

പണ്ടു ദേവേന്ദ്രനു വൃത്രാസുരവധംനിമിത്തം ബ്രഹ്മഹത്യാപാപം അനുഭവിക്കുവാൻ ഇടയായി. അന്നു് ഇന്ദ്രൻ ശുചീന്ദ്രത്തു വന്നു പരമശിവനെ ഭജിച്ചു പാപത്തിൽനിന്നു മുക്തനായി. കവി ഈ പുരാണകഥയെ സ്മരിച്ചിരിക്കുന്നു.

അപ്രമേയമിതിന്റെ പിന്നെ ശുചീന്ദ്രമന്ദിരവൈഭവം
അപ്രകാരമൊരേടമില്ലതുമത്ഭുതത്തിലുമത്ഭുതം!
ബ്രഹ്മവംശജനായ വൃത്രമഹാസുരന്റെ വധത്തിനാൽ
ബ്രഹ്മഹത്യ പിണഞ്ഞു മണ്ടിനടന്നു പണ്ടു മഹേന്ദ്രനും
ബ്രഹ്മലോകസരസ്സിൽമുങ്ങിയൊളിച്ചുവാണൊരുകാലവും
ബ്രഹ്മഹത്യ വിടുന്നതില്ല വലഞ്ഞു വാസവനെത്രയും
തൽക്ഷണം പുനരിങ്ങുപോന്നു മഹീതലങ്ങളിലുത്തമം
ദക്ഷിണാപഥദീക്ഷിതൻ ഖലു ദക്ഷവൈരി മഹാസ്ഥലേ
സ്ഥാണുനായകമന്ദിരത്തിലകത്തുചെന്നുകടന്നുടൻ
താണുവീണു നമസ്കരിച്ചു മുഹുഃ സ്തുതിച്ചു ദശാന്തരേ
കോണിലോടിയൊളിച്ചിതൻപൊടു ബ്രഹ്മഹത്യയുമപ്പൊഴേ
ക്ഷീണകല്മഷനായി കായവിശുദ്ധി വന്നു മഹേന്ദ്രനും
അന്നുതൊട്ടു ശുചീന്ദ്രമെന്നൊരു നാമധേയമുദിക്കയാ-
ലിന്നുമക്കഥ മന്നിൽ വിണ്ണിലുമന്യദിക്കിലുമത്ഭുതം
വന്നുടൻ വിരൽ മുക്കി മാനുഷർ ശുദ്ധ്യശുദ്ധിപരീക്ഷണം
ഇന്ദുശേഖരസാക്ഷികം ഖലു എന്നു സജ്ജനസമ്മതം

എന്നു, മഹാകവിയായ കുഞ്ചൻനമ്പിയാർ ശുചീന്ദ്രത്തിന്റെ മാഹാത്മ്യത്തെ കാലകേയവധം തുള്ളലിൽ സാരസ്യത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു.

ശ്ലോകത്തിന്റെ ഉത്തരാർദ്ധം ശുചീന്ദ്രത്തെ കൈമുക്കിനെ സൂചിപ്പിക്കുന്നു. കയ്യിലായ്‌ കാണുമല്ലോ തിളച്ച നെയ്യിൽ കയ്യ മുക്കുമ്പോൾ, അങ്ങനെ ചെയ്യുന്നതു വാസ്തവത്തിൽ ദോഷംചെയ്യുന്നവനാണെങ്കിൽ അവന്റെ കയ്യ പൊള്ളും. അല്ലെങ്കിൽ ഇല്ല. ഈ അനുഭവത്തെ അടിസ്ഥാനമാക്കി 'കയ്യിലായ്‌ കാണു'മെന്നു കവി പറഞ്ഞിരിക്കുന്നു.

"അപി ച പുരാ ഉഷ്ണഘൃതപ്രത്യായാഖ്യേന പ്രത്യയവിശേഷേണ മഹേന്ദ്രശുദ്ധിഃ പ്രകാശിതാ; അത ഏവ ശുചീന്ദ്രമിതി സംജ്ഞാ. ശുചിരിന്ദ്രോ അസ്മാദിതി തഥാ'' എന്നു ചി. തിലകം.

ശുചീന്ദ്രത്തു 'കൈമുക്കു'' പ്രസിദ്ധമാകുന്നു. ഒരു നമ്പൂരി (വ്യഭിചാര)ദോഷം ഉണ്ടെന്നു ശങ്കിതനായാൽ അദ്ദേഹം ശുചീന്ദ്രത്തു ചെന്നു കയ്യമുക്കണമെന്നു മററുള്ളവർ വിധിക്കുന്നു. അതനുസരിച്ച്‌ അദ്ദേഹം ശുചീന്ദ്രത്തു ചെന്നു രാജപ്രതിനിധികളുടേയും, ക്ഷേത്രം യോഗക്കാരുടേയും, തൽകക്ഷികളുടേയും സന്നിധാനത്തിൽ ദേവനായ സ്ഥാണുനാഥസ്വാമിയുടെ മുൻപിൽവച്ച്, സത്യവാചകമുച്ചരിച്ചുകൊണ്ടു തിളച്ച നെയ്യിൽ ഇട്ടിരിക്കുന്ന വൃഷഭവിഗ്രഹം എടുക്കുന്നു. എടുത്ത ഉടനെ ആ ആളിന്റെ കയ്യ ചില ഇലകൾ ചേർത്തു കെട്ടി മുദ്രവയ്ക്കും. അതു മൂന്നാം ദിവസം അഴിക്കുന്നു. അപ്പോൾ കയ്യ പൊള്ളിക്കണ്ടാൽ അയാൾ ദോഷംചെയ്തവനെന്നു തീർച്ചയാക്കും. അയാളെ ജാതിയിൽനിന്നു ബഹിഷ്കരിക്കുകയും ചെയ്യും. അതുപോലെ കയ്യപൊള്ളാതെയിരിക്കുന്നുവെങ്കിൽ ആ ആൾ കുററക്കാരനല്ലെന്നു വിധിക്കും. യോഗക്കാർ അയാളെ കൂട്ടത്തിൽ ചേർത്തു സഹഭോജനം നടത്തുന്നു. ഇതാണു കൈമുക്കിന്റെ സ്വഭാവം. കൊല്ലം ൧൧-ാം ശതവഷത്തിന്റെ ആരംഭത്തിൽ കൈമുക്കു നിൎത്തൽചെയ്തു.

ബ്രഹ്മസൂത്രത്തിൽ (പ്രഥമാദ്ധ്യായം. പ്ര. പാദം) "തന്നിഷ്ഠസ്യ മോക്ഷോപദേശാൽ'' എന്നു ഒരു സൂത്രം ഉണ്ടു്. അതിന്റെ ഭാഷ്യത്തിൽ "ഏവം ച സതി തപ്തപരശുഗ്രഹണമോക്ഷദൃഷ്ടാന്തേന സത്യാഭിസന്ധസ്യ മോക്ഷോപദേശ ഉപപദ്യതേ'' എന്നു ശ്രീശങ്കരാചാൎയ്യസ്വാമി പറഞ്ഞിരിക്കുന്നതു ശുചീന്ദ്രത്തു കയ്‌മുക്കിനെ ഉദ്ദേശിച്ചാണെന്നു് ഊഹിക്കണം.

ശുചീന്ദ്രത്തു കയ്‌മുക്കിനെ സംബന്ധിച്ച പല ഐതിഹ്യങ്ങളും പ്രസിദ്ധമായിട്ടുണ്ടു്. ഒന്നുരണ്ടെണ്ണം ഇവിടെ ചേൎക്കാം. ഒരിക്കൽ ശങ്കിതനായ ഒരു നമ്പൂരി കയ്യമുക്കുന്നതിനു സമ്മതിച്ചില്ല. തിളച്ച

നെയ്യിൽ മുക്കിയാൽ കുററംചെയ്യാത്തവരുടെ കയ്യും പൊള്ളുമെന്നും, തണുത്ത വെണ്ണനെയ്യിൽ മുക്കാം കുററംചെയ്തിട്ടുണ്ടെങ്കിൽ എൻെറ കയ്യ പൊള്ളട്ടെ എന്നും അദ്ദേഹം വാദിച്ചു. ഗത്യന്തരമില്ലാതെ ഒടുവിൽ അങ്ങനെ ചെയ്യുന്നതിന മററുള്ളവർ സമ്മതിച്ചു. ദേവസന്നിധിയിൽ വച്ച് അങ്ങനെ അദ്ദേഹം ചെയ്തു. മൂന്നാംദിവസം അഴിച്ചു നോക്കിയപ്പോൾ അദ്ദേഹത്തിൻെറ കയ്യ പൊള്ളി കാണപ്പെട്ടു. അദ്ദേഹം സമുദായത്തിൽനിന്ന ബഹിഷ്കൃതനുമായി. മറെറാന്ന്; ശങ്കിതനായ ഒരു നമ്പൂരി കയ്യമുക്കുന്നതിന മുൻപു മരിച്ചു. അപ്പോൾ ശേഷക്കാർ അദ്ദേഹത്തിൻെറ മകൻ, പിതാവിന പകരം, കയ്യ മുക്കണമെന്ന വിധിച്ചു. ആ ബാലൻ അതനുസരിച്ചു എന്ന പറയേണ്ടതില്ലല്ലോ. ദേവസന്നിധിയിൽവച്ച് യഥാവിധി ഒരു കയ്യ മുക്കിയിട്ടു, പിന്നീട പ്രസ്തുത ബാലൻ, "എൻെറ പിതാവ് ഈ ദോഷം ചെയ്തിട്ടില്ലാത്തതുപോലെ വേറെയും ഒരു ദോഷവും ചെയ്തിട്ടില്ലെ"ന്നും "ഉണ്ടെങ്കിൽ ഈ കയ്യ പൊള്ളട്ടെ" എന്നും സത്യംചെയ്തുകൊണ്ടു മറേറക്കയ്യും നെയ്യിൽ മുക്കി. പിതാവിൻെറ ചാരിത്രശുദ്ധിയിൽ പുത്രനുണ്ടായിരുന്ന വിശ്വാസത്തെപ്പററി എല്ലാവരും വിസ്മയിച്ചു. ആ ബാലൻെറ കയ്യ യാതൊരു ദോഷവും സംഭവിച്ചില്ല. പിന്നീടു അദ്ദേഹത്തിൻെറ ഗൃഹം ഇരട്ടക്കൈമുക്ക് എന്ന പേരിൽ അറിയപ്പെട്ടുനു. ശങ്കിതനായ ഒരു നമ്പൂരി സത്യവാചകം ചൊല്ലി, കയ്യുപകരം, കമഴ്ന്നു മുഖവും (തലയും) നെയ്യിൽ മുക്കി. യാതൊരു ദോഷവും അദ്ദേഹത്തിന വന്നില്ല. തലകുടഞ്ഞപ്പോൾ അടുത്തു നിന്നിരുന്നവരുടെ ശരീരത്തിൽ നെയ്ത്തുള്ളികൾ വീഴുകയും അവ വീണഭാഗം പൊള്ളുകയും ചെയ്തു. ഇപ്രകാരം പല ഐതിഹ്യങ്ങളേയും സ്മരിച്ചുകൊണ്ടായിരിക്കണം കുഞ്ചൻനമ്പിയാർ "അത്ഭുതത്തിലുമത്ഭുതം" എന്ന ശുചീന്ദ്രദേവമാഹാത്മ്യത്തെ കീർത്തിച്ചിരിക്കുന്നതു്. കൈമുക്കിനെ സംബന്ധിക്കുന്ന രേഖകൾ ക്ഷേത്രത്തിൽ അടുത്തകാലംവരെ സൂക്ഷിച്ചിരുന്നതായിട്ട് അറിവുണ്ട്.

തൃപ്പാപ്പൂർ മൂത്തതിരുവടിയായ വീരരാമവർമ്മ കൊ. ൯൬൪-ൽ ശുചീന്ദ്രം ക്ഷേത്രത്തിലെ മണ്ഡപം പുതുക്കിച്ചു. ക്ഷേത്രത്തിൽ പല മണ്ഡപങ്ങളുമുണ്ട്. കൊ. ൬൭൬-ൽ ഉദയമാർത്താണ്ഡവർമ്മ മഹാരാജാവ് ഒരു അലങ്കാരമണ്ഡപം പണിയിച്ചതായി കാണുന്നു. 'അകത്തു കണ്ടതു പുറത്തു പറയുന്നതല്ല' എന്ന മണിയടിച്ചു സത്യംചെയ്തു

തിനുശേഷമേ ശുചീന്ദ്രത്തു പൂജകനു ഗർഭഗൃഹത്തിൽ പ്രവേശനം അനുവദിക്കുക പതിവുള്ളൂ.

പൂർവ്വകാലത്തു ശുചീന്ദ്രത്തു ക്ഷേത്രം പാണ്ടിരാജാക്കന്മാരുടേയും, ചോളരാജാക്കന്മാരുടേയും അധീനത്തിലായിരുന്നു. കൊല്ലം ൩൦൦-ാമാണ്ടിനുശേഷം ക്ഷേത്രത്തിലെ ഭരണാധികാരം തിരുവിതാംകൂർ മഹാരാജാക്കന്മാൎക്കു കിട്ടി.

ക്ഷേത്രത്തിലെ പ്രധാന മൂൎത്തി സ്ഥാണുനാഥനാണ്. അനേകം ഉപദേവന്മാരെ ക്ഷേത്രത്തിൽ ഓരോ സ്ഥാനങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്.

ക്ഷേത്രത്തിൽ വട്ടെഴുത്തിലും കോലെഴുത്തിലും എഴുതിയിരിക്കുന്നവയായി അനേകം ശിലാലിപികൾ ഉണ്ട്. അവയിൽ പലതും തിരുവിതാംകൂർ ഗവമ്മെൻറിൽനിന്നും (ആൎക്കിയാളജിതുറ) പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതാകുന്നു. ശ്രീകുലോത്തുംഗചോളൻ, രാജരാജകേസരി, വീരപാണ്ഡ്യൻ എന്നിങ്ങനെ പ്രസിദ്ധന്മാരായ പലരുടേയും പഴയ ശിലാരേഖകൾ ക്ഷേത്രത്തിൽ ഉണ്ട്.

കേരളമാഹാത്മ്യം ൮൩-൮൪ എന്നീ അദ്ധ്യായങ്ങളിൽ ശുചീന്ദ്രസ്ഥലമാഹാത്മ്യത്തെ പ്രതിപാദിക്കുന്നു. ഇന്ദ്രന് അഹല്യാസമ്പൎക്കജമായ ദോഷം നീങ്ങി ശുദ്ധിവന്നതുകൊണ്ടു ശുചീന്ദ്രത്തിനു പ്രസ്തുതനാമം വന്നു എന്നു കേരളമാഹാത്മ്യകാരൻ പറയുന്നു. "അഹല്യാസംഗദോഷശ്ചാപ്യനശ്യത്തീൎത്ഥവൈഭവാൽ" ഇത്യാദി ഭാഗം നോക്കുക. കൈമുക്കിനെപ്പററിയും മാഹാത്മ്യത്തിൽ പറയുന്നുണ്ട്.

ബ്രാഹ്മണാനാം നരാണാം ച സംഗദോഷസ്യ സംശയേ
ആജ്യപാത്രം നിവേശ്യാഥ സിദ്ധ്യൎത്ഥം സാംഗുലീയകം
സത്യശൈലേ പ്രതിഷ്ഠാപ്യ പഞ്ചാഗ്നേൎവ്വേദികാന്തരേ
തത്രാധികാരം സകലം വഹേയുസ്ശിവഭൂസുരാഃ

എന്ന ഭാഗം ദ്രഷ്ടവ്യം. ശുചീന്ദ്രത്തിന് ഒരു സ്ഥലമാഹാത്മ്യവുമുണ്ട്.

അതിമനോഹരമായ കൊത്തുപണികൊണ്ടും ചിത്രംകൊണ്ടും വിസ്മയകരമാണു ശുചീന്ദ്രം ക്ഷേത്രം എന്നും പറയേണ്ടതാകുന്നു. പ്രസിദ്ധനായ ചാന്ദസാഹിബു കൊ. ൯൧൫-ൽ ശുചീന്ദ്രം ആക്രമിച്ച് അമ്പലത്തിനു പല നാശങ്ങളും വരുത്തുകയുണ്ടായി.

അഗ്രേ കശ്ചിൽ ഭൂതഹുതഭുജാമഗ്രഹാരോ ദ്വിജാനാം
രത്നൌഘേഷ്വപ്യകൃപണധിയാം രാജവിശ്രാണിതേഷു ||
ചിത്രം! ചിത്രം! ചിരപരിചയാൽ ബാലകാൻ യത്ര സംഗം
വേലം വേലാമന ഗൃഹശുകാ വേദമദ്ധ്യാപയന്തേ || ൩൮ ||

മുൻപിൽ കാണാം നൃപൻ നൽകിന മണികളിലും
കാംക്ഷയില്ലാതെ പുണ്യം
മുൻപിട്ടോരാഹിതാഗ്നിദ്വിജവരരരുള്ള-
ന്നഗ്ര്യമാമഗ്രഹാരം;
വൻപിച്ചോരത്ഭുതം! നൽപ്പരിചയമതിനാ-
ലംഗമാറൊത്തൊരോത്തു-
ണ്ടർപ്പിൽ ബാലക്കു കാലേ ഗൃഹശുകനിര താൻ
നിത്യമോതിച്ചിടുന്നു ||൩൮||

ശ്ലോ. ൩൮. ഒരു ബ്രാഹ്മണഗ്രാമത്തെ വർണ്ണിക്കുന്നു. മുൻപിൽ... ഹാരം നൃപൻ നല്കിന മണികളിലും കാംക്ഷയില്ലാതെ പുണ്യം മുൻപിട്ടോരാഹിതാഗ്നിദ്വിജവരരരുളുന്ന അഗ്ര്യമാം അഗ്രഹാരം മുൻപിൽ കാണാം. രാജാക്കന്മാർ കൊടുക്കുന്ന രത്നങ്ങളിൽക്കൂടി ആഗ്രഹം ഇല്ലാത്തവരും, സുകൃതികളിൽ പ്രഥമഗണനീയന്മാരും, ആഹിതാഗ്നികളും ആയ ബ്രാഹ്മണശ്രേഷ്ഠന്മാർ പാക്കുന്ന ശ്രേഷ്ഠമായ ഗ്രാമത്തെ അടുത്തു കാണാം. രാജാക്കന്മാർ സമൃദ്ധമായി വിലയേറിയ രത്നങ്ങൾ ദാനംചെയ്താലും വാങ്ങിക്കുവാൻ പോകാത്തവരും, സൽക്കർമ്മനിരതന്മാരും, സ്വധർമ്മാനുഷ്ഠാനത്തിൽ ശ്രദ്ധാലുക്കളും ആണ് ഗ്രാമത്തിലെ ബ്രാഹ്മണർ എന്നു ഭാവം. ആഹിതാഗ്നികൾ അഗ്നിഹോത്രികൾ. മൂലം "ഭൂതഹുതഭുജാം" എന്ന പദത്തിനു "ഹുതഹുതഭുജാം" എന്ന് ഒരു പാഠാന്തരമുണ്ട്. അതിനു ശബ്ദഭംഗി ഏറും. എന്നാൽ അർത്ഥവ്യത്യാസമില്ല. അഗ്രഹാരം ബ്രാഹ്മണർ അടുത്തടുത്തു താമസിക്കുന്ന സ്ഥലം. "അഗ്രഹാരോ ദ്വിജാവാസഃ" എന്നു ശബ്ദരത്നാകരം. അരുളുന്നഗ്ര്യമാം എന്ന ഭാഗത്തു സന്ധി ക്ലിഷ്ടമായിരിക്കുന്നു. പൂർവ്വാർദ്ധം ബ്രാഹ്മണ

രുടെ നിഷ്കാമതയേയും സ്വധൎമ്മശ്രദ്ധയേയും അതുപോലെ രാജാക്കന്മാരുടെ ഔദാൎയ്യത്തേയും ധ്വനിപ്പിക്കുന്നു.

ധനേന കിം തേന മഹാനുഭാവ!
മനസ്വിനോ യത്തു പരിത്യജന്തി

എന്നു് (കൃഷ്ണവിലാസം. സ. ൯.) ഇവിടെ സ്മൎത്തവ്യം. **വൻപിച്ചോരത്ഭുതം......മോതിച്ചിടുന്നു** വൻപിച്ചൊരു അത്ഭുതം. നിത്യം ഗൃഹശുകനിര താൻ കാലേ നല്ലരിചയമതിനാൽ അംഗം ആറൊത്തൊരോത്തു ബാലൎക്കു അൻപിൽ ഓതിച്ചിടുന്നുണ്ടു് എന്നു് അന്വയം. അവിടെ വലുതായ ഒരു അത്ഭുതമുണ്ടു്. എന്തെന്നാൽ ഗൃഹങ്ങളിൽ വളൎത്തുന്ന കിളികൾതന്നെ—ഉപാദ്ധ്യായന്മാരുടെ സഹായം കൂടാതെ—പഠിപ്പിക്കുന്നതു കേട്ടിട്ടു പരിചയംകൊണ്ടു് അംഗങ്ങൾ ആറും ഉള്ള വേദത്തെ ബാലന്മാരെ ഓതിക്കുന്നു. ഗ്രാമത്തിൽ കിളികൾതന്നെ വേദം പഠിപ്പിക്കുന്നു എന്നു ഭാവം.

അംഗ......രോത്തു

ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദസാം ചയഃ
ജ്യോതിഷാമയനഞ്ചേതി വേദാംഗാനീരിതാനി ഷട്.

എന്നു് (ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം) വേദാംഗങ്ങൾ ആറു്. ശുകങ്ങൾ കുട്ടികളെ പഠിപ്പിക്കുന്നതു മറ്റെങ്ങും കാണ്മാൻ കഴിയാത്തതുകൊണ്ടു വലിയ അത്ഭുതം എന്നു പറഞ്ഞിരിക്കുന്നു. നിന്റെ വൎഗ്ഗത്തിൽ ജനിച്ച മററു പക്ഷികളും നിന്നെപ്പോലെ പരോപകാരികൾ എന്നു വ്യംഗ്യം. ഉത്തരഭാഗത്തിൽ ബ്രാഹ്മണരുടെ വേദപാഠോത്സുകത്വം ധ്വനിതം.

ഹംസാ നിഷ്കുടദീൎഘികാവസതയഃ
  പ്രക്രാന്തതൎക്കാഹവാ
ലീലോദ്യാനചരാഃ പതഞ്ജലിഗിരാ
  പുംസ്കോകിലാഃ ഖേലതി
ദ്വൈതാദ്വൈതകഥാ യഥാ വിവദതി
  ക്രീഡാമയൂരാ ഇഹ
സ്വൈരം താന്ത്രികകാരികാഃ പരിപഠ-
  ന്ത്യേതാ മുഹുശ്ശാരികാഃ

എന്നും,

സ്നാത്വാ സഹ്യസുതാജലേ ശുചിതമാ
ശ്രുത്വാ ജപാദിക്രമൈർ-
ഹുത്വാഗ്നൗ ച ഹവിഃ കൃതേതരഗിരാം
കൃത്വാ ച പാരായണം

എന്നും വിശ്വഗുണാദർശത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ഇവിടെ സ്മരിക്കുന്നതു രസകരമായിരിക്കും.

പദ്മനാഭപുരം നാഗരുകോവിൽ എന്നീ സ്ഥലങ്ങളിലെ ഗ്രാമത്തെയാണു് ഇവിടെ കവി വർണ്ണിച്ചിരിക്കുന്നതെന്നു് ഊഹം തോന്നുന്നു. വട്ടിവീശ്വരത്തെപ്പററിയാണു് കവി വർണ്ണിച്ചിരിക്കുന്നതെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു.

മന്യേ തത്ര ഗ്രഹപതിമിതഃ പ്രസ്ഥിതഃ പ്രാപയിഷ്യ-
സ്യസ്തം ചക്ഷുസ്സദപി ച ന സദ്ബ്യം വിനാ ദേഹഭാജാം ||
തദ്വിശ്രാന്ത്യൈ ത്വമപി വിഹിതാന്യോന്യഹൃത്യണ്ഡജേഷു
സ്വം സ്വം സ്ഥാനം പ്രതി ഗഗനതോ ഗത്വരേഷു ത്വരേഥാഃ || ൩൩ ||

ഇദ്ദേശം വിട്ടുപോമങ്ങിനനെയവിടെവ-
ച്ചസ്തമിപ്പിക്കുമെന്നെ-
ന്നദ്ദേശം, സൂര്യനില്ലാത്തളവു നയനമു-
ണ്ടെങ്കിലും ശൂന്യമത്രേ;
പ്രത്യേകം ക്രീകി നാനാ ഖഗനിരയിളകി-
ക്കൂട്ടുചേരുന്ന നേരം
പ്രത്യേകം വിശ്രമിക്കുന്നതിനു പുനരുടൻ
താങ്കളും നോക്കിടേണം ||൩൩||

ശ്ലോ. ൩൩. സന്ധ്യയെ വർണ്ണിക്കുന്നു. ഇദ്ദേശം.....ന്നദ്ദേശം ഇവിടെനിന്നു പോകുന്ന നീ ആ ദിക്കിൽ ചെല്ലുമ്പോൾ നേരം സന്ധ്യയാകും എന്നു ഞാൻ വിചാരിക്കുന്നു. സൂര്യ......ശൂന്യമത്രേ ആദിത്യനില്ലാത്ത സമയത്തു്, രാത്രിയിൽ, കണ്ണുണ്ടെങ്കിലും അതുകൊണ്ടു ഫലമില്ല. "രവിം വിനാക്ഷ്ണോരിവ നസ്തുവാച്യത!" എന്നു ഭാഗവതം.

(പ്ര. സ്മ.) "സർവ്വമേവ തമസാ സമീകൃതം" എന്നു കുമാരസംഭവം. **(സ. വ്യ.)** "സൂര്യശ്ചക്ഷുർവ്വഹ്നിഃ പ്രാണഃ" എന്നു ശ്രുതി. **പ്രത്യേകം ......നേരം** നാനാഖഗനിരയിളകി പ്രത്യേകം കൂകി കൂടുപറുന്ന നേരം. പലതരത്തിലുള്ള പക്ഷികൾ സ്വസ്ഥാനത്തിൽനിന്നു് ഇളകി കൂകിക്കൊണ്ടു തങ്ങളുടെ വാസസ്ഥാനത്തു് എത്തിച്ചേരുന്ന സമയം. സന്ധ്യയ്ക്കു ദൂരദേശത്തു പോയിരിക്കുന്ന പക്ഷികൾ ആഹാരം സമ്പാദിച്ചുകൊണ്ടു തിരിയെ തങ്ങളുടെ കൂടുകളിലേക്കു മടങ്ങുമ്പോൾ. **പ്രത്യേകം......നോക്കിടേണം** അവയുടെ കൂട്ടത്തിൽ ചേരാതെ വേറെ വിശ്രമിക്കുന്നതിനായി പിന്നീടു് ഉടനെ നീയും ഒരുങ്ങേണം. നീ വിശ്രമിക്കുന്നതിനു് ഒരു സ്ഥലത്തു് എത്തിച്ചേരുവാൻ നോക്കണം എന്നു ഭാവം. ഖഗം പക്ഷി. ആകാശത്തു സഞ്ചരിക്കുന്നതു്.

ആനന്ദിഷ്യത്യനഘ! നിതരാമന്തരാത്മാ യതസ്തേ
സ്യാനന്ദൂരം പുരവരമിതോ നാതിദൂരേ മുരാരേഃ ||
പൌരന്ദര്യാ വിജയതി പുരസ്സമ്പദം യത്ര ദേവഃ
സൈ്വരം ദാരൈസ്സഹ വിഹരതേ ഭാർഗ്ഗവീകാശ്യപീഭ്യാം || ൪൦ ||

**ആനന്ദം കൂടുമൊന്നായനഘ! തവ തെളി-**
**ഞ്ഞന്തരാത്മാവിനെന്നാൽ**
**സ്യാനന്ദൂരാഖ്യമാകും ഹരിപുരമവിടു-**
**ന്നൊട്ടടുത്താകയാലേ;**
**നൂനം ദേവേന്ദ്രരാജ്യപ്പൊലിമയെ വിജയി-**
**ച്ചീടുമാപ്പട്ടണത്തിൽ-**
**ത്താനെന്നും റിന്നു ലക്ഷ്മീധരണിതരുണിമാ-**
**രൊത്തു ക്രീഡിക്കുന്നു ||൪൦||**

ശ്ലോ. ൪൦. തിരുവനന്തപുരത്തെ വർണ്ണിക്കുന്നു. **ആനന്ദം......ത്താകയാലേ** അനഘ! എന്നാൽ സ്യാനന്ദൂരാഖ്യമാകും ഹരിപുരമവിടുന്നൊട്ടടുത്താകയാലേ തവ അന്തരാത്മാവിനു തെളിഞ്ഞു ആനന്ദം ഒന്നായ് കൂടും, എന്നു് അന്വയം. അല്ലയോ പുണ്യസമ്പന്നനായ

ശുകമേ, എന്നാൽ, തിരുവനന്തപുരത്തു മഹാവിഷ്ണുവിൻെറ അമ്പലം അവിടെനിന്നു് അടുത്ത സ്ഥലത്താകകൊണ്ടു് നിൻെറ അന്തരാത്മാവിനു തെളിച്ചവും സന്തോഷവും ഒരുമിച്ചു് ഉണ്ടാകും. തിരുവനന്തപുരം എന്ന പ്രസിദ്ധമായ മഹാവിഷ്ണുക്ഷേത്രം അവിടെ അടുത്താണു്. അവിടെ ചെന്നുചേരുന്നതിനു മുൻപു്, അതായതു് ആ സ്ഥലത്തോടടുക്കുമ്പോൾ തന്നെ നിൻെറ അന്തരാത്മാവിനു പ്രസാദം ഉണ്ടാകും. **അനഘ!** പാപമില്ലാത്തവനേ. സംബുദ്ധി. അഘം പാപം.

“അഘം തു വ്യസനേ പ്രോക്ത-
മഘം പാതകദുഃഖയോഃ”

എന്നും,

“അനഘോ നിൎമ്മലാപാപ-
മനോജ്ഞേഷ്വഭിധേയവത്”

എന്നും വിശ്വം. പാപംചെയ്യാത്തവൎക്കു മാത്രമേ ആനന്ദമുണ്ടാകുകയുള്ളു എന്നു ധ്വനി. പരിശുദ്ധങ്ങളും വിശിഷ്ടങ്ങളും ആയ ദേവാലയാശ്രമാദിസ്ഥാനങ്ങളുടെ സമീപത്തിൽ ചെല്ലുമ്പോൾ, പുണ്യവാന്മാരുടെ മനസ്സിനു നൈൎമ്മല്യവും സന്തോഷവും ഉണ്ടാകുക പതിവാണു്. “സ്വൎഗ്ഗാദധികതരനിർവൃതിസ്ഥാനം അമൃതഹ്രദമിവാവഗാഢോസ്മി” (ശാകു. അ. ൧.) എന്നു മഹാകവി, ദുഷ്ഷന്തൻെറ അവസ്ഥയെ വൎണ്ണിച്ചിരിക്കുന്നതു നോക്കുക. ആനം.....ത്താടിടുന്നു ദേവേന്ദ്രരാജ്യപ്പൊലിമയെ വിജയിച്ചീടുമാപ്പട്ടണത്തിൽ താൻ എന്നും വിഷ്ണു ലക്ഷ്മീധരണിതരുണിമാരൊത്തു കൂത്താടിടുന്നു. സ്വൎഗ്ഗത്തേക്കാൾ ഐശ്വൎയ്യത്തോടുകൂടിയ ആ നഗരത്തിൽത്തന്നെ എന്നും വിഷ്ണുഭഗവാൻ ലക്ഷ്മീഭൂമി എന്നീ സുന്ദരികളായ ഭാൎയ്യമാരൊരുമിച്ചു കളിക്കുന്നു, നിശ്ചയം.

ഈ ശ്ലോകത്തിൽ സ്യാനന്ദൂരപദത്തിൻെറ അവയവാൎത്ഥം പ്രതിപാദിച്ചിരിക്കുന്നതായി ചിന്താതിലകം പറയുന്നു. “സ്യാദാനന്ദ അദ്ദൂരേഽസ്മാദിതി സ്യാനന്ദൂരമിത്യവയവാൎത്ഥോപി കവിനാത്ര ദൎശിതോ മന്തവ്യഃ” എന്നു നോക്കുക. ഇതിൻെറ അടുത്തു വരുമ്പോൾ സന്തോഷം സംഭവിക്കുന്നതെന്നു് അവയവാൎത്ഥത്തിൻെറ ഭാവം. സ്യാനന്ദൂരപദത്തിനു് ഈ അൎത്ഥകല്പനം ക്ലിഷ്ടമായി തോന്നുന്നു. വൈഷ്ണവന്മാർ വിശേഷേണ ആദരിക്കുന്ന ഒന്നാണു തിരുവനന്തപുരത്തെ വിഷ്ണുക്ഷേത്രം. പത്മനാഭക്ഷേത്രം എന്നത്രേ അതിനു പ്രസിദ്ധി.

> സ്യാനന്ദൂരേതി വിഖ്യാതം ഭൂമേ! ഗുഹ്യപദം മമ
> ഉത്തരേ തു സമുദ്രസ്യ മലയസ്യ തു ദക്ഷിണേ
> തത്ര തിഷ്ഠാമി വസുധേ! ഉദീചീം ദിശമാശ്രിതഃ

എന്നു് 'അനന്തശയനമാഹാത്മ്യ'ത്തിൽ പറയുന്നു. ക്ഷേത്രത്തിലെ പ്രതിഷ്ഠയെപ്പററി ഒരു ഐതിഹ്യം പ്രസിദ്ധമായിട്ടുണ്ടു്. ദിവാകരൻ എന്നു പേരോടുകൂടി തുളുനാട്ടുകാരനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം ഭജിച്ചു ഭഗവാനെ പ്രത്യക്ഷമാക്കി. മനോഹരനായ ഒരു ബാലന്റെ രൂപത്തിൽ മഹാവിഷ്ണു അദ്ദേഹത്തിന്റെ മുൻപിൽ പ്രത്യക്ഷനായി. ആ ബാലൻ അദ്ദേഹത്തിനു് ഏററവും സ്വാധീനനും സഹചരനും ആയിത്തീന്നു. ഒരു ദിവസം ബാലൻ എന്തോ നാനാവിധം കാട്ടിയപ്പോൾ, ദിവാകരൻ കോപിച്ചു ശാസിച്ചു. ആ വൈരസ്യം നിമിത്തം ബാലൻ അവിടെനിന്നു മറഞ്ഞു. ഭഗവാനെക്കാണാതെയായപ്പോൾ, യോഗി സങ്കടപ്പെട്ടു വീണ്ടും ഭജിച്ചു. പിന്നെ കണ്ണുതുറന്നു നോക്കിയപ്പോൾ ഒരു വൃക്ഷത്തിന്റെ ആകൃതിയായി ഭഗവാനെക്കണ്ടു. പിന്നീടു ദിവാകരന്റെ പ്രാത്ഥനയനുസരിച്ചു് അച്ചനയ്ക്കു യോഗ്യമായ വിധം ഭഗവാൻ അനന്തശയനരൂപം കൈക്കൊണ്ടു. അദ്ദേഹം പിന്നീടു് ആ രൂപത്തെ അച്ചിച്ചുവന്നു. തിരുവനന്തപുരത്തിനു് അനന്തൻകാടു് എന്നു് ഒരു പേരു് ഉണ്ടായിരുന്നു എന്നും അതിന്റെ രൂപാന്തരമാണു 'നന്തൻകോടു' എന്നും ചിലർ പറയുന്നു. നന്തൻകോടു് എന്നു പേരായ ഒരു ദേശം തിരുവനന്തപുരത്തുള്ളതു് അനന്തൻകാടിന്റെ സ്ഥാനത്തായിരുന്നു എന്നാണു് അവരുടെ പക്ഷം. ദിവാകരന്റെ സ്ഥാനത്തു ബില്വമംഗലത്തു സ്വാമിയാരുടെ നാമം സംബന്ധിപ്പിച്ചു് അങ്ങനെയും ഒരു ഐതിഹ്യം പ്രസിദ്ധമായിട്ടുണ്ടു്. സ്വാമിയാർ ശാസിച്ചപ്പോൾ, 'ഇനിയെന്നെ കാണണമെങ്കിൽ അനന്തൻകാട്ടിൽ' എന്നു പറഞ്ഞു ഭഗവാൻ മറഞ്ഞു എന്നും, പിന്നീടു് അദ്ദേഹം വളരെയൊക്കെ അന്വേഷിച്ചു് ഒടുവിൽ ഒരു പുലയിയുടെ ഉപദേശം അനുസരിച്ചു് അനന്തൻകാടു് അറിഞ്ഞു ഭഗവാനെ കണ്ടു എന്നും മററുമത്രേ ആ ഐതിഹ്യം.

പദ്മനാഭക്ഷേത്രം പുതിയതാക്കി പണിയിച്ചു് ഇന്നു കാണുന്ന വിധം അഭിവൃദ്ധി വരുത്തിയതു് ശ്രീ വീരമാർത്താണ്ഡവമ്മമഹാരാജാവു തിരുമനസ്സുകൊണ്ടാകുന്നു. തിരുവനന്തപുരത്തിന്റെ മാഹാത്മ്യത്തെപ്പററി പ്രാചീനന്മാരും നവീനന്മാരും ആയ ഒട്ടധികം കവികൾ കീത്ത

നംചെയ്തിട്ടുണ്ടു്. ശുകസന്ദേശം നിൎമ്മിച്ചകാലത്തു് അവിടെ ശ്രീ കുല ശേഖരപ്പെരുമാക്കന്മാരുടെ രാജധാനി ഉണ്ടായിരുന്നില്ലെന്നു വിചാരിക്കണം. തിരുവനന്തപുരത്തിൻെറ മാഹാത്മ്യം പരമോല്ക്കൎഷത്തെ പ്രാപിച്ചതു് അവരുടെ രാജധാനിക്കു് അവിടെ പ്രതിഷ്ഠ കിട്ടിയതിനു ശേഷമാകുന്നു.

ക്ഷീരാംഭോധേരപി ധൃതികരം ധാമ തൽ കൈടഭാരേ-
രാശ്ചര്യാംഭോനിധിമധിനിശം വിശ്രമായ ശ്രയേഥാഃ ||
പൂൎണ്ണം തീൎത്ഥൈൎഭുവനമഹിതൈൎഭൂഷിതം ഭൂതിസാരൈഃ
പുണ്യം ക്ഷേത്രം പുരമുരുസുഖം യോഗിനാം ഭോഗിനാം ച ||൪൫||

സൌഖ്യം പാലാഴിയേക്കാളധികമുതകുമാ,-
കൈടഭാരാതി വാഴം-
വാഴുന്നാശ്ചര്യവാരാന്നിധിയിൽ നിശയിൽ നീ
ചേരണം വിശ്രമിപ്പാൻ;
പാൎക്കിൽ തീൎത്ഥങ്ങൾ സമ്പത്തിവയുടയ മഹാ-
ക്ഷേത്രമാമപ്പുരത്തിൽ
പാൎക്കിൽ താൻ ഭോഗിയോഗിപ്പരിഷകൾ സമമാ-
യേന്തുമാനന്ദമത്രേ ||൪൫||

ശ്ലോ. ൪൫. ഈ ശ്ലോകത്തിലും തിരുവനന്തപുരത്തിൻെറ വൈശിഷ്ട്യം തന്നെ പ്രതിപാദ്യം. **സൌഖ്യം......വിശ്രമിപ്പാൻ** നീ നിശയിൽ വിശ്രമിപ്പാൻ പാലാഴിയേക്കാൾ അധികം സൌഖ്യം ഉതകും കൈടഭാരാതി വാഴുന്നാശ്ചര്യവാരാന്നിധിയിൽ ചേരണം. നീ രാത്രിയിങ്കൽ വിശ്രമിക്കുന്നതിനുവേണ്ടി പാല്ക്കടലിനേക്കാൾ അധികം സുഖംകൊടുക്കുന്നതും, മഹാവിഷ്ണു സന്നിധാനംചെയ്യുന്നതും, ആശ്ചൎയ്യങ്ങൾക്കിരിപ്പിടവുമായ ആ പട്ടണത്തിൽ ചെന്നുചേരണം. **കൈടഭാരാതി** കൈടഭൻ എന്ന അസുരൻെറ ശത്രു.

ദേവോ ഭീതിം വിധാതുഃ സപദി വിദധതൌ

വ്യാരാവ്യാരൂഢഗർവ്വാവധിജലധി യഃയാ-
രാദിദൈത്യൌ ജഘാന.

എന്നും, (വി. കേ. സ്തോത്രം)

തദാ ദാനവസുരൌ ഘോരൌ വിഖ്യാതൌ മധുകൈടഭൌ
വിഷ്ണുകർണ്ണമലോൽഭൂതൌ ഹന്തും ബ്രഹ്മാണമുദ്യതൌ

എന്നും ദ്രഷ്ടവ്യം. **ആശ്ചര്യവാരാന്നിധിയിൽ** അളവില്ലാതെ ഓരോ വിശേഷവസ്തുക്കൾ സ്ഥിതിചെയ്യുന്നതായ ആ സ്ഥലത്ത്. **നിശ** രാത്രി. 'നിശാ നിശീഥിനീ രാത്രിഃ' എന്ന് അമരം. **പാക്കിൽ...... പുരത്തിൽ** ആലോചിക്കുമ്പോൾ മാഹാത്മ്യമേറിയ തീർത്ഥങ്ങളും, ഐശ്വര്യപുഷ്ടിയും തികഞ്ഞു പുണ്യക്ഷേത്രത്തോടുകൂടിയ ആ നഗരത്തിൽ. **തീർത്ഥങ്ങൾ** പദ്മതീർത്ഥം, ശംഖുതീർത്ഥം, ശക്രതീർത്ഥം മുതലായവ. **പാക്കിൽ.....മാനന്ദമത്രേ** പാർക്കുന്നതായാൽ തന്നെ ഭോഗികളുടേയും യോഗികളുടേയും കൂട്ടങ്ങൾക്ക സമമായ സന്തോഷം ഉണ്ടാകും. തീർത്ഥങ്ങൾകൊണ്ടു യോഗികൾക്കും, സമ്പത്തുകൊണ്ടു ഭോഗികൾക്കും ആനന്ദജനകം എന്നു ഭാവം. **യോഗി** വിരക്തൻ. **ഭോഗി** രക്തൻ; സംസാരസുഖത്തിൽ ആസക്തൻ.

ഭോഗസ്സുഖേ ധനേ ചാഹേശ്ശരീരഫണയോരപി
പാലനേഭ്യവഹാരേ ച നിർവ്വേശേ പണ്യയോഷിതാം

എന്നു വിശ്വം. **ഭോഗിയോഗിപ്പരിഷകൾ** ഇവിടെ പ്രക്രമഭംഗം എന്ന ദോഷം ഉണ്ട്. തീർത്ഥങ്ങൾ സമ്പത്ത് എന്നു മുൻപറഞ്ഞ ക്രമത്തിനു, യോഗിഭോഗിപ്പരിഷ എന്നു പ്രയോഗിക്കയാണ് വേണ്ടതു.

ആദ്യമേയൊരു തോതിട്ടു നിയമിച്ചുതുടങ്ങിയാൽ
മദ്ധ്യത്തിൽ മാറുകിൽച്ചൊല്ലും ദോഷം പ്രക്രമഭംഗമാം

എന്ന് (ഉദ. അല.) ലക്ഷണം. ഈ ദോഷം രസഭംഗജനകമല്ലായ്കയാൽ, നിസ്സാരമെന്നുകൂടി പറഞ്ഞുകൊള്ളട്ടെ. "വിവക്ഷിതാർത്ഥപ്രതിപാദകശ്ശ്ലിഷ്ടമധുരസന്ദർഭ്ഭ ഏവ സംരംഭോസ്മാദൃശാനാം. ന പുനരീദൃശക്ഷുദ്രദോഷാസ്ഥാദൌസ്ഥ്യം ഇതി രസസ്യന്ദിവർണ്ണവർണ്ണധാരേണ കവീന്ദ്രേണ സ്വാതന്ത്ര്യപ്രകാശനാൽ" (വിദ്യുല്ലത.) എന്നു പൂർണ്ണസരസ്വതി പറഞ്ഞിരിക്കുന്നതു പ്രകൃതത്തിൽ സ്മർത്തവ്യം. അതുമാത്രം പരിഹാരം.

അലങ്കാരഃ പരികരഃ
സാഭിപ്രായേ വിശേഷണേ

എന്നു (കുവല.) ലക്ഷണം.

തസ്മിൻ സായന്തനബലിമഹേ സംഗതാനാം ജനാനാം
മദ്ധ്യേ ബദ്ധാഞ്ജലി ജയഗിരാ ബദ്ധകോലാഹലാനാം ||
തസ്യ ച്ഛത്രീകുരു മുരജിതോ മൂർദ്ധ്നി ഭക്ത്യാ പതത്രൈഃ
കുർവ്വന്നാത്മക്ഷമമുപകൃതൌ പ്രീതയേ ഹി പ്രഭൂണാം || ൪൨ ||

അന്തിപ്പൊന്നുംശിവേലിക്കവധിജനമാ-
ദ്ദേവനെക്കൈകൾകൂപ്പി-
സ്തുതിക്കായ്‌നിന്നു വാഴ്ത്തി ജ്ജയജയവിളികൂ-
ട്ടുന്നതിന്നുള്ളിലങ്ങും
പൊന്തി സ്വാമിക്കു പച്ചക്കുട ചിറകു വിരു-
ത്തിപ്പുരത്തിപ്പിടിക്കു,
ചിന്തിക്കിൽ പ്രീതിയത്രേ പ്രഭുവിനവനവ-
ന്നാവതാം സേവയെല്ലാം || ൪൨ ||

ശ്ലോ. ൪൨. ശിവേലിയെ വർണ്ണിക്കുന്നു. **അന്തി.....ലങ്ങും** വൈകുന്നേരം ശിവേലിക്കു വളരെപ്പേർ വന്നു ദേവനെത്തൊഴുതു വരിയായി നിന്നു സ്തുതിച്ചു ജയജയ എന്നു ഘോഷംകൂട്ടുമ്പോൾ നീയും. നീ, ജനങ്ങൾ കൂട്ടംകൂടി ഭഗവാനെ ഉച്ചത്തിൽ സ്തുതിക്കുമ്പോൾ, **പൊന്നും ശിവേലി** ശ്രേഷ്ഠമായ ശിവേലി. ശ്രീബലി എന്ന സംസ്കൃതപദത്തിന്റെ ഭാഷാരൂപം ശിവേലി. **പൊന്ന്** ഭാഷയിൽ ശ്രേഷ്ഠാർത്ഥത്തിൽ പ്രയോഗിക്കുക സാധാരണം. മൂല്യാധിക്യദ്യോതകം. പൊന്നുതമ്പുരാൻ, പൊന്നോമനക്കുട്ടി, പൊന്നപ്പൻ, എന്നു് ഉദാഹരണം. **പൊന്തി... ...പ്പിടിക്കു** സ്വാമിക്കു പൊന്തി ചിറകുവിരുത്തി പച്ചക്കുട പിടിക്കു **എന്നു്** അന്വയം. ദേവനു നീ നേരെ മുകളിലായി ചിറകുകൾ വിടുർത്തി പച്ചക്കുട പിടിച്ചാലും. ദേവന്റെ മുകളിൽ നീ ചിറകുവിടുർത്തി നിന്നാൽ പച്ചക്കുട പിടിച്ചതുപോലെ ശോഭിക്കും എന്നു ഭാവം.

**ചിന്തിക്കിൽ.....സേവയെല്ലാം** ചിന്തിക്കിൽ പ്രഭുവിന് അവ നവന്നവതാം സേവയെല്ലാം പ്രീതിയത്രേ. വിചാരിക്കുന്നതായാൽ വലിയ ആളുകൾക്കു, മററുള്ളവർ തങ്ങളെക്കൊണ്ട് ആവുന്നതുപോലെ ചെയ്യുന്ന സേവനം ഇഷ്ടമാകും നിശ്ചയം.

തത്സേവാർത്ഥം തരുണസഹിതാസ്താമ്രപാദാരവിന്ദാ-
സ്താമ്യന്മദ്ധ്യാസ്തനഭരനതാസ്താരഹാരാവലീകാഃ ||
താരേശാസ്യാസ്തരളനയനാസ്തർജ്ജിതാംഭോദകേശ്യ-
സ്ത്രസ്ഥാസ്സ്പൃസ്തബകിതകരാസ്താലവൃന്തൈസ്തരുണ്യഃ || ൪൩ ||

കാന്തന്മാരൊത്തു കാൽത്താർ, കടി, കട്ടകളുവിൽ
ക്ലാന്തമദ്ധ്യം, കനത്തിൽ
കാന്തിപ്പിട്ടുള്ള കൊങ്കക്കട, മഴകുകള
ന്നാടിടും കമ്രഹാരം,
കാന്തത്തിങ്കൾപ്രഭാസ്യം, കളിയുടയ കയൽ-
കണ്ണു, കാർകുന്തലേവം
കാന്ത്യാ കല്യാണിമാർ കൈവിശറിയൊടവിടെ-
ദ്ദേവസേവയ്ക്കു കൂടും || ൪൩ ||

ശ്ലോ. ൪൩. സ്ത്രീകളെ വർണ്ണിക്കുന്നു. അർത്ഥം സ്പഷ്ടം. ശ്ലോകത്തിൽ പാദംമുതൽ അംഗങ്ങളെ യഥാക്രമം പ്രതിപാദിക്കുന്നു. **അഴകു...... ഹാരം** എന്ന ഭാഷയ്ക്കു 'താരഹാരാവലീകാഃ' എന്ന മൂലത്തെക്കാൾ അധികം ഭംഗിയുണ്ട്. **കാൽത്താർ** മുതലായ പദങ്ങൾ സ്ത്രീകളുടെ അംഗലാവണ്യത്തെ വ്യഞ്ജിപ്പിക്കുന്നു. **കല്യാണിമാർ** കല്യാണത്തോടു മംഗലത്തോടു കൂടിയവർ. "കല്യാണം മംഗലം ശിവം'' എന്നു അമരം. "കല്യാണൈകഭുവഃ കടാക്ഷസുഷമാഃ കാമാക്ഷി! രാജന്തി തേ'' എന്നു മഹാകവി മൂകൻ. (സ്തുതിശതകം.) കാന്തന്മാരൊത്തു എന്നു മുൻപു പറഞ്ഞതിനെ അടിസ്ഥാനമാക്കി കല്യാണം കഴിഞ്ഞവർ എന്ന അർത്ഥവും ധ്വനിതമാകുന്നുണ്ട്. കല്യാണപദത്തിന് വിവാഹം എന്ന അർത്ഥം പ്രസിദ്ധം.

ഇനിക്കും സന്ന്യാസികളമിത്രങ്ങൾ ബന്ധുക്കളെല്ലാം
നിനക്കും കല്യാണമായു് വരുമെന്നറിക നീ

എന്നു ഭാരതം. (കിളി. സം. പ.) മൂലത്തിലെ ശബ്ദാലങ്കാരമായ പാദാദിപ്രാസം ഭാഷയിലും നിബന്ധിച്ചിരിക്കുന്നു എന്നു ദ്രഷ്ടവ്യം.

തച്ചുഭ്രാംശേ സ്ഥിതവതി ദിവസ്ത്വണ്ഡകാന്ത്യാ പതന്ത്യാ
ലിപ്താനാപ്താനരസി തരസാ ലുപ്തധൈര്യാന്തരായാഃ ||
അന്യാസംഗവ്യതികരമിളൽകുങ്കുമാശങ്കയാ താ-
സ്സാഹസ്യസ്താഃ ശുകവര! ഭർത്തൄന്നപാംഗലീലാകശാഭിഃ || ൪൪ ||

എന്നാലങ്ങന്തികേ നില്പുവായി ശുകമേ!
കൊക്കിലെശ്ശോഭ താഴെ-
ച്ചെന്നോരാൽ മാറിലേല്ക്കും ദയിതരെയിവിടെ-
ദ്ധൈര്യദാക്ഷിണ്യമെന്യേ
നന്നായന്യാംഗനാസംഗമവഴി പകരും
കുങ്കുമച്ചാറിതെന്നോ-
ർത്തന്നാച്ചാപല്യമേറും കയൽമിഴികൾ കട-
ക്കണ്ണുകൊണ്ടിട്ടടിക്കും ||൪൪||

ശ്ലോ. ൪൪. കാമിനികളുടെ വിലാസത്തെ വർണ്ണിക്കുന്നു. എന്നാലാ.....ശുകമേ അയി ശുകമേ! എന്നാൽ അങ്ങു് അന്തികേ നില്പുവു്. അല്ലയോ കിളി, സംബുദ്ധി. നീ സമീപത്തു നില്ക്കുമ്പോൾ കൊക്കിലേ......ദയിതരെ നിന്റെ മുഖത്തിന്റെ ചുവന്ന പ്രകാശം താഴെ വ്യാപിച്ചു്, അതു മാറത്തു് ഏല്ക്കുന്നവരായ തങ്ങളുടെ ഭർത്താക്കന്മാരെ ഇവിടെ.... ദാക്ഷിണ്യമെന്യേ ധൈര്യവും ദാക്ഷിണ്യവും ഇല്ലാതെ നന്നായന്യാംഗ.....ർത്തു് നല്ലപോലെ, സപത്നീസംസർഗ്ഗംനിമിത്തം പററിയ കുങ്കുമമാണു് ഇതെന്നു വിചാരിച്ചു, തെററിദ്ധരിച്ചു, അന്നാ.....ട്ടടിക്കും അന്നു് ആ ചാപലകളായ സുന്ദരികൾ കണ്ണുകൊണ്ടു അടിക്കും. നിന്റെ ചുണ്ടിന്റെ പ്രകാശം

ഭർത്താക്കന്മാരുടെ മാറത്തു തട്ടുന്നതു കാണുമ്പോൾ, പരസ്ത്രീസംസർഗ്ഗം നിമിത്തം പററിയ കുങ്കുമമെന്നു ഭ്രമിച്ച്, അവിടെ, സുന്ദരികൾ പുരുഷന്മാരെ ഈർഷ്യയോടുകൂടി നോക്കും എന്നു ഭാവം. അടിക്കും നോട്ടം കാമുകന്മാർക്ക് അടികൊണ്ടാൽ എന്നപോലെ വേദനാജനകം എന്നു ധ്വനി.

സ്ത്രീണാമീഷ്യാകൃതഃ കോപോ
മാനോന്യാസംഗിനി പ്രിയേ

എന്നു സ്മർത്തവ്യം.

അത്യന്തനിർമ്മലതരേ മമ പൂണനൂൽമേ-
ലന്യാംഗസംഗപിശുനം പടുമഞ്ഞൾ കണ്ടു
കാന്തയ്ക്കു തന്മനസി വന്നു നിറഞ്ഞ കോപം
ഭ്രമാന്ധലം ഭവതി കിം പുനരെങ്ങൾ ചേതഃ

എന്ന (ലീലാതിലകം) പദ്യം നോക്കുക. അലങ്കാരം ഭ്രാന്തിമാൻ.



ശക്യം ദ്രഷ്ടും തദനു ശയിതഃ ശ്ലക്ഷ്ണപച്ഛികായാം
പ്രാലേയാദ്രേരിവ തടഭുവി പ്രാവൃഷേണ്യാംബുവാഹഃ ||
ഗത്വാ പൂർവ്വം പതഗ! ഭവതാ തിഷ്ഠതാ മണ്ഡപാന്തഃ
സ്തംഭേ ശുംഭന്മരതകമണിച്ഛദ്മനാ പദ്മനാഭഃ || ൪൫ ||

കാലേ പോയ് മണ്ഡപത്തൂണിന്നു മരതകവൻ-
കല്ലുപററിച്ചിരിക്കും-
പോലേ പക്ഷീന്ദ്ര! പാർശ്വത്തധികമഴകൊടും-
നില്ക്കുമങ്ങേയ്ക്കു കാണാം
ചേലേറും മാറു വെള്ളപ്പനിമലമുകളിൽ-
ക്കാളമേഘം കണക്കെ
പാലേ നാഗേന്ദ്രമെത്തപ്പുറമതിലരുളും-
പദ്മനാഭസ്വരൂപം ||൪൫||

ശ്ലോ. ൪൫. കാലേ പോയ്........മങ്ങേയ്ക്കു കാണാം
പക്ഷീന്ദ്ര! കാലേ പോയ് മണ്ഡപത്തൂണിന്നു മരതകവൻകല്ലു പററി

ച്ചിരിക്കുംപോലെ പാശ്ചാത്തധികമഴകൊടും നിൎമ്മം അങ്ങേയ്ക്കു കാണാം എന്നു് അന്വയം. ആ സമയത്തു ചെന്നു മണ്ഡപത്തിന്റെ തൂണിന്മേൽ മരതകക്കല്ലു് ഒട്ടിച്ചിരിക്കുന്നതുപോലെ അധികം ഭംഗിയോടു കൂടി ശോഭിക്കുന്ന നിനക്കു കാണുവാൻ കഴിയും. നീ തൂണിന്മേൽ ഇരിക്കുന്നതു കാണുമ്പോൾ, അതിന്മേൽ മരതകക്കല്ലു പററിച്ചിരിക്കുന്നുവോ എന്നു തോന്നും എന്നു ഭാവം. കാണാം എന്ന ക്രിയയുടെ കൎമ്മത്തെ ഉത്തരാൎദ്ധത്തിൽ പറയുന്നു. ഫേനലവംമാറു.....കണ്ണേ ഭംഗിയായി വെളുത്തനിറത്തോടുകൂടിയ ഹിമവൽപൎവ്വതത്തിന്റെ മുകളിൽ കാളമേഘം എന്നപോലെ ഫാലേ.....സ്വരൂപം സമീപത്തു ശേഷനാകുന്ന മെത്തയുടെ പുറത്തു് ഇരിക്കുന്ന ശ്രീപദ്മനാഭന്റെ സ്വരൂപത്തെ ദൎശിക്കാം. അനന്തനു ഹിമവാന്റെയും പദ്മനാഭസ്വരൂപത്തിനു നീലമേഘത്തിന്റെയും സാദൃശ്യം കല്പിച്ചിരിക്കുന്നു. അനന്തന്റെ നിറം വെളുപ്പെന്നു പ്രസിദ്ധം. "പാലംഭോരാശിമദ്ധ്യേ ശശധരധവളേ ശേഷഭോഗേ ശയാനം" എന്നു് നൈഷധചമ്പു. മററം വിഷ്ണുവിനു് ഓരോ യുഗത്തിൽ ഓരോ നിറമാകുന്നു എന്നു പൌരാണികമതം.

> ശംഖക്ഷീരവപുഃ പുരാ കൃതയുഗേ
> നാമ്നാ ച നാരായണ-
> സ്ത്രേതായാം ത്രിപദാർപ്പിതത്രിഭുവനോ
> വിഷ്ണുസ്സുവൎണ്ണപ്രഭഃ
> ദൂൎവ്വാശ്യാമനിഭസ്സ രാവണവധേ
> രാമോ യുഗേ ദ്വാപരേ
> നിത്യം യോഞ്ജനസന്നിഭഃ കലിയുഗേ
> വഃ പാതു ദാമോദരഃ

എന്നു ബാലചരിതം. ഉത്തരാൎദ്ധത്തിലെ ഉപമ കുറെയധികം സഹൃദയമോഹനമായിട്ടുണ്ടു്.

> 'നന്ത്യേദ്യാശ്ച്യാസ്സുരചലദൃശോ നാഗഭോഗാതിശുഭ്രേ
> ശയ്യാ ഭൂയഃ പരിമളഭരാ ഭൂഷണം വൈജയന്തീ ||
> വീണാപാണിൎമ്മുനിരപി വിഭോ! ഗായകസ്സ്വാദനീയാ
> പക്ഷീന്ദ്രസ്തല്പതോയസ്തുയാ താൎക്ഷ്യസീമൻ! നമസ്തേ' ഷൎന്നു ||

'ആട്ടത്തിന്നപ്സരഃസ്ത്രീമണികൾ, മൃദുലമാം-
മെത്ത ശേഷന്റെ ദേഹം,
കൂട്ടത്തോടൊത്തു പാരം പരിമളമിളകും-
മാലയോ വൈജയന്തി,
പാട്ടിന്നോ വീണവായിപ്പതിനതിവിരുതൻ
നാരദൻ, സപാദുനോക്കാൻ
പാട്ടിൽ പൂമാതിനല്ലോരധരസുധ വിഭോ!
ഭാഗ്യമൂർത്തേ! നമസ്തേ' ‖൪൩‖

ശ്ലോ. ൪൩. പത്മനാഭനെ സ്തുതിക്കുന്നു. ആട്ടത്തി......മണികൾ ആടുന്നതിനു ദേവസ്ത്രീകളിൽ പ്രഥമഗണനീയകളായിരിക്കുന്നവർ. ഇവിടെ മണിശബ്ദത്തിനു ശ്രേഷ്ഠം എന്നു് അർത്ഥം.

"ജാതൌ ജാതൌ യദുൽകൃഷ്ടം
തത്സർവ്വം രത്നമിഷ്യതേ"

എന്നു സ്മരണീയം. മൃദുല......ദേഹം നിനക്കു കിടക്കുന്നതിനു മൃദുവായ കിടക്ക അനന്തന്റെ ശരീരമാകുന്നു.

വിഷ്ണുർവ്വിശേഷശായസ്യ പ്രവരശയനകൃൽ
സർവ്വലോകൈകധർത്താ
സോനന്തസ്സർവ്വഭൃതഃ പൃഥുവിമലയശാ-
സ്സർവ്വവേദൈശ്ച വേദ്യഃ

എന്നു (വി. കേ. സ്തോത്രം) നോക്കുക. കൂട്ടത്തോടൊ.........വൈജയന്തി ഒരുമിച്ചുചേൎന്നു് അധികമായ സൌരഭ്യത്തെ പ്രസരിപ്പിക്കുന്ന മാലയോ, നീ അണിയുന്ന മാലയോ, വൈജയന്തി എന്നു പേരോടുകൂടിയതാകുന്നു. "ജയന്തീ ദേവ്യാഃ ശ്രിയഃ ദേവസ്യ ശ്രീപതേശ്ച നിരതിശയസ്നേഹഭാജനതയാ ജനാനാം സൂക്തൈസ്സർവ്വം ജഗദഭിഭൂയ വർത്തമാനാ മാലാ വൈജയന്ത്യാഖ്യാ സ്രക്".

പഞ്ചരൂപാ തു യാ മാലാ വൈജയന്തീ ഗദാഭൃതഃ
സാ ഭൂതാ തേജസാം ഖ്യാതാ ഭൂതമാലാ ച വൈ ദ്വിജ!

ഇതി ശ്രീ വിഷ്ണുപുരാണവചനാൽ'' എന്നു് പൂർണ്ണസരസ്വതി 'ഭക്തി മന്ദാകിനി'യിൽ പറഞ്ഞിരിക്കുന്നു. പാട്ടിന്നോ.......നാരദൻ പാടുന്നതിനോ, പാടാനാണെങ്കിൽ. വീണവായിക്കുന്നതിനു് അതിസമർത്ഥനായ നാരദമുനി. നാരദൻെറ വീണാഗാനവൈദഗ്ദ്ധ്യം പ്രസിദ്ധം.

ദേവദത്താമിമാം വീണാം സ്വരബ്രഹ്മവിഭൂഷിതാം
മൂർച്ഛയിത്വാ ഹരികഥാം ഗായമാനശ്ചരാമ്യഹം

എന്നും (ഭാഗ. സ്ക. ൧.) ''വീണാവിനോദരസികോ മുനിരാവിരാസീൽ'' (ഭാരതചമ്പു) എന്നും സ്മർത്തവ്യം. സ്വാദു.........സുധ അർത്ഥം സ്പഷ്ടം. വിഭോ......നമസ്തേ വിഭുവായും ഭാഗ്യമൂർത്തിയായും ഇരിക്കുന്ന അങ്ങയ്ക്കു നമസ്കാരം. ഭാഗ്യമൂർത്തേ അങ്ങു ഭാഗ്യത്തോടുകൂടിയവനല്ല ഭാഗ്യത്തിൻെറ മൂർത്തിതന്നെയാണു്. അങ്ങും ഭാഗ്യവും ഒന്നുതന്നെ എന്നു ഭാവം. ഈ അർത്ഥത്തെ സമർത്ഥിക്കുന്നവയാണു് 'ആട്ടത്തിന്നപ്സരഃസ്ത്രീകൾ' ഇത്യാദി ഭാഗങ്ങൾ. അസാധാരണഭാഗ്യസമ്പന്നന്മാർക്കു മാത്രമേ ഈ വക വിശിഷ്ടതകൾ സംഭവിക്കുകയുള്ളൂ എന്നു ഭാവം.

ഇത്ഥം നത്വാ നരകമഥനം ദേവമത്രൈവ രാത്രൗ-
വദ്ധ്വശ്രാന്തിം പരിഹര ബഹിശ്ചൂതശാഖാഗ്രശായീ ||
ക്ലാന്താം കാന്താം പ്രതിഗുരുശുചം മാം ച ഭ്രൂസാഹസിക്യം
മാ തേ മാർഗ്ഗപ്പൃതിഷു വിദുഷാം സാധനേ സാദ്ധ്യയത്നഃ || ൪൭ ||

എന്നേവം ഭക്തിയോടും നരകമഥനനെ-
ക്കുപ്പി മാവിൻെറ കൊമ്പിൽ
ചെന്നേറീട്ടന്നു രാവിൽ ശുകതിലക! വഴി-
ക്ഷീണവും മാറെറടോ താൻ,
ഒന്നേറെ ക്ലാന്തയാമെൻപ്രിയയെയുമഴലാ-
ന്നെന്നെയും ഹന്ത ചിന്തി-
ച്ചുന്നേ പായേണ്ടടോ, സാഹസമരിയവർ സാ-
ധിപ്പതേ ചെയ്കയുള്ളൂ ||൪൭||

ശ്ലോ. ൪൭. ശുകത്തോടു തിരുവനന്തപുരത്തു താമസിക്കുവാൻ പറയുന്നു. എന്നേവം.......മാറെറടോ താൻ എടോ ശുകതിലക

താൻ എന്നു കർത്താവു്. മററു പദങ്ങൾ ശ്ലോകത്തിലെ ക്രമം അനുസരിച്ചുതന്നെ അന്വയത്തിലും; അല്ലയോ ശുകശ്രേഷ്ഠ സംബുദ്ധി. നീ ഇവിടെ പറഞ്ഞവിധം ഭക്തിയോടുകൂടി നരകാസുരവൈരിയായിരിക്കുന്ന ഭഗവാനെ തൊഴുതു് സൌഖ്യമായി ഒരു മാവിൻെറ കൊമ്പിൽ ചെന്നുചേൎന്നു് അന്നു രാത്രിയിൽ വഴിക്ഷീണം മാററിയാലും. ഭഗവാനെ തൊഴുതു് അന്നു് അവിടെ താമസിച്ചു വിശ്രമിക്കുക എന്നു ഭാവം. ഭക്തി പൂജ്യന്മാരായ ഗുരുക്കന്മാർ, ദേവന്മാർ മുതലായവരോടു സംഭവിക്കുന്ന അനുരാഗം. ഒന്നേറെ......ണ്ടെടോ എടോ എന്നു സംബുദ്ധി. പുതിയതായ വിരഹംകൊണ്ടു സങ്കടപ്പെടുന്ന എൻെറ പ്രേയസിയേയും ദുഃഖിതനായ എന്നെയുംപററി അനുകമ്പയോടെ വിചാരിച്ചു നീ അന്നുതന്നെ അവിടെനിന്നു് അതിവേഗത്തിൽ പോകേണ്ട. ഹന്ത അനുകമ്പാദ്യോതകം. എൻെറ പ്രിയതമയുടേയും എൻെറയും കഷ്ടത വിചാരിച്ചാൽ അന്നുതന്നെ അവിടെനിന്നു വേഗത്തിൽ പോകുവാൻ തോന്നും. എങ്കിലും അങ്ങനെ ചെയ്യേണ്ട. ഒന്നു ഒന്നു വിചാരിച്ചു. ഒന്നു ചിന്തിച്ചു എന്നു് അന്വയം. ഒന്നു ശൈലി. ലഘുത്വദ്യോതകം. ഒന്നു പോകുക, ഒന്നു പറയുക, ഇത്യാദി പ്രയോഗങ്ങൾ നോക്കുക. സാഹസ......ചെയ്യുകയുള്ളു അറിയവർ സാഹസം സാധിപ്പതേ ചെയ്യുകയുള്ളു. ആലോചനയോടുകൂടിയവർ സാധിക്കാത്ത പ്രവൃത്തി ചെയ്കയില്ല. ശക്തിയിൽ കവിഞ്ഞു, ചെയ്യുവാൻ സാധിക്കാത്ത പ്രവൃത്തി സാഹസം; ശരീരശക്തിയറിയാതെ സാഹസം ചെയ്യുന്നതായാൽ ആപത്തുണ്ടാകുമെന്നു ഭാവം.

> വ്യായാമജാഗരാദ്ധ്വസ്ത്രീഹാസ്യഭാഷ്യാദിസാഹസം
> ഗജം സിംഹഇവാകൎഷൻ ഭജന്നതി വിനശ്യതി

എന്നു് (അഷ്ടാംഗഹൃദയം. അ. ൨) വാഹടൻ.

രത്യായാസഗ്ലപിതവപുഷാം യോഷിതാം ലമ്മലശൈഃ
സിക്തോ നക്തം പഥികമിഥുനപ്രേക്ഷിതൈഃ പീതശേഷഃ ||
വാതഃ സ്തോകോച്ഛ്വസിതകമലോദ്ഗന്ധിരുദ്ബോധയേത് ത്വാ-
മാവിസ്സ്വൈരളിഭിരുഷസി വ്യക്തമാംഗല്യഗീതിഃ || ൪൫ ||

രാവിൽ ക്രീഡിച്ചുലഞ്ഞാത്തരുണികടെ വിയ-
ർപ്പേററതിൽ ശീതമായും,
പൂവില്ലാക്രാന്തപാന്ഥാവലിമിഴികൾ കുടി-
ച്ചിട്ടു ശേഷിച്ചതായും,
ഭാവിക്കും താമരപ്പൂവിടരലിൽ മണമേ-
റ്റുന്നതായും നറുങ്കാ-
ററാവിർഭൃംഗാളിഗാനത്തൊടു പുലർസമയ-
ത്തങ്ങയേ വന്നണത്തും ॥൪൮॥

ശ്ലോ. ൪൮. പ്രഭാതവായുവിനെ വർണ്ണിക്കുന്നു. രാവിൽ...... ശീതമായും രാത്രിയിൽ രതിക്രീഡനിമിത്തം ശരീരത്തിന് ഉലവു തട്ടിയിരിക്കുന്ന യുവതികളുടെ വിയർപ്പുവെള്ളം പററി തണുപ്പോടുകൂടിയതായും തരുണികടെ തരുണികളുടെ എന്നു പ്രയോഗം ശുദ്ധം. ഈമാതിരി അക്ഷരം ലോപിപ്പിച്ചു ചെയ്യുന്ന പദപ്രയോഗങ്ങൾ ഭാഷയിൽ ദുർല്ലഭമല്ല.

നിരന്ന താരകാംഗണങ്ങൾതങ്ങടെ
നടുവിൽ താരേശൻ വിളങ്ങുന്നപോലേ

എന്നും (കേരള. രാമാ. അയോ. കാ.)

കൊച്ചുകിടാങ്ങടെ വികൃതികളെല്ലാ-
മച്ഛൻ കുററമതെന്നോ ചൊല്ലൂ

എന്നും (ബാലിവിജയം, തുള്ളൽ) നോക്കുക. ഏതാദൃശപ്രയോഗങ്ങളെ വർജ്ജിക്കുന്നതു നന്ന്. പൂവില്ലാക്രാന്ത.........ശേഷിച്ചതായും (പൂവില്ലനാൽ ആക്രാന്തമായ പാന്ഥാവലി) കാമപീഡിതന്മാരായ വഴിപോക്കരുടെ കണ്ണുകൾ കുടിച്ചിട്ടു ശേഷിച്ചതായും, "പ്രേക്ഷിതൈസ്സാസൂയനിരീക്ഷണൈഃ പീതശേഷഃ പീതാവശിഷ്ടഃ; വായോർനിരീക്ഷണായോഗ്യത്വേപി ഏതാദൃശ വായുവാനസമയേ തൈസ്സാസൂയമലക്ഷ്യഞ്ച നിരീക്ഷിതമിത്യഭിപ്രായഃ" എന്നു മാനവേദൻ. വായു അത്യല്പമേ ഉള്ളൂ എങ്കിലും പീഡാകരനെന്നു ഭാവം. പാന്ഥാവലി വഴി

വഴിപോക്കർ ഭാര്യമാരുമായി വേർപെട്ടിരിക്കുന്നവരെന്നു കവിസങ്കേതം.

നീയന്തേ പഥികൈഃ കഥം കഥമപി
ധ്യാനാവധാനക്ഷണ-
പ്രാപ്തപ്രാണസമാസമാഗമരസോ-
ല്ലാസൈരമീ വാസരാഃ

എന്നും (ഗീതഗോവിന്ദം. ജയദേവൻ.)

പാവാനായുള്ളോരു പൂബാണൻചൊല്ലാലെ
പാന്ഥന്മാരായോരെക്കൊന്നുകൊന്നു

എന്നും (കൃ. ഗാ.) സ്മർത്തവ്യം. **മിഴികൾ കൂടിച്ചിട്ടു** ശൈലി. അതിതൃഷ്ണയോടുകൂടി നോക്കിയിട്ടു്. "പാനപാത്രം മുഖം ദൃശാം" (സ്ക. മ) എന്നു ഭാഗവതത്തിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. **ഭാവിക്കും ......ന്നുന്നതായും** അടുത്തു് ഉണ്ടാകുവാൻപോകുന്ന താമരപ്പൂവിന്റെ വികാസംനിമിത്തം മണത്തോടു, സുഗന്ധത്തോടുകൂടിയതായും. **നറുങ്കാററു** നേർത്ത നിർമ്മലമായ വായു. **ആവിർഭൃംഗാ...... ണർത്തും** ആവിർഭൃംഗാളിഗാനത്തോടു വന്നു പുലർസമയത്തു് അങ്ങയെ ഉണർത്തും. തെളിഞ്ഞ വണ്ടുകളുടെ പാട്ടോടുകൂടി വന്നു നിന്നെ ഉറക്കത്തിൽനിന്നു് ഉണർത്തും. ഏതാദൃശമായ കാററു് ഏല്ക്കുകയും വണ്ടുകളുടെ ശബ്ദം കേൾക്കുകയും ചെയ്തു നീ ഉണരും എന്നു ഭാവം. പ്രഥമപാദം വായുവിന്റെ ശൈത്യത്തേയും, ദ്വിതീയം മാന്ദ്യത്തേയും, തൃതീയം സൌരഭ്യത്തേയും ധ്വനിപ്പിക്കുന്നു. പ്രഭാതകാലത്തു വിടരുന്ന താമരപ്പൂക്കളിൽ വണ്ടുകൾ മധുപാനത്തിനു് ഉത്സാഹത്തോടുകൂടി മൂളിക്കൊണ്ടു ചെന്നുകൂടുന്നു എന്നു് പ്രസിദ്ധം. ഒരു പ്രഭുവിനെ പ്രഭാതത്തിൽ വൈതാളികൻ ഗാനംകൊണ്ടു് ഉറക്കത്തിൽനിന്നു് ഉണർത്തുന്നതിന്റെ പ്രതീതി ഇവിടെ കാണേണ്ടതാകുന്നു.

മൃദുഭിർമർദ്ദനൈഃ പാദേ ശീതൈർവ്യജനകൈസ്തനൌ
ശ്രുതൌ വാ മധുരൈർഗ്ഗാനൈർനിദ്രിതം ബോധയേത് പ്രഭും.

എന്നു്, ഭോജൻ പ്രഭുജനപ്രബോധനസമ്പ്രദായത്തെപ്പററി പറയുന്നു. ഗാനാളികൾ പ്രഭുക്കന്മാർക്കു നിദ്രയുണ്ടാകുന്നതിനും ഉറക്കമുണർത്തുന്നതിനും പ്രയോഗിക്കുന്നു എന്നു ഗ്രാഹ്യം.

താം ഗീതസംവലിതമൎദ്ദളവേണുവീണാ-
നാദാമൃതാധിഗമിതസ്വപനാം **സഖീഭിഃ**

എന്നു് ശിവലീലാങ്കലും.

പത്യാവിഷ്ടശ്ചിരവിരഹിതാം പദ്മിനീം ദ്രഷ്ടുമിഷ്ടാം
മദ്ധ്യേ മന്ദീഭവതി ന പുരഃ പ്രസ്ഥിതോ രശ്മിപുഞ്ജഃ ||
ഇത്യാഖ്യാതഃ സ്ഫുടമിവ പടുവ്യാഹൃതൈസ്താമ്രചൂഡൈ-
ൎയ്യാമേ രാത്രേസ്തദനു ചരമേ ഗന്തുമേവാരഭേഥാഃ || ൪൯ ||

ഭൎത്താവിഷ്ടത്തോടേററം വിരഹമണയുമാ-
പ്പദ്മിനീസന്നിധാന-
ത്തെത്താൻ വിട്ടിട്ടു മുൻപിട്ടിളകിന കിരണം
നിന്നുമാന്തിക്കയില്ല;
ഒത്താരാലേവമുച്ചം പറയുമൊരുവിധം
കോഴി കൂകുമ്പൊാൾ വീണ്ടും
പ്രസ്ഥാനത്തിന്നൊരുങ്ങൂ രജനിയുടെയൊടു-
ക്കത്തെ യാമത്തിലങ്ങും ||൪൯||



ശ്ലോ. ൪൯. പ്രഭാതത്തെ വൎണ്ണിക്കുന്നു. ഭൎത്താ.....ത്തെത്താൻ നാഥനായ ആദിത്യൻ അനുരാഗത്തോടുകൂടി വിരഹിണിയായ പദ്മിനിയുടെ അടുക്കൽ ചെല്ലുന്നതിനു. വിട്ടിട്ടു.....ക്കയില്ല പറഞ്ഞയച്ചിട്ടു പോകുവാൻ പുറപ്പെട്ട സൂൎയ്യരശ്മികൾ വിശ്രമിക്കുന്നതിനു് ഇടയ്ക്കു നിന്നു കാലതാമസം വരുത്തുകയില്ല. ഇവിടെ സൂൎയ്യനു് അനുരക്തനായ നായകൻേറയും, പദ്മിനിക്കു് വിരഹിണിയായ നായികയുടെയും, കിരണങ്ങൾക്കു് ദൂതന്മാരുടെയും ധൎമ്മം പ്രതീയമാനമായിരിക്കുന്നു. ഒത്താ.....കൂകുമ്പൊാൾ കോഴി ഒത്ത ആരാൽ ഏവം പറയുമൊരുവിധം കൂകുമ്പൊാൾ. കോഴികൾ കൂട്ടമായിച്ചേൎന്നു് ഇപ്രകാരം പറയുന്നതുപോലെ ഉച്ചത്തിൽ കൂകുന്ന സമയത്തു്; കോഴിയുടെ ശബ്ദം കേട്ടാൽ ഇപ്രകാരം പറയുകയാണോ എന്നു തോന്നും എന്നു് ഭാവം. സൂൎയ്യകിരണങ്ങൾ പദ്മിനിയുടെ അടുത്തെത്തുന്നതുപോലെ ദൂതനായ

നീയും വേഗത്തിൽ എന്റെ പ്രിയതമയുടെ അടുത്തു ചെന്നു് എന്റെ വരവിനെപ്പററി അറിയിച്ചു സമാശ്വസിപ്പിക്കണമെന്നു് ധ്വനി. കോഴി കൂകുമ്പോൾ വെളുപ്പാൻകാലത്തു കോഴികൾ കൂകുന്നതു സ്വാഭാവികമാകുന്നു.

കിളിമൊഴി! നിജയാത്രാം കുക്കുടാനാം വചോഭി-
സ്സവിനയമറിയിച്ചുകൊണ്ടയാതാ ത്രിയാമാ

എന്നു ചന്ദ്രോത്സവം. (ഭാ. ൪.) വീണ്ടും... ...ലങ്ങും രജനിയുടെയൊടുക്കത്തെ യാമത്തിൽ അങ്ങും വീണ്ടും പ്രസ്ഥാനത്തിനൊരുങ്ങു; രാത്രിയുടെ നാലാമത്തെ യാമത്തിൽ നീയും പഴയപോലെ യാത്രയ്ക്കു് ഒരുങ്ങുക. രജനിയുടെയൊടുക്കത്തെ യാമത്തിൽ രാത്രിയുടെ അവസാനകാലത്തു്. യാമം ഏഴര നാഴിക. ഒടുവിലത്തെ യാമം സരസ്വതിയുടേതാകയാൽ, അപ്പോൾ കിടന്നു് ഉറങ്ങരുതെന്നുള്ള ധർമ്മശാസ്ത്രരഹസ്യംകൂടി ഇവിടെ സ്മരിക്കേണ്ടതാകുന്നു. "ബ്രാഹ്മേ മുഹൂർത്തേ ഉത്തിഷ്ഠേൽ" (അഷ്ടാം. അ. ൨.)

"പശ്ചിമാദ്യാമിനീയാമാൽ
പ്രസാദമിവ ചേതനാ"

(രഘു. സ. ൧൭.) ഇത്യാദി കവിവാക്യങ്ങൾ നോക്കുക.

ഉഭേ സന്ധ്യേ ശയാനസ്യ
യത് പാപം പരികല്പ്യതേ

എന്നു് (വാ. രാമ. അയോ. കാ.) സന്ധ്യാകാലത്തു് ഉറങ്ങുന്നതു പാപമായി ഗണിച്ചുവരുന്നു.

സന്ധ്യാസ്വഭ്യവഹാരസ്ത്രീ-
സ്വപ്നാധ്യയനചിന്തനം
* * * ച ത്യജേൽ

എന്നു് അഷ്ടാംഗഹൃദയം. അലങ്കാരം ഉത്പ്രേക്ഷ.

"സംഭാവനാ സ്യാദുത്പ്രേക്ഷാ
വസ്തുഹേതുഫലാത്മനാ"

എന്നു (കുവല.) ലക്ഷണം. മൂലപദ്യം പൂർവ്വാർദ്ധത്തിനു്

പത്ഥ്യാ സോയം പ്രിയസുഹൃദിവ പ്രേഷിതഃ പദ്മിനീം പ്ര-
ത്യംശുഭ്രാന്തോ വിരഹവിധുരാമന്തരാ നൈതി മാന്ദ്യം

എന്ന് ഒരു പാഠാന്തരമുണ്ട്. രണ്ടു പാഠഭേദംകൊണ്ടും അർത്ഥഭേദമില്ല. "തസ്മിൻ കാലേ നയനസലിലം'' ഇത്യാദി (മേഘ)പദ്യത്തിന്റെ ഛായ.

കൃച്ഛ്രപ്രാപ്ത്യാൽ ക്ലിശിതമസകൃദ് ഗച്ഛഗച്ഛേതി ജല്പൻ
ദേവേഷ്യോ ഹി സ്യാദപി പരവതാം, സേവിനാം കാ കഥേതി ||
താമ്യന്നേവം ന ഖലു നിഖിലം സൌമ്യജാനേ! ന ജാനേ
ബന്ധുസ്നേഹഃ ശ്ലഥയതി ധൃതിം ബഹ്വപായാനദർശീ || ൭൦ ||

ഒന്നേറെബ്ബുദ്ധിമുട്ടീട്ടൊരിടമണയവേ
'പോകപോകെ'ന്നു ചൊന്നാൽ,
വന്നേക്കും ഭൃത്യനും നീരസമിതു മഹിത-
ന്മാരിനും? സേവികർക്കെന്തു ചൊല്ലൂ?
എന്നേവം സൌമ്യജാതേ! കരളിലറിവെനി-
ക്കില്ലയെന്നില്ല, പക്ഷേ
തന്നേ പോകുന്നു ബന്ധുപ്രണയമതുമിതും-
ദർശിക്കും പാർത്തു ധൈര്യം || ൭൦ ||

ശ്ലോ. ൭൦. സർവ്വസാധാരണമായ ഒരു ലോകസ്വഭാവത്തെ പ്രതിപാദിക്കുന്നു. ഒന്നേറെ.....ണയവേ അധികം ക്ലേശിച്ച് ഒരു സ്ഥലത്തുനിന്നു മറ്റൊരു സ്ഥലത്തു ചെന്നുചേരുമ്പോൾ. പോക..... ചൊന്നാൽ ഉടനെതന്നെ അവിടെനിന്നു വേറെ ഒരു സ്ഥലത്തേക്കു പോകണമെന്നു പറഞ്ഞാൽ. പോകപോക അല്പവും താമസത്തിന്നിടവരുത്തരുതെന്നു ധ്വനി.

പ്രശംസായാം പ്രതിജ്ഞായാം പ്രലാപേ ഗർജ്ജനേപി ച
യാചനേ ഭീതവചനേ പൌനഃപുന്യമലംകൃതി.

എന്നു സ്മർത്തവ്യം. വന്നേക്കും.....നീരസം ഭൃത്യനും നീരസം വന്നേക്കും എന്ന് അന്വയം. സജ്ജനങ്ങൾ പറയുന്നത് അനുസരിച്ച്

നടക്കുന്നതിനു കടമ ഭൃത്യന്നു് ഉണ്ടു്. എങ്കിലും, അവനുംകൂടി വിരോധം തോന്നും. മഹിത.....വൊല്ല യോഗ്യന്മാരും യഥേഷ്ടം സ്വാതന്ത്ര്യത്തോടുകൂടി കഴിയുന്നവരും ആയ ജനങ്ങളുടെ കാൎയ്യം പിന്നെയെന്താണു പറയുവാനുള്ളതു്? നിർബാധമായി ജീവിക്കുന്ന നിന്നോടു് അങ്ങനെ പറഞ്ഞാൽ, നിനക്കു നിശ്ചയമായും വിരോധം ഉണ്ടാകും എന്നു ഭാവം. ഏന്നേവം.....യെന്നില്ല സൌമ്യജാനേ! എന്നേവം എനിക്കു കരളിൽ അറിവു് ഇല്ല എന്നില്ല. അല്ലയോ സൌമ്യജാനേ, സംബുദ്ധി. ഇപ്രകാരം എനിക്കു മനസ്സിൽ അറിവില്ലെന്നില്ല. സൌമ്യജാനി സൌമ്യയായ ജായയോടുകൂടിയവൻ. സുശീലയായ സ്ത്രീയുടെ ഭൎത്താവു് എന്നു ഭാവം. "ജായായാ നിങ്" എന്നു പാണിനിസൂത്രം. ഇല്ലയെന്നില്ല ശൈലി. ഉണ്ടു്. "ദ്വൌ നഞൌ പ്രകൃതമൎത്ഥം സൂചയതഃ" എന്നു് സ്മൎത്തവ്യം. പക്ഷേ അപ്രകാരം അറിവുണ്ടെങ്കിലും. ബന്ധുസ്നേഹം.....ധൈൎയ്യം ബന്ധുസ്നേഹം അതും ഇതും ദുർഘടം പാൎത്തു തന്നെ ധൈൎയ്യം പോകുന്നു എന്നു് അന്വയം. സ്വജനസ്നേഹംകൊണ്ടു് അസ്ഥാനത്തും ഓരോ ആപത്തുകളെപ്പറ്റി വിചാരിച്ചു്, തനിയെ ധൈൎയ്യം ഇല്ലാതെയാകുന്നു. സ്നേഹം ഉള്ളിടത്തു് അസ്ഥാനത്തിലും ഭയം ഉണ്ടാകുമെന്നു ഭാവം. "അതിസ്നേഹഃ പാപശങ്കീ" എന്നു് അഭി. ശാകുന്തളം. (അ. ൪.)

പ്രാലേയാശ്രുസ്നപിതവസുധം മ്ലാനതാരാനുസാരം
പാണ്ഡുച്ഛായം മുഖമിവ പയോജാരിബിംബം ദധാനാം
ശ്വേതാം ബാലാമിവ വിരഹിണീം പശ്യതസ്തദ്ദയാലോ!
നിദ്രാതന്ദ്ര്യൌ വ്യപസിതിമിമാം ശങ്കന്യതഃ കിം നിരോദ്ധും || ൭൧ ||

ചോരും മഞ്ഞായ കണ്ണീരവനിയിൽ ചിതറി
ക്ഷീണതാരാഭയോടും
ചേരുംവണ്ണം വിളർത്തങ്ങനെ മലിനമമാ—
[illegible] ചന്ദ്രബിംബം

പോരുന്നാ വേലയമ്പാന്തിവിരഹമെഴും-
ബാലയെപ്പോലെ പാക്കു-
ന്നേരത്തങ്ങയ്ക്കുറക്കം മടിയിവഗമനോ-
ത്സാഹമുണ്ടോ തടുക്കും? ‖൭൧‖

ശ്ലോ. ൭൧. പ്രഭാതത്തെ വൎണ്ണിക്കുന്നു. **ഘോരം......വിതറി** ഒലിക്കുന്ന മഞ്ഞായ കണ്ണുനീരു്; മഞ്ഞുപോലെയുള്ള കണ്ണുനീരു് എന്നും; മഞ്ഞു താമരയുടെ കാന്തിയെ നശിപ്പിക്കുന്നു എന്നു പ്രസിദ്ധം. "ഹിമഹതനളിനീവ നഷ്ടശോഭാ'' എന്നു് വാല്മീകിരാമായണം. (സുന്ദ. കാ. സ. ൧൯)

ഹേമന്തകാലത്തെ വാരിജംപോലെയായ്
മാമന്തികേ വന്നു നിന്നതു കാൺ

എന്നു് കൃഷ്ണഗാഥ. ഭൂമിയിൽ ചിന്നിയും. മഞ്ഞുപോലെയുള്ള കണ്ണുനീർ എന്നു നായികാപക്ഷത്തിൽ അൎത്ഥം. **ക്ഷീണ.....യോടും** ക്ഷീണിച്ച മങ്ങിയ നക്ഷത്രങ്ങളുടെ ശോഭയോടും; നക്ഷത്രങ്ങൾ നിഷ്പ്രഭങ്ങളായി എന്നു ഭാവം. 'നക്ഷത്ര മൃക്ഷം ഭം താരം' എന്നു് അമരം. മങ്ങിയ കൃഷ്ണമണികളോടും എന്നു നായികാപക്ഷത്തിൽ അൎത്ഥം. **ഘോരം** വണ്ണം ഇവ ഉണ്ടാകത്തക്കവിധം, **വിളൎത്ത.....ബിംബം** വിളറിയ മുഖംപോലെയുള്ള ചന്ദ്രബിംബം. മുഖമാകുന്ന എന്നും ഗ്രാഹ്യം. **പോരുന്നാവേല** വഹിക്കുന്ന ആ പ്രഭാതവേലയേ. **അമ്പാ...... പ്പോലെ** വിരഹിണിയായ ബാലികയേപ്പോലെ. **പാക്കുന്നേരത്തു്** കാണുന്നസമയം. **അങ്ങു......തടുക്കും** നിനക്കു് ഉറക്കവും മടിയും യാത്രോത്സാഹത്തെ തടുക്കുമോ, ഇല്ല. വിരഹിണിയേപ്പോലെ ദുഃഖിതയായ പ്രഭാതവേലയേ കാണുമ്പോൾ, ഉറക്കവും മടിയുംകൊണ്ടു നിന്റെ യാത്ര മുടങ്ങുകയില്ലെന്നു ഭാവം. പ്രഭാതവേലയെ കാണുമ്പോൾ, നിനക്കു് എന്റെ പ്രേയസിയുടെ ദുഃഖം ഓൎമ്മവരുകയും ഉടനേ യാത്രപുറപ്പെടുകയും ചെയ്യും എന്നു വ്യംഗ്യം. ബാല പതിനാറു വയസ്സിനുതാഴെ പ്രായമുള്ളവൾ.

"ബാലാ ത്വാഷോഡശാബ്ദാത്തദുപരി തരുണീ
ത്രിംശതം യാവൽ"

എന്നു രതിരഹസ്യം. "കുമാരീ കിഞ്ചിദുന്മുക്തബാലഭാവേ ഭൂഷിതയൌവനേ വർത്തമാനാ" എന്നു ഹർഷചരിതം. "സാ ബാലാ പരവതീ തി മേ വിദിതം" (അഭി. ശാ.) "സാ ബാലാ വയമപ്രഗല്ഭവചസസ്സാ സ്ത്രീ വയം കാതരാഃ" ഇത്യാദി പ്രയോഗങ്ങൾ സ്മർത്തവ്യം. പ്രകൃതത്തിൽ ബാലയെന്ന പദം ചെറുപ്പമാകയാൽ വിരഹദുഃഖം സഹിക്കുവാൻ ശക്തിയില്ലാത്തവൾ എന്ന അർത്ഥത്തെ വ്യഞ്ജിപ്പിക്കുന്നു. അലങ്കാരം ഉപമ.

വൈതത്യേന സ്ഫുടരവതയാ കൈടഭാരേഃ പദശ്രീ-
ർന്നോന്നിദ്രാണോത്പലരുചിതയാ ചാലമുക്തൈഃ പ്രവൃത്തൈഃ ||
തൈസ്തൈഃ സ്വൈർഗ്ഗുണൈരപി ജലധിനാ പക്ഷപാതീ തവാമ്ഭോ
താടസ്ഥ്യം ന ത്യജ നയജ്ഞംമാഗമേഷ പന്ഥാ നിരുദ്ധഃ || ൨൦ ||

കൂട്ടം വിസ്താരമുച്ചധ്വനി, ഹരിപദമായ് —
നില്ക്ക, നീലോല്പലശ്രീ-
തേടുംവണ്ണം തുടങ്ങിപ്പലതിലുമവനി-
ന്നെന്തിനായെണ്ണിടുന്നു?
പാടേ പാഥോധിയോടായെതിർപൊരുതിയെഴു-
ന്നംബരേ പക്ഷപാതാൽ
താടസ്ഥ്യം നീയിടൊല്ലേ നയമറിയുമവ-
ർക്കായതാണത്രമാർഗ്ഗം || ൨൦ ||

ശ്ലോ. ൨൦. മാർഗ്ഗത്തെ ഉപദേശിക്കുന്നു. കൂട്ടം വിസ്താരം .... വണ്ണം അധികമായ വലുപ്പം (വിശാലത), ഉയർന്ന ശബ്ദം, മഹാവിഷ്ണുവിന്റെ പദമായി നില്ക്കുക എന്ന അവസ്ഥ. സമുദ്രപക്ഷത്തിൽ വിഷ്ണു ശയിക്കുന്ന സ്ഥാനമായിരിക്കുക എന്ന് അർത്ഥം. നീലമായ ആമ്പൽ പൂവുപോലെയുള്ള നിറം. തുടങ്ങി.....എണ്ണിടുന്നു എന്തിങ്ങനെ പല കാര്യങ്ങളേയും പ്രത്യേകം എണ്ണിയെണ്ണി പറയുന്നതെന്തിനാണ്, ഞങ്ങ

അവരിൽ ഒരാളുടെയും പക്ഷത്തിൽ പ്രത്യേകം ചേർന്നു നില്ക്കാതെ മദ്ധ്യസ്ഥനായിരിക്കുന്നതാണ് യുക്തമെന്ന നീതിശാസ്ത്രതത്ത്വം ഇവിടെ ഗ്രാഹ്യം. പൂർവ്വാർദ്ധത്തിൽ അലങ്കാരം ഉപമ. "അംബരെ പക്ഷപാതാൽ താടസ്ഥ്യം" എന്ന ഭാഗത്തു് അലങ്കാരം വിരോധാഭാസം.

> ആഭാസത്വേ വിരോധസ്യ
> വിരോധാഭാസ ഇഷ്യതേ

എന്നു് (കുവല.) ലക്ഷണം. "നയമറിയു"മിത്യാദിഭാഗത്തു് അർത്ഥാന്തരന്യാസം.

ശ്യേനശ്രേണ്യാ തവ സുരസയേവാഞ്ജനേയസ്യ പൂർവ്വം
ഭക്ഷാർത്ഥിന്യാ പഥി പരിപതേദന്തരാ ദേയാന്തരായഃ ||
ഉത്പത്തേഃ പ്രാഗുപശമയ തം ദേനദേനാപ്യുപായേ-
നോത്പന്നായാം വിപദി സപദി പ്രാപ്യതേ നൈവ മോക്ഷഃ || ൫൩ ||

ഒന്നായൂക്കൻപരുന്തിൻനിര സുരസ ഹനൂ-
മാനെയാമ്മട്ടു നിന്നെ-
ത്തിന്നാനെത്തുംവഴിക്കായതിലപകടമായ്
പററിടാനുണ്ടുപായം;
നന്നായ് മുൻകൂട്ടിവല്ലെങ്കിലുമതിനൊരുപാ-
യം പ്രവർത്തിച്ചുകൊള്ളൂ;
വന്നാലാപത്തിൽനിന്നിട്ടടനൊരൊഴിവു കി-
ട്ടുന്നകാര്യം പ്രയാസം ||൫൩||

ശ്ലോ. ൫൩. മാർഗ്ഗത്തിൽ സംഭവിക്കാവുന്ന ആപത്തിനെ പ്രതിപാദിക്കുന്നു. **ഒന്നാ.....നിര** ഊക്കൻ പരുന്തിൻനിര ഒന്നായ് എന്നു് അന്വയം. ബലമേറിയ പരുന്തുകൾ ഒന്നായി കൂട്ടംചേർന്ന്. **സുരസ.....നിന്നെ** സുരസ ഹനുമാനെ എന്നതുപോലെ നിന്നെ. **തിന്നാ.....യതിൽ** ആ വഴിക്കു തിന്നാൻ എത്തും എന്നു് അന്വയം. ആ വഴിക്കു നിന്നെ തിന്നാനായി വരും. **അപകട.....**

ന്നോപായം അനുകൂലമായി ആപത്തു വരുവാൻ വഴിയുണ്ട്. പരുന്തുകൾ കൂട്ടംകൂടി നിന്നെ തിന്നുവാൻ വരുമ്പോൾ, ആപത്തുവരുന്നേക്കും എന്നു ഭാവം. **സുരസ ഹനുമാനെ** സുരസ രാക്ഷസിയായിട്ടു ഹനുമാനെ, സമുദ്രലംഘനം ചെയ്ത സമയത്തു ഭക്ഷിക്കുവാൻ വഴിയിൽ ചെന്നു തടുത്തു എന്ന രാമായണകഥ സ്മർത്തവ്യം.

ഏവമുക്താ തു സാ ദേവീ ദൈവതൈരഭിസത്കൃതാ
സമുദ്രമധ്യേ സുരസാ ബിഭ്രതീ രാക്ഷസം വപുഃ

വികൃതം ച വിരൂപം ച സർവ്വസ്യ ച ഭയാവഹം
പ്ലവമാനം ഹനൂമന്തമാവൃത്യേദമുവാച ഹ

മമ ഭക്ഷ്യഃ പ്രദിഷ്ടസ്ത്വമീശ്വരൈർവ്വാനരർഷഭ!
അഹം ത്വാം ഭക്ഷയിഷ്യാമി പ്രവിശേദം മമാനനം

എന്ന (വാ. രാമാ. സു. കാ.) ഭാഗം ദ്രഷ്ടവ്യം. പരുന്തിൻനിരയ്ക്കു സുരസയുടെ സാദൃശ്യം കല്പിച്ചിരിക്കുന്നു. സ്ത്രീത്വപ്രതീതി തോന്നിക്കുന്നതിനു 'നിര' എന്ന പദം പ്രയോഗിച്ചിരിക്കുന്നു എന്നു ഗ്രാഹ്യം. ആപത്തിൽ അകപ്പെടാതെ രക്ഷനേടുവാൻ വേണ്ട സാമർത്ഥ്യം നിനക്കു ഉണ്ടെന്നു ഹനുമത്സാദൃശ്യകല്പനത്തിൽനിന്നു വ്യഞ്ജിക്കുന്നു. **നന്നായ് ......കൊള്ളു** മുൻകൂട്ടി അതിനു വല്ലെങ്കിലും ഒരു ഉപായം നന്നായി പ്രവർത്തിച്ചുകൊള്ളു. മുൻപേകൂട്ടിത്തന്നെ ആ ഉപദ്രവം വന്നുചേരാതെയിരിക്കുവാൻ എന്തെങ്കിലും ഒരു ഉപായം പ്രവർത്തിച്ചുകൊള്ളണം. **മുൻകൂട്ടി** പരുന്തുകളുടെ മുൻപിൽ ചെന്നുചാടുന്നതിനു മുൻപ്. **വന്നാ ......പ്രയാസം** വന്നുചേർന്നാൽ ആ ആപത്തിൽനിന്നു രക്ഷകിട്ടുവാൻ പ്രയാസം ഉണ്ട്. ആപത്തു വന്നിട്ടു ആലോചിച്ചു രക്ഷപ്പെടാം എന്നു വിചാരിക്കുന്നതു നന്നല്ലെന്നു ഭാവം. "ഉല്പന്നപ്രതികാരാദനർത്ഥസ്യോല്പത്തിനിരോധോ വരം" എന്ന ന്യായം സ്വീകാര്യം.

കൂലേ ഭാന്തിമദകുലവൃതീം കൂപകായീശ്വരാണാം
ലക്ഷ്മീസാക്ഷാത്കൃതി സമുചിതേ പശ്യ രത്നാകരസ്യ ||
ഭൂയോ വ്യാത്മപ്രമഥനഭിയാ തേന വിശേഷാപഭോഗ്യ
ന്യസ്തേവാസ്മിന്നുദരകുഹരാല്പാ പുരാ രത്നജാതാ || ൫൪ ||

ഉത്‌പ്രേക്ഷ. രാജധാനി കൂപകവംശരാജാക്കന്മാരുടെ തലസ്ഥാനമായ കൊല്ലം നഗരം.

കൊല്ലം പൂർവ്വകാലത്തു് കൂപകവംശരാജാക്കന്മാരുടെ രാജധാനിയായിരുന്നു.

കോളംബാഖ്യാം നിജകുലപുരീം കൂപകാധീശ്വരാണാം
നാളെയാൻറകമെ സമൃദ്ധവതീം കാൺക സർവ്വാംഗനാഥ

എന്നു് ഉണ്ണുനീലിസന്ദേശത്തിൽ പറയുന്നു. കൂപകവംശക്കാർ കായംകുളം രാജാക്കന്മാരാകുന്നു. ദേശിങ്ങനാടു, ഓണാടു, ഓടനാടു എന്നിങ്ങനെ പല പേരുകളും കായംകുളംനാടിനുണ്ടു്. തലസ്ഥാനമായ കൊല്ലം മുൻകാലത്തു വാണിജ്യാദികൾകൊണ്ടും മററും പരമോൽക്കർഷത്തെ പ്രാപിച്ചിരുന്നു എന്നു്, ശുകസന്ദേശത്തിലേയും ഉണ്ണുനീലിസന്ദേശത്തിലേയും വർണ്ണനംകൊണ്ടു കാണ്മാൻ കഴിയും. 'കൊല്ലംകണ്ടവനില്ലംവേണ്ട' എന്നൊരു പഴഞ്ചൊല്ലുതന്നെ നടപ്പുണ്ടു്. അലങ്കാരസർവ്വസ്വത്തിന്റെ വ്യാഖ്യാതാവായ സമുദ്രബന്ധൻ കോളംബപുരിയെപ്പററി ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു.

കേരളേഷ്വസ്തി നഗരീ കോളംബ ഇതി വിശ്രുതാ
അധിശ്രിതാ യയാ വാചീ ഹരിദപ്യളകാവതീ
അയോദ്ധ്യാമപി യാം സന്തോ രാഘവാനപയാഞ്ജിതാം
അഗോചരം ഭുജംഗാനാമാഹുർഭോഗവതീമപി.

ഈ വർണ്ണനവും, കൊല്ലത്തിന്റെ ഐശ്വര്യാഭിവൃദ്ധിയെ വെളിപ്പെടുത്തുന്നു. പ്രഖ്യാതനായ വീരരവിവർമ്മ ചക്രവർത്തി കൊല്ലത്താണ നാടുവാണിരുന്നതു്. അവിടുത്തെ വിദ്വത്സദസ്സും കൊല്ലത്താണു് പരിലസിച്ചിരുന്നതു്. മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സിലെ കാലത്തു് കൊ. ൯൨൫–ൽ കായംകുളം തിരുവിതാംകൂറിനോടു ചേർക്കപ്പെട്ടു.

ആപൂർണ്ണാന്താ വിവശമനയാ താളിവൃന്ദൈരുപാന്തേ–
[illegible] ||
[illegible]
കല്യാണാഖ്യാ [illegible] ||൬൬||

വണ്ടത്താന്മാർ പറക്കും പുരകളുടെ പുറ-
ത്തേതതളംതോറുമേറി-
ക്കൊണ്ടത്യന്തം പരുങ്ങിപ്പുരുരതിമുറിപെ-
ട്ടംഗമംഗാൽ മറയ്ക്കേ
കണ്ടെത്തും കാമുകന്മാരുടെയൊളിഹസിതം-
കൊണ്ടു മെല്ലെച്ചൊടിച്ചും-
കൊണ്ടത്തല്ലിൽ പ്രഭാതേ കുയിൽമൊഴികളെയ-
ങ്ങയ്ക്കു കാണാമതിങ്കൽ ‖൭൭‖

ശ്ലോ. ൭൭. നാഗരികസ്ത്രീകളെ വർണ്ണിക്കുന്നു. വണ്ടത്താന്മാർ ......കൊണ്ടു് വണ്ടുകൾ പുറമേ പറക്കുന്ന ഭവനങ്ങളുടെ പുറത്തെ തളങ്ങളിൽ ഇരുന്നുകൊണ്ടു് വണ്ടത്താന്മാർ പറക്കും സ്ത്രീകളുടെ അംഗസൌരഭ്യം ധ്വനി. "ആമോദനോ മദാന്ധഭൃംഗതതരണി സംഘാന യാതേന തേ" (കൊടിയ വിരഹം) എന്ന സ്മർത്തവ്യം. പരുങ്ങി...... മറയ്ക്കേ പരുങ്ങലോടുകൂടി രാത്രിയിലെ രതിക്രീഡയിൽ നഖക്ഷതം പററിയ അംഗങ്ങളെ മററംഗങ്ങൾകൊണ്ടു മറയ്ക്കുമ്പോൾ, പരുങ്ങൽ ലജ്ജ, ഭയം, മുതലായ വികാരങ്ങളെ വ്യഞ്ജിപ്പിക്കുന്നു. സഖികളോ മററു വല്ലവരുമോ ക്ഷതങ്ങളെ കണ്ടേക്കുമോ എന്ന വിചാരം പരുങ്ങലിന്ന ഹേതു. പുരുരതി നായികമാർ മുഗ്ദ്ധകളെന്നു ധ്വനി. അതുകൊണ്ടു്, അവക്കു മററുള്ളവരെക്കാണുമ്പോൾ, പരുങ്ങലുണ്ടാകുന്നു എന്നു ഭാവം. അംഗമംഗാൽ മറയ്ക്കേ കയ്യു കവിളിൽ വച്ചും മററും ക്ഷതങ്ങൾ മറയ്ക്കുക. അങ്ങനെ ചെയ്യുന്ന സമയത്തു്. കണ്ടെത്തും...... കൊണ്ടു കണ്ടുമുട്ടുന്നവരായ കാമുകന്മാരുടെ, കാമികളുടെ ഗൂഢമായ മന്ദഹാസത്താൽ. കാമികൾ അവരെക്കണ്ടു വസ്തുത, രാത്രിയിലുണ്ടായ അവരുടെ ക്രീഡാസ്വഭാവം, മനസ്സിലാക്കി സ്ത്രീകൾ കാണാതെ അർത്ഥഗർഭമായി ചിരിക്കുന്നതു കണ്ടിട്ടു്. കാമുകൻ കാമി.

"കാമുകഃ കാമയിതാഭീകഃ
കമനഃ കാമുകോഭീകഃ"

എന്ന് അമരം. മെല്ലെ ....മതികൾ അങ്ങയ്ക്കു പ്രഭാത അത്തച്ചിൽ മെല്ലെച്ചോടിച്ചുകൊണ്ടു കുയിൽമൊഴികളെ കാണാം എന്ന് അന്വയം. നിനക്കു പുലർച്ചയാകുന്ന ആ സമയത്തു് അല്പം കോപത്തോടുകൂടിയവരായ സുന്ദരികളെ ആ പട്ടണത്തിൽ കാണാം. കാമുകന്മാരുടെ ഒളിഹസിതമാണു മുഗ്ദ്ധകളുടെ കോപത്തിനു കാരണമെന്നു ഗ്രാഹ്യം.

കല്യാണാഖ്യാഃ എന്ന മൂലത്തിന്റെ അർത്ഥം ഭാഷയിൽ വിട്ടിരിക്കുന്നു. മംഗലനാമധേയത്തോടുകൂടിയവർ എന്ന് ഈ പദത്തിന്ന് അർത്ഥം. "അനേന ഹൃദയോത്സവനാമവത്ത്വം" എന്നു മാനവേദൻ. അവരുടെ പേർതന്നെ ഹൃദയോത്സവമെന്നു ഭാവം. ഹൃദയോത്സവനാമാദികളും വൃഷ്യകരങ്ങൾ എന്ന് വാഹടൻ പറയുന്നു.

നാമാപി യസ്യാ ഹൃദയോത്സവായ
യാം പശ്യതസ്തുഷ്ടിരനാസ്തുപൂർവ്വാ
സർവ്വേന്ദ്രിയാകർഷണപാശഭൂതാ
കാന്താനുവൃത്തിം പ്രതി ദീക്ഷിതാ യാ.

കലാവിലാസാംഗവയോവിഭൂഷാ
ശുചിസ്സലജ്ജാ രഹസി പ്രഗത്ഭാ
പ്രിയംവദാ തുല്യമനസ്സ്വയം യാ
സാ സ്ത്രീ വൃഷത്വായ പരം നരസ്യ.

എന്ന് ദ്രഷ്ടവ്യം.

അനംഗലേഖ, മേദിനീചന്ദ്രിക, മദനമഞ്ജരി, വസന്ത സ്വാ മുതലായ പേരുകാരുകൾക്ക്, ഈ ശാസ്ത്രമാണ് അടിസ്ഥാനം എന്നു ഗ്രാഹ്യം. കാന്താര മുഗ്ദ്ധകളായ സ്ത്രീകളുടെ ഇരിപ്പ്, കാമുകന്മാരുടെ വരവ്, (സ്ത്രീകളുടെ) പരുങ്ങല്, അംഗാച്ഛാദനം, (കാമികളുടെ) ഗൂഢഹാസം ഇതെല്ലാം നീ കാണേണ്ടതുതന്നെയെന്നു ധ്വനി.

ലോകത്രയ്യാമഖിലതരുണീലോചനൈകാവലംബേ
കോളംബേസ്മിൻ കഥമപി ഭവതഃ കോപി മാഭൂദ്വിളംബഃ ||
അല്പീയസ്യാമപി പരിചിതാവന്യദേശാതിശായി-
ന്യാശ്ചര്യാണാമനവധിരസൌ യസ്യ കക്ഷ്യന്ന ലോകഃ || ൧൫ ||

മെല്ലെത്താൻ മൂന്നുലോകത്തുടയവർനയനം
ചെന്നിടംകൊള്ളുമോരി-
ക്കൊല്ലത്തങ്ങുള്ളു വല്ലേടവുമൊരുവിധവും
താമസം പററിടൊല്ലേ;
തെല്ലെന്നാലും ജനിയ്ക്കും പരിചയമിതിൽ, മ-
റെറങ്ങുമുള്ളത്ഭുതത്താൻ
വെല്ലുന്നാശ്ചര്യപൂരപ്പുതുമകൾ പുനരെ-
ന്നാക്കിളക്കില്ല ചിത്തം? ॥൭൩॥

ശ്ലോ. ൭൩. കൊല്ലത്തെ വർണ്ണിക്കുന്നു. മെല്ലെത്താൻ...... ക്കൊല്ലത്ത് സാവധാനത്തിൽ മൂന്നുലോകത്തിലെ ജനങ്ങളുടേയും കണ്ണുകൾ ചെന്ന് സ്ഥാനംപിടിക്കുന്ന കൊല്ലം നഗരത്തിൽ. മൂന്നു ലോകത്തിലെ ജനങ്ങളുടെ കണ്ണുകളേയും ആകർഷിക്കത്തക്ക വൈഭവത്തോടുകൂടിയതത്രേ നഗരം എന്നു ഭാവം. അങ്ങുള്ളു......പററിടൊല്ലേ നിനക്ക് എവിടെയെങ്കിലും ഒരുവിധത്തിലും താമസം ഉണ്ടാകരുതേ എന്ന് അപേക്ഷ. കൊല്ലത്തു് ഓരോ സ്ഥലങ്ങളിലുമുള്ള അത്ഭുതകരങ്ങളായ കാഴ്ചകൾ കണ്ടു യാത്രയ്ക്കു താമസം വരുത്തരുതു് എന്നു ഭാവം. തെല്ലെന്നാലും......പരിചയം അല്പസമയത്തേക്ക് ഉണ്ടാകുന്ന പരിചയംകൊണ്ടും. ഇതിൽ ഈ കൊല്ലം നഗരത്തിൽ. മറെറങ്ങു......പ്പുതുമകൾ അന്യദേശങ്ങളിലെ അത്ഭുതങ്ങളെ ജയിക്കുന്ന ആശ്ചര്യത്തിന്റെ പുതുമകൾ. ഇതിൽ പുതിയതായി ഉണ്ടായിക്കൊണ്ടിരിക്കുന്ന ആശ്ചര്യവസ്തുക്കൾ മറേറതു ദേശത്തെ അത്ഭുതങ്ങളേയും ജയിക്കും എന്നു ഭാവം. ആർക്കോ......ചിത്തം ആർക്കു ചിത്തം ഒന്നു ഇളക്കില്ല, ആരുടെ മനസ്സിനെ ആണ് ഇളക്കാത്തതു്? എല്ലാവരുടെ മനസ്സിനേയും ഇളക്കിത്തീർക്കും. ചിത്തം മനസ്സ്. 'ചിത്തം തു ചേതോ ഹൃദയം' എന്ന് അമരം.

*കലിവർഷം ൩൬൨൫. (എ. ഡി. ൩൩൦.)-ൽ കൊല്ലത്തു് അനേകം മാപ്പിളമാരുണ്ടായിരുന്നു എന്നു് ഐതിഹ്യമുണ്ട് എന്നാണു ബോദ്ധ്യ

നായ ദേശസഞ്ചാരി പറയുന്നുണ്ട്. ൯൮൦-ൽ അതു വലിയൊരു തുറമുഖമായിരുന്നുവെന്നും, അവിടെ വളരെ ചീനത്തുകാർ പാൎത്തുവന്നിരുന്നു എന്നും സെലിമാൻ എന്നൊരാരാൾ അയാളുടെ ഒരു പുസ്തകത്തിൽ എഴുതിയിട്ടുണ്ട്." (ശു. സ. ടി.) എന്നു കാണുക.

അഗ്രേ സിന്ധുദ്വയമഥ പുരീ കാപ്യതീഷാമമുഷ്യാം
കേളീലാസ്യസ്മരണഗുരുഭിഃ കേതുലോലാഞ്ചലൈർദ്ദൃക്കുലൈഃ ॥
വ്യംഗ്യാൎത്ഥൈരിവ രസവിദസ്സൽകവീനാം പ്രബന്ധൈഃ
പ്രീതിർമ്മന്യേ മനസി ഭവതസ്ഫീതതാമേഷ്യതീതി ॥ ൧൮ ॥

രണ്ടാറുണ്ടപ്പുറത്തീയരചരുടെ പുരം
വേറെയൊന്നുണ്ടതിങ്കൽ
കൊണ്ടാടും കേളിയാട്ടസ്മരണഗുരു കൊടി-
ക്കൂറയാട്ടുന്നകണ്ടാൽ
ഉണ്ടാം വ്യംഗ്യാർത്ഥമേറ്റും സരസകവികൾതൻ-
കാവ്യബന്ധങ്ങൾ കണ്ടി-
ട്ടുണ്ടാകുംപോലെയുള്ളിൽസ്സരസവര! രസം
കൂടുമേറ്റം ഭവാനു ॥ ൧൮ ॥

ശ്ലോ. ൧൮. പുരത്തെ വൎണ്ണിക്കുന്നു. രണ്ടാറു......ട്ടപ്പുറത്ത് അപ്പുറത്ത് രണ്ടു ആറു ഉണ്ട്. നഗരത്തിന്റെ അങ്ങേവശത്തു രണ്ടു പുഴകളുണ്ട്. ഈ പുഴകൾ കൊല്ലത്തെ കല്ലടയാറും ഇട്ടിക്കരയാറും ആയിരിക്കണം. ഈയര......ന്നുണ്ട് ഈ അരചരുടെ പുരം വേറെ ഒന്ന് ഉണ്ട്. ആ സ്ഥലത്തു ക്ഷത്രിയരാജാക്കന്മാരുടെ വകയായി വേറെ ഒരു പട്ടണവുംകൂടിയുണ്ട്. അതിങ്കൽ അവിടെ. കൊണ്ടാടും......കണ്ടാൽ ശ്ലാഘിക്കപ്പെടുന്നതും കേളിയാട്ടത്തിന്റെ സ്മരണയെ ഉപദേശിക്കുന്നതും ആയ കൊടിക്കൂറ ആടുന്നതു കണ്ടാൽ, ഗുരു കൊടിക്കൂറ കാറ്റുതട്ടി ഇളകി ആടുന്നതു കണ്ടാൽ, കളിയിൽ ആടേണ്ടത് ഇന്നവിധം എന്ന് ഉപദേശിക്കുന്നതായി തോന്നും എന്നു ഭാവം. അറിവില്ലാത്തതു് ഉപദേശിക്കുന്നവൻ ഗുരു, ആചാൎയ്യൻ.

സമാഗതസമാനീതമഹൌഷധിഹതവ്യഥഃ
ലങ്കാസ്ത്രീണാം പുനശ്ചക്രേ വിലാപാചാര്യകം ശരൈഃ

എന്നു് രഘു. (സ. ൧൨.) **ഉണ്ടാം വ്യംഗ്യാ......കണ്ടിട്ടു** സരസകവികൾതൻ ഉണ്ടാം വ്യംഗ്യാത്ഥമേറ്റും കാവ്യബന്ധങ്ങൾ കണ്ടിട്ടു് എന്നു് അന്വയം. സരസന്മാരായ കവികളുടെ ഗൂഢാത്ഥസുന്ദരങ്ങളായ കാവ്യങ്ങൾ കണ്ടിട്ടു്. **കവി** വിദ്വാൻ. "സംഖ്യാവാൻ പണ്ഡിതഃ കവിഃ" എന്നു് അമരം. കാവ്യരചയിതാവു്. ക്രാന്തദശി. "ആദികവയേ മുഹ്യന്തി യൽ സൂരയഃ" (ഭാഗ. സ്കം. ൧.) ഇത്യാദി ഭാഗങ്ങളിൽ ക്രാന്തദശി എന്നു് അത്ഥം. **കാവ്യബന്ധം** കാവ്യം. "അദോഷൌ സഗുണൌ സാലങ്കാരൌ ശബ്ദാത്ഥൌ കാവ്യം" എന്നു കാവ്യപ്രകാശം. **ഉണ്ടാകും......സരസവര!** സരസവര! ഉള്ളിൽ ഉണ്ടാകുംപോലെ, സരസാഗ്ര്യനായ ശുകമേ. മനസ്സിൽ സംഭവിക്കുന്നതുപോലെ **രസംക്രൂട്ടുമേററം ദൃഢം തേ** തേ ദൃഢം ഏററം രസംകൂട്ടും എന്നു് അന്വയം. നിനക്കു് ഏററവും രസം ഉണ്ടാകും, നിശ്ചയം. "രസ ആസ്വാദനസ്നേഹനയോഃ" എന്നു് ധാതു. **സരസകവികൾ** സരസന്മാരായ കവികൾ, രസികകവികൾ എന്നു് ഭാവം. ശൃംഗാരാദിരസങ്ങളെ സ്ഥാനം അറിഞ്ഞു ഭംഗിയായി നിവേശിപ്പിച്ചു് സഹൃദയന്മാരെ രസിപ്പിക്കുവാൻ കഴിയുന്നവർ എന്നു് അഭിപ്രായം. **വ്യംഗ്യാത്ഥം** വ്യംഗ്യം, ധ്വനി മുതലായ നിഗൂഢങ്ങളായ ഭാവങ്ങൾ കാവ്യത്തിന്റെ ജീവൻ എന്നു് അഭിമതം. "കാവ്യസ്യാത്മാ ധ്വനിരിതി ബുധൈര്യസ്സമാമ്നാതപൂർവ്വഃ." എന്നു് ധ്വന്യാലോകം. മൂന്നാംപാദത്തിലെ സരസപദത്തിനു രസികന്മാർ എന്നു് അത്ഥം. കവിയുടെ ആശയം ഗ്രഹിച്ചു കാവ്യത്തിൽ രസിക്കുവാൻ കഴിയുന്നവൻ സഹൃദയൻ. നിനക്കു് ഈ യോഗ്യത സിദ്ധിച്ചിരിക്കുന്നതുകൊണ്ടു രസം അനുഭവപ്പെടുന്നു എന്നു് ഭാവം. രസം പ്രീതി, സന്തോഷം എന്നു് സാധാരണമായ അത്ഥം.

ശൃംഗാരാദൌ വിഷേ വീര്യേ
ഗുണേ രാഗേ ദ്രവേ രസഃ

എന്നു് അമരം.

വിഭാവൈരനുഭാവൈശ്ച
സാത്വികൈർവ്യഭിചാരിഭിഃ
ആനീയമാനസ്സ്വാദുത്വം
സ്ഥായീഭാവോ രസഃ സ്മൃതഃ

എന്ന് (സ്വധാകം) കാവ്യപരമായ അർത്ഥം. കവി, വ്യംഗ്യാർത്ഥപുഷ്ടിയോടുകൂടിയ കാവ്യം ഉത്തമമെന്നും, തന്റെ പ്രബന്ധം അപ്രകാരമിരിക്കുന്നതെന്നും ഇവിടെ ധ്വനിപ്പിച്ചിരിക്കുന്നു.

അർത്ഥേഭ്യോ യഃ സ്വമിതി വിഭജന്നാശ്രമാണാം ചതുർണ്ണാ-
മുഖ്യം ധർമ്മം കഥയതി നൃണാം കർമ്മണാ കേവലേന ||
വന്ദ്യശ്ശേഷോരഗസി വിഹരൻ വല്ലഭഗ്രാമവാസീ
കേശിദ്ധ്വംസീ നിജപദജുഷാം ക്ലേശഹന്താ നിഷേവ്യഃ || ൭൰ ||

യോഗ്യർക്കായ് സ്വാന്തമാകും മുതൽ നലമൊടു പ-
ങ്കിട്ടു നാലാശ്രമത്തിൽ
ശ്ലാഘ്യത്വം പൂണ്ടു ധർമ്മം നടപടിവഴിയേ-
വർദ്ധമാക്കുന്ന പൂജ്യൻ.
ചൊൽക്കൊള്ളും ശേഷവേദ്യൻ, തിരുവടി തിരുവ-
ല്ലായിലാഗ്രാമദൈവം,
ദുഃഖം തീർക്കും മുകുന്ദൻ വഴിയിലുടനെയ-
ങ്ങെയ്ക്കു സംസേവ്യനത്രേ || ൭൰ ||

ശ്ലോ. ൭൰. തിരുവല്ലായെ വർണ്ണിക്കുന്നു. യോഗ്യർക്കായ്...... പങ്കിട്ടു യോഗ്യന്മാരായ ബ്രാഹ്മണർക്ക് തന്റെ ധനം വേണ്ടതുപോലെ ഭാഗിച്ചുകൊടുത്തു. യോഗ്യന്മാർ സദാചാരാനുഷ്ഠാനത്തിൽ ഭക്തിയും ശ്രദ്ധയും ഉള്ളവർ. മുതൽ നിവേദ്യത്തിനു കൊണ്ടുവന്നു വച്ചിരിക്കുന്ന സാധനം, നാലാശ്രമ...... ധർമ്മം ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന നാലാശ്രമങ്ങളിലേയും മേന്മയോടു കൂടിയ ധർമ്മങ്ങളെ, ലോകത്തെ ധരിക്കുന്നതു ധർമ്മം.

വിദ്വത്ഭിസ്സേവിതസ്സത്ഭിർന്നിത്യമദ്വേഷരാഗിഭിഃ
ഹൃദയേനാഭ്യനുജ്ഞാതോ യോ ധർമ്മസ്തം നിബോധത

എന്നു് (മനു) സ്മൃതി. നടപടി.....പൂജ്യൻ തന്റെ നടപടി കൊണ്ടു് ജനങ്ങൾക്കു് ഉപദേശിക്കുന്നവനും പൂജ്യനും ആയ ദേവൻ. ദേവന്റെ നടപടി കണ്ടാൽ, ബ്രഹ്മചര്യാദ്യാശ്രമങ്ങളിലെ ധർമ്മം ആരും ആദരിക്കേണ്ടതാണെന്നു് ജനങ്ങളോടു് ഉപദേശിക്കുകയാണോ എന്നു തോന്നും എന്നു് ഭാവം. ചൊല്ലാളങ്ങളും........വേദ്യൻ പ്രസിദ്ധങ്ങളായ ഋഗാദി വേദങ്ങൾക്കു് മാത്രം അറിയുവാൻ കഴിയുന്നവനും,

പുരാണവേദാന്വയവേദിതവ്യൻ
പുരാരിമുഖ്യാമരസേവിതവ്യൻ

എന്നു് രുക്മാംഗദചരിതം. (മ. കാ.) തിരുവടി.....ദൈവം പ്രഭുവും തിരുവല്ലാ ഗ്രാമത്തിലെ ദൈവവും. തിരുവടി തിരു, അടി, ആചാരവാക്കു്, പ്രഭു. ദുഃഖം തീർക്കും ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം എന്നു് മൂന്നുപ്രകാരം ദുഃഖത്തെയും ശമിപ്പിക്കുന്നവനും ആയ. മുകുന്ദൻ മഹാവിഷ്ണു. "മുകുന്ദോ മുരമർദ്ദനഃ" എന്നു് അമരം. വഴി സി.....നൽത്രേ അങ്ങേയ്ക്കു് ഉടനെ വഴിയിൽ കണ്ടു് തൊഴാം. തിരുവല്ലയിലെ ദേവനെ നീ വഴിക്കു് ദർശിക്കണം എന്നു് ഭാവം.

"അർഹതഃ പൂജനീയസ്യ ജനേഭ്യഃ നരാണാം മദ്ധ്യേ സ്വധനം വിഭജൻ വിഭജ്യ പ്രയച്ഛൻ യഃ കേശിധ്വംസീ ഇഹ കേരളേഷു ചതുർണ്ണാം ബ്രഹ്മചാരിപ്രമുഖാനാമാശ്രമാണാം അഗ്ര്യം പ്രധാനം ധർമ്മം കഥയതി നിസ്സന്ദിഗ്ദ്ധമുപദിശതി" എന്നും, (ക്ലേശഹന്താ എന്ന മൂലപദത്തിന്റെ വ്യാഖ്യാനം) "യേ ക്ലേശാഃ അവിദ്യാസ്മിതാ രാഗദ്വേഷാഖ്യാഃ ക്ലേശാഃ തേഷാം ഹന്താ സംഹാരകഃ ക്ലേശശബ്ദേന ദുഃഖത്രയം വാഭിധീയതേ" എന്നും, "ഇഹ ഖലു ഭഗവാൻ ഭാർഗ്ഗവീകാമുകോ മദ്ധ്യാഹ്നേ ഗാർഹസ്ഥ്യമവലംബതേ. നിശാദ്യകാലേ അർത്ഥം ബ്രാഹ്മണേഭ്യോ വിഭജതേ ച. തളികയാ ശൂലാദയോ രോഗാശ്ശാമ്യന്തി ച. ബ്രഹ്മചര്യാദ്യാശ്രമചതുഷ്ടയം ച പ്രതിദിനമാശ്രയതേ. പ്രാതർബ്രഹ്മചാരീ വക്ഷധരഃ മദ്ധ്യാഹ്നേ ഗൃഹസ്ഥഃ......" എന്നും, വ്യാകൃതിവ്യാ

ഖ്യാനത്തിൽ പറയുന്ന ഭാഗം പ്രകൃതത്തിൽ വിശേഷേണ സ്മർത്തവ്യമാകുന്നു. തിരുവല്ലാക്ഷേത്രത്തിലെ പ്രത്യേക ഏർപ്പാടുകളെ ഇവിടെ പ്രതിപാദിച്ചിരിക്കുന്നു. അവിടെ ദേവനുള്ള നിവേദ്യം രണ്ടായി പകുത്തു് ഒരു ഭാഗം ബ്രാഹ്മണർക്കു് കൊടുക്കുന്നു. അതു് ഭക്ഷിക്കുന്നവരുടെ ശൂലാദിമഹാരോഗങ്ങൾക്കു് ശമനം വരുന്നു. ദേവൻ പ്രതിദിനം പ്രാതഃകാലംമുതൽ ഓരോ സമയത്തു് ഓരോ ആശ്രമത്തിൽ സ്ഥിതിചെയ്യുന്നതായിട്ടു സങ്കല്പിക്കപ്പെടുന്നു. വ്യാകൃതിയിൽ വിവരിക്കുന്ന ഈ സംഗതികൾ കൂടി ഗ്രഹിച്ചുവെങ്കിൽ മാത്രമേ, ശ്ലോകത്തിന്റെ ഭാവസാരസ്യം പൂർണ്ണമായി അനുഭവിക്കുവാൻ സാധിക്കുകയുള്ളൂ.

തിരുവല്ല മദ്ധ്യതിരുവിതാംകൂറിൽ ചെങ്ങനാശ്ശേരിക്കു തെക്കും ചെങ്ങന്നൂരിനു വടക്കും ആയി സ്ഥിതിചെയ്യുന്ന ഒരു ഗ്രാമം. 'ശ്രീവല്ലഭ' എന്ന സംസ്കൃതപദത്തിന്റെ ഭാഷാരൂപം തിരുവല്ല. ൬൪ ഗ്രാമങ്ങളുടെ കൂട്ടത്തിൽ പ്രധാനമായ ഒന്നാണു് ഈ ഗ്രാമം. "പുരാരിത്തിരുവല്ലാവാസിനാം ഭൂസുരേന്ദ്രാഃ" (ച. ഉ.) എന്നു് ഈ ഗ്രാമത്തെ ചന്ദ്രോത്സവകാരൻ സ്മരിക്കുന്നുണ്ടു്.

തിരുവല്ലയ്ക്കു് മുൻകാലത്തു് വല്ലികാവനം എന്നായിരുന്നു പേരു്. അവിടെ ഋഷിമാർ തപസ്സുചെയ്തു പാർത്തിരുന്നു. ഗ്രാമത്തിന്റെ സങ്കേതത്തിനു സാമാന്യത്തിലധികം വലിപ്പമുണ്ടായിരുന്നു. തൃക്കൊടിത്താനം, തൃച്ചിറ്റാറ്റു്, തിരുവാറന്മുള, തിരുവന്വണ്ടൂർ, തൃപ്പുലിയൂർ എന്നീ വിഷ്ണുക്ഷേത്രങ്ങൾ തിരുവല്ലാ സങ്കേതത്തിൽ സ്ഥിതിചെയ്തിരുന്നു. ഗ്രാമത്തിലെ പ്രധാന ക്ഷേത്രം തിരുവല്ലയും ദേവൻ വിഷ്ണുവുമാകുന്നു. ഗ്രാമദൈവതമായ ശ്രീവല്ലഭനെ പ്രതിഷ്ഠിച്ചതിനുശേഷം, ഗ്രാമത്തിനു് ഇന്നത്തെ നാമം സിദ്ധിച്ചു. തിരുവല്ലായിലെ പ്രതിഷ്ഠ ക്രി. മു. ൫൯–ൽ ആണു്. അന്നത്തെ കലിയാണു 'ചേരമാൻ പടകടന്നു' എന്ന വാക്യം. ദ്വാരകയിൽ കൃഷ്ണൻ പ്രതിഷ്ഠിച്ചതും, സാത്യകി പൂജിച്ചുവന്നതും ആയ ബിംബമാണു് തിരുവല്ലയിൽ പ്രതിഷ്ഠിച്ചിരിക്കുന്ന വിഗ്രഹം എന്നും മറ്റും സ്ഥലമാഹാത്മ്യത്തിൽ പറയുന്നു.

ശങ്കരമംഗലത്തു് എന്ന പേരായ ബ്രാഹ്മണഗൃഹത്തിൽ വിധവയും ഭക്തയുമായ ഒരു സ്ത്രീ ഒടുവിൽ ശേഷിച്ചു. അവരുടെ ഭക്തി കണ്ടു സന്തോഷിച്ചു് ഭഗവാൻ ഒരിക്കൽ അവരുടെ ആതിത്ഥ്യം സ്വീകരിച്ചു. അക്കാലത്തു് ആ ദേശത്തു ജനദ്രോഹംചെയ്തു തോലൻ എന്നു് പേരായ ഒരു അസുരൻ പാർത്തിരുന്നു. ഭഗവാൻ, [illegible]

ഥിയായി ചെന്ന ദിവസം, അവനെ നിഗ്രഹിച്ചു. തോലൻ പാർത്തിരുന്ന സ്ഥലത്തിന് തോലശ്ശേരിയെന്നും, ഭഗവാൻ അവനെ വധിച്ച് ആയുധത്തിലെ രക്തം കഴുകി സ്നാനംചെയ്ത നദിയിലെ സ്ഥാനത്തിനു ചക്രശാലക്കടവ് എന്നും പേർ പറഞ്ഞുവരുന്നു. ലോകകണ്ടകനായ അസുരനെ വധിച്ചുവന്ന ഭഗവാനെ ശങ്കരമംഗലത്തമ്മ ഭക്തിപൂർവ്വം പൂജിച്ചു. അന്നു പാളയിലാണ് ഭഗവാനു ഭോജനവിഭവങ്ങൾ വിളമ്പിക്കൊടുത്തത്. ഭക്ഷണാനന്തരം ഭഗവാൻ ആ ഗൃഹത്തിൽ സുദർശനത്തെ പ്രതിഷ്ഠിച്ചു. ആ സ്ഥലത്തു പിന്നീടു ശ്രീകോവിൽ പണിതിരിക്കുന്നു. ഭഗവാനാണ് തന്റെ അതിഥിയായി വന്നതെന്ന് മനസ്സിലായപ്പോൾ, ശങ്കരമംഗലത്തമ്മ, അവിടെ സ്ഥാപിച്ച സുദർശനത്തിനു തന്റെ നിസ്സീമമായ സമ്പത്ത് സമർപ്പിച്ചു. പടിഞ്ഞാറെ നടയിലെ പൂജയ്ക്ക്, ശങ്കരമംഗലത്തുപൂജയെന്നു പറഞ്ഞുവരുന്നു. ഭക്തയായ ശങ്കരമംഗലത്തമ്മ ഭഗവൽപ്രസാദംനിമിത്തം ഒടുവിൽ മുക്തയായി.

ഉച്ചപ്പൂജയ്ക്കു നിവേദ്യത്തിനു മുമ്പ് ഒരു ബ്രഹ്മചാരിക്ക് ചതുർവ്വിധ വിഭവങ്ങളോടുകൂടി ഭക്ഷണം കൊടുക്കണമെന്നൊരു നിയമം അവിടെയുണ്ട്. അങ്ങനെ ചെയ്തിട്ടേ നിവേദ്യം പാടുള്ളു. "സാദമാകും മുതൽ നല്ലൊരു പങ്കിട്ട്" എന്ന് ശുകസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതും, മുമ്പ് ഉദ്ധരിച്ചിട്ടുള്ള വ്യാഖ്യാതാക്കൾ വിവരിച്ചിരിക്കുന്നതും ഈ പതിവിനെയാകുന്നു. ഇപ്രകാരം ഭക്ഷണം കൊടുക്കുമ്പോൾ, വിളമ്പുന്നതും, കൈ കഴുകുവാൻ വെള്ളം കൊടുക്കുന്നതും മറ്റും പാളയിലാകുന്നു. അതുകൊണ്ട് ഈ നമസ്കാരത്തിനു പാള നമസ്കാരം എന്നു പേർ പറയുന്നു. ശങ്കരമംഗലത്തമ്മ അതിഥിയായ ഭഗവാന് ആദ്യം പാളയിൽ ഭക്ഷണം വിളമ്പിക്കൊടുത്തതത്രേ ഈ നടപ്പിനു അടിസ്ഥാനം.

തിരുവല്ലാക്ഷേത്രം പൂർവ്വകാലത്തു തെക്കുംകൂർ രാജാക്കന്മാരുടെ മേൽക്കോയ്മയിൽ സ്ഥിതിചെയ്തിരുന്നു. അന്ന് പത്തില്ലത്തിൽ പോറ്റിമാർ എന്നു പ്രസിദ്ധന്മാരായ ബ്രാഹ്മണഗൃഹക്കാർ ക്ഷേത്രത്തിൽ ഭരണകാര്യങ്ങൾ നിർവ്വഹിച്ചുവന്നു. ശ്രീ വീരമാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്ത് തെക്കുംകൂർരാജ്യം തിരുവിതാംകൂറിനോടു ചേർക്കപ്പെട്ടപ്പോൾ, ക്ഷേത്രത്തിലെ ഭരണാധികാരം തിരുവിതാംകൂർ മഹാരാജാക്കന്മാർക്കു കിട്ടി.

ശില്പവൈഭവം, ധനപുഷ്ടി, വിശേഷനടപടികൾ മുതലായവ കൊണ്ടു് കേരളത്തിൽ പ്രാധാന്യം ഏറിയ ഒന്നാണു് തിരുവല്ലായിലെ ക്ഷേത്രം. ഇവിടെ പ്രധാനദേവനായ വിഷ്ണുവിനെ ഗർഭഗൃഹത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. സുദർശനവും ഒരു പ്രധാന പ്രതിഷ്ഠയാകുന്നു. ദേവി ലക്ഷ്മി, വരാഹമൂർത്തി, ദക്ഷിണാമൂർത്തി മുതലായി വേറെയും പല ദേവന്മാരുടെ പ്രതിഷ്ഠ ഇവിടെ ഉണ്ടു്.

തിരുവല്ലയിൽ നാലമ്പലത്തിനകത്തു് സ്ത്രീകൾക്കു് പ്രവേശനം നിഷേധിക്കപ്പെട്ടിരിക്കുന്നു. തിരുവാതിര, വിഷു എന്നീ ദിവസങ്ങളിൽ ചില പ്രത്യേക സമയങ്ങളിൽ അവർക്കു് അകത്തു കടന്നു ദർശനം ചെയ്യാവുന്നതാണു്.

തിരുവല്ലക്ഷേത്രത്തിൽ കഥകളിക്കു് പ്രാധാന്യമുണ്ടു്. ഈ കളി അവിടെ ഒരു വഴിപാടായി നടന്നുവരുന്നു. മിക്ക ദിവസങ്ങളിലും അവിടെ കളി ഉണ്ടായിരിക്കും. കളിയിൽ പ്രശസ്തന്മാരായ അനേകം നടന്മാരും ഗായകന്മാരും തിരുവല്ലായിൽ ഉണ്ടായിട്ടുണ്ടു്. അതിനു ക്ഷേത്രവും കളിയും തമ്മിൽ സംഭവിച്ച ബന്ധമാകുന്നു കാരണം. കേരളത്തിൽ കഥകളിക്കു് ഇപ്രകാരം ഒരു പ്രാധാന്യം മറ്റൊരു സ്ഥലത്തും ഉണ്ടെന്നു തോന്നുന്നില്ല. മഹാകവികളായ കണ്ണശ്ശപ്പണിക്കന്മാർ "വാനവർക്കിനു സമമാകിയ നിരണമഹാദേശേ" "വരതല്ലാമായവ"രാണെന്നുള്ള വസ്തുതയും തിരുവല്ലയുടെ മാഹാത്മ്യത്തിനു് ഒരു കാരണമായി നില്ക്കുന്നു.

ലിപ്താസ്വാദ്രാവലിഷു ഗരുതോർലീലയോദ്ധൂതയോസ്ത്വ
മാർഗ്ഗേ തസ്മിൻ മരതകമണിശ്യാമളൈരംശുജാലൈഃ ||
പ്രാവൃഡ്പ്രത്യാഗതമിതി പുനസ്തത്ര ഹർഷപ്രകർഷാ
ന്നർത്തിഷ്യന്തി സ്ഫുരിതവിസരൽബർഹഭാരാ മയൂരാഃ || ൭൯ ||

മാനത്തായ് നീ പറക്കുമ്പൊഴുതു ചിറകുകൾ—
ക്കുള്ള വർണ്ണപ്രകാശം
സ്ഥാനത്തായ് കാറുതോറും മരതകനിറമാ—
ർന്നു പാറിക്കുറക്കെ

താനെത്തീ വർഷകാലം പുനരിതി കരുതി-
ക്കൊണ്ടു സന്തോഷമാണ്ടി-
ട്ടുദ്യാനത്തിൽപ്പീലിനീർത്തും മയിലുകൾ വഴിയിൽ-
ക്കൂടിയാട്ടം തുടങ്ങും. ||൫൮||

ശ്ലോ. ൫൮. ദൂതന്റെ യാത്രയെ വർണ്ണിക്കുന്നു. മാനാ ......മ്പൊഴുത് ആകാശത്തിൽക്കൂടി നീ പറക്കുന്ന സമയത്ത്. ചിറകുകൾ...... ക്കുമ്പോൾ നിന്റെ ചിറകുകളുടെ നിറത്തിന്റെ ശോഭ ആകാശത്ത് മേഘങ്ങളിൽ ബാധിച്ചു മരതകനിറം പടർന്നുപിടിച്ചതുപോലെയാകുമ്പോൾ. നിന്റെ ചിറകുകളുടെ കാന്തി തട്ടി ആകാശം മരതകനിറംപോലെ ശോഭിക്കുമ്പോൾ എന്നു ഭാവം. താനെത്തീ......മാണ്ട് പുനഃ വർഷകാലം താൻ എത്തീ ഇതി കരുതിക്കൊണ്ട് സന്തോഷമാണ്ട്, പോയ മഴക്കാലം വീണ്ടും തിരിയെ വന്നു എന്ന് വിചാരിച്ചു സന്തോഷിച്ചുകൊണ്ട് ഉദ്യാ......തുടങ്ങും യത്നിച്ചു പീലികൾ വിടുർത്തിക്കൊണ്ടു മയിലുകൾ കൂട്ടംകൂടി ആട്ടം തുടങ്ങും. നീ ചിറകുകൾ ഇളക്കിപ്പറക്കുമ്പോൾ, അവയുടെ ശ്യാമമായ നിറം മേഘങ്ങളിൽ വ്യാപിക്കുന്നതു കണ്ട് വർഷകാലം തിരിയെ വന്നു എന്ന് ഭ്രമിച്ചുകൊണ്ട്, മയിലുകൾ ആട്ടം തുടങ്ങും എന്നു ഭാവം. അലങ്കാരം ഭ്രാന്തിമാൻ. "സാദൃശ്യാദവസ്ത്വന്തരപ്രതീതിർഭ്രാന്തിമാൻ" എന്ന് (അലങ്കാരസൂത്രം) ലക്ഷണം.

കാന്താരാദ്ധ്വപ്രതീക്ഷ്യമതിക്രമ്യ കാഞ്ചിം പ്രദേശം
ചിഹ്നാമങ്കേശ്രീമതിമഹിളാം ബിംബിലീമേത്യ ഭൂയഃ ||
ആവിശ്യാന്തർന്നഗരമതിചിത്രമൂഢാമനേസ്സുപ്രാഃ
കല്പ്യസ്തോമഃ ഖലു ഫലവതീമുഖ്യമദ്യാഗതേഷു. || ൫൯ ||

വൻകാടായ് പേടിയാകും വെറുതിടയുടനേ
താങ്കൾ പാടിക്കടന്നാ-
പ്പൂൺകാന്തശ്രീവിലാസം വിതറി വിലസിടും-
വെമ്പനാട്ടെത്തി വീണ്ടും

മുതലായ സ്ഥലങ്ങൾ ഉൾപ്പെട്ട രാജ്യമാണ് തെക്കുങ്കൂർ. അതിന്റെ വടക്കുഭാഗത്തായി കിടക്കുന്നതുകൊണ്ട് വടക്കുങ്കൂർരാജ്യത്തിന് പ്രസ്തുതനാമം സിദ്ധിച്ചു. വൈക്കം, ഏറ്റുമാനൂർ, മീനച്ചിൽ, തൊടുപുഴ, മൂവാറ്റുപുഴ എന്നീ ദേശങ്ങൾ വടക്കുങ്കൂർരാജ്യത്ത് ഉൾപ്പെട്ടവയായിരുന്നു. തെക്കുങ്കൂറിനും വടക്കുങ്കൂറിനും പൊതുവെ ബിംബിലി തെൺമലനാട് എന്നീ പേരുകൾ വ്യവഹരിച്ചുവന്നിരുന്നു. തെക്ക വടക്ക് എന്നീ ദേശങ്ങളെ സൂചിപ്പിക്കുന്നതിന ദക്ഷിണോത്തരപദങ്ങൾകൂടി ചേർക്കുന്നു.

ചേരമാൻപെരുമാൾ ഒരു വാളും വിസ്താരവും കൊടുത്തു് വടക്കുങ്കൂർരാജാക്കന്മാരെ, രാജാക്കന്മാരായി വാഴിച്ചു എന്നു് ഐതിഹ്യം ഉണ്ടു്. ഇവർക്ക് മഹാപ്രഭു എന്നൊരു സ്ഥാനപ്പേർ ഉണ്ടായിരുന്നതായി ചില പഴയ രേഖകളിൽ കാണുന്നു.

കടുത്തുരുത്തി, മാന്നാത്തു്, വെള്ളിലാപ്പള്ളി, തൊടുപുഴ, കമ്പിഴ, ഇടവെട്ടി, പുളിങ്കുന്നു് എന്നീ സ്ഥലങ്ങളിൽ മുൻകാലത്തു് വടക്കുങ്കൂർ രാജകുടുംബത്തിലെ ശാഖകൾ താമസിച്ചിരുന്നു. അവയിൽ കടുത്തുരുത്തിയും മാന്നാത്തും കമ്പിഴയും പ്രധാനശാഖകളായിരുന്നു. ഇന്നും പ്രസ്തുതസ്ഥലങ്ങളിൽ പൂർവ്വകാലത്തു രാജധാനികൾ നിന്നിരുന്നതിന്റെ പല ലക്ഷ്യങ്ങളും ഉണ്ടു്.

കടുത്തുരുത്തിയിൽ രാജകുടുംബത്തിന്റെ ഒരു പ്രധാനശാഖ താമസിച്ചിരുന്നു. രാജ്യത്തിന്റെ തലസ്ഥാനം കടുത്തുരുത്തിയായിരുന്നു. ശുകസന്ദേശത്തിലേയും ഉണ്ണുനീലിസന്ദേശത്തിലേയും വർണ്ണനങ്ങളിൽ നിന്നു് ഈ വസ്തുത വെളിപ്പെടും. കടുത്തുരുത്തിയിലെ പല സ്ഥലങ്ങളേയും ഉണ്ണുനീലിസന്ദേശത്തിൽ വർണ്ണിക്കുന്നുണ്ടു്. ആ സ്ഥലങ്ങൾ അവിടെ ഇന്നും ആ പേരിൽതന്നെ അറിയപ്പെടുന്നു. കടുത്തുരുത്തിയുടെ അർത്ഥാനുഗതമായ സംസ്കൃതരൂപമത്രേ സിന്ധുദ്വീപം; അതായതു് കടൽത്തുരുത്തു്.

കൊ. വ. ൯൨൬-ൽ വടക്കുങ്കൂർരാജ്യം മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലത്തു് തിരുവിതാംകൂറിനോടു ചേർക്കപ്പെട്ടു. അതിനുശേഷം, ൯൪൦-വരെ രാജകുടുംബത്തിലെ അംഗങ്ങൾ കോഴിക്കോട്ടു പോയി സാമൂതിരിയുടെ രക്ഷയിൽ പാർത്തു. പിന്നീടു കാർത്തികതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു് അവരെ വരുത്തി കൊട്ടത്തു് കല്ലടയെന്ന സ്ഥലത്തു് താമസിപ്പിച്ചു് സകല ചെലവുകളും ചെയ്തു സംരക്ഷിച്ചുപോന്നു. ൯൯൦-ാമാണ്ടോടുകൂടി അന്നത്തെ മഹാരാജാവു

കീൎത്തിസ്തൂയാൽ പ്രദേശാദപഹരതി ച നിതരാം
സൎവ്വതഃ പാണ്ഡിമാനം.

എന്നിവ അവയിൽ ഉൾപ്പെട്ട ചില പദ്യങ്ങളാകുന്നു, ബിംബിലീശപ്രശംസാത്മകങ്ങളായ ഭാഷാപദ്യങ്ങളും പലതും കാണുന്നുണ്ട്.

സ്കന്ധാവാരം പരമപി തതോ ബിംബിലീപാലകാനാം
സിന്ധുദ്വീപം വ്രജ പരിതിരൈരാവൃതം സിന്ധുരേന്ദ്രൈഃ ||
സാന്ധ്യലക്ഷ്മീം ദ്രുതമപഹസിതജ്യോത്സ്നയാ യത്ര യശഃ ചൽ
ബോധ്യൗകാഭൈരധരമണിഭിഃ ശോഭതേ ബധ്നന്തി നാൎയ്യഃ || ൩൫ ||

കൊമ്പന്മാർ കാർകണക്കെ കനമൊടുമിടതി-
ങ്ങുന്ന കായൽത്തുറത്താം
വൻപന്മാർ വെമ്പനാട്ടുള്ളവരുടെ പടവീ-
ടിങ്കലും ചെന്നുകൊള്ളു;
അന്തിയിൽ സന്ധ്യാപ്രകാശം തരുണികളുവിടെ-
പ്പുഞ്ചിരിപ്പൂനിലാവാൽ
വൻപികൾ ഗോപുരത്തിന്നെതിർമൊഴിയുടെ വിധം
കാട്ടിയൊപ്പിച്ചിടുന്നു. || ൩൬ ||

ശ്ലോ. ൩൫. കടുത്തുരുത്തിയെ വൎണ്ണിക്കുന്നു. കൊമ്പന്മാർ.... തിങ്ങുന്ന വലിയ ആനകളും മേഘംപോലെ കറുത്തു സ്ഥൂലതയോടു കൂടി നിറഞ്ഞു നില്ക്കുന്നതായ. കായൽത്തുറത്താം......വീടികളും കടുത്തുരുത്തിയെന്നു പേരോടുകൂടിയതും, വീരന്മാരായ വടക്കുംകൂർ രാജാക്കന്മാരുടെ സൈന്യങ്ങളെ സ്ഥാപിച്ചിരിക്കുന്നതുമായ സ്ഥലങ്ങളും. കായൽത്തുരുത്തു സിന്ധുദ്വീപിന്റെ അനുപദതൎജ്ജമ, സിന്ധു കടൽ ദ്വീപു തുരുത്ത്, സിന്ധുദ്വീപു കടൽത്തുരുത്ത്. അതു കടുത്തുരുത്തിയായി. കായൽത്തുരുത്ത് എന്ന ഭാഷ അത്ര പന്തിയായില്ല. കോട്ടയത്തുനിന്നു ൧൨ നാഴിക വടക്കു, മുൻപു സ്മരിച്ച മാന്നാറ്റിൽനിന്നു മൂന്നു നാലു നാഴിക തെക്ക് ആകുന്നു കടുത്തുരുത്തി. ചെന്നുകൊള്ളു

ചെല്ലണം. കടുത്തിരുത്തിയിലും നീ ചെല്ലണം. അൻപിൽ..... ഇവിടെ അവിടെ തരുണികൾ അൻപിൽ സന്ധ്യാപ്രകാശം; അവിടെ സുന്ദരികളായ സ്ത്രീകൾ ഭംഗിയായി സന്ധ്യാകാലത്തെ ശോഭയെ. പുഞ്ചിരി.....കാട്ടി പുഞ്ചിരിയാകുന്ന നിലാവും, ചെമ്പരത്തിപോലെ ചുവന്ന അധരശോഭയും കാണിച്ച്, "സ്തബകിതബന്ധൂകബന്ധുര്യമാനാകാനന്ദസന്ധ്യം" എന്ന് ഹർഷചരിതം ദ്രഷ്ടവ്യം. ഉച്ചിച്ചിന്നു ഇണക്കുന്നു. നിലാവും ചുവന്ന ശോഭയും സന്ധ്യയുടെ ലക്ഷണങ്ങളാകുന്നവല്ലോ. ഇവ അവിടെ സ്ത്രീകൾക്കുമുണ്ട്. നിലാവു മന്ദഹാസം; ചുവപ്പ് അധരകാന്തി. ഇങ്ങനെ അവിടം സന്ധ്യപോലെ ശോഭിക്കുന്നു എന്ന് ഭാവം. സ്ത്രീകൾ സൌന്ദര്യസമ്പന്നകളെന്ന് വ്യംഗ്യം. സന്ധ്യാപ്രകാശം സന്ധ്യയുടെ പ്രകാശത്തിനു തുല്യമായ ശോഭ. സന്ധ്യ. വെളുപ്പാൻകാലത്തും വൈകുന്നേരവും ആദിത്യന്റെ ഉദയത്തിനും അസ്തമനത്തിനും മുമ്പും പിമ്പും ഉള്ള സമയം.

സായമസ്തമയാൽ പശ്ചാൽ സന്ധ്യാ നാഡിദ്വയോന്മിതാ
നാഡീചതുഷ്കം തഥാ പ്രാതസ്സന്ധ്യോദയാൽ പര

എന്ന പദ്യം സ്മർത്തവ്യം. വൈകുന്നേരത്തെ സന്ധ്യ ഇവിടെ പ്രതിപാദ്യം. തിരുവല്ലയിൽനിന്നു പുറപ്പെടുന്ന ദൂതൻ കടുത്തിരുത്തിയിൽ ചെന്നുചേരുമ്പോൾ നേരം സന്ധ്യയാകുമെന്നുകൂടി സൂചിപ്പിച്ചിരിക്കുന്നു.

തീരഗ്രാവസ്ഖലിതസലിലാം സിന്ധുമുല്ലംഘ്യ ഫുല്ലാം
ഗ്രാമാൽ ഗന്താസ്യനുപമഗുണഗ്രാമഭാജാം ദ്വിജാനാം ‖
മുക്താഹാരേ ഹരിമണിരിവ ഭ്രാജതേ പന്നഗാനാം
മുഖ്യേ യത്ര ത്രിഭുവനലതാമൂലകന്ദോ മുകുന്ദഃ ‖ ൩൨ ‖

തീരത്തിൽ പാറതട്ടിജ്ജലമുടനെയുട-
ഞ്ഞുള്ളൊരാപ്ഫുല്ലയാറ-
ങ്ങേറി ത്തിങ്ങും ഗുണംകൂടിടുമവനിസുര-
ഗ്രാമഭാഗത്തിലെത്തു;

ഹാരത്തിൻമദ്ധ്യഭാഗേ മരതകമണിപോ-
ലുന്നതിൽ ശ്ലേഷതല്പം
കേറി ത്രൈലോക്യവല്ലിക്കുടയ നെടുകിഴ-
ങ്ങായ് വിളങ്ങും മുകുന്ദൻ. ||൱൨||

ശ്ലോ. ൱൨. വേന്നനാട്ടുഗ്രാമത്തെ വർണ്ണിക്കുന്നു. തീരത്തിൽ കരയിൽ പാറതട്ടി......യുടഞ്ഞുള്ള പാറകളിൽ ചെന്നു് അടിച്ചു വെള്ളം ചിന്നിച്ചിതറുന്ന, വെള്ളം പാറയിലടിച്ചു ചിന്നുന്നതുകൊണ്ടു ഖേദവും പ്രണയമാധുര്യവും എന്നു് ധ്വനി.

ഉപലാസ്ഫാലനാക്ഷേപവിച്ഛിന്നൈഃ ശീകരോദകൈഃ
ഹിമവന്മലയാൽഭൂതാഃ പത്ഥ്യാസ്താ ഏവ ച സ്ഥിരാഃ

എന്നു് അഷ്ടാംഗഹൃദയം.

"സ്ഖലിതശബ്ദേന ഗമനവിഹതിപ്രകാശനം ചോച്യതേ,
തച്ചപ്രണയപ്രസരസൂചകം യഥാശാകുന്തളേ,
ദർഭാങ്കുരേണ ചരണഃ ക്ഷത ഇത്യകാണ്ഡേ
തന്വീ സ്ഥിതാ കതിചിദേവ പദാനി ഗത്വാ ഇതി".

എന്നു് ചിന്താതിലകം. പാറതട്ടി എന്ന പദം ഗമനവിഹതിയെ പ്രകാശിപ്പിക്കുന്നു എന്നും അതു പ്രണയസൂചകം എന്നും ചിന്താതിലകത്തിന്റെ അഭിപ്രായം. ഒരാപ്പുഴയാറങ്ങേറി ഒരു പുല്ലാനദി ഒഴുകി. പുല്ല മൂഴിക്കുളം, പാഴൂരു്, തൃപ്പൂണിത്തുറ മുതലായ സ്ഥലങ്ങളിൽകൂടി ഒഴുകുന്ന പുഴ. മൂഴിക്കുളംപുഴയാറെന്നു് ഈ നദിക്കു പേർ. തിങ്ങും......ഭാഗത്തിൽ നിബിഡമായിരിക്കുന്ന ഗുണത്തോടു കൂടിയ ബ്രാഹ്മണരുടെ ഗ്രാമത്തിൽ—വേന്നനാട്ടുഗ്രാമത്തിൽ എത്തു ചെന്നുചേരു. നിർമ്മലജലത്തോടു കൂടിയ മൂഴിക്കുളംപുഴയാറു് ഒഴുകുന്നതുകൊണ്ടു് സർവ്വസസ്യശ്രീയിഷ്ടമായി ശോഭിക്കുന്ന സ്ഥലം വേന്നനാട്ടുഗ്രാമം എന്നു് ഭാവം. ഹാരത്തിന്മ......മുകുന്ദൻ അന്വയത്തിൽ അതിൽ എന്ന പദം ആദ്യം. മററു പദങ്ങൾ ശ്ലോകത്തിലെ ക്രമംപോലെതന്നെ. അവിടെ മുത്തുമാലയുടെ നടുവിൽ നീലനിറമായ മരതകക്കല്ലു [illegible] അതിന്മേൽ കയറി മൂന്നു ലോകങ്ങളും

ക്കും മൂലകാരണമായി ശോഭിക്കുന്ന മഹാവിഷ്ണു സന്നിധാനം ചെയ്യുന്നുണ്ട്. ശേഷനു മുത്തുമാലയുടേയും നീലനിറത്തോടു കൂടിയ ഭഗവാന് മരതകരത്നത്തിന്റേയും സാമ്യം കല്പിച്ചിരിക്കുന്നു. മുകുന്ദൻ തൃപ്പൂണിത്തുറക്ഷേത്രത്തിലെ ദേവൻ.

അവനിസുരഗ്രാമം എന്നു് ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതു വേന്നനാട്ടുഗ്രാമത്തെ ഉദ്ദേശിച്ചാകുന്നു. തൃപ്പൂണിത്തുറ, വയ്ക്കം, പാഴൂരു് മുതലായവ ഈ ഗ്രാമസങ്കേതത്തിൽ ഉൾപ്പെട്ട സ്ഥലങ്ങളാണു്. നൂറു ഗ്രാമങ്ങളുടെ കൂട്ടത്തിൽ വേന്നനാട്ടുഗ്രാമം ഉൾപ്പെടുന്നില്ല. വരാഹമൂർത്തിയെ ചുട്ടുപൊട്ടിച്ചതിനുശേഷം, ചില സംഗതികൾകൊണ്ടു്, പന്നിയൂർ ഗ്രാമക്കാരായ നമ്പൂതിരിമാരോടു സാമൂതിരിക്കു വൈരം ഉണ്ടായി. അവർക്കു സാമൂതിരിയുടെ ഉപദ്രവംകൊണ്ടു് അവിടെ താമസിക്കുവാൻ നിവൃത്തിയില്ലെന്നു വന്നു. അപ്പോൾ അവരിൽ ഒരു സംഘക്കാർ തെക്കോട്ടു പോന്നു് തൃപ്പൂണിത്തുറയും സമീപസ്ഥലത്തും ആയി താമസിച്ചു. അന്നു് അവർ പുതിയതായി ഉണ്ടാക്കിയതാണു് വേന്നനാട്ടുഗ്രാമം. ചോററാനിക്കരയാകുന്നു ഗ്രാമത്തിലെ പ്രധാനക്ഷേത്രം.

മുൻകാലത്തു് വേന്നനാട്ടുഗ്രാമത്തിൽ അപ്രതിമന്മാരായ അനേകം തപസ്വികൾ ഉണ്ടായിട്ടുണ്ടു്. സംസ്കൃതത്തിൽ ഈ ഗ്രാമത്തെ വേദനാടെന്നു പറയുന്നു.

വേദോ നാമ മഹൽപദം ജനപദം യത്ര ദ്വിജാനാം തതി-
സ്സാംഗം വേദമധീത്യ വാച്യമഖിലം മീമാംസതേ സുസ്ഫുടം.

എന്നു് 'ദീപപ്രഭാ'കാരനായ നാരായണപണ്ഡിതൻ പറഞ്ഞിരിക്കുന്നു. "തൃപ്പൂണിത്തുറ ഗംഗാതടത്തിൽ നിന്നും ൫൨൫ നാഴിക ദൂരെയാണെന്നും അവിടത്തെ രാജാവിന്റെ കോട്ടയ്ക്കു ചുററും ചളിപ്രദേശങ്ങളാണെന്നും ശത്രുക്കൾ അതിനെ ആക്രമിക്കാതിരിപ്പാൻ ആ പ്രദേശങ്ങളിൽ വളരെ മുതലകളെ വളർത്തുന്നുണ്ടെന്നും മററും ഒരു പണ്ഡിതൻ പറഞ്ഞിരിക്കുന്നു.'' "എന്നാൽ ഈ സന്ദേശകാലത്തു് അവിടെ രാജധാനിയും മററും ഉണ്ടായിരുന്നില്ല. ഈ ക്ഷേത്രം കേവലം ഒരു ഗ്രാമക്ഷേത്രം മാത്രമേ ആയിരുന്നുള്ളു.'' (ശ്രു. സ. ടി.)

പ്രേങ്ഖൽക്ഷൌമപ്രകടനകൃതേ പ്രാസ്ഥികേ പ്രാങ്ഗണേ ലോകേ
ഡോലാലോലൈർമ്മതിജലനിധേരുത്തരീയൈസ്സഹസ്രൈഃ !!

സ്പർദ്ധാബന്ധാദവഹിതധിയഃ ശ്ലേഷ്ടമത്രാർത്ഥരത്നം
ശ്രോഷ്യന്ത ലീനം സദസി രസസി ശ്രാവകാഃ ശ്രാവയേയുഃ || ൩൮ ||

വിദ്വാന്മാരൊത്തുകൂടി പ്രതിഭനില പരീ-
ക്ഷിക്കുവാൻ കേട്ടിരിക്കെ
വിദ്യാർത്ഥിക്കൂട്ടർ ബുദ്ധിക്കടലുടെ തിരപോ-
ലുള്ള വാദങ്ങളാലെ
സ്പർദ്ധാവേശാൽ മനംവെച്ചുപനിഷദുപഗ്ര-
ന്ഥാർത്ഥരത്നം സദസ്സിൽ
ബദ്ധാടോപം വിശേഷിച്ചിവിടെ വെളിവിളി-
ക്കിട്ടു കേൾപ്പിക്കുമല്ലോ ||൩൮||

ശ്ലോ. ൩൮. വിദ്യാർത്ഥികളുടെ ബുദ്ധിവൈഭവത്തെ വർണ്ണിക്കുന്നു. **വിദ്വാന്മാ......കേട്ടിരിക്കെ പ്രതിഭനില പരീക്ഷിക്കുവാൻ** വിദ്വാന്മാർ ഒത്തുകൂടി കേട്ടിരിക്കെ, ബുദ്ധിശക്തി പരീക്ഷിക്കുന്നതിനു പണ്ഡിതന്മാരായ അദ്ധ്യാപകന്മാർ യോഗം ചേർന്നു കേട്ടിരിക്കുന്ന സമയത്ത്. പണ്ഡിതന്മാരുടെ യോഗത്തിൽ വച്ച് എന്നു ഭാവം. **പ്രതിഭ** നവനവോന്മേഷശാലിനിയായ പ്രജ്ഞ.

സ്മൃതിർവ്യതീതവിഷയാ മതിരാഗാമിഗോചരാ
ബുദ്ധിസ്താൽകാലികീ ജ്ഞേയാ പ്രജ്ഞാ ത്രൈകാലികീ മതാ
പ്രജ്ഞാം നവനവോന്മേഷശാലിനീം പ്രതിഭാം വിദുഃ

എന്ന് ശംഭുരഹസ്യം. സ്മൃതി, മതി, ബുദ്ധി, പ്രജ്ഞ, പ്രതിഭ എന്നിവയുടെ വ്യത്യാസത്തെ ഇവിടെ കാണിച്ചിരിക്കുന്നു. എല്ലാറ്റേയുംകാൾ പ്രതിഭയ്ക്കു മേന്മ കൂടുന്നു. **വിദ്യാർത്ഥിക്കൂട്ടർ** വിദ്യാർത്ഥികൾ. **ബുദ്ധി......ങ്ങളാലെ** ബുദ്ധിയാകുന്ന കടലിൽ നിന്ന് ഉയർന്നുവരുന്ന തിരമാലകൾക്കു തുല്യമായ വാഗ്വാദങ്ങൾകൊണ്ട്. കടൽ ബുദ്ധിയുടെ നിസ്സീമതയും അഗാധതയും ധ്വനി. തിര വാക്കുകളുടെ ഉദ്ധതത്വവും നൈരന്തര്യവും ഉയർച്ചയും ധ്വനി. കടലുടെ 'ന' ലോപിച്ചിരിക്കുന്നു. കടലിനുടെ **സ്പർദ്ധാ......വച്ചു** അന്യോന്യം

അസൂയയോടെ, മററുള്ളവരുടെ ജയത്തിൽ ഈർഷ്യയോടുകൂടി. ഉപനിഷ ... സദസ്സിൽ ഉപനിഷത്തുകളിൽ ഒളിവായിക്കിടക്കുന്ന അർത്ഥങ്ങളാകുന്ന രത്നങ്ങളെ, ഉപനിഷത്തുകളുടെ സാരാർത്ഥത്തെ. സദസ്സിൽ വിദ്വാന്മാരുടെ യോഗത്തിൽ വെച്ചു്, ബോധാ...... കേൾപ്പിക്കുമല്ലോ ഇവിടെ വിശേഷിച്ചു് ബോധാടോപം വെളിവിലാക്കീട്ടു കേൾപ്പിക്കുമല്ലോ എന്നു് അന്വയം. ഈ സ്ഥലത്തു വിശേഷിച്ചു വൈഭവത്തോടുകൂടി സ്പഷ്ടമായി കേൾപ്പിക്കും നിശ്ചയം. വിദ്യാർത്ഥികൾ ഗഹനങ്ങളായ ഉപനിഷത്തുകളുടെ ഭാവങ്ങളെ വെളിവായി വിവരിച്ചു കേൾപ്പിക്കും. ഉപനിഷത്തു "സാമീപ്യവാചിനോ ഉപസർഗ്ഗേണ പ്രത്യഗാത്മനോ ബ്രഹ്മസാമീപ്യമുച്യതേ. സാമീപ്യം ചാത്രയോരഭേദരൂപം വിവക്ഷിതം, നിശബ്ദോ നിശ്ചയാർത്ഥകഃ. തഥാ ചോപസർഗ്ഗദ്വയേന പ്രത്യഗാത്മബ്രഹ്മണോരഭേദനിശ്ചയരൂപാ വിദ്യോക്താ; വിശരണാവസാദനഗതയോ ധാത്വർത്ഥാഃ, കിപ്രത്യയശ്ചാത്ര കർത്തരി വിവക്ഷിതഃ; തഥാ ച പ്രത്യഗാത്മബ്രഹ്മഗോചരാ വിദ്യാ വിദുഷാമനർത്ഥം ശാതയതി ശിഥിലീകരോതി അവസാദയതി നാശയതി വാ ബ്രഹ്മ ഗമയതി വേത്യുപനിഷച്ഛബ്ദവ്യുല്പത്ത്യാ സഫലാ ബ്രഹ്മവിദ്യോച്യതേ. യദ്വാ ഉപ സാമീപ്യേന വിഷയതയാ നി നിതരാം ബ്രഹ്മസ്വരൂപം പരമശ്രേയോ അസ്യാം വിദ്യായാം സ്ഥിതമിത്യുപനിഷൽ ബ്രഹ്മവിദ്യാ" എന്നു് അമരദാസൻ ഈശാവാസ്യോപനിഷത്തിന്റെ (മണിപ്രഭാ) വ്യാഖ്യാനത്തിൽ ഉപനിഷച്ഛബ്ദാർത്ഥം വിവരിച്ചിരിക്കുന്നു. പരമശ്രേയോനിദാനമായ ബ്രഹ്മസ്വരൂപം (ഉപ) സമീപത്തു (നി) ഏററവും സ്ഥിതി (സൽ) ചെയ്യുന്നതു് അതായതു് ഇതിൽ ബ്രഹ്മസ്വരൂപം വർത്തിക്കുന്നതു് എന്നു് ഉപനിഷച്ഛബ്ദത്തിന്നു് അർത്ഥം. വേദത്തിന്റെ ജ്ഞാനപ്രതിപാദകമായ ഭാഗം; ഈ പദ്യം ഗ്രാമത്തിലെ മുൻകാലത്തെ വൈദികവിദ്യാഭ്യാസാഭിവൃദ്ധിയെ ധ്വനിപ്പിക്കുന്നു.

ദത്തപ്രേമാ ശിഖിനി ദളയൻ ദാനവാൻ ബാണമുക്ത്യാ
സുബ്രഹ്മണ്യഃ പഥി സുമനസാം യൂഥനേതാ നിഷേവ്യഃ ||
അക്ഷോഭ്യത്വം ദധതി കൃതിനാമത്ഭുതാർത്ഥാന്യമീഷാം
സിദ്ധാന്താശ്ചിച്ഛിദുരതരസാ യസ്യ ശക്ത്യാ വിഭാന്തി || ൩൮ ||

സുബ്രഹ്മണ്യൻ, പ്രിയത്വം ശിഖിയിലുടയവൻ,
ദാനവാൻ, ബാണമുക്ത്യാ
ക്ഷിപ്രം വെൽവോൻ, വഴിക്കങ്ങയി തവ സുമനോ-
യൂഥപൻ സേവ്യനായി,
ഇപ്പോരങ്ങെല്ലാൻ പരന്മാർ പഴുതിലണകിലും
ഭോഗമാശ്ശക്തിയാലേ
നില്പോന്നത്രേ ബുധക്ഷേത്തവിഭവമഹാ-
ത്ഥങ്ങളൊക്കും പദങ്ങൾ ॥൩൪॥

ശ്ലോ. ൩൪. സുബ്രഹ്മണ്യനെ വൎണ്ണിക്കുന്നു. ഈ ശ്ലോകത്തിന്ന സ്കന്ദസ്വാമിയേയും സുബ്രഹ്മണ്യൻ എന്ന പേരോടു കൂടിയ ഒരു പണ്ഡിതനേയും സംബന്ധിക്കുന്നതായി രണ്ടു വിധം അൎത്ഥം ഉണ്ടു്. **സുബ്രഹ്മണ്യൻ......സേവ്യനായി** അയി ശിഖിയിൽ പ്രിയത്വം ഉടയവൻ ദാനവാൻ ബാണമുക്ത്യാ ക്ഷിപ്രം വെൽവോൻ സുമനോയൂഥപൻ സുബ്രഹ്മണ്യൻ തവ വഴിക്കു് സേവ്യനായി ഉണ്ടു് എന്നു് അന്വയം. അല്ലയോ ശുകമേ! മയിലിൽ ഇഷ്ടത്തോടു കൂടിയവൻ എന്നു് സ്കന്ദപക്ഷത്തിൽ അൎത്ഥം. അഗ്നിയിൽ പ്രിയത്തോടു കൂടിയവൻ എന്നു പണ്ഡിതപക്ഷത്തിൽ;

കുക്കുടേഗ്നൌ മയൂരാംഗേ
വൃക്ഷകേതുഗ്രഹേ ശിഖീ

എന്നു് വൈജയന്തി. സ്കന്ദന്റെ വാഹനം മയിലാകയാൽ സുബ്രഹ്മണ്യന്നു് അതിൽ പ്രീതി പ്രസിദ്ധം.

ധൌതാപാംഗം ഹരശശിരുചാ പാവകേസ്തം മയൂരം
പശ്ചാദദ്രിഗ്രഹണഗുരുഭിൎഗ്ഗൎജ്ജിതൈൎന്നൎത്തയേഥാഃ

എന്നു് മേഘം. 'ശിഖിനി ഭക്തപ്രേമാ' എന്ന മൂലത്തിന്

"വഹ്നേൎദ്ദ്വയോഃ ജ്വാലകീലാ-
വൎച്ചിൎഹേതിശ്ശിഖാ സ്ത്രിയാം

ഇത്യുക്തേ ശിഖാ വഹ്നിജ്വാലാ തദസ്യാസ്തീതി വഹ്നിഃ ശിഖീ തസ്മിൻ ഭക്തഃ പ്രേമാ യേന അഗ്നിശ്രയിപ്രണയീ അഗ്നിഹോത്രീത്യൎത്ഥഃ'' എന്നു്

ചിന്താതിലകം. ശിഖിപദത്തിനു ജ്വാലകളോടുകൂടി കത്തുന്ന അഗ്നിയെന്നു് അൎത്ഥം. എപ്പോഴും അഗ്നിയിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നവൻ, അഗ്നിഹോത്രി എന്നു ഭാവം. **ദാനവാൻ.....വെൽവോൻ** അസുരന്മാരെ അസ്ത്രപ്രയോഗംകൊണ്ടു വേഗത്തിൽ ജയിക്കുന്നവൻ എന്നു് സ്കന്ദപക്ഷത്തിലും, ദാനശീലനും ബാണനെ വാഗ്‌വിലാസംകൊണ്ടു തോല്പിക്കുന്നവനും എന്നു് പണ്ഡിതപക്ഷത്തിലും അൎത്ഥം. സ്കന്ദപക്ഷത്തിൽ ദാനവാൻ പുല്ലിംഗം, ദ്വിതീയ, ബഹുവചനം. പണ്ഡിതപക്ഷത്തിൽ പുല്ലിംഗം, പ്രഥമ ഏകവചനം. "ദനുജേന്ദ്രാരി ദാനവാഃ" എന്നു് അമരം. "തദസ്യാസ്ത്യസ്മിന്നിതി മതുപ്" എന്നു് പാണിനിസൂത്രം. ദാനത്തോടു കൂടിയവൻ ദാനവാൻ.,

ദാനം ഗജമദേ ത്യാഗേ
പാലനച്ഛേദനർദ്ധിഷു

എന്നു് വിശ്വം. സ്കന്ദപക്ഷത്തിൽ ബാണമുക്ത്യാ എന്നു് ഒരു പദം. പണ്ഡിതപക്ഷത്തിൽ ബാണം ഉക്ത്യാ എന്നു രണ്ടു പദം. ബാണം പുല്ലിംഗം, ദ്വിതീയ ഏകവചനം. ബാണനെ ഉക്ത്യാ വാക്കുകൊണ്ടു്, നേരേനിന്നു വാദിച്ചു് എന്നും, കവിതാവൈഭവംകൊണ്ടു് എന്നും അൎത്ഥം. **ബാണൻ** ബാണൻ എന്നു പേരായ ആചാൎയ്യൻ. "ഭട്ടകുമാരകനീയാൻ കശ്ചിദാചാൎയ്യഃ" എന്നു് വ്യാകൃതി. ഭട്ടകുമാരന്റെ അനുജൻ ഭട്ടബാണൻ എന്നു് അൎത്ഥം. ചിന്താതിലകവും ഈ അൎത്ഥത്തോടു യോജിക്കുന്നു. "ബാണം ശ്രീഭട്ടകുമാരകനീയാംസം ഭട്ടബാണം. അനേന തല്ലക്ഷീയാനിതി" എന്നു് പറഞ്ഞിരിക്കുന്നതു കാണുക.

ബാണഃ സ്യാൽ കേവലേ കാണ്ഡേ
കാണ്ഡാവയവദൈത്യയോഃ

എന്നു് വിശ്വം. **സുമനോയൂഥപൻ** സുമനോയൂഥത്തിന്റെ നാഥൻ. സുമനോയൂഥം സുമനസ്സുകളുടെ യൂഥം. സുമനസ്സുകൾ സ്കന്ദപക്ഷത്തിൽ ദേവന്മാർ എന്നും, പണ്ഡിതപക്ഷത്തിൽ സഹൃദയന്മാർ എന്നും അൎത്ഥം. 'സുപൎവ്വാണസ്സുമനസഃ' എന്നു് അമരം.

യൂഥം തിൎയ്യക്സമൂഹേ സ്യാ-
ദ്വൃന്ദമാത്രേ തു ഭാഷിതം

എന്നു് വിശ്വം. സത്വരജസ്തമോബന്ധം കൂടാതെ നിൎമ്മലമായിരിക്കുന്ന മനസ്സോടു കൂടിയവർ എന്നു ദേവപക്ഷത്തിലും, കവിഹൃദയ

ഗ്രഹിച്ച് കാവ്യത്തിൽ രസം അനുഭവിക്കുവാൻ കഴിയുന്നവർ എന്നു പണ്ഡിതപക്ഷത്തിലും സുമനഃ പദത്തിന്റെ അർത്ഥം. ഏതാദൃശനായ സുബ്രഹ്മണ്യസ്വാമി എന്നും സുബ്രഹ്മണ്യാഖ്യനായ പണ്ഡിതനെന്നും അർത്ഥം. "സ്കന്ദഃ സുബ്രഹ്മണ്യനാമാ കശ്ചിൽ ബ്രാഹ്മണവിശേഷകശ്ച" എന്ന് ചിന്താതിലകം. "സുബ്രഹ്മണ്യോ ഭചിഷട്ഗുഹഃ" എന്ന് അമരം. സേവിക്കേണം നീ ചെന്ന് ഭജിക്കേണം. ദർശിക്കേണം എന്നു ഭാവം. ഈറ്റപ്പോരുള്ളോൻ ഈറ്റപ്പോരോടു കൂടിയവൻ. പോര് യുദ്ധം. ജയിക്കണമെന്നു വാശി. രണ്ടു പക്ഷത്തിലും ഈ അർത്ഥം യോജിക്കും. പരന്മാർ.....ശക്തിയാലേ ശത്രുക്കൾ കൂടപ്രയോഗംകൊണ്ട് എതിർക്കുന്നതായാലും അവരെ ജയിക്കുന്ന ശക്തികൊണ്ട്. പഴുതു ദ്വാരം. വെറുതേ എന്നും, "പുഷ്കര നീ പഴുതേ ജന്മം" എന്നു നളചരിതം കഥകളി. ശക്തി സ്കന്ദപക്ഷത്തിൽ വേല്. പണ്ഡിതപക്ഷത്തിൽ ശാസ്ത്രജ്ഞാനവാഗ്വിലാസാദിവൈഭവം. "അന്യത്ര യസ്യ ബ്രാഹ്മണസ്യ പ്രാഭാകരശാസ്ത്രപാരാവാരപാരദൃശ്വനഃ ശക്ത്യാ സാമർത്ഥ്യേന കൃതിനാം കവീനാം പദാനി ശബ്ദാഃ" എന്നു ചിന്താതിലകം. പ്രാഭാകരശാസ്ത്രപണ്ഡിതനായ അദ്ദേഹത്തിന്റെ സാമർത്ഥ്യം കൊണ്ട് കവികളുടെ പദങ്ങൾ എന്നു അർത്ഥം.

ശക്തിർബലേ പ്രഭാവാദൌ
ശക്തിഃ പ്രഹരണാന്തരേ

എന്നു വിശ്വം. സുബ്രഹ്മണ്യൻ വേലുപയോഗിച്ചു ശത്രുക്കളെ നിഗ്രഹിക്കുന്നു എന്നു പ്രസിദ്ധം. "ച്ഛിദ്രാസ്കന്ദിച്ഛിദുരതരസാ" എന്ന മൂലത്തിനു "ച്ഛിദ്രാസ്കന്ദനം രന്ധ്രബാഹുലീകരണം തൽ കർത്തും ശീലം യേഷാം ദോഷൈകദൃശാം പൂർവ്വഭാഗിനാം തേഷു ച്ഛിദുരം ച്ഛേദനശീലം തരഃ വേഗഃ തൈക്ഷ്ണ്യം വാ യസ്യാം ഇതി വിഗ്രഹം" എന്നു ചിന്താതിലകം. ഇല്ലാത്ത ദോഷങ്ങൾ ഉണ്ടാക്കി വലുതാക്കിപ്പറയുന്നവരായ പൂർവ്വഭാഗികളുടെ, ദോഷൈകദൃക്കുകളുടെ, മതങ്ങളെ ഖണ്ഡിക്കുന്നതിനു സാമർത്ഥ്യം ഉള്ളവൻ എന്നു ഭാവം.

"ച്ഛിദ്രാസ്കന്ദിച്ഛിദുരതരസാ യസ്യ ശക്ത്യാ പദാനി" എന്ന മൂല(നാലാംപാദ)ത്തിൽ സുബ്രഹ്മണ്യൻ വേലുകൊണ്ടു ക്രൗഞ്ചപർവ്വതത്തെ പിളർന്ന കഥയെ ധ്വനിപ്പിച്ചിരിക്കുന്നു

ക്രൗഞ്ചപർവ്വതമുണ്ടതിനപ്പുറം
ലാഞ്ഛനമതിലുള്ളതും ചൊല്ലിടാം
പഞ്ചബാണാരിസൂനു തൻ വേൽകൊണ്ടു
ഭഞ്ജിച്ചുള്ള നിലം വിളങ്ങുന്നതിൽ
ക്രൗഞ്ചദാരണനെന്നുള്ള നാമവും
പഞ്ചബാണാരിസൂനുവിന്നുണ്ടായി.

എന്നു് "കേരളവർമ്മ (വാല്മീകി) രാമായണത്തിൽ" (കിഷ്കി.കാ.) പറഞ്ഞിരിക്കുന്നതു നോക്കുക. ഭാഷയിൽ 'ഇപ്പാരുള്ളോർ......ശക്തിയാലേ' എന്ന തൃതീയപാദത്തിൽ സ്കന്ദന്റെ ക്രൗഞ്ചദാരണകഥ ധ്വനിക്കുന്ന ശക്തി മതിയായിട്ടില്ല. ബുധക്കു.....പദങ്ങൾ സുബ്രഹ്മണ്യപക്ഷത്തിൽ ദേവന്മാർക്കു്, അത്ഭുതകരങ്ങളായ വിഭവങ്ങളും വലിയ അർത്ഥങ്ങളും ഉണ്ടെന്നു പദങ്ങൾ, അതായതു് അവർക്കു് ഐശ്വര്യത്തോടുകൂടിയ ഉന്നതസ്ഥാനങ്ങൾ എന്നും, പണ്ഡിതപക്ഷത്തിൽ സഹൃദയന്മാർക്കു് ആശ്ചര്യകരങ്ങളും രസപ്രദങ്ങളും ആയ ആശയങ്ങൾ ഉണ്ടെന്നു പദങ്ങൾ (സഹൃദയന്മാർക്കു് ആശ്ചര്യത്തെ ജനിപ്പിക്കത്തക്കവിധം ഗംഭീരങ്ങളായ ആശയങ്ങളോടുകൂടിയ പദങ്ങൾ) എന്നും അർത്ഥം. [illegible] നില്ക്കുന്നതാകുന്നു. ഉത്തരാർദ്ധം സുബ്രഹ്മണ്യൻ ഗംഭീരനായ ഒരു കവിയാണെന്നു് ധ്വനിപ്പിക്കുന്നു.

പ്രകൃതത്തിൽ സ്മൃതനായ സുബ്രഹ്മണ്യൻ തൃപ്പൂണിത്തുറനിന്നു രണ്ടുനാഴിക അകലെ സ്ഥിതിചെയ്യുന്ന എരട്ടയമ്പലത്തിലെ വേലായുധസ്വാമിയാകുന്നു. സുബ്രഹ്മണ്യപണ്ഡിതൻ ആരെന്നു് അറിയുന്നില്ല. മാടമ്പില്ലത്തെ ഒരു നമ്പൂരിയെന്നു ചിലർ പറയുന്നു. പുലിയന്നൂർ നമ്പൂരിമാരിൽ ഒരാളായിരിക്കണമെന്നാണു് മറെറാരു അഭിപ്രായം. ഇവരിലൊരാളോ മറെറാരാളോ എന്നറിഞ്ഞുകൂട. അദ്ദേഹം അസാധാരണനായ ഒരു പണ്ഡിതകവികേസരിയും, ശുകസന്ദേശകർത്താവിന്റെ സമകാലികനും ആയിരുന്നു എന്നു മാത്രം വിശ്വസിക്കാം.

കവി സ്മരിക്കുന്ന ബാണൻ കാദംബരീകാവ്യകർത്താവായ ബാണനും ആകാമെന്നു് എനിക്കു് അഭിപ്രായം തോന്നുന്നു. പദ്യത്തിൽ സുബ്രഹ്മണ്യപണ്ഡിതന്റെ കവിത്വത്തേയും വാഗ്വൈഭവത്തേയും പ്രധാനമായി സ്മരിച്ചിരിക്കുന്നു എന്നതാണു് എന്റെ അഭിപ്രായത്തിന്റെ അടിസ്ഥാനം. '[illegible]' എന്ന [illegible]

ത്തിനു ബാണനെ ജയിക്കുന്ന വാഗ്വൈഭവത്തോടുകൂടിയവൻ, അഥവാ യത്ത് കവിതാസാമർത്ഥ്യംകൊണ്ടു ബാണനു തുല്യൻ, എന്ന അർത്ഥം സംഗതമാകുന്നു.

ഗുണഗണപരിപൂർണ്ണാ ഭാരതീബാഹുവല്ലീ-
മുഖരിതമണിവീണാമാധുരീമാദധാനാ
സമുചിതരസധാരാവാഹിനീ സൽകവീനാം
ജയതി ചിരമമോഘാ ഭട്ടബാണസ്യ വാണീ.

(ചന്ദ്രോ. ഭാ. ൧) എന്നും "ഹൃദയവസതിഃ പഞ്ചബാണസ്തു ബാണഃ" (ജയദേവൻ) എന്നും മററും ഓരോ കവികൾ ബാണനെ പ്രശംസിച്ചിരിക്കുന്നതു നോക്കുക. 'ഉക്ത്യാ ക്ഷിപ്രം വെൽവോൻ' എന്ന ഭാഗത്തിനു നേരെ നിന്നു വാദിച്ചു പ്രതിയോഗികളെ ജയിക്കുന്നവൻ എന്ന അർത്ഥവും സംഗതമാകുന്നു. അതിനും സുബ്രഹ്മണ്യൻ സമർത്ഥൻ എന്നു സിദ്ധിക്കുന്നു. ഈ അർത്ഥത്തെ പുരസ്കരിച്ചു വിചാരിക്കുമ്പോൾ, ബാണാഖ്യനായ ഒരു ആചാര്യൻ സുബ്രഹ്മണ്യന്റെ എതിർകക്ഷിയായിട്ടുണ്ടായിരുന്നു എന്നു വന്നുകൂടുന്നു. വ്യാകൃതികാരൻ സ്മരിക്കുന്ന ആളുംതന്നെ ആകണം ആ ബാണൻ. ശ്ലോകത്തിൽ അലങ്കാരം ശ്ലേഷാനുഗൃഹീതമായ സമാസോക്തി.

'കേശപ്രേമാശേഖിനി' ഇത്യാദി പദ്യം കഴിഞ്ഞു ഒരു പ്രക്ഷിപ്തശ്ലോകവും അതിന്റെ വ്യാഖ്യാനവും ചിന്താതിലകത്തിൽ കാണുന്നു. ആ ശ്ലോകവും വ്യാഖ്യാനവും ഇവിടെ ചേർക്കുന്നതു രസകരമായിരിക്കും.

മർത്ത്യേ മാർഗ്ഗം മഹിതമഹിളാമണ്ഡിതം മന്ദിരം തേ
മന്യേ മോദം നയതി നിയതം മദ്ധ്യപൂർവ്വോ വിഹാരഃ
യസ്മിന്നിത്യം വസതി വസുധാ വാസവേവാ ബാധവേന്ദ്രാ
ലീലാരക്തോല്പലപരിലസൽ കേശപാശാ രമായാഃ

"അത്രയ......ഗോദ ഇതി പ്രസിദ്ധഃ കോപി വസുധാ വിബുധാധിപഃ ആസ്തേ മദ്ധ്യവിഹാരസംജ്ഞേ ദേശവിശേഷേ; തത്സ്തുത്യർത്ഥനായ കോപി ശ്ലോകഃ പ്രക്ഷിപ്യതേ." എന്നു ഈ പദ്യത്തിന്റെ അവതാരിക. എടപ്പള്ളിയിലെ ഗോദൻ എന്ന പേരായ ഒരു രാജാവിനെ ഈ പദ്യത്തിൽ വർണ്ണിച്ചിരിക്കുന്നു. 'പ്രക്ഷിപ്യതേ' എന്ന (അവതാരികയിലെ) പദം പ്രസ്തുത പദ്യം പ്രക്ഷിപ്തമെന്നു ധ്വനിപ്പിക്കുന്നുണ്ട്. '[illegible] വസുധാവാസവഃ ഗോദാധീ

[illegible] നമ്മുടെ താമ്രപർണ്ണിക്കു് അതു് അനുജയാമത്രേ [illegible] ആ പുഴ താമ്രപർണ്ണിയുടെ സോദരിയാകുന്നു. രണ്ടിന്റേയും ഉല്പത്തി സഹ്യനിൽ നിന്നെന്നു് ഭാവം.

കവി ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു് തൃക്കാക്കരക്ഷേത്രത്തെയാണെന്നു് ചില പണ്ഡിതന്മാർ പറയുന്നു. തൃക്കാക്കര പൂർവ്വകാലത്തു് കേരളത്തിൽ വളരെ പ്രാധാന്യത്തോടു കൂടിയ ഒരു ക്ഷേത്രമായിരുന്നു.

ഹരനും ഹരിയും സുരാസുര-
സ്ഥിരയോഗാഢ്യ മുഖപ്രതിഷ്ഠയിൽ
ചിരമുണ്ടു വിളങ്ങിടുന്നിതാ-
സ്സുരസാഗ്ര്യോത്സവദേവഭൂമിയിൽ.

എന്നു് ക്ഷേത്രത്തിന്റെ മാഹാത്മ്യത്തെപ്പററി കേരളം (സം. ന്ദേ) കാവ്യത്തിൽ പറയുന്നു. ഈ സന്ദേശത്തിലെ വർണ്ണനത്തോടു യോജിച്ചിരിക്കുന്നുണ്ടു്. ഭാസ്കരരവിവർമ്മപ്പെരുമാളിന്റെ കാലത്തു് അവിടെ ഒരു വലിയ ഉത്സവം നടത്തിവന്നിരുന്നു. കർക്കടകം തിരുവോണത്തിന്റെ അന്നു് കൊടിയേററം, ചിങ്ങത്തിൽ തിരുവോണത്തിനു കൊടിയിറക്കവും ചെയ്യും. ഇങ്ങനെ ഇരുപത്തിയെട്ടു ദിവസം ഉത്സവം നടത്തുന്നു. കേരളത്തിലെ സകല രാജാക്കന്മാരും മഹാബ്രാഹ്മണരും ദേശവാഴികളും തൃക്കാക്കര ഉത്സവത്തിനു വരണമെന്നാണു് നിശ്ചയം. ഉത്സവത്തിന്റെ ഒടുവിലത്തെ ദിവസമാണു് ചിങ്ങമാസത്തിലെ പ്രസിദ്ധമായ തിരുവോണം. വല്ല സംഗതിവശാലും അന്നു് അവിടെ ചെന്നു ചേരുവാൻ നിവൃത്തിയില്ലാതെ വരുന്ന ജനങ്ങൾ സ്വഗൃഹത്തിൽ വെച്ചു് ഉത്സവം ആഘോഷിക്കുന്നു. അങ്ങനെ തിരുവോണം മലയാളികൾക്കു് പ്രധാനമായിത്തീർന്നു. ഓണത്തിന്റെ അന്നു് തൃക്കാക്കര ദേവന്റെ വിഗ്രഹം ഗൃഹങ്ങളിൽ മണ്ണുകൊണ്ടു് ഉണ്ടാക്കി പൂജിക്കുന്നതു പതിവാണല്ലോ. കൊച്ചീ മഹാരാജാക്കന്മാർ നടത്തുന്ന പ്രസിദ്ധമായ അത്തച്ചമയം തൃക്കാക്കര ഉത്സവത്തിനു പോകുന്നതിനുള്ള പുറപ്പാടാണെന്നു പറയപ്പെടുന്നു. പൂർവ്വകാലത്തു് ക്ഷേത്രം വലിയ നിലയിൽ ഇരുന്നിരുന്നു എന്നതിനു ലക്ഷ്യങ്ങൾ ഉണ്ടു്. തിരുവിതാംകൂറിൽ കുന്നത്തുനാട്ടു താലൂക്കിൽ തൃക്കാക്കരപ്പകുതിയിൽ ഈ ക്ഷേത്രം സ്ഥിതിചെയ്യുന്നു.

പ്രകൃതത്തിൽ കവി സൂചിപ്പിച്ചിരിക്കുന്നതു് തൃക്കാക്കര ദേവനെ ആയിരിക്കുവാൻ ഇടയില്ല. എന്തെന്നാൽ വിഷ്ണുവാണു് അവിടെ മൂർത്തി. ആലുവായിലെ പ്രസിദ്ധമായ ശിവക്ഷേത്രത്തിലെ ദേവനെയായിരിക്കണം സൂചിപ്പിച്ചിരിക്കുന്നതു്.

“അത്ര വിപ്രമന്ദിരാൽ ത്രയത്രിംശദ്ദേവഖലസംജ്ഞകം സ്ഥാനമധി കൃത്യഗന്തും മാർഗ്ഗദർശയമസ്തി” എന്നു് ചിന്താതിലകത്തിൽ പറഞ്ഞിരിക്കുന്നതു് ഇവിടെ ശ്രദ്ധിക്കേണ്ടതാകുന്നു. ഇവിടെ ‘ദേവഖലം’ ‘തേവർകള’ത്തിന്റെ സംസ്കൃതരൂപമായി വിചാരിക്കണം.

പെരുമാക്കന്മാരുടെ തലസ്ഥാനവും കേരളത്തിന്റെ പ്രാചീനചരിത്രത്തിൽ സർവ്വഥാ പ്രാധാന്യം ഏറിയതുമായ തിരുവഞ്ചിക്കുളമാണു് കവി സ്മരിക്കുന്ന മഹോദയപുരം. കേരളം വാണിരുന്ന പെരുമാക്കന്മാരിൽ രണ്ടാമത്തെ ആളായ മഹോദയനാണു് ഈ നഗരം നിർമ്മിച്ചതു്. അതുകൊണ്ടു് മഹോദയപുരം എന്നു് സ്ഥലത്തിനു നാമം സിദ്ധിച്ചു.

വടക്കേ ഇൻഡ്യയിലും മഹോദയപുരം എന്നു പേരായി ഒരു ദേശം ഉണ്ടു്. മഹാകവിയായ രാജശേഖരൻ “കഥം ഏതേ മഹോദയമഹാനഗരശ്രീലാവതംസാ വിദ്വാംസഃ സാമാജികാഃ” എന്നു് ബാലഭാരതം നാടകത്തിലും, “ഇദം പുനസ്തത്രാപി മന്ദാകിനീപരിക്ഷിപ്തം മഹോദയം നാമ നഗരം ദൃശ്യതേ” എന്നു് ബാലരാമായണം നാടകത്തിലും പറഞ്ഞിരിക്കുന്നതു് പ്രസ്തുത മഹോദയപുരത്തെപ്പറ്റിയാകുന്നു. “കാന്യകുബ്ജം മഹോദയം” എന്നു് ഹൈമനാമമാലയിലും, “മഹോദയഃ കാന്യകുബ്ജഃ” എന്നു് വിശ്വത്തിലും പറഞ്ഞിരിക്കുന്ന ഭാഗങ്ങളും ഇവിടെ ദ്രഷ്ടവ്യങ്ങളാകുന്നു.

ഇവിടെ സ്മരിച്ചവ കൂടാതെ മൂന്നാമതു് വേറെ ഒരു മഹോദയപുരമുണ്ടു്. അതു പൌരാണികമാകുന്നു. ബ്രഹ്മപുത്രനായ കുശനു് കുശാംബൻ, കുശനാഭൻ, ധൂർത്തരജസൻ, വസു എന്നു പേരായി നാലു പുത്രന്മാർ ഉണ്ടായി. ഇവർ ഓരോരുത്തരും ഓരോ നഗരം നിർമ്മിച്ചു. ഇവരിൽ രണ്ടാമനായ കുശനാഭൻ ഉണ്ടാക്കിയ നഗരത്തിനു് മഹോദയപുരം എന്നു പേരാകുന്നു.

ഉണ്ടാക്കിയൊരു പുരി കൌശാംബിയെന്നു ജ്യേഷ്ഠൻ
രണ്ടാമൻ മഹോദയമെന്നുള്ള പുരത്തേയും

എന്നു് (കേരള. രാമാ.) പറഞ്ഞിരിക്കുന്നതു കാണുക.

ആദ്യം സ്മരിച്ച രണ്ടു മഹോദയപുരങ്ങളും ഒന്നെന്നു് ചില വിദേശപണ്ഡിതന്മാർക്കു തെറ്റിദ്ധാരണയുണ്ടു്. നാമൈക്യംകൊണ്ടു് സംഭവിച്ച ഭ്രമമത്രേ അതിനു മൂലം. കുലശേഖരൻ, വാസുദേവകവി മുതലായ കേരളപണ്ഡിതന്മാർ കാശ്മീരദേശക്കാരെന്നു ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നതു നാമഭ്രാന്തിമൂലമെന്നു വിചാരിക്കുവാനേ തരമുള്ളു.

മഹോദയപുരത്തിനു് തിരുവഞ്ചിക്കുളം എന്നു് ഭാഷയിൽ പേർ. അഞ്ചൈക്കള പൂജ്യവാചിയായ തിരു എന്ന പദത്തോടു ചേർന്നു് തിരുവഞ്ചിക്കുളം ഉണ്ടായി. സംസ്കൃതത്തിൽ വഞ്ചുളം എന്നും ഒരു രൂപത്തിനു വ്യവഹാരം ഉണ്ടു്. "ഗോവിന്ദഃ പാലിയേശോ ഗിരിശമഭിനവീകാരയൻ വഞ്ചുളേശം" എന്നു് ക്ഷേത്രത്തിനകത്തു കരിങ്കല്ലിൽ കൊത്തിയിരിക്കുന്നതായി കാണുന്നു. ഗോവിന്ദനാമാവായ ഒരു പാലിയേശൻ തിരുവഞ്ചിക്കുളം ക്ഷേത്രം പുതുക്കിപ്പണികഴിപ്പിച്ചതിനെ പ്രസ്തുത ശിലാരേഖ പ്രതിപാദിക്കുന്നു. തിരുവഞ്ചിക്കുളപദത്തിലെ 'ഞ്ച'കാരം നിരന്തരമായ വ്യവഹാരത്തിൽ സംഭവിച്ചതാണു്. അഞ്ചൈക്കളൻ എന്ന ദേവന്റെ പേരാകുന്നു. മുൻകാലത്തു് അഞ്ചൈക്കളൻ എന്ന പേരായിട്ടു് ഒരു മാരാൻ അമ്പലത്തിൽ ജോലിക്കാരനായിട്ടുണ്ടായിരുന്നു. ആ മാരാനെ ഉദ്ദേശിച്ചു് "അഞ്ചൈക്കളാ ശംഖുവിളി" എന്നു് രാത്രിയിൽ പതിവായി പള്ളിയറയ്ക്കെഴുന്നള്ളിക്കുമ്പോൾ വിളിച്ചു പറയാറുണ്ടു്.

ക്ഷേത്രത്തിൽ ശിവനാണു് പ്രധാന മൂർത്തി. വേറെയും അനേക ദേവന്മാരെ പ്രതിഷ്ഠിച്ചിട്ടുണ്ടു്. അമ്പലത്തിൽ അകത്തു് ഒരു ഭാഗത്തു് ചേരമാൻപെരുമാളിന്റെയും സുന്ദരമൂർത്തിയുടെയും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു പൂജിച്ചുവരുന്നു. മലയാളക്ഷേത്രങ്ങളിൽ നടപ്പില്ലാത്ത "പള്ളിയറയ്ക്കെഴുന്നള്ളിക്കുക" മുതലായ പല നടപടികളും തിരുവഞ്ചിക്കുളത്തുണ്ടു്. ഇവയ്ക്കു പരദേശാചാരങ്ങളോടാണു് അടുപ്പം.

ചിങ്ങപുരംതളി, തൃക്കുലശേഖരപുരം, കീഴ്ത്തളി, മേത്തളി, വടതളി എന്നിങ്ങനെ പല ക്ഷേത്രങ്ങളും തിരുവഞ്ചിക്കുളത്തുണ്ടു്. പ്രധാന ക്ഷേത്രത്തിനടുത്തു് ചേരമാൻപെരുമാളിന്റെ കോവിലകം നിന്നിരുന്നു. ആ സ്ഥലം ഇന്നു കൊച്ചിഗവൺമെന്റിൽ നിന്നു് ഒഴിഞ്ഞ സ്ഥലമാക്കിയിട്ടു പ്രത്യേകം രക്ഷിച്ചുവരുന്നു. ചേരമാൻ കോവിലകം എന്ന പേരിൽതന്നെ പ്രസ്തുത സ്ഥലം ഇന്നും അറിയപ്പെടുന്നു. തളി എന്ന പേരോടു കൂടിയ അമ്പലങ്ങളും പെരുമാക്കന്മാരുടെ പരദേവതാക്ഷേത്രങ്ങളായിരിക്കണം.

ഭോജപ്രതിമനായ കുലശേഖരപ്പെരുമാളിന്റെ കാലത്തു് മഹോദയപുരം കേരളത്തിലെ ഒരു ഉജ്ജയിനിയായി ശോഭിച്ചിരുന്നു. യമകപ്രപഞ്ചവിധാതാവായ വാസുഭട്ടതിരി, ലളിതമൂർത്തിയായ തോലൻ മുതലായവർ അന്നു മഹോദയപുരത്തെ അലങ്കരിച്ചിരുന്ന മഹാകവികളാണു്. തോലൻ പെരുമാളിനെ സന്തോഷിപ്പിച്ചു് മഹോദയപുര

സ്രംസദ്വീചീസിചയപുളിനശ്രോണിശിഞ്ജാനഹംസീ-
കാഞ്ചി ഭ്രാമ്യൽപൃഥുശഫരനയനം കീർണ്ണശൈവാലകേശം ||
ആസീദന്തീമതിരസഭരാദാനതാവർത്തനാഭിം
ദൃഷ്ട്വാ ക്ലാന്തഃ കഥമിവ ഭവാംസ്താമസംഭാവ്യ യാതാ ||൩൭||

കല്ലോലപ്പട്ടഴിഞ്ഞാ പ്പുളിനകടിയിലെ-
ന്നാളിയാം കാഞ്ചി ശബ്ദി-
ച്ചല്ലോ മീൻകണ്ണിളക്കി ച്ചിതറുമൊരുകരി-
ഞ്ചണ്ടിയാം കുന്തലോട്ടം
മെല്ലെന്നാവർത്തമാം നാഭിയൊടതിരസമാ-
ന്നങ്ങു നല്ലാറട്ടപ്പൂ
തെല്ലൊന്നാക്ലാന്തനാമങ്ങതിനെയവിടെയൊ-
ന്നാദരിക്കാതെ പോമോ? ||൩൭||

ശ്ലോ. ൩൭. നദിയെ വർണ്ണിക്കുന്നു. നദിയെ നായികയായി കല്പിച്ചിരിക്കുന്നു. കല്ലോല......ട്ടഴിഞ്ഞു തിരമാലയാകുന്ന പട്ട് ഉടുക്കുന്ന വസ്ത്രം സ്ഥാനത്തു നിന്നു ഭ്രംശിച്ചും, നായികാപക്ഷത്തിൽ തിരമാലയ്ക്കു തുല്യമായ പട്ട് അഴിഞ്ഞു എന്ന് അർത്ഥം. ആപ്പുളിന......ച്ചല്ലോ അതിന്റെ മണൽത്തിട്ടയാകുന്ന കടിപ്രദേശത്ത് അന്നങ്ങളുടെ കൂട്ടമാകുന്ന അരഞ്ഞാൺ ശബ്ദമുണ്ടാക്കിയും; മണൽത്തിട്ടയ്ക്കു തുല്യമായ, അന്നസമൂഹംപോലെ എന്നിങ്ങനെ നായികാപക്ഷത്തിലർത്ഥം. മീൻ......കുന്തലോട്ടം മത്സ്യമാകുന്ന കണ്ണ് ചലിപ്പിച്ചും അഴിഞ്ഞു ചിതറിയ കറുത്ത പായലാകുന്ന തലമുടിയോടു കൂടിയും, തലമുടി അഴിഞ്ഞെന്നും എന്ന് ഭാവം. മത്സ്യംപോലെ എന്നും, പായലുപോലെ എന്നും അർത്ഥം. മെല്ലെ......നാഭിയൊടു മന്ദമായി ചുഴിയാകുന്ന നാഭിയോടുകൂടി ചുഴിപോലെ നാഭി എന്നും അർത്ഥം. "സ്യാദാവർത്തോംഭസാം ഭ്രമഃ" എന്ന് അമരം. നാഭി നാഭിപ്രദേശം പൊക്കിൾ. "ആവർത്തമാം നാ—ഭിയൊട" എന്ന ഭാഗത്തിൽ യതിഭംഗമുണ്ട്.

അതിരസമാന്നങ്ങ അങ്ങു് അതിരസം ആണ്. അവിടെ ഏറ്റവും രസത്തോടുകൂടി. രസത്തിന്ന വെള്ളം, സന്തോഷം, ശൃംഗാരരസം, എന്നു് മൂന്നു വിധം അൎത്ഥം. നായികാപക്ഷത്തിൽ ഒടുവിലത്തെ അൎത്ഥം ഗ്രാഹ്യം. നല്ലാർ നല്ല, ആർ, എന്നു് രണ്ടായും, നല്ലാർ എന്നു് ഒന്നായും രണ്ടുവിധം പദം. നിൎമ്മലജലയായ നദിയെന്നും, സുന്ദരിയായ സ്ത്രീയെന്നും അൎത്ഥം. അട്ടപ്പു അടുത്തു വരുന്നു. തിരമാല, മണൽതിട്ട, അരയന്നം, മത്സ്യം, പായല്, ചുഴി, ജലം, എന്നിവ ശോഭിക്കുന്നതുകൊണ്ടു് മനോഹരമായ പുഴയെന്ന നദീപക്ഷത്തിൽ ഭാവം. വസ്ത്രം, കടി, കാഞ്ചി, കടാക്ഷം, തലമുടി, നാഭി, ശൃംഗാരരസം, (അനുരാഗം) എന്നിവയോടു കൂടിയ സുന്ദരിയെന്നു നായികാപക്ഷം. വസ്ത്രം അഴിയുക, അരഞ്ഞാൺ ശബ്ദിപ്പിക്കുക, കടാക്ഷം ഉണ്ടാകുക, തലമുടിയഴിയുക, സമീപത്തു വരിക, എന്നിവ നായികയുടെ അനുരാഗത്തെ വ്യഞ്ജിപ്പിക്കുന്ന ചേഷ്ടകളാകുന്നു.

ലജ്ജാം ച ധത്തേ വിമുഖീ ച പശ്യേൽ-
പാദേന ഭൂമിം വിലിഖേൽ സ്ഥിതാ ച
വ്യനക്തി ഗാത്രം കുരുതേ ച ഹാസ്യം
ദൃഷ്ട്വാ കടാക്ഷം നയനേ വിദധ്യാൽ.

എന്നു് ശാസ്ത്രത്തിൽ പറയുന്ന അനുരാഗിണീലക്ഷണങ്ങൾ ഇവിടെ സ്മരിക്കേണ്ടതാകുന്നു. അനുരാഗചേഷ്ടകളെ പ്രകാശിപ്പിച്ചുകൊണ്ടു് സ്വയം കാമുകൻെറ സമീപത്തു ചെല്ലുന്ന ഒരു നായികയുടെ ധൎമ്മം, ഇവിടെ പ്രതീയമാനമാകുന്നു. തെല്ലൊന്നാ......പോമോ ആ ക്ലാന്തനാം അങ്ങു് അതിനെ അവിടെ തെല്ലൊന്നു് ആദരിക്കാതെ പോമോ? യാത്രയിൽ ക്ഷീണത്തോടു കൂടിയ നീ പുഴയെ അവിടെ അല്പമെങ്കിലും ആദരിക്കാതെ പോകുമോ? ഇല്ല. 'താമസംഭാവ്യ യാതാ' എന്ന മൂലത്തിന്നു് "അസംഭാവ്യ സലിലപാനാദിനാ താമചരിതാൎത്ഥയിതം" എന്നു് ചിന്താതിലകം. ജലപാനംകൊണ്ടും ഹിതാനുസരണംകൊണ്ടും അവളെ ആദരിക്കാതെ എന്നു് അൎത്ഥം. ക്ലാന്തൻ നീ അങ്ങനെ ചെയ്യേണ്ടതു് ആവശ്യം എന്നു ധ്വനി. അനുരാഗവിവശയായ ഒരു സുന്ദരി സ്വയം സമീപത്തു വന്നു് ആശ്രയിക്കുമ്പോൾ, അവളെ സന്തോഷിപ്പിക്കുകയാണു വേണ്ടതെന്നു് നായികാപക്ഷത്തിൽ ധ്വനി. ഭാഷയിൽ നല്ലാർ മൂലത്തെ അതിശയിക്കുന്നതും ഹൃദയംഗമവും

ആയ ഒരു ശ്ലേഷപ്രയോഗമായിട്ടുണ്ടു്. ഈ പദ്യം പരിഭാഷകന്റെ പദപ്രയോഗമർമ്മജ്ഞതയെ പ്രകാശിപ്പിക്കുന്നു.

ഉത്തീർണ്ണസ്താമുദധിദയിതാമുത്തരേണ ക്രമേഥാ
രാജത്പത്തിദ്വിപഹയരഥാനീകിനീം രാജധാനീം ||
രാജ്ഞാമാജ്ഞാനിയമിതനൃണാമാനനൈർഭൂരിധാമ്നാം
രാജാ രാജേത്യവനിവലയേ ഗീയതേ യന്നികേതഃ || ൩൨ ||

മേലായങ്ങാറുകേറിച്ചിതമൊടയി! വട-
ക്കേക്കരെപ്പുക്കു കാണ്ക
കാലാൾ, തേരാനയശ്വപ്പടകൾ വിലസി രാ-
ജിക്കുമാ രാജധാനി
മേലായ് തന്നാട്ടുകാരെപ്പുലരിയൊടു ഭരി-
ക്കുന്ന രാജാക്കളുസ്യ-
ത്താലാ സ്ഥാനത്തു വാഴും നൃപമണിയെ മഹാ-
രാജനെന്നോതിടുന്നു ||൩൨||



ശ്ലോ. ൩൨. മഹോദയപുരത്തെ വർണ്ണിക്കുന്നു. **മേലായ്**...... ടയി അയി അങ്ങു മേലായ് ആറു കേറി ചിതമൊട്ട് **അല്ലയോ** ശുകമേ നീ ആറു കടന്നു വേണ്ടതുപോലെ. വടക്കേ......**രാജധാനി** പുഴയുടെ വടക്കേക്കരയിൽ ചെന്നു്, കാലാൾസൈന്യം, തേരു്, ആന, കുതിരപ്പട മുതലായവയോടുകൂടി ശോഭിക്കുന്ന മഹോദയപുരത്തെ. **രാജധാനി** രാജാവു് ഇരിക്കുന്ന പ്രധാന സ്ഥലം. "രാജ്ഞഃ പ്രധാന നഗരീ രാജധാനീതി കഥ്യതേ" എന്നു് ശബ്ദാർണ്ണവം. പൂർവ്വാർദ്ധം മഹോദയപുരത്തിന്റെ സ്ഥാനം, സൈന്യസിദ്ധമായ പ്രഭാവം, എന്നിവയെ ധ്വനിപ്പിക്കുന്നു. ഉത്തരാർദ്ധത്തിൽ അവിടെ വാഴുന്ന രാജാക്കന്മാരുടെ വൈശിഷ്ട്യത്തെ പ്രതിപാദിക്കുന്നു. **മേലായ്**...... **രാജാക്കൾ** സ്വധർമ്മം അനുസരിച്ചു് തങ്ങളുടെ നാട്ടുകാരായ പ്രജകളെ അവസ്ഥയോടു കൂടി ഭരിക്കുന്ന രാജാക്കന്മാർ. **മേലു** രാജധർമ്മം അനുസരിച്ചു് ഭംഗിയായി.

നൃപസ്യ വർണ്ണാശ്രമപാലനം യൽ-
സ ഏവ ധർമ്മോ മനുനാ പ്രണീതഃ

എന്നു് രഘു. (സ. ൧൪.) പദവി രാജാവിന്റെ നില. രാജാക്കൾ ചെറിയ രാജ്യങ്ങളുടെ നാഥന്മാരായ രാജാക്കന്മാർ. ഖണ്ഡമണ്ഡലാധിപതികൾ. ആസ്യ......മണിയെ തങ്ങളുടെ മുഖംകൊണ്ടു് മഹോദയപുരത്തു വാഴുന്ന രാജാവിനെ മഹാ......തിട്ടുന്നു മഹാരാജൻ എന്നു പുകഴ്ത്തിപ്പറയുന്നു.

“രാജാഹസ്സഖിഭ്യഷ്ടച്” എന്ന പാണിനിസൂത്രം അനുസരിച്ചു് മഹാരാജാ എന്ന രൂപം മഹാരാജഃ എന്നായിത്തീരുന്നു. തദനുസരണം ഭാഷയിൽ മഹാരാജൻ എന്നു് രൂപം സിദ്ധിക്കുന്നു. പ്രകൃതത്തിൽ രാജൻ സംബുദ്ധിയല്ല, പ്രഥമ ഏകവചനം എന്നു പ്രത്യേകം സ്മർത്തവ്യം. മഹാരാജൻ എന്ന രൂപത്തിനു സാധാരണ വ്യവഹാരത്തിൽ സ്ഥാനം വളരെക്കുറവാകുന്നു. അതിന്റെ സ്ഥാനത്തു ഭാഷയിൽ മഹാരാജാവു് എന്നു പ്രയോഗിച്ചുവരുന്നു.



മൂലത്തിലെ ‘രാജാ രാജേത്യവനിവലയേ’ എന്ന ഭാഗത്തിനു് രാജാ, രാജാ, ഇതി, അവനിവലയേ എന്നു് പദച്ഛേദം. രാജാവു് രാജാവു് എന്നു ഭൂമിയിൽ കീർത്തിക്കപ്പെടുന്നു എന്നു് അർത്ഥം. രാജാ രാജാ എന്നിവ ഭിന്നപദങ്ങളായിരിക്കുന്ന സ്ഥിതിക്കു് മഹാരാജൻ, രാജരാജൻ എന്നിങ്ങനെ അർത്ഥം കല്പിക്കുന്നതിനു് സാംഗത്യം തീരെ കുറവാണു്. ഇവിടെ രാജശബ്ദത്തിനു് ചന്ദ്രൻ എന്നും അർത്ഥം ഗ്രഹിക്കാം. “അവനിവലയേ രാജേത്യത്ര രാജശബ്ദസ്യ ചന്ദ്രാർത്ഥത്വേനായം സകലരാജകുലജനാനന്ദസമ്പാദക ഇതി ധ്വനിഃ” എന്നു് ചിന്താതിലകത്തിൽ പറയുന്നു. ചന്ദ്രനെപ്പോലെ സകല ജനഹൃദയാനന്ദസമ്പാദകൻ എന്നു് ധ്വനി.

ശ്ലോകം ഉത്തരാർദ്ധത്തിലെ രാജാക്കൾ എന്ന പദത്തിനു്, കോഴിക്കോട്ടു്, വെട്ടം, കൊച്ചി, വടക്കുങ്കൂർ മുതലായ ദേശങ്ങളിലെ നാടുവാഴികൾ എന്നും മഹാരാജനു തിരുവഞ്ചിക്കുളത്തു വാഴുന്ന പെരുമാളെന്നും അർത്ഥം. ഓരോ ദേശത്തെയും ഭരിച്ചുവന്നതു് അതാതു ദിക്കിലെ രാജാക്കന്മാരായിരുന്നു എന്നും, പെരുമാക്കന്മാർക്കു് അവരുടെ മേൽക്കോയ്മസ്ഥാനം മാത്രമേ ഉണ്ടായിരുന്നുള്ളു എന്നും ശ്ലോകത്തിന്റെ ഈ ഭാഗത്തിൽ നിന്നു വന്നുകൂടുന്നുണ്ടു്. (“ആജ്ഞാന്നിയമിതനൃണാം” എന്ന

മൂലത്തിന്റെ വ്യാഖ്യാ) "ഇത്യനേന തേഷാമപി പ്രത്യേകം സകല ഭൂമണ്ഡലപരിപാലനശക്തിമത്താമപ്യേതത്സ്വാപരത്വമഹോ ഖല സ്യ പ്രതാപതരണികിരണാഃ" എന്ന (ചി. തി.) ഭാഗം ഇവിടെ പ്രത്യേകം സ്മർത്തവ്യമാകുന്നു. അങ്ങനെയാണെങ്കിൽ, പെരുമാക്കന്മാൎക്കു് പ്രത്യേകം രാജ്യമില്ലായിരുന്നു എന്നു സിദ്ധിക്കുന്നു. പക്ഷേ, പെരുമാൾവാഴ്ച്ചയുടെ അന്ത്യദശയിലായിരിക്കാം ഈ സ്ഥിതി സംഭവിച്ചതെന്നു് വരുവാൻ പാടില്ലായ്കയില്ല.

വാചാ യേഷാം ഭവതി നൃപതിൎന്നായകോ രാജ്യലക്ഷ്മ്യാ
ഗ്രാമാൻ ഷഷ്ടിം ചതുരഇഹ യേ ഗ്രാഹ്യചേഷ്ടാ നയന്തി ||
ശസ്ത്രേ ശാസ്ത്രേ പി ച ഭൃഗുനിഭൈൎല്ലബ്ധഭാസതേ യാ
വിപ്രൈരേഭിസ്ത്വവിപുലമാവത്സ്യവലീഷു സ്ഥലീഷു || ൩൯ ||

കാമം താൻ ചൊല്ലി മന്നോക്കരചപദവി ക-
ല്പിക്കുവോർ, കേരളത്തിൽ
ഗ്രാമം തൻ ചൊല്പടിക്കായ്കുടിവൊടറുപത്തും
നാലുമൊപ്പം നയിപ്പോർ,
സാമൎത്ഥ്യം ശസ്ത്രശാസ്ത്രങ്ങളിലരിയ ഭൃഗു-
ശ്രേഷ്ഠനെപ്പോലെയുള്ളോ-
രാമന്നിൽച്ചുററുമുണ്ടേ തളിമഠനിരയിൽ
ഗ്രാമണിബ്രാഹ്മണേന്ദ്രർ || ൩൯ ||

ശ്ലോ. ൩൯. കേരളബ്രാഹ്മണരെ വൎണ്ണിക്കുന്നു. **കാമം...... ല്പിക്കുവോർ** ഇഷ്ടംപോലെ തങ്ങളുടെ വാക്കുകൊണ്ടു് രാജാക്കന്മാൎക്കു് രാജത്വം കൊടുക്കുന്നവരും, ബ്രാഹ്മണൎക്കു് വാക്കുകൊണ്ടു രാജാവല്ലാത്തയാളെ രാജാവായും രാജാവിനെ അങ്ങനെയല്ലാതെയും ആക്കിത്തീൎക്കുവാൻ കഴിയുമെന്നു് ഭാവം. രാജാക്കന്മാരുടെ അരിയിട്ടുവാഴ്ച്ചയ്ക്കു ബ്രാഹ്മണർ 'രാജാവായി വാഴുക' എന്നു് അനുഗ്രഹിക്കുക പ്രധാനമായ ഒരു ചടങ്ങാകുന്നു. ആ നടപ്പിനെ ഇവിടെ കവി സ്മരിച്ചിരിക്കുന്നു. 'വാചാ' എന്ന മൂലപദത്തിനു് "തന്ദുലാരോപണപൂൎവ്വികയാ രാജ

ഭവതാദിതി വാച്യം" എന്ന് മാനവേദവ്യാഖ്യ. ബ്രാഹ്മണർ യോഗം കൂടി നിശ്ചയിച്ചു് പെരുമാക്കന്മാരെ അവരോധിച്ചുവന്ന നടപ്പിനെ ഈ ഭാഗം സൂചിപ്പിക്കുന്നു എന്നും വരാം. **കേരളത്തിൽ......നയിപ്പോർ** കേരളത്തിൽ തൻചെങ്കോൽക്കടിയ്ക്കായ് വടിവോട് അറുപത്തുനാലും ഗ്രാമം ഒപ്പം നയിപ്പോർ എന്ന് അന്വയം. മലയാളത്തിൽ തങ്ങളുടെ ആജ്ഞയനുസരിച്ചു വേണ്ടവിധത്തിൽ ഭംഗിയായി അറുപത്തിനാലു ഗ്രാമങ്ങളേയും ഒരുപോലെ നയിക്കുന്നവരും. നയിക്കുക ഭരിക്കുക എന്നു പറയാതെ, നയിക്കുക എന്നു പറഞ്ഞിരിക്കുന്നതു് അർത്ഥഗർഭമാകുന്നു. ബ്രാഹ്മണർ നേരിട്ടു ഭരിച്ചിരുന്നില്ലെന്നും, വേണ്ടവിധം ഉപദേശങ്ങൾ കൊടുത്തു് രാജാക്കന്മാരുടെ പ്രവൃത്തികളെ നിയന്ത്രിച്ചു് അവരുടെ നേതൃത്വം വഹിക്കുകയേ ചെയ്തിരുന്നുള്ളു എന്നും ഭാവം. **സാമർത്ഥ്യം......യുള്ളോർ** അരിയഭൃഗുശ്രേഷ്ഠനെപ്പോലെ ശസ്ത്രശാസ്ത്രങ്ങളിൽ സാമർത്ഥ്യം ഉള്ളോർ എന്ന് അന്വയം. ഭാർഗ്ഗവശ്രേഷ്ഠനായ പരശുരാമനെപ്പോലെ ആയുധവിദ്യകളിലും ശാസ്ത്രങ്ങളിലും നൈപുണ്യമുള്ളവരും, ബ്രാഹ്മണർക്ക് വേണ്ടതായ ശാസ്ത്രജ്ഞാനവും ക്ഷത്രിയർക്ക് ഉണ്ടായിരിക്കേണ്ട ആയുധപ്രയോഗസാമർത്ഥ്യവും നേടിയിരിക്കുന്നവർ എന്ന് അർത്ഥം. ശസ്ത്രം പതിനെട്ടു വിദ്യകളാം.

അഷ്ടാദശവിധം പ്രോക്തമായുധാഭ്യാസശാസ്ത്രകം
ദീർഘഞ്ച കടകഞ്ചൈവ ചട്ടലമണ്ഡലം തഥാ

വൃത്തചക്രം സ്വസ്തികാളം വിജയം വിശ്വമോഹനം
തിര്യങ്മണ്ഡലമന്യോന്യം ഗദയാഖേടഗഹ്വരം

ശത്രുഞ്ജയം ച സൌഭദ്രം പടലഞ്ച പുരഞ്ജയം
കാരവൃദ്ധിശ്ശിലാഖണ്ഡം ശരശാസ്ത്രമനന്തരം.

എന്ന് കേരളമാഹാത്മ്യത്തിൽ പറഞ്ഞിരിക്കുന്നു. "രാജ്യംനാമങ്ങിനിയ പതിനെട്ടിന്നുമിൻറായുധാനാം വിദ്യാനാഞ്ച" എന്ന് ഉണ്ണുനീലിസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ശാസ്ത്രങ്ങൾ മുപ്പത്തിയെട്ടാം ശ്ലോകത്തിന്റെ വ്യാഖ്യാനം നോക്കുക.

**അത്ര മന്നിൽ......ബ്രാഹ്മണേന്ദ്രർ** ഗ്രാമണി ബ്രാഹ്മണേന്ദ്രർ അത്ര മന്നിൽ പുറവും തളിമന്നിരയിൽ ഉണ്ട്. ഗ്രാമണികളായ

ബ്രാഹ്മണശ്രേഷ്ഠന്മാർ ആ ദേശത്തു് ധാരാളമായി തളികളിൽ പാൎക്കുന്നുണ്ടു്. ഗ്രാമണികൾ ആയുധം ധരിച്ചു ഗ്രാമഭരണം നടത്തുന്ന നമ്പൂരിമാർ. ഇവർ പതിനെട്ടു സംഘക്കാരാണു്. ഭാട്ടമതത്തിനു് ആറു്, പ്രാഭാകരമതത്തിനു് ആറു്, വേദാന്തത്തിനു് മൂന്നു്, വ്യാകരണത്തിനു് മൂന്നു് എന്നിങ്ങനെ; ഓരോ സംഘക്കാരും അതാതു് ശാസ്ത്രങ്ങൾ പഠിച്ചും പഠിപ്പിച്ചും നിലനിൎത്തിപ്പോരുന്നു. സ്ഥലീഷു എന്ന മൂലപദത്തിനു് "അകൃത്രിമസ്ഥലീഷു" എന്നു് മാനവേദൻ അൎത്ഥം പറഞ്ഞിരിക്കുന്നതു പന്തിയായിട്ടില്ല. തളി എന്ന ഭാഷാപദത്തിന്റെ ശബ്ദാന്തരഗതമായ സംസ്കൃതരൂപമാണു് സ്ഥലി. "ഭഗവതഃ സ്ഥലീശ്വരസ്യ സന്നിധാനാൽ" (മല്ലികാമാരുതം നാടകം) എന്ന ഉദ്ദണ്ഡമഹാകവിയുടെ പ്രയോഗം നോക്കുക. ഇവിടെ സ്ഥലി തളിയാകുന്നു. ഈ പദത്തിനു തളിയെന്നു് ശരിയായ അൎത്ഥം. "തളിമഠനിരയിൽ" എന്ന ഭാഷ യുക്തമായിരിക്കുന്നു. ആ ദേശത്തു തളികൾക്കു ചുററും ഗ്രാമണിനമ്പൂരിമാർ ധാരാളം ഉണ്ടെന്നു ഭാവം. ഇപ്പോഴും ആ പ്രദേശം ഗ്രാമണിനമ്പൂരിമാരുടെ ഒരു സങ്കേതമായിരിക്കുന്നു. ഈ വൎഗ്ഗത്തിൽപെട്ട ഒരാളാണു് ലക്ഷ്മീദാസൻ. ഇളേററത്തിന്റെ തറവാട്ടിൽനിന്നു തളിയാതിരിയെ അവരോധിച്ചുവന്നതായി കേരളോല്പത്തിയിൽ പറയുന്നു.

ശ്ലോകത്തിൽ സ്മരിച്ചിരിക്കുന്ന അറുപത്തിനാലു ഗ്രാമങ്ങളുടെ നാമങ്ങൾ ഇവിടെ പറയുന്നതു പ്രയോജനമായിരിക്കും.

(൧) ഗോകൎണ്ണം, (൨) ഗോമകുടം, (൩) കാരവള്ളി, (൪) മല്ലൂർ, (൫) എപ്പുന്തുർ, (൬) വെപ്പുന്തുർ, (൭) കാടന്തുർ, (൮) കല്ലുന്തുർ, (൯) കാഴ്ച്ചിറ, (൧൦) പാഴുഞ്ചിറ, (൧൧) തൃക്കണി, (൧൨) തൃക്കടെ, (൧൩) തൃക്കൺപാല, (൧൪) തൃച്ചേപ്പാല, (൧൫) കൊല്ലൂർ, (൧൬) കോമലം, (൧൭) വെള്ളൂര, (൧൮) വെങ്ങാട്ടു്, (൧൯) വെങ്കടം, (൨൦) ചെങ്ങോട്ടു്, (൨൧) കോടീശ്വരം, (൨൨) വഞ്ചീശ്വരം, (൨൩) ഉടപ്പു, (൨൪) ശങ്കരനാരായണം, (൨൫) കോട്ട, (൨൬) ശിവള്ളി, (൨൭) മൊറ, (൨൮) പാഞ്ഞ, (൨൯) ഇടലി, (൩൦) കഞ്ഞിമംഗലം, (൩൧) അനന്തപുരം, (൩൨) കണ്ണപുരം. ഇവ മുപ്പത്തിരണ്ടും തുളുനാട്ടു ഗ്രാമങ്ങളാകുന്നു. (൧) പയ്യന്നൂരു്, (൨) പെരുഞ്ചെല്ലൂരു്, (൩) ഈശാനമംഗലം, (൪) തൃപ്പ[illegible], (൫) കരിക്കാട്ടു്, (൬) ആലത്തൂരു്, (൭) പന്നിയൂരു്, (൮) ശുകപുരം, (൯) തൃശ്ശൂരു്, (൧൦) പെരുമനം, (൧൧) ചെമ്മണ്ട, (൧൨) ഇരിങ്ങാലക്കുട, (൧൩) അവിട്ടത്തൂരു്,

(൫൪) അട്ടൂര്, (൫൫) കഴുത്തൂര്, (൫൬) ഐരാണിക്കുളം, (൫൭) മൂഴിക്കുളം, (൫൮) ചെങ്ങമനാട്ട്, (൫൯) തഴതനാട്ട്, (൬൦) പറവൂർ, (൬൧) ഉളിയന്നൂര്, (൬൨) ഇളിഭ്യം, (൬൩) കാടമുറി, (൬൪) ഏറമാന്നൂര്, (൬൫) കിടങ്ങൂര്, (൬൬) കുമാരനല്ലൂര്, (൬൭) തിരുവല്ലാ, (൬൮) കവിയൂര്, (൬൯) ചെങ്ങന്നൂര്, (൭൦) ആറന്മുള, (൭൧) വെൺമണി, (൭൨) നീർമണ്ണ്. ഇവ മുപ്പത്തിരണ്ടും മലയാള ഗ്രാമങ്ങൾ. ഇങ്ങനെ ആകെ ഗ്രാമങ്ങൾ അറുപത്തിനാല്.

ഭാഷ, ആചാരം, വേഷം, ഭൂഷണം, സംസ്കാരം മുതലായവകൊണ്ടു മലയാളത്തിലേയും തുളുനാട്ടിലേയും ഗ്രാമങ്ങൾക്കു തമ്മിൽ യാതൊരു ബന്ധവും ഇല്ല. പല കാര്യങ്ങളിലും തുളുനാട്ടിലെ ഗ്രാമങ്ങൾക്കു പരദേശത്തോടാണ് അടുപ്പം. തെക്കുനിന്നു വടക്കു പയ്യന്നൂർ ദേശംവരെ സ്ഥിതിചെയ്യുന്ന ഗ്രാമങ്ങൾ മാത്രമേ മലയാളികളുടേതായി ഗണിച്ചുവരുന്നുള്ളു. നമ്പൂരിമാരുടെ (സമുദായ)ഭരണം, പെരുമാക്കന്മാരുടെ വാഴ്ച മുതലായവ ഈ ഗ്രാമങ്ങൾക്കു മാത്രം ബാധകമാകുന്നു. അറുപത്തിനാലു (തുളുനാട്ടിലേയും ഉൾപ്പെടെ) ഗ്രാമങ്ങളുടേയും നേതൃത്വം നമ്പൂരിമാർക്ക് ഉണ്ടായിരുന്നു എന്ന് സന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു ചരിത്രദൃഷ്ട്യാ ശരിയല്ല. എല്ലാകാര്യങ്ങളിലും എല്ലാ കാലത്തും തുളുനാടും മലയാളവും രണ്ടും രണ്ടായിട്ടേ ഇരുന്നിട്ടുള്ളു. ഇന്നും അങ്ങനെ തന്നെയിരിക്കയും ചെയ്യുന്നു.

അച്ഛാമച്ഛച്ഛദനിബിഡിതാമർത്ഥമാധ്വ്യാ മഹത്യാ
ഗുർവീം പദ്യസ്രജമഭിനവൈർഗ്ഗുംഫിതാം വാക്യപുഷ്പൈഃ
ഈശാനായ പ്രദിശ ജയരാത്തേശ്വരം മന്ദിരം പ്രാ-
പ്യാമോദീ സ്യാന്നിയതമനയാ സർവ്വദൈവൈകദേവഃ ॥ ൧൦ ॥

നന്നായ് വർണ്ണങ്ങളാകുന്നിതളുകൾ നിറയും വാക്യ-
പുഷ്പങ്ങൾ കോർത്തി-
ട്ടൊന്നായ് നല്ലർത്ഥമാകും പുതുമധു വിതറി-
ക്കൊണ്ടെഴും പദ്യമാല
ചെന്നാരാൽ ചേരമാൻകോവിലിലടിയരുളും-
ശങ്കരന്നങ്ങു ചാർത്തി-
ക്കൊന്നാലാമോദമുണ്ടാസ്സുരമുടനതിനാ-
ലാ മഹാദേവനെന്നും ॥൧൦॥

ശ്ലോ. ൧൦. മഹോദയപുരത്തിലെ ദേവനെ ദർശിക്കുവാൻ പറയുന്നു. നന്നായ്......കോർത്തിട്ട ഭംഗിയായി അക്ഷരങ്ങളാകുന്ന ഇതളുകൾ ചേർത്തു വാക്യങ്ങളായ പുഷ്പങ്ങൾ കോർത്തു് ഇണക്കി "വർണ്ണ-വർണ്ണക്രിയാവിസ്താരഗുണവർണ്ണേഷു" എന്നു ധാത്വർത്ഥം. ഒന്നായ്..... മാല ഒന്നോടെ നല്ല ആശയമാകുന്ന പുതിയ തേൻ ഒലിക്കുന്നതായ ശ്ലോകമാല. നല്ല അക്ഷരവും വാക്യവും ആശയവും ചേർത്തു നിബന്ധിച്ച ശ്ലോകങ്ങളുടെ സമൂഹം. വർണ്ണം നിറം എന്നും അർത്ഥം. കാണുവാൻ ഭംഗിയേറിയ നിറം.

വർണ്ണോ ദ്വിജാദൗ ശുക്ലാദൗ
സ്തുതൗ രൂപയശോക്ഷരേ
വിലേപനേ കഥായാം ച
വർണ്ണസ്യാൽ ഗുണഭേദയോഃ

എന്നു് വിശ്വം. പദ്യം ശ്ലോകം.

പദ്യം ചതുഷ്പദീ തച്ച
വൃത്തം ജാതിരിതി ദ്വിധാ

എന്നു് (കാവ്യാദർശം. പ്ര. പരി.) ദണ്ഡി.

ശബ്ദങ്ങളുടെ അപഭ്രംശാദി ദോഷരാഹിത്യം, ഭംഗി, അലങ്കാരം, രചനാസൌഷ്ഠവം എന്നിവ ഉത്തമകാവ്യത്തിനു് ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ എന്നു് പ്രഥമപാദത്തിൽ സൂചിപ്പിച്ചിരിക്കുന്നു. ആശയങ്ങളുടെ മാധുര്യം, നൂതനത്വം, സാരസ്യം എന്നീ ഗുണങ്ങളെപ്പററി രണ്ടാമത്തതിലും. ശബ്ദഭംഗിയെയും പ്രധാനമായി ഗണിക്കണമെന്നു പ്രഥമപാദത്തിൽ ധ്വനിക്കുന്നുണ്ടു്. ലക്ഷ്മീദാസൻ ശബ്ദഭംഗിയുടെ കാര്യത്തിൽ അസാധാരണമായ ശ്രദ്ധയും പാടവവും പ്രകാശിപ്പിച്ചിട്ടുണ്ടെന്നു് ശുകസന്ദേശത്തിൽനിന്നു് ഗ്രഹിക്കാം.

ശരീരം താവദിഷ്ടാർത്ഥ-
വ്യവച്ഛിന്നാ പദാവലീ

എന്ന (കാവ്യാ—പ്ര. പരി.) ദണ്ഡിയുടെ മതം അനുസരിച്ചു, കാവ്യശരീരസ്വഭാവം പ്രഥമദ്വിതീയപാദങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു.

സുലളിതപദവിന്യാസാ
രുചിരാലങ്കാരശാലിനീ മധുരാ

മൃദുലാപി ഗഹനഭാവാ
സൂക്തിരിവാവാപ സോർവ്വശീ വിജയം

എന്ന (നിവാത. വധം. കഥ. കോട്ടയത്തുതമ്പുരാൻ) പദ്യം ഇവിടെ സ്മർത്തവ്യം.

**ചെന്നാരാൽ.....ചാർത്തിക്ക്** അവിടെ ചെന്നു തിരുവഞ്ചിക്കുളത്തു് അമ്പലത്തിൽ സന്നിധാനം ചെയ്യുന്ന ശ്രീപരമേശ്വരനെ നീ ചാർത്തിക്കണം. മാല ചാർത്തുക ദേവപ്രസാദകരമായ ഒരു വഴിപാടെന്നു പ്രസിദ്ധം.

പ്രാഭവം പൂണ്ടോരെ പ്രാകൃതർ കാണേണ്ടപ്പോൾ
പ്രാഭൃതം വേണമെന്നുണ്ടു് ന്യായം.

എന്നു (കൃ. ഗാ.) സ്മർത്തവ്യം. ദേവനെ പദ്യസമൂഹം നിർമ്മിച്ചു സ്തുതിക്കണം എന്നു ഭാവം. **ആമോദ...ദേവനെന്നും** അതിനാൽ ഉടൻ ആ മഹാദേവന് എന്നും ആമോദം ഉണ്ടാകും എന്നു് അന്വയം. ശ്ലോകമാല ചാർത്തുന്നതുകൊണ്ടു ദേവൻ പ്രസാദിക്കും. ആമോദം സന്തോഷം എന്നും സൌരഭ്യം എന്നും അർത്ഥം. ദേവന്റെ പക്ഷത്തിൽ സന്തോഷം. മാലയുടേതിൽ സുഗന്ധം.

പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ

എന്ന (ഭഗ.) ഗീതാപദ്യം ദ്രഷ്ടവ്യം. മൂലത്തിൽ ജയരാജേശ്വരനെന്നു തിരുവഞ്ചിക്കുളത്തിലെ ദേവന്റെ നാമം പറഞ്ഞിരിക്കുന്നു. ജയരാജം തിരുവഞ്ചിക്കുളം. അലങ്കാരം രൂപകം. മഹാദേവർ പട്ടണം, മഹാദേവനിരുന്നരുളുന്ന പട്ടണംതന്നെ മഹാദേവപുരം എന്നും പക്ഷമുണ്ടു്. ഈ പദ്യം കവിയുടെ കവിതാപക്ഷപാതത്തെ ധ്വനിപ്പിക്കുന്നു.

'മൈത്ര്യേണ്യം മമ ഭുവി ഭവേത്സ്വൽകരാഗ്രേ സുഗാനേ
പ്രാച്യം പ്രാണാഹൂതിരപി ന യൽ പൂർവ്വജൈരാന്ധവൈർയ്യഃ ||
മാതംഗാത്തം പ്രഭവതി കഥം മാദൃശസ്താദൃശീം താം-
മിത്ഥം ഭക്ത്യാ പ്രണമ ചരണൗ ചാംഗജായോർദ്ധ്വസന്ധികായാഃ || ൭ ||

'ആവിർഭാവം തരേണം പ്രളയനിലയിൽ നിൻ-
റുക്കരെത്താരില്ലമ്മേ !

ദേവി പ്രാണാഹുതിക്കാദിയിലതിനമിതാ-
വില്ല വിശ്വാണ്ഡമെല്ലാം
ഈവിധ്ധിക്കാവതോ നിൻമഹിമകളറിവാ-
നെ'ന്നാ നീ ശ്രീകുരുംബ-
ക്കാവിൽ ശ്രീഭദ്രകാളീഭഗവതിയുടെ തൃ-
ക്കാലടിത്താർ തൊഴേണം. ||൭൦||

ശ്ലോ. ൭൦. ആവിർഭാവം തരേണം. പ്രത്യക്ഷമാകണം. മുൻപിൽ എനിക്കു ദർശനമരുളണം. പ്രളയനില.....ലമ്മേ! ദേവി. അമ്മേ, ദേവി! പ്രളയനിലയിൽ നിൻതൃക്കരത്താരിൽ എന്ന് അനപായം അല്ലയോ അമ്മയായ ദേവീ! പ്രളയം സംഭവിക്കുന്ന കാലത്തു നിൻറെ കയ്യിൽ. അമ്മ-സംബുദ്ധി. അമ്മയായിരിക്കുന്നവളേ. എന്നെ രക്ഷിക്കുവാൻ കടപ്പെട്ടവളേ എന്ന് ധ്വനി. ദേവീ സംബുദ്ധി. ഈശ്വരീ. രക്ഷാസാമർത്ഥ്യം ധ്വനി. പ്രളയനില-പ്രളയം. കാര്യദ്രവ്യങ്ങൾക്കു കാരണങ്ങളിൽ പ്രകർഷേണ സംഭവിക്കുന്ന ലയം പ്രളയം. യുഗാവസാനകാലത്തു ലോകങ്ങൾക്ക് സംഭവിക്കുന്ന നാശം.

തദന്തേ പ്രളയസ്താവാൻ ബ്രാഹ്മീ രാത്രിരുദാഹൃതഃ
ത്രയോ ലോകാ ഇമേ തത്ര കല്പന്തേ പ്രളയായ ഹി.

എന്ന് (സ്കം. ൩-) ഭാഗവതം. ആയിരം ചതുർയ്യുഗം ബ്രഹ്മാവിൻറെ പകൽ. പിന്നീട് അത്രയും കാലം രാത്രി. ബ്രഹ്മാവിൻറെ ഈ രാത്രിക്കു പ്രളയം എന്നു പേർ.

സഹസ്രയുഗപര്യന്തമഹര്യദ് ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം തേഽഹോരാത്രവിദോ ജനാഃ

അവ്യക്താദ്വ്യക്തയസ്സർവ്വാഃ പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ.

ഭൂതഗ്രാമസ്സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാർത്ഥ! പ്രഭവത്യഹരാഗമേ.

എന്നു (അ. ൮) ഭഗവൽഗീതയിൽ പ്രളയത്തെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നു. പ്രാണാ......വിശ്വാണ്ഡമെല്ലാം. ഇതു വിശ്വാ

ണ്ഡാമെല്ലാം ആദിയിൽ പ്രാണാഹുതിക്കു് അതിനും ആവില്ല. അല്ലയോ ലോകേശ്വരി! ഈ കാണുന്ന ബ്രഹ്മാണ്ഡകടാഹങ്ങളെല്ലാം ഒന്നിച്ചു കൂടിയാലും, നിന്റെ ഭുക്തിക്കു് ആഹാരത്തിന്റെ ആദ്യമുള്ള പ്രാണാഹുതിക്കു കൂടി തികയാകുന്നതല്ല. പ്രാണാഹുതി പ്രാണനിൽ, പ്രാണനു ചെയ്യുന്ന ആഹുതി.

യുഗാവസാനകാലത്തു നിനക്കു സർവ്വലോകങ്ങളും കൂടിച്ചേർന്നാൽ "ഉപ്പുനോക്കാ'നതിനു കൂടിയില്ലെന്നു ഭാവം. ഈ ഭാഗം ദേവിയുടെ ലോകോത്തരമായ മാഹാത്മ്യത്തെ വ്യഞ്ജിപ്പിക്കുന്നു. ഈ വിധ്ധി ......ളറിവാൻ നിന്മഹിമകളറിവാൻ ഈ വിധ്ധികളാവതോ. അപ്രകാരമിരിക്കുന്ന നിന്റെ മാഹാത്മ്യങ്ങളെപ്പറ്റി അറിയുന്നതിനു് വിവേകജ്ഞാനമില്ലാത്ത ഒരു പക്ഷിയായ എനിക്കു സാധിക്കുമോ; നിശ്ചയമായും ഇല്ലെന്നു ഭാവം, എന്നു ഇപ്രകാരം സ്തുതിച്ചു ശ്രീകുരുംബ......ത്താഴേണം കൊടുങ്ങല്ലൂർ ഭഗവതിയുടെ കാല്ക്കൽ വന്ദിക്കണം. ഇവിടെ രൗദ്രമൂർത്തിയായ ഭഗവതിയെ തദനുസരണം ഉദ്ധതമായ ആശയം നിബന്ധിച്ചു വർണ്ണിച്ചിരിക്കുന്നു. മൂലത്തിൽ 'ചണ്ഡികായാഃ' എന്നതു സാഭിപ്രായപദമാണു്. ലോകങ്ങളെയും അസുരന്മാരേയും സംഹരിക്കുന്നതുകൊണ്ടു ക്രൂര എന്നു് അർത്ഥം.

തിരുവഞ്ചിക്കുളവും കൊടുങ്ങല്ലൂരും അധികം അടുത്തിരിക്കുന്ന ദേശങ്ങളാകയാൽ ഇവയെ ഒന്നെന്നു പറയുന്നതിൽ പിശകില്ല. കവി ഇവയെ ഒന്നായിട്ടാണു് ഗണിച്ചിരിക്കുന്നതെന്നു് ഊഹിക്കാം. കൊടുങ്ങല്ലൂരിൽ പ്രധാനവും പ്രസിദ്ധവും ആയ ഒരു ഭഗവതിക്ഷേത്രമുണ്ടു്. അതിനെ കുരുംബക്കാവെന്നു് സ്മരിച്ചിരിക്കുന്നു. ഇവിടത്തെ ദേവി ഉഗ്രമൂർത്തിയാകുന്നു. പൂർവ്വകാലത്തു കച്ചവടം അഭിവൃദ്ധിനിലയിൽ ഇരുന്നിരുന്ന ഒരു മുഖ്യ തുറമുഖമായിരുന്നു കൊടുങ്ങല്ലൂരു്.

പാർശ്വേ പാർശ്വേ മദഭരപടുധ്യാനലോലംബലോലൈഃ
പത്രച്ഛായാതിമിരമലിനാഭ്യന്തരൈർവല്ലിഗേഹൈഃ ||
മാർഗ്ഗാരാമാസ്തവ ഗുണപുരാസത്തിമാസൂത്രയിഷ്യ-
ന്ത്യന്തർഗന്ധാന്തരപതിശതാസ്സ്മരവക്ത്രായമാനാഃ || ൭൨ ||

ലോകിൽ പാർശ്വങ്ങൾതോറും മദമൊടു-
മുരളും വണ്ടിനാൽ തെണ്ടിമണ്ടി-
ട്ടാകിൽ പുല്കിപ്പച്ചപ്പത്രാന്തരമതിലിരുളും-
വല്ലിഗേഹങ്ങളോടും
മൂക്കോളം പൂമണത്താൽ പ്പഥികരുടെ മുഖം
സ്മേരമാക്കിച്ചമയ്ക്കും-
മാർഗ്ഗോദ്യാനങ്ങളാം ആത്തൃക്കണാമതിലകമൊ-
ന്നടുത്തതായുരയ്ക്കും ॥ ൨൬ ॥

ശ്ലോ. ൨൬. മാർഗ്ഗാരാമങ്ങളെ വർണ്ണിക്കുന്നു. ലോകിൽ...തെണ്ടിമണ്ടി തരമായിട്ടു തേൻ കുടിച്ചു മതിവരാതെ ചുറ്റിക്കളിക്കുന്ന വണ്ടുകളെക്കൊണ്ടു ചലിക്കുന്നവയും. ...ഗേഹങ്ങളോടും നോക്കിയാൽ പച്ചനിറമായിരിക്കുന്ന ഇലകൾ പടർന്നുപിടിച്ച് അകം ഇരുണ്ടിരിക്കുന്ന വള്ളിക്കുടിലുകളോടുകൂടിയവയും. മൂക്കോളം... ച്ചമയ്ക്കും. വേണ്ടതിലധികം, അതിധാരാളമായി, പൂക്കളുടെ മണം പരത്തി വഴിപോക്കരുടെ മുഖത്തെ സ്മേരമാക്കുന്നവയും ആയ. മൂക്കോളം ശൈലി വേണ്ടതിലധികം. മാർഗ്ഗോദ്യാനങ്ങൾ വഴിയിലുള്ള പൂവാടികൾ. ആത്തൃക്കണാമതില......രയ്ക്കും ആത്തൃക്കണാമതിലകം ഒട്ടു അടുത്തു ആയി എന്നു ഉരയ്ക്കും എന്നു അന്വയം. നിനക്കു ചെന്നു പറ്റേണ്ടതായ മതിലകപ്രദേശം അടുത്തു, ഇനി അവിടെ എത്തുവാൻ കുറച്ചു പോയാൽ മതി, എന്നു സൂചിപ്പിക്കും. വണ്ടുകളുടെ മുരളിച്ച മുതലായവകൊണ്ടു തൃക്കണാമതിലകം സമീപിച്ചു എന്നു നിനക്കു മുൻകൂട്ടി സൂചനം തരും എന്നു ഭാവം.

മൂലം നാലാമത്തെ പാദത്തിന് ചിന്താതിലകത്തിൽ കാണുന്ന വ്യാഖ്യാനംകൂടി ഇവിടെ ചേർക്കുന്നതു രസകരവും പ്രയോജനപ്രദവുമായിരിക്കും. "അന്തഃ അന്തർഭാഗേ ഗന്ധ ആമോദാ യേഷാം ചമ്പകാദിസുരഭി കുസുമതരുവിശിഷ്ടത്വാൽ തേ ചാന്തരേ മധ്യേ പരിഗതം പ്രാപ്തം സ്മേരം ശൈത്യസ്ഥാനി പത്രാണി യേഷാം തേ അദ്ധ്വനീനാഃ പഥികാ

ഷു തേ ഇതി മാർഗ്ഗാരാമാണാം മന്ദസ്മിതസുന്ദരവദന ചന്ദ്ര വിശിഷ്ടസരസയുവജനാലംകൃതാന്തരതപദർശന ഏവ തവാസന്നം ഖലു ഗ്രാമപുരായതി യൽ ഗുണവന്തോ യുവാനോ ദൃശ്യന്ത ഇതി മതിം ജനയന്തീതി വ്യജ്യതേ. അത്രാന്തരം വാ. അന്തർഗന്ധാനി കർപ്പൂരതക്കോലജാത്യാദി സുരഭിദ്രവ്യ വിശിഷ്ട താംബൂലാദി ചർവ്വണാൽ അന്തരെ മദ്ധ്യേ മദ്ധ്യേ പരിഗതസ്മേരാണി ച വക്ത്രാണി യേഷാം തേ. അലഘൂനി മാർഗ്ഗേ ശ്രേഷ്ഠാഃ പൂജ്യാ ഏഷു ഇതി അലഘൂനീനാം ഇത്യത്ര വിഭക്ത്യലോപ അന്തർഗന്ധാന്തരേണ വിശിഷ്ട ഗന്ധേന വക്ത്രം പരിഗതം സ്മേരം വക്ത്രം യേഷാം തേ അലഘൂനീനാം യേഷു തേ മാർഗ്ഗാരാമാ ഇതി." ഭാഷയിൽ അവ്യക്തവും അസ്പഷ്ടവും ആയിരിക്കുന്ന മൂലാശയം ഇവിടെ ഉദ്ധരിച്ച ഭാഗത്തിൽനിന്ന സ്പഷ്ടവും സമഗ്രവും ആയി ഗ്രഹിക്കാവുന്നതാകുന്നു.

അഭ്യുദ്ഗമ്യ സ്വയമളികുലൈഃ സ്വാഗതം ഭൃംഗനാദൈര്യുഃ
കഞ്ചിൽകാലം ഫലഭരനതാഗ്രേഷു നീഡദ്രുമേഷു ॥
സ്വാതിഖ്യേ സരസി നിവസംസ്ത്വാം സ വിശ്രാമയിഷ്യ-
ത്യധ്വശ്രാന്തം സലിലകണികാവാഹകോ ഗന്ധവാഹഃ ॥ ൨൰ ॥

ആരാൽ നേരിട്ടണഞ്ഞിട്ടളിരുതമൊഴിയാൽ
സ്വാഗതം ചൊല്ലി മെല്ലെ-
ധാരാളം കായ്ക്കുലേന്തിന മരനിരയിൽ
തെല്ലുനേരത്തിരുത്തി
സ്വാതിഖ്യാഖ്യമാകുന്നൊരു സരസി വസി-
ക്കുന്നവൻ നിന്റെയാത്രാ-
സ്വാലസ്യം കെടുക്കാം, നവജലകണമേ-
റെറ്റുമാ ഗന്ധവാഹൻ ॥ ൨൰ ॥

ശ്ലോ. ൨൰. വായുവിനെ വർണ്ണിക്കുന്നു. ആരാൽ......ത്തിട്ട താമസിക്കാതെതന്നെ നേരെ, അഭിമുഖമായി അടുത്തുവന്നിട്ട്, അളി...ചൊല്ലി വണ്ടുകളുടെ മൂളിച്ചയാകുന്ന വാക്കുകൊണ്ട സ്വാഗതം ...

റഞ്ഞു. മെല്ലെ സാവധാനത്തിൽ, ധാരാളം... നിരയിൽ ധാരാളം കായ്കളും നിറഞ്ഞു കൊമ്പുകൾ കുനിഞ്ഞതും കൂട്ടങ്ങളോടുകൂടിയതും ആയ വൃക്ഷക്കൂട്ടത്തിൽ അല്പനേരം ഇരുത്തി. ക്രൂടേന്തിന മൂലത്തിലെ 'നീഡ'ത്തിന 'തീരം' എന്നും ഒരു പാഠാന്തരമുണ്ടു്. സരസ്സിനെക്കുറിച്ചു് അടുത്തുതന്നെ പ്രതിപാദിക്കുന്നതുകൊണ്ടു് ഈ പാഠം അനുയുക്തമല്ല. എന്നാൽ ക്രൂടേന്തിന എന്ന ഭാഷ 'നീഡ'പാഠത്തോടാണു യോജിച്ചിരിക്കുന്നതു്. മാനവേദൻ 'തീര'ത്തെ സ്വീകരിച്ചിരിക്കുന്നു. സ്വാതിഥ്യാ......വാഹൻ. സ്വാതിഥ്യാഖ്യമാകുന്നൊരു സരസി വസിക്കുന്നവൻ നവജലധനം ഏററു എല്ലും ആ ഗന്ധവാഹൻ നിന്റെ യാത്രാസ്വാലസ്യം കെടുക്കും എന്നു് അന്വയം. സ്വാതിഥ്യം എന്നു പേരോടുകൂടിയ കുളത്തിൽ സ്ഥിതിചെയ്യുന്നവനും പുതിയ വെള്ളത്തുള്ളികൾ ശരീരത്തിൽ ഏററുവരുന്നവനും ആയ ആ കാററു നിനക്കു യാത്രനിമിത്തമുണ്ടായ സർവ്വക്ലേശങ്ങളെയും നശിപ്പിക്കും. സ്വാതിഥ്യത്തിൽനിന്നു വരുന്ന കാററു ഏല്ക്കുമ്പോൾ നിന്റെ ക്ഷീണം സർവ്വം നശിക്കും എന്നു ഭാവം. ഏററു ഇരിക്കുന്ന സ്ഥാനത്തുനിന്നു് എഴുനീററുനിന്നു എന്നു ധ്വനി. അതിഥികൾ വരുമ്പോൾ എഴുനീററു നിന്നാണല്ലോ ഗൃഹസ്ഥന്മാർ അവരെ സ്വീകരിക്കുന്നതു്. സർവ്വാതിഥ്യം, ജലകണം എന്നീ പദങ്ങൾ വായുവിന്റെ ശൈത്യത്തെയും ക്ഷീണം നശിപ്പിക്കുവാനുള്ള ശക്തിയെയും വ്യഞ്ജിപ്പിക്കുന്നു. വസിക്കുന്നവൻ പുറത്തിറങ്ങാതെ ഒരിടത്തുതന്നെയിരിക്കുന്നവൻ. മാന്ദ്യം ധ്വനി. ഗന്ധവാഹൻ സൌരഭ്യത്തെ വഹിക്കുന്നവൻ, മണത്തോടു കൂടിയവൻ.

പൃഷദശ്വോ ഗന്ധവഹോ
ഗന്ധവാഹാനിലാശുഗാഃ

എന്നു് അമരം. വായുവിന്റെ ആഹ്ലാദനശക്തി ധ്വനി. അതിഥി വരുമ്പോൾ ഗൃഹസ്ഥൻ എഴുനീററു നേരെ ചെന്നു് അർഘ്യപൂർവ്വം സ്വീകരിച്ചു സ്വാഗതം പറഞ്ഞു് ആസനത്തിൽ ഇരുത്തി ഭക്ഷണം കൊടുത്തു സൽക്കരിക്കുന്നതിന്റെ പ്രതീതി ഇവിടെ കാണേണ്ടതാകുന്നു. അതിഥിപൂജ ഗൃഹസ്ഥധർമ്മമെന്നു് ഇവിടെ കവി സൂചിപ്പിച്ചിരിക്കുന്നു.

ശ്ലോ. ൨൪. ദൂതന്റെ ഗുണകാപ്രവേശനത്തെ പ്രതിപാദിക്കുന്നു. സ്വാന്തം......മ്പൊഴേക്ക് അക്കൻ സ്വാന്തം ചൂട് ഒക്കെ വിരഹികളിൽ വിഭാഗിച്ച് ഒളിക്കുമ്പൊഴേയ്ക്കു്. ആദിത്യൻ തന്റെ ചൂടു സർവ്വവും വിരഹികൾക്കു ഭാഗിച്ചുകൊടുത്തിട്ട് അസ്തമിക്കുന്ന സമയത്തു്. അക്കൻ ആദിത്യൻ.

അഃക്കാക്കപെണ്ണ സ്ഫടികേ
രവൌ താമ്രേ ദിവസ്പതൌ

എന്നു് വിശ്വം. രാത്രിയായാൽ വിരഹികൾക്ക് സംഭവിക്കുന്ന മനസ്സിന്റെ ചൂട് (സങ്കടം) ആദിത്യകൽനിന്നു ലഭിച്ചതാണോ എന്നു തോന്നും എന്നു ഭാവം. അത്യന്തം വിസ്തീർണ്ണ......മൂഹിച്ചുകൊണ്ടേ ഊഹിച്ചുകൊണ്ടേ അത്യന്തം വിസ്തീർണ്ണമാം തൂഗ്ഗുണമതിലകം ഏറേണം. വിസ്താരം ഏറിയതായ മതിലകത്തു് ഊഹിച്ചുകൊണ്ടു നീ ചെന്നു കയറണം. സ്ഥലത്തിന്റെ വിസ്താരാധിക്യംകൊണ്ടു മുൻപു് അപരിചിതമാണെങ്കിലും നിനക്കു മതിലകം ഊഹിച്ച് അറിയുവാൻ കഴിയുമെന്നു ഭാവം. "ഊഹോപോഹാത്ഥവിജ്ഞാനം" എന്നു് ശബ്ദരത്നാകരം. ചന്താ ക്രൂട്ടം......യാൽ നാഗരികസ്ത്രീകളെപ്പോലെ പ്രൌഢിക്കൂട്ടുന്ന വേഷം, അലങ്കാരം, ചിരി, വാക്കു്, ശൃംഗാരചേഷ്ട എന്നിവകൊണ്ടു്. മാരമാനാ......പ്രദേശം ആ പ്രദേശം മാരമാനാക്രാന്തം കൂടിഗ്ഗുണിപ്പിച്ചിട്ടുമൊരു ഗുണകാസ്ഥാനമാണു്. ആ സ്ഥലം കാമദേവന്റെ മാനോല്ക്കൃഷ്ടത്തെ മുൻപിലത്തെക്കാൾ അധികമായി വർദ്ധിപ്പിക്കുന്നതായ ഗുണക (മതിലകം) ആകുന്നു. ഗുണക ഗുണനത്തെ ചെയ്യുന്നതു്. ഗുണം ഗുണനം, അധികമാക്കിച്ചെയ്യുന്ന ക്രിയ. ഗുണിതം എന്ന മൂലത്തിനു "പൂർവ്വാദധികതരം കുർവ്വതി" എന്നു ചിന്താതിലകം. ഗുണകയെന്ന പേർ അനാത്ഥമെന്നു് ഇവിടെ കാണിച്ചിരിക്കുന്നു. ആ ദേശത്തെ സ്ത്രീകളുടെ പരിഷ്കൃതങ്ങളായ വേഷഭൂഷണഭാവാദികൾ കാണുമ്പോൾ എന്നെക്കാൾ കേമനായ ഒരു വില്ലാളി ആരുണ്ടു് എന്നു കാമദേവനു ഗർവ്വു വർദ്ധിക്കുന്നു എന്നു ഭാവം. നീ മതിലകത്തു ചെല്ലുമ്പോൾ നേരം സായങ്കാലമാകും എന്നു ധ്വനി. "അനേനാദിത്യാഭിധാനലക്ഷണം നാമ മംഗലം കവിനാനുസംഹിതമിതി" എന്നു് ചിന്താതിലകം.

രാമേശ്വരത്തുനിന്ന് കാലത്തു പുറപ്പെടുന്ന ശുകം രണ്ടു രാത്രി വിശ്രമിച്ചു മൂന്നു പകലുകൊണ്ടു (മൂന്നാംദിവസം വൈകുന്നേരം സന്ധ്യക്കു) മതിലകത്ത് എത്തിച്ചേരുന്നു. നായകൻ സ്ഥിതിചെയ്യുന്ന രാമസേതുമുതൽ നായികയുടെ ഗൃഹം നില്ക്കുന്ന മതിലകംവരെയുള്ള പ്രധാന സ്ഥലങ്ങളെ സന്ദേശം പൂർവ്വഭാഗത്തിൽ വർണ്ണിച്ചിരിക്കുന്നു. രാമേശ്വരം, സമുദ്രം, സേതു, താമ്രപർണ്ണി, പാണ്ടി മണലൂര്, സഹ്യഗിരി, കേരളം, കന്യാകുമാരി, ശുചീന്ദ്രം, നാഗരുകോവിൽ (പദ്മനാഭപുരം), തിരുവനന്തപുരം, കൊല്ലം, തിരുവല്ല, വടക്കുംകൂറ് (കടുത്തുരുത്തി), വെന്നനാട്ടു ഗ്രാമം, തൃപ്പൂണിത്തുറ, ഇരട്ടയമ്പലം, ആലുവ, പെരിയാറ്, തിരുവഞ്ചിക്കുളം, കൊടുങ്ങല്ലൂര് എന്നീ സ്ഥലങ്ങളുടെ വർണ്ണനം പൂർവ്വഭാഗത്തിൽ അന്തർഭവിച്ചിട്ടുണ്ട്. ഉത്തരഭാഗാരംഭത്തിൽ സവിസ്തരം ചെയ്യുവാൻ പോകുന്ന ഗുണകാവർണ്ണനത്തിന്റെ ബീജാവാപത്തോടുകൂടി പൂർവ്വസന്ദേശം അവസാനിക്കുന്നു. കവി വർണ്ണിച്ചിരിക്കുന്നതധികവും മാർഗ്ഗമദ്ധ്യത്തിലെ ക്ഷേത്രങ്ങളെയാകുന്നു. അതുകൊണ്ടു കവി മഹാഭക്തനായിരുന്നു എന്നു വിചാരിക്കണം.

നായകൻ ദുസ്സഹവിരഹപീഡിതയായിരിക്കുന്ന നായികയുടെ സമീപത്തിൽ അതിവേഗത്തിൽ ചെന്നുചേരുന്നതിന് അയയ്ക്കുന്ന ദൂതനെ, ഒരു തീർത്ഥയാത്രക്കാരനെയോ അഥവാ ഭജനക്കാരനെയോ പോലെ കാണുന്ന അമ്പലങ്ങളിലെല്ലാം അയച്ചു ദർശനംചെയ്യിക്കുന്നതു യുക്തമല്ലെന്നു ചിലർക്ക് ആക്ഷേപം ഉണ്ടാകാം. സന്ദേശങ്ങൾ സങ്കല്പകാവ്യങ്ങളാകുന്നു. നായകൻ ദൂതനെ വിളിക്കുകയോ മാർഗ്ഗമുപദേശിക്കുകയോ സന്ദേശം പറഞ്ഞുകൊടുക്കുകയോ യാതൊന്നും യഥാർത്ഥത്തിൽ ചെയ്യുന്നില്ല. അങ്ങനെ ചെയ്യുന്നു എന്നു സങ്കല്പം മാത്രം. ഓരോ ദേശങ്ങളേയും അവിടങ്ങളിലെ പ്രകൃതിവിശേഷങ്ങളേയും വർണ്ണിക്കുക എന്നതു സന്ദേശകാരന്മാരുടെ ഒരു പ്രധാനോദ്ദേശമാകുന്നു. ദൂതനു മാർഗ്ഗോപദേശം ചെയ്യുന്നു എന്ന വ്യാജേന അവർ ഈ കാര്യം സാധിക്കുന്നു. ചില ദേശങ്ങളുടെ മാഹാത്മ്യത്തിനു മൂലം അവിടങ്ങളിലെ മഹാക്ഷേത്രങ്ങളാണെന്നു കാണാം. അങ്ങനെ വരുമ്പോൾ അവയെപ്പറ്റി വർണ്ണിക്കാതിരിക്കുവാൻ നിവൃത്തിയില്ലാതെയാകുന്നു. ഈ വക സംഗതികളെപ്പറ്റി ശാന്തമായി വിചാരിച്ചാൽ ശുകസന്ദേശത്തിലെ മാർഗ്ഗോപദേശപ്രകരണത്തിൽ ക്ഷേത്രവർണ്ണനം അധികമായിപ്പോയി എന്ന ആക്ഷേപം നിലനില്ക്കുന്നതല്ല. കവിജനകുലാചാര്യനായ കാളിദാസന്റെ മേഘദൂതം കാണിച്ചുകൊടുത്തിരിക്കുന്ന വഴിയെ ആദരിക്ക

കയേ നമ്മുടെ കവികുഞ്ജരനും ചെയ്തിട്ടുള്ളു. മഹാകാളാദിക്ഷേത്രങ്ങളുടെ വർണ്ണനം മേഘത്തിലും കാണാവുന്നതാണല്ലോ.

ഓരോ ദേശത്തിന്റേയും ചരിത്രത്തെ സംബന്ധിക്കുന്ന പല മർമ്മങ്ങളും സന്ദേശത്തിലെ മാർഗ്ഗോപദേശപ്രകരണത്തിൽനിന്നു ഗ്രഹിക്കുവാൻ കഴിയുമെന്നു പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ട്. പരദേശത്തെ പല പ്രധാന സ്ഥലങ്ങളുടേയും സ്മരണ സന്ദേശത്തിൽ കാണാതിരിക്കുന്നതുകൊണ്ട്, കവിക്ക് ആ ദേശവുമായി സാധാരണ രീതിയിൽ കവിഞ്ഞ പരിചയം സിദ്ധിച്ചിട്ടില്ലെന്നു വിചാരിക്കണം. കേരളത്തെപ്പറ്റി ചെയ്തിരിക്കുന്ന വർണ്ണനമാണ് പൂർവ്വഭാഗത്തിൽ സർവ്വ[illegible]വും പ്രധാനവുമായിരിക്കുന്നത്. അതിലെ പല ഭാഗങ്ങളും [illegible] കേരളീയാഭിമാനത്തെ പ്രകാശിപ്പിക്കുന്നതായിട്ടുണ്ട്. മലയാളനാട്ടിലെ പല പഴയ നടപടികളുടേയും അപ്രകടമായ ഒരു ച്ഛായ പ്രസ്തുത വർണ്ണനത്തിൽ സ്പർശിച്ചിട്ടുണ്ടെന്നു വ്യാഖ്യാനം തെളിയിക്കുമെന്നു വിശ്വസിക്കുന്നു.



## ഉത്തരഭാഗം

മദ്ധ്യേ ജാംബൂനദധരമഹാമേഖലാവൃതാം വർഷവൃന്ദൈ-
ർവ്വീക്ഷ്യോപാന്താം വിപുലപരിഖാസിന്ധുനാ വേഷ്ടിതാന്താം ||
താമാലോക്യാഖിലധൃതികരീം ഭോത്സ്യസേ ത്വം ശുഭാം-
മഞ്ജു ഭാന്തീം പരമിവ സുതാമൈരസീമുർവ്വരായാഃ • || ൧ ||

മദ്ധ്യത്തിൽപ്പൊന്മലയ്ക്കുന്നരമുടയ മഹേ-
ഖലാവൃതശ്രീയ്യോടോരോ-
വർഷംകൊണ്ടോത്തുകാണേണ്ടതിരൊടൊരുകിട-
ങ്ങായിട്ടും സിന്ധു ചൂഴെ

രത്നം ഗർഭത്തിലാർന്നാഴമിഹ ധൃതിനൽ-
കീട്ടമാറ്റപ്പൂട്ടണം നീ
മന്ദം കണ്ണോക്കുമിക്ഷിത്രു മടിയിലെഴും-
പൈതലാണെന്നിവണ്ണം ‖൧‖

ശ്ലോ. ൧. ഒന്നു മുതൽ പതിനഞ്ചുവരെ പദ്യങ്ങൾകൊണ്ടു് ഗുണകയെ വർണ്ണിക്കുന്നു. പ്രഥമ ശ്ലോകത്തിൽ ഗുണകയെ ഭൂമിയുടെ ചെറിയ പുത്രിയായി കല്പിച്ചു്, അതിൽ ശ്ലേഷത്തെ ആശ്രയിച്ചു ഭൂധർമ്മങ്ങളെ ആരോപിച്ചിരിക്കുന്നു. മദ്ധ്യത്തിൽ......ശ്രീയ്യോടു നഗരമദ്ധ്യത്തിൽ സുവർണ്ണാഭരണങ്ങൾ ധരിക്കുന്ന സുന്ദരികൾ പാർക്കുന്നതുകൊണ്ടു് ശോഭോല്ക്കർഷത്തോടുകൂടിയതു് എന്നു ഗുണകാപക്ഷത്തിൽ അർത്ഥം. 'ജാംബൂനദധരമഹേളാ' എന്ന മൂലത്തിനു് ജാംബൂനദത്തെ സ്വർണ്ണത്തെ, സ്വർണ്ണാഭരണത്തെ, ധരിക്കുന്ന മഹേളകൾ എന്നു് അർത്ഥം. 'പൊന്മലയ്ക്കന്തരമുടയ' എന്ന ഭാഷയിൽ ഈ മൂലാർത്ഥം വ്യക്തമാകുന്നില്ല. മഹേളാവൃതശ്രീ മഹേളകളാൽ ആവൃതമായിരിക്കുന്ന ശ്രീ. മഹേളകൾ മഹിളകൾ. സുന്ദരികൾ. ആവൃതം ചുററപ്പെട്ടതു്. ശ്രീ ശോഭ. ഗുണകയിലെ സ്ത്രീകളുടെ സൌന്ദര്യോല്ക്കർഷവും ജനങ്ങളുടെ ഐശ്വര്യപുഷ്ടിയും ധ്വനി. മഹാമേരു പർവ്വതംകൊണ്ടും മഹത്തായ ഇളാവൃതംകൊണ്ടും എന്നു് ഭൂമിപക്ഷത്തിൽ അർത്ഥം. പൊന്മല മേരു. മേരു സുവർണ്ണപർവ്വതം എന്നു പ്രസിദ്ധം.

അസ്തി ശ്രീയസ്സത്ത സുമേരുനാമാ
സമസ്തകല്യാണനിധിർഗ്ഗിരീന്ദ്രഃ

എന്നു് ശ്രീകൃഷ്ണവിലാസത്തിൽ (സ. ൧.) പറഞ്ഞിരിക്കുന്നതു നോക്കുക. ഇളാവൃതം ഇളാവൃതം എന്നു പേരായ വർഷം. ജംബൂദ്വീപത്തിൽ ഒൻപതു വർഷ(ഖണ്ഡ)ങ്ങൾ ഉള്ളവയിൽ ഒന്നു് ഇളാവൃതം. ഇതു മററുള്ളവയുടെ നടുവിൽ ഇരിക്കുന്നു. ഇതിന്റെ നാഭിസ്ഥാനത്തു് മഹാമേരു സ്ഥിതിചെയ്യുന്നു. "ഏഷാം മദ്ധ്യേ ഇളാവൃതം നാമാഭ്യന്തരവർഷം. യസ്യ നാഭ്യാമവസ്ഥിതഃ സർവ്വതഃ സൌവർണ്ണഃ കുലഗിരിരാജോ മേരുർദ്വീപായാമസമുന്നാഹഃ കർണ്ണികാഭൂതഃ കുവലയകമലസ്യ. മൂർദ്ധനി ദ്വാത്രിംശത്സഹസ്രയോജന വിതതോ മൂലേ ഷോഡശസഹസ്രം താവ

താ അന്തർഭൂമ്യാം പ്രവിഷ്ടഃ'' എന്നു ഭാഗവതത്തിൽ (സ്ക. ൫) പറഞ്ഞിരിക്കുന്നു. ഭൂമിയെ താമരയായി കല്പിക്കാമെങ്കിൽ അതിന്റെ കർണ്ണികയാണു് മേരു. മേരുവിനു മുകളിൽ മുപ്പത്തിരണ്ടായിരവും, മൂലത്തിൽ പതിനാറായിരവും യോജനം വിസ്താരമുണ്ടു്. അതിന്റെ പതിനാറായിരം യോജനം വിസ്താരത്തോടുകൂടിയ ഭാഗം ഭൂമിയുടെ അകത്തു മറഞ്ഞിരിക്കും. ഇളാവൃതവർഷത്തിന്റെ അതിരു; വടക്കു നീലപർവ്വതം; തെക്കു നിഷധപർവ്വതം; പടിഞ്ഞാറു മാല്യവാൻ; കിഴക്കു ഗന്ധമാദനം. പൊൻ സ്വർണ്ണം. ''ഏവം ജംബൂഫലാനാമത്യുച്ചനിപാതവിശീർണ്ണാനാമനസ്ഥിപ്രായാണാമിഭകായനിഭാനാം രസേന ജംബൂനാമ നദീ മേരു മന്ദരശിഖരാദയുതാധികായോജനാദവനിതലേ നിപതന്തീ ദക്ഷിണേനാത്മാനം യാവദിളാവൃതമുപസ്യന്ദതി. താവദുഭയോരപി രോധസോര്യാ മൃത്തികാ തദ്രസേനാനുവിധ്യമാനാ വായ്വർക്കസംയോഗ വിപാകേന സദാമരലോകാഭരണം ജാംബൂനദം നാമ സുവർണ്ണം ഭവതി.'' എന്നു് (ഭാഗ. സ്ക. ൫) സ്വർണ്ണത്തിന്റെ ഉല്പത്തിയെപ്പറ്റി പറയുന്നു. മന്ദരം, മേരുമന്ദരം, സുപാർശ്വം, കുമുദം എന്നു നാലു പർവ്വതങ്ങൾ മേരുവിന്റെ നാലു ഭാഗങ്ങളിലായി സ്ഥിതിചെയ്യുന്നു. മേരുമന്ദരത്തിന്റെ മുകളിൽ നില്ക്കുന്ന ജംബൂവൃക്ഷത്തിൽനിന്നു് ഫലങ്ങൾ താഴെ വീണു പൊട്ടിത്തെറിച്ചു് അവയുടെ രസം പ്രവഹിച്ചു് ജംബു എന്നു പേരായ ഒരു നദിയുണ്ടായി. അതിനു് പതിനായിരത്തിലധികം യോജനം വിസ്താരമുണ്ടു്. അതു് ഇളാവൃതവർഷത്തെച്ചുറ്റി പ്രവഹിക്കുന്നു. ആ നദിയിലെ ഇരു കരകളിലേയും മണ്ണു (അതിലെ) രസത്തിന്റെ സമ്പർക്കംകൊണ്ടും വെയിലിന്റേയും ജലത്തിന്റേയും സംയോഗവിപാകംകൊണ്ടും സ്വർണ്ണമായിത്തീരുന്നു. ഇങ്ങനെ സ്വർണ്ണത്തിന്റെ ഉല്പത്തി. ജംബൂനദത്തിൽ ഉത്ഭവിക്കുന്നതുകൊണ്ടു് സ്വർണ്ണത്തിനു് ജാംബൂനദം എന്നും ജംബൂഫലരസപ്രവാഹംകൊണ്ടു നദിക്കു് ജംബൂനദം എന്നും പേർ സിദ്ധിച്ചു. ഓരോ വർഷം......ചൂഴെ അനേകം വർഷങ്ങൾകൊണ്ടു് കണ്ടുതീർക്കുവാൻ കഴിയുന്ന സമീപപ്രദേശങ്ങളോടു (അതിരുകളോടു) കൂടിയതും; കാണേണ്ടവയായ അനേകം വിശിഷ്ട വസ്തുക്കളും നഗരത്തിലുണ്ടു്. അനേകം സംവത്സരങ്ങൾകൊണ്ടേ അവ കണ്ടുതീർക്കാവൂ എന്നു ഭാവം. വർഷം ഭൂപക്ഷത്തിൽ, രമ്യകം, ഹിരൺമയം, കിമ്പുരുഷം മുതലായ വർഷങ്ങൾ, ഭൂഖണ്ഡങ്ങൾ; അവയെക്കൊണ്ടു കാണുവാൻ ഭംഗിയേറിയതു് എന്നു ഭാവം.

സ്യാദ്വൃഷ്ടൗ ലോകധാത്വംശേ
വത്സരേ വർഷമസ്ത്രിയാം

എന്നു് അമരം. കിടങ്ങായിട്ടും കിടങ്ങായിട്ടു്, കിടങ്ങുപോലെയിരിക്കുന്നതു്. ഗുണകയുടെ സമുദ്രസാമീപ്യം ധ്വനി. സമുദ്രം കിടങ്ങു എന്നപോലെ ദേശത്തെ ശത്രുബാധയിൽനിന്നു രക്ഷിക്കുന്നു എന്നു് അഭിപ്രായം. രത്നം ഗർഭത്തിലാന്റ ഗർഭത്തിൽ രത്നം ആൻ എന്നു് അന്വയം. ഉള്ളിൽ അനേകം വിശിഷ്ട വസ്തുക്കളോടുകൂടിയതെന്നു് നഗരപക്ഷത്തിലും, മണികളോടുകൂടിയതെന്നു് ഭൂപക്ഷത്തിലും അർത്ഥം. രത്നങ്ങളെ ഉള്ളിൽ വഹിക്കുന്നതുകൊണ്ടു് ഭൂമിക്കു രത്നഗർഭയെന്നു പേരുണ്ടു്. ഈ പേരിനെ "രത്നംഗർഭത്തിൽ" എന്ന ഭാഗം സൂചിപ്പിക്കുന്നു.

ജഗതീ രത്നഗർഭാ സാ
ഭൂതധാത്ര്യബ്ധിമേഖലാ

എന്നു് അമരം. ഗർഭം അന്തർഭാഗം.

ഗർഭോപവാരകേ ഹ്യഗ്നൗ
ഭ്രൂണേ പനസകണ്ടകേ
കുക്ഷൗ കുക്ഷിസ്ഥജന്തൗ ച

എന്നു് യാദവം. "ഗർഭാധാനക്ഷണപരിചയാന്നൂനമാബദ്ധമാലാഃ" എന്നു് മേഘം. ധ്രുവനമിഹ......ദ്ധട്ടണം ആർക്കും ധൃതിയെ ഉണ്ടാക്കുന്ന ആ നഗരത്തെ. ധൃതി സൌഖ്യം എന്നു് പുരപക്ഷത്തിലും ധാരണം എന്നു് ഭൂപക്ഷത്തിലും അർത്ഥം. ധൃഞ് ധാരണെ എന്ന ധാതു. സകല ജീവികളേയും ധരിക്കുന്നതു ഭൂമിയെന്നു ഭാവം. "ധൃതിസ്സൌഖ്യേ വിധാരണേ" എന്നു് വൈജയന്തി. നീ മന്ദം......ണെന്നിവണ്ണം നീ മന്ദം കണ്ടു് ഇതു് ഊഴിക്കു മടിയിലെഴും പൈതലാണെന്നു് ഓർക്കും എന്നു് അന്വയം. നീ സാവധാനത്തിൽ കണ്ടു്, ഈ നഗരം, ഭൂദേവിയുടെ മടിയിലിരിക്കുന്ന ഒരു പുത്രി, കന്യകയാണെന്നു് വിചാരിക്കും.

ഭൂമിയുടെ ധർമ്മങ്ങളെ ഇണക്കി കവി ഗുണകയെ ഒരു ചെറിയ ഭൂമി, ഭൂമിയുടെ പുത്രി ആയി കല്പിച്ചിരിക്കുന്നു. ഒരു മാതാവു വാത്സല്യത്തോടുകൂടി സ്വർണ്ണാഭരണങ്ങൾ അണിയിച്ചു് പുത്രിയെ മടിയിൽവച്ചു കളിപ്പിക്കുന്നതിന്റെ പ്രതീതി പ്രകൃതത്തിൽ ദ്രഷ്ടവ്യം. പിതാക്കന്മാർക്കു

ആൺമക്കളിലും മാതാക്കന്മാർക്ക് പെൺമക്കളിലും പ്രീതി ഏറുന്നു എന്നു പ്രസിദ്ധം.

പിതരം തനയാ ജായന്തേ
നരാ മാതരമംഗനാഃ.

എന്നു കവിവാക്യം നോക്കുക.

പത്രിവാഹനന്റെ പുരി പെററിട്ടു പിറന്നുണ്ടായ
പുത്രിയെന്നപോലെ പരിലസിച്ചീടുന്നു

എന്നു (കുഞ്ച. വഞ്ചി. രാമ. വാരിയർ) അനന്തപുരവർണ്ണനം നോക്കുക. അലങ്കാരം ശ്ലേഷകല്പിതമായ ഉൽപ്രേക്ഷ.

ദോർദ്ദണ്ഡാഭ്യാം നിബിഡിതഭുജംഗേന്ദ്രരത്നാംഗദാഭ്യാം
വേഗാകൃഷ്ട്യാ ഘടിതശിഖരം മേരുകോദണ്ഡചക്രം ||
ന്യസ്തം ഭൂയസ്ത്രിപുരജയിനാ യത്ര നേത്രാഗ്നിതപ്തം
തദ്ധേമോജ്ജൃംഭം സ്ഫുരതി പരിതോ രുക്മസാലച്ഛലേന || ൨ ||



മുക്കണ്ണസ്വാമി സാക്ഷാൽ ത്രിപുരരിപു ഭുജം-
ഗാംഗദക്കല്ലുമിന്നും
തൃക്കൈരണ്ടാൽ വലിച്ചന്നിരുതലയുരസും-
മേരുവാം ചാപചക്രം
ചിക്കെന്നിപ്പട്ടണത്തിൽ കനകമയമതിൽ-
ക്കെട്ടുമട്ടാക്കിവിട്ടു;
തൃക്കണ്ണിൻ തീയ്യുതട്ടീട്ടുരുകിയതുറയു-
ന്നില്ലപോലിന്നുപോലും || ൨ ||

ശ്ലോ. ൨. മുക്കണ്ണസ്വാമി......തൃക്കൈ രണ്ടാൽ സാക്ഷാൽ ത്രിപുരരിപു മുക്കണ്ണസ്വാമി ഭുജംഗാംഗദക്കല്ലുമിന്നും തൃക്കൈ രണ്ടാൽ. അവിടെ പ്രത്യക്ഷമായി സന്നിധാനം ചെയ്തിരിക്കുന്നവനും ത്രിപുരന്മാരുടെ ശത്രുവുമായ മുക്കണ്ണൻ (ശ്രീപരമേശ്വരൻ) വാസുകിയാകുന്ന തോൾവളയിലെ രത്നങ്ങൾ ശോഭിക്കുന്ന കൈകൾ രണ്ടുംകൊണ്ടു്. ത്രിപുരരിപു ത്രിപുരന്മാരുടെ ശത്രു. ത്രിപുരന്മാർ താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി എന്ന മൂന്ന് അസുരന്മാർ.

താരകനാമസുരന്റെ തനയന്മാർ മൂവ്വരുണ്ടായ്
താരകാക്ഷൻ കമലാക്ഷൻ വീരനായ വിദ്യുന്മാലി

എന്നു് ത്രിപുരദഹനം തുള്ളലിൽ (കുഞ്ചൻനമ്പ്യാർ) പറഞ്ഞിരിക്കുന്നതു നോക്കുക. ഭുജംഗാംഗദം ഭുജംഗമാകുന്ന അംഗദം. ഭുജംഗം സപ്പം. വാസുകി. "ഭുജംഗഷ്ഷിംഗസപ്പയോഃ" എന്നു് വിശ്വം. ഭഗവാൻ വാസുകിയെ കയ്യിൽ ആഭരണമായി ധരിച്ചിരിക്കുന്നു എന്നു് പ്രസിദ്ധം. അംഗദം തോളിൽ ധരിക്കുന്ന ആഭരണം.

അംഗദഃ കപിഭേദേ സ്യാൽ
കേയൂരേംഗദമിഷ്യതേ

എന്നു് വിശ്വം. "സുഗ്രീവഃസേനേവ താരാംഗദാലംകൃതാ" (നൈ. ച.) എന്ന പ്രയോഗം നോക്കുക. വലിച്ചന്തി......വക്രം വലിച്ച സമയത്തു മണ്ഡലാകാരമായിത്തീൎന്നു ഇരു തലകളും കൂട്ടിമുട്ടിയ മേരു. ശ്രീപരമേശ്വരൻ ത്രിപുരവിജയത്തിനു് ഒരുങ്ങിയപ്പോൾ, മഹാമേരു പർവ്വതത്തെ ചാപമായി സ്വീകരിച്ചു എന്ന പുരാണകഥ സ്മത്തവ്യം.

മേരുശൈലം വളച്ചുപിടിച്ചു
മാരവൈരി വലിച്ചു കുലച്ചു
അമ്പെടുത്തു തൊടുത്തു നിറച്ചു
അമ്പിളിക്കല നിന്നു വിറച്ചു

എന്നു് (ത്രി. ദ. തുള്ളൽ) പറഞ്ഞിരിക്കുന്നതു നോക്കുക. "കനകമഹാഗിരി പോർവില്ലായി" എന്നു് ത്രിപുരദഹനം ചമ്പു. ചിക്കെന്നിപ്പുര......വിട്ടു ഇപ്പട്ടണത്തിൽ ചിക്കെന്നു കനകമയമതിൽക്കെട്ടാക്കിവിട്ടു എന്നു് അന്വയം. ഈ സ്ഥലത്തു സുവൎണ്ണമയമായ മതിലാക്കിത്തീൎത്തു. ശിവൻ ത്രിപുരദഹനത്തിനുവേണ്ടി ചാപമായി ഗ്രഹിച്ചു വളച്ചപ്പോൾ, പൊന്മലയായ മേരു മണ്ഡലാകാരമായിത്തീൎന്നു. ആവശ്യം കഴിഞ്ഞപ്പോൾ, അതു താഴെ വച്ചു. (കളഞ്ഞു.) അതാണു ഇവിടെ കാണുന്ന വൃത്താകാരമായ മതിലു്. ഗൃഹങ്ങൾക്കു ചുറവും വൃത്താകാരവും സുവൎണ്ണമയവും ആയ മതിലുണ്ടെന്നു് അൎത്ഥം. "ഗൃഹകാ പുരവാസിനാ ഭഗവതാ ത്രിപുരദഹനായ പ്രക്രാന്തേന നേത്രാഗ്നിമാത്രേണൈവ ശ്രീമന്നാരായണാഖ്യേന ശരേണ വാ ത്രിപുരദഹ

നാത്മക കാഷ്ഠ്യസിഷോ പുനർനിരത്ഥകമിദമത്രാസ്ത്താമിതി മത്വാ തത്രൈവ നിക്ഷിപ്യ നിവസതോ ഭഗവതഃ കനകമയ പ്രാകാരതയാ മേരുരദ്യാപി വർത്തത ഇതി ഉൽപ്രേക്ഷാലങ്കാരഃ" എന്നു (ചി. തി.) സ്മർത്തവ്യം. തൃക്കണ്ണിൻ...പോലും ഭഗവാന്റെ മൂന്നാമത്തെ കണ്ണിലെ തീജ്വാല ഏററു ഉരുകിയിട്ടു്, അതുകാരണമായി, ആ മതില്ലു് ഇന്നും ഉയരാതെയിരിക്കുന്നു. അവിടെ ചുററും കാണുന്ന മതില്ല കണ്ടാൽ മേരുവോ എന്നു തോന്നും എന്നു ഭാവം. അലങ്കാരം കൈതവാപഹ്നുതി.

കൈതവാപഹ്നുതിർവ്യക്തൗ
വ്യാജാദ്യൈർന്നിഹ്നുതേ പദൈഃ

എന്നു് ലക്ഷണം.

സൈരക്രീഡാവിധിഷു സുദൃശാം ശ്രൂയമാണേഷു യത്ര-
സ്വീയഭ്രാന്ത്യാംവഹകളരവൈർന്നൂപുരൈർഗോപുരേഷു ||
ഉഡ്ഡീയാച്ചൈസ്സ്വരിതഗമനശ്രാന്തയസ്തൽമാർഗ്ഗേ
വ്യാവർത്തന്തേ നഭസി കുസുമാക്രീഡചക്രാംഗപോതാഃ || ൩ ||

സൈരം മേൽഗോപുരത്തിൽ ക്കളമൊടു കളിയാ-
ടുന്ന കാന്താജനത്തിൻ-
ചാരുശ്രീ കാൽച്ചിലമ്പിൻ നിജഗണരുതമൊ-
ത്തൊച്ചകേട്ടച്ചഭാഗേ
പാരം വേഗാൽ പ്പറന്നാപ്പുരിയിലിടയിൽവെ-
ച്ചിട്ടു പൊൽത്താർവനത്തിൽ
ച്ചേരുന്നന്നക്കിടാവിൻപടയുടനടി വീ-
ഴുന്നു കീഴ്പോട്ടുതന്നേ ||൩||

ശ്ലോ. ൩. സൈരം.....കേട്ടു സൈരമായി ഗോപുരത്തിൽ ഇരുന്നു കോലാഹലത്തോടുകൂടി കളിക്കുന്ന സുന്ദരിമാരായ സ്ത്രീകളുടെ മനോഹരങ്ങളായ കാലുകളിലെ ചിലമ്പുകളിൽനിന്നു പുറപ്പെടുന്നതും, തങ്ങളുടെ കൂട്ടുകാരുടെ ശബ്ദത്തിനു തുല്യവും ആയ ശബ്ദം കേട്ടിട്ടു് സ്വീയം എന്ന മൂലപദത്തിനു "നിജാ മാതൃപിതൃസഹോദരാ

ദയഃ'' എന്നു് വരവണ്ണിനി ദ്രഷ്ടവ്യം. രുതം പക്ഷികളുടെ ശബ്ദം. "തിരശ്ചാം വാശിതം രുതം'' എന്നു് അമരം. ഉച്ചഭാഗേ പാരവേഗാൽ പറന്നു് ഏറ്റവും വേഗത്തിൽ മുകളിലേയ്ക്കു പറന്നിട്ടു്. ആപ്പുരിയിൽ .....കീഴ്പോട്ടുതന്നേ ആ പുരിയിൽ പൊത്താർവനത്തിൽച്ചേരുന്നതിനുമുൻപേ ഇടയിൽ വച്ചിട്ടു് കീഴ്പോട്ടു് തന്നേ ഉടനടി വീഴുന്നു എന്നു് അന്വയം. ആ നഗരത്തിൽ താമരപ്പൊയ്കയിലെ അരയന്നങ്ങൾ ഇടയിൽ വച്ചിട്ടു മുകളിൽച്ചെന്നു് എത്തുന്നതിനുമുൻപു കീഴ്പോട്ടുതന്നെ വീഴുന്നു. ഗോപുരത്തിന്റെ മുകളിൽ സ്ത്രീകൾ ഉല്ലാസത്തോടുകൂടി കളിക്കുന്ന സമയത്തു്, അവരുടെ കാലുകളിലെ ചിലമ്പുകളിൽനിന്നു ശബ്ദം പുറപ്പെടുന്നു. അതുകേട്ടു താമരപ്പൊയ്കയിലിരിക്കുന്ന അരയന്നങ്ങൾ തങ്ങളുടെ കൂട്ടുകാരുടെ ശബ്ദമെന്നു ഭ്രമിക്കുന്നു. ഉടനെ കൂട്ടുകാരെ കാണ്മാൻ മുകളിലേയ്ക്കു പറക്കുന്നു. എന്നാൽ ഉദ്ദേശിച്ച സ്ഥലത്തു ചെന്നുചേരുന്നതിനു മുൻപു് അവ താഴെ തന്നെ വന്നു വീഴുന്നു. കിടാങ്ങൾ അന്നങ്ങളുടെ കുട്ടികൾ, ചെറിയ അരയന്നങ്ങൾ. അവയ്ക്കാണു ഭ്രാന്തിയുണ്ടാകുന്നതെന്നും അവ മേൽഭാഗത്തു പറന്നെത്താൻ ചിറകിനു കരുത്തില്ലാതെ ഇടയ്ക്കു വീഴുന്നു എന്നും ഭാവം. ശിശുക്കളെ സംബന്ധിച്ചു് ഇപ്രകാരം സംഭവിക്കുക സാധാരണമാകുന്നു. ആകാശം മുട്ടത്തക്ക ഉയർച്ച ഗോപുരങ്ങൾക്കു് ഉണ്ടെന്നു ധ്വനി. അലങ്കാരം ഭ്രാന്തി. ഒത്തൊച്ച (ഒത്ത ഒച്ച) ചേരുന്നന്ന (ചേരുന്ന അന്ന) എന്നീ പദങ്ങളിലെ സന്ധിപ്രയോഗം വികലം.

യസ്യാം സൌധാഗ്രരതിരുചികൃതശ്ലിഷ്ടയോ യാമശോഭിർ-
നൈവ ശ്രോതാഃ പരമഹിപതേഃ സ്ത്രീസ്വരത്വാദ്ഗിരോഭിഃ ||
ദുഗ്ദ്ധാംഭോധേരഭിനവസുധാശീതളാ വീചിഭംഗൈ-
സ്തുംഗാശ്ശൃംഗൈരപി ഹിമഗിരേസ്തുല്യകല്പാഃ പ്രസാദാഃ || ൪ ||

ഉണ്ടാകും കാമകീർത്തിപ്പടി രതിരുചി, യാ-
ശ്ലേഷശീഘ്രം കണക്കെ
കൊണ്ടാടുംരത്ന, മാപ്പാൽക്കടലല നിലയാ-
ർന്നസുധാശീതമാകും

കണ്ടാൽ പൊക്കം ഹിമാദ്രിക്കൊടുമുടിയെതിരേ-
ന്തീടു,മീ നാലുമൊപ്പി-
ച്ചുണ്ടായീടും വെളുപ്പിൻ പുറമെ,യവിടെയു-
ള്ളോരു വെൺമേടയെല്ലാം ॥൪॥

ശ്ലോ. ൪. ഉണ്ടാക്കും.....രുചി കാമകീർത്തിപ്പടി രതിരുചി ഉണ്ടാക്കും എന്നു് അന്വയം. കാമദേവന്റെ കീർത്തിയെന്നപോലെ രതിയ്ക്കു രുചിയെ ജനിപ്പിയ്ക്കും. ചതുർത്ഥ പാദാവസാനത്തിലെ വെണ്മേട കർത്താവു്. രതി കാമക്രീഡയെന്നും കാമപത്നിയെന്നും അർത്ഥം. "രതിഃ സ്മരപ്രിയായാഞ്ച രാഗേ ച രമണേ രതിഃ" എന്നു് വിശ്വം. രുചി ആഗ്രഹം. "രുചിർമ്മയൂഖേ ശോഭായാമഭിഷംഗാഭിലാഷയോഃ" എന്നു് വിശ്വം. ഭർത്താവായ കാമദേവന്റെ കീർത്തി രതിയ്ക്കു് ആഗ്രഹത്തെ ജനിപ്പിക്കുന്നതു സ്വാഭാവികം. മേടയുടെ പക്ഷത്തിൽ ഉദ്ദീപകം എന്നു് അർത്ഥം. അതു കണ്ടാൽ, ആർക്കു് അതിൽ പ്രിയകളോടു് ഒരുമിച്ചിരുന്നു സുഖിക്കുവാൻ ആഗ്രഹം തോന്നും. "ചിത്രായോനേഷു ശോഭിഃ" എന്ന മൂലത്തിനു "യുവജനേഷു തത്തച്ഛൃംഗാരാനുഭാവപ്രകാശനാത്മകപരാക്രമകൃതാഭിഃ ഖ്യാതിഭിഃ" എന്നു് വരവർണ്ണിനി. യുവാക്കളിൽ അതാതു ശൃംഗാരാനുഭാവങ്ങളുടെ പ്രകാശനരൂപമായ പരാക്രമംകൊണ്ടു കൈവന്നിരിക്കുന്ന (കാമദേവന്റെ) ഖ്യാതി എന്നു് ഭാവം. ശേഷ.....കണാഗ്രേ അനന്തന്റെ ശിരസ്സുപോലെ. കൊണ്ടാടും രത്നം അമൂല്യരത്നങ്ങളോടുകൂടിയതു്. ശേഷന്റെ തലയിൽ ദിവ്യരത്നങ്ങൾ സ്ഥിതിചെയ്യുന്നു എന്നതു പ്രസിദ്ധം. "ശേഷഫണാഫലകൈരിവോപരിപരിസ്ഫുരൽ സ്ഫീതമാണിക്യഖണ്ഡൈഃ" ഇത്യാദി കവിവാക്യങ്ങൾ നോക്കുക. ആപ്പാൽ.....മാകും പാൽക്കടലിലെ തിരകൾപോലെ സുധകൊണ്ടു ശീതമായിരിക്കും. അമൃതത്തിന്റെ ഉല്പത്തിസ്ഥാനം പാല്ക്കടലെന്നു പ്രസിദ്ധം. സുധകൊണ്ടു തണുപ്പോടു കൂടിയിരിക്കും എന്നു മേടയുടെ പക്ഷത്തിൽ അർത്ഥം. സുധ കുമ്മായം. കുമ്മായം തേച്ചുമിനുക്കിയിട്ടു് ഉണങ്ങിയിട്ടില്ലെന്നു ധ്വനി.

സുധാമൃതേസ്നുഹീമൂർവ്വാ-
ലേപ്യഗാംഗേഷ്ടികാസു ച

എന്നു് വിശപം. കണ്ടാൽ......രേന്തീടും കണ്ടാൽ ഹിമാദ്രിക്കു ട്ടുമുടിയെതിർ പൊക്കം ഏന്തീടും എന്നു അന്വയം. കണ്ടാൽ ഹിമവല്പർവ്വതത്തോടു തുല്യമായ പൊക്കം ഉണ്ടായിരിക്കും. ഹിമവൽഗിരി പോലെ ഉയൎന്നതു് എന്നു ഭാവം. ഈ നാലു......നെല്ലാം അവിടെയുള്ളോരു വെൺമേടയെല്ലാം വെളുപ്പിൻ പുറമെ ഈ നാലുമൊപ്പിച്ചു് ഉണ്ടായീടും. അവിടെ നില്ക്കുന്ന മാളികകൾക്കു, വെളുപ്പു മാത്രമല്ല, രതിരുചി ജനിപ്പിക്കുക, രത്നോല്ക്കൎഷം, സുധാശൈത്യം, അത്യുന്നതത്വം എന്നീ നാലു ഗുണങ്ങളുംകൂടിയുണ്ടു്. ഈ വിശേഷണങ്ങൾ മാളികയുടെ ഉദ്ദീപകത്വം (രമണീയത്വം), സമ്പദുല്ക്കൎഷം, അഭിനവത്വം (പണിതിട്ടു അധികകാലമായിട്ടില്ലെന്ന നില), അധികമായ പൊക്കം എന്നിവയെ ധ്വനിപ്പിക്കുന്നു. അലങ്കാരം ശ്ലേഷമൂലമായ ഉപമ. രതിരുചി, സുധാശീതം എന്നിവ ശബ്ദശ്ലേഷം, മററുള്ളവ അൎത്ഥശ്ലേഷം.

ആലോക്യാരാദധിരജനി യത്രാത്മനസ്സൌധസത്മ-
ന്യാസീനാനാം മുഹുരതിശയീന്യംഗനാനാം മുഖാനി ||
പൂൎവ്വാമാശാമുപരിഗമനപ്രേപ്സയാ സംഗൃഹീതാം
ഹിത്വാ സദ്യഃ പതനവിധയേ പശ്ചിമാമേതി ചന്ദ്രഃ || ൫ ||

നിസ്സാമാന്യാന്തികത്താപ്പുരിയണിമണിസൌ-
ധങ്ങളിൽ തന്നെയേററം
ഭിസ്സാക്ഷമാരു നാരീമുഖനിര നിശയിൽ-
ക്കേവലം കാൺകയാലേ
ഉത്സാഹത്തോടുയൎച്ചയ്ക്കുദിതരസമടു-
ത്തോരുമുന്നാശ കൈവി-
ട്ടസ്സാധുത്തിങ്കൾ പാടേ പതനമതിന്നാ-
റരുന്നപോൽ പശ്ചിമാശ || ൫ ||

ശ്ലോ. ൫. നിസ്സാമാന്യാ......ധങ്ങളിൽ ആപ്പുരിയണി മണിസൌധങ്ങളിൽ നിസ്സാമാന്യാന്തികളുള്ളു് ആ നഗരത്തിന്നു് അലങ്കാരമായിരിക്കുന്ന മാളികകളിൽ ഏററവും അടുത്തു. ആരാൽ എന്ന

നിത്യം നന്നായ് മുഴങ്ങും മുരവരവമെഴും-
നൃത്തശാലാളി കാറേ-
റ്റത്യന്തം പാഞ്ഞുലഞ്ഞീടിന കൊടിയ കൊടി-
ക്കൂറയാം കൈകളോടേ
നൃത്തം വെയ്ക്കും നടസ്ത്രീകുചജഘനഭരം-
കൊണ്ടിളക്കം പിടിച്ചി-
ട്ടൊത്തന്യോന്യം പിടിക്കുന്നിതു പതനഭയം-
മൂലമാപ്പത്തനത്തിൽ ||൯||

ശ്ലോ. ൩. നിത്യം.....മെഴും എന്നും ഉച്ചത്തിൽ മുഴങ്ങുന്ന മൃദംഗങ്ങളുടെ ശബ്ദത്തോടുകൂടിയ. രവം ശബ്ദം.

ശബ്ദേ നിനാദനിനദ-
ധ്വനിധ്വാനരവസ്വനാഃ

എന്ന് അമരം. നൃത്തശാലാളി നൃത്തശാലകളുടെ സമൂഹം. ഈ പദത്തിൽ സ്ത്രീപ്രതീതി കാണേണ്ടതാകുന്നു. എല്ലാ സമയത്തും അതിൽ നർത്തകികൾ നൃത്തം ചെയ്യുന്നുണ്ടായിരിക്കും എന്നു ഭാവം. കാറേറ... കളോടേ കാററു തട്ടി നാലുവശത്തേയ്ക്കും പാഞ്ഞു ഉലയുന്ന വലിയ കൊടിക്കൂറകളാകുന്ന കൈകളോടുകൂടി. നൃത്തം... പിടിച്ചിട്ട് നൃത്തം ചെയ്യുന്നവരായ നടികളുടെ കനമേറിയ സ്തനങ്ങളുടേയും ജഘനങ്ങളുടേയും ഭാരംകൊണ്ട് ഇളക്കം തട്ടിയിട്ട്. ഒത്ത.....പത്തനത്തിൽ ആ പത്തനത്തിൽ പതനഭയം മൂലം ഒത്തു അന്യോന്യം പിടിക്കുന്നിതു്. അവിടെ വീണേയ്ക്കുമെന്ന പേടി നിമിത്തം തമ്മിൽ തമ്മിൽ പിടിക്കുന്നു. നഗരിയിൽ നർത്തനം ചെയ്യുന്ന ശാലകൾ (നാടകശാലകൾ) ധാരാളം ഉണ്ട്. അവയിലെ കൊടിക്കൂറകൾ കാററുതട്ടിയിളകിയുലഞ്ഞു അന്യോന്യം പിണയുന്നു. അതായതു് ഒരു ഗൃഹത്തിലെ കൊടിക്കൂറകൾ മറെറാന്നിൽ, അതിലേതു വേറെ ഒന്നിൽ, ഇപ്രകാരം പററി പിണയുന്നു. അതു കണ്ടാൽ ഗൃഹങ്ങൾ അന്യോന്യം കൈകൾ ചേർത്തു പിടിക്കുകയാണോ എന്നു തോന്നും. എന്തിനാണ് അങ്ങനെ ചെയ്യുന്നതെന്നു പറയുന്നു. അന്തർഭാഗത്തു നൃത്തം ചെയ്യുന്നവരും, തട്

ച്ചകനത്ത സ്തനജഘനങ്ങളോടുകൂടിയവരും ആയ സ്ത്രീകളുടെ ഭാരം കൊണ്ടു് ഇളകി വീണുപോയേക്കുമോ എന്നു ഗൃഹങ്ങൾക്കു പേടിയുണ്ടാകുന്നു. അങ്ങനെ ഭയന്നു വീഴാതെയിരിക്കുന്നതിനു കൈകൾ തമ്മിൽ ചേൎത്തു പിടിക്കുന്നു. നൃത്തം വശ്യം പാദങ്ങളുടെ ചലനവും വിന്യാസവിശേഷഭേദവും ധ്വനി.

താണ്ഡവം നടനം നാട്യം
ലാസ്യം നൃത്തം ച നൎത്തനെ

എന്നു് അമരം. വാടസ്ത്രീ കുചജഘനഭരം ഈ ഭാഗത്തിൽ അൎത്ഥത്തിന്റെ സ്വാരസ്യവും ശക്തിയും നിലകൊള്ളുന്നു. സ്ത്രീകളുടെ കുചജഘനഭാരം നൃത്തശാലകൾക്കു താങ്ങുവാൻ പാടില്ലാത്തവിധം അത്രയധികമെന്നു ഭാവം. നൎത്തകികളുടെ സൌന്ദൎയ്യാധിക്യം ധ്വനി.

നൎത്തനത്തിൽ ഏർപ്പെടുന്നവർ രൂപഗുണസമ്പന്നരായിരിക്കണം എന്ന നാട്യശാസ്ത്രതത്വം പ്രകൃതത്തിൽ സ്മൎത്തവ്യം.

ദീപൌജ്ജ്വല്യം ജനൈക്യം ച
ഭൂമികാസൌഷ്ഠവം തഥാ
രംഗപ്രയോഗനൈപുണ്യം
പ്രയോക്തൃാകൃതിഭദ്രതാ
രാത്രിരംഗാനി നൃത്തസ്യ

എന്നു് ദ്രഷ്ടവ്യം. അലങ്കാരം രൂപകത്തിന്റെയും ഉൽപ്രേക്ഷയുടേയും സങ്കരം. ഭാവനാസാരസ്യംകൊണ്ടു് അതി രമണീയമായ ഒന്നാണു് പ്രസ്തുത പദ്യം. ഇതു് ഒരു സരസതരമായ നമ്പൂരിഫലിതവുമായിരിക്കുന്നു.

യൽപശ്യന്തേ പരമമണവോ രേണവഃ പുഷ്പവാട്യാം
പൌഷ്പാഃ പക്ഷശ്വസനചലിതാഃ പക്ഷിണാം ചാപമൌൎവ്യാഃ ||
പ്ലുഷ്ടേ നേത്രാൎച്ചിഷി പുരജിതാ പൌഷ്പികേ പുഷ്പകേതോ-
രന്യം ദേഹം ഘടയിതുമതഃ ശ്ലാഘനീയം ഘടന്തേ || ൭ ||

ചേണാർന്നോരാപ്പുരത്തിന്നരികിൽ വിലസിടു-
ന്നോരു പൂങ്കാവിലാട്യം
തോണാർന്നാവഞ്ചനത്തിൻ ചിറകടിയുടലോ
ക്കാററുകൊണ്ടേററു മാറും

കാന്താരാമേഷു കാമാന്തകമിഴിയിലെരി-
ഞ്ഞോരു കാമന്റെമെയ്യു-
ന്നാണാഢ്യത്വത്തിലും പൂമ്പൊടിമയപരമാ-
ണുക്കൾ കൂട്ടുന്ന മെച്ചം ॥൧॥

ശ്ലോ. ൧. ഭോണാന്തോരാ.....മുറയാ മനോഹരമായ അളകാനഗരിയിലെ പൂവാടികളിൽ കാമദേവന്റെ ഞാണായ വണ്ടുകൾ ചിറകിളക്കിയടിക്കുമ്പോൾ ഉണ്ടാകുന്ന കാറ്റു ചെന്നു തട്ടിയിട്ട്. കാമദേവന്റെ ഞാണു വണ്ടുകളാണെന്നു കവിസങ്കേതം.

ധനുഃ പൌഷ്പം മൌർവ്വീ മധുകരമയീ പഞ്ച വിശിഖാ
വസന്തസ്സാമന്തോ മലയമരുദായോധനരഥഃ

എന്നു സൌന്ദര്യലഹരി. കാണാതാ.....യ്യിന്നു കാണുവാൻ കഴിയാത്തവിധം ശിവന്റെ മൂന്നാമത്തെ കണ്ണിൽ വീണു ഭസ്മമായിത്തീർന്ന കാമദേവന്റെ ശരീരത്തിന്. ആഢ്യത്വത്തിലും.....മെച്ചം പൂമ്പൊടിമയപരമാണുക്കൾ ആഢ്യത്വത്തിലും മെച്ചം കൂട്ടുന്നു എന്നു അന്വയം. പൂവിന്റെ പൊടിയുടെ ആകൃതിയോടുകൂടിയ അതിലഘുക്കളായ അണുക്കൾ ആഢ്യത്വത്തിൽ ശരീരത്തിനേക്കാൾ മേന്മയുണ്ടാക്കുന്നു. അവിടുത്തെ പൂമ്പൊടിയുടെ രൂപത്തിലുള്ള പരമാണുക്കൾ സൃഷ്ടിക്കുന്ന കാമദേവന്റെ ശരീരത്തിന്, മുൻപ് ഉണ്ടായിരുന്നതും ശിവൻ ദഹിപ്പിച്ചതുമായ ദേഹത്തേക്കാൾ മാഹാത്മ്യമുണ്ട്. പരമാണു ഏറ്റവും ചെറിയ അണു. ഇതിനേക്കാൾ ചെറിയ വസ്തു ലോകത്തിലില്ല. അപ്രകാരമിരിക്കുന്നു. "ദ്വ്യണുകാവയവഃ സ ഏവ പരമാണുഃ സ ച നിത്യഃ" എന്നു തർക്കസംഗ്രഹം.

പരമാണുസ്സ സൂക്ഷ്മാനുഭാവഗ്രാഹ്യോ ന ചക്ഷുഷാ
യദേതദ്ദ്യുതമം ലോകേ പരമാണുസ്സ ഉച്യതേ.

എന്നു (ഹസ്ത്യായുർവ്വേദം) പരമാണുവിന്റെ ലക്ഷണം. ഉദ്യാനത്തിലെ കാറ്റുതട്ടിയിളകുന്ന പൂമ്പൊടി അത്യന്തം ഉദ്ദീപകം എന്നു ധ്വനി. സർവ്വകാര്യദ്രവ്യസംഘാതത്തിന്റെയും സൃഷ്ട്യാദിക്കു പരമാണു കാരണം എന്നു താർക്കികപക്ഷം. "ഈശ്വരപരസ്യ ചികീർഷാവശാൽ പരമാണുഷു ക്രിയാ ജായതേ തതഃ പരമാണുദ്വയസംയോഗേ സതി ദ്വ്യണുകമുല്പ

ദ്യതേ ത്രിഭിർദ്വ്യണുകൈഃ ത്ര്യണുകം; ഏവം ചതുരണുകാദിക്രമേണ മഹാപൃഥിവീ മഹത്യ ആപഃ മഹൽ തേജഃ മഹാൻ വായുഃ ഉല്പദ്യതേ." (തർക്കസംഗ്രഹം) എന്നു നോക്കുക. അലങ്കാരം ഉൽപ്രേക്ഷ, വ്യഞ്ജകം.

വീഥീം വീഥീമനു വിചരതാം യത്ര ദുർല്ലക്ഷപാരം.
കാന്തിസ്ഫാരം കമപി സുഭഗം കാമിനാമീക്ഷമാണഃ ||
ലജ്ജാവാംശ്ചേന്നയനദഹനേ ശംഭുനാ ലംഭിതാം സ്വാം
മന്യേ ദേഹാഹുതിമുപകൃതിം മന്യതേ പഞ്ചബാണഃ || ൨ ||

അന്തം കാണാതെയുള്ളാ പ്പുരിവഴികളിലാ-
പ്പോയിട്ടും കാമിലോക-
ച്ഛന്തം കാണുന്നനേരത്തലശരനധികം
നാണമുണ്ടാകുമെങ്കിൽ,
സ്വന്തം ദേഹത്തെ മുന്നം ത്രിപുരരിപു മിഴി-
ത്തീയിൽ ഹോമിച്ചതിങ്ങ-
ത്യന്തം പൂർണ്ണോപകാരം ദൃഢമിതി കരുതി-
ക്കൊണ്ടിട്ടും തീർച്ചതന്നേ. ||൨||

ശ്ലോ. ൨. അന്തം കാണാതെ......നേരത്തു അവസാനം കൂടാതെ നീണ്ടു കിടക്കുന്ന അവിടുത്തെ വഴികളിൽ യാത്രചെയ്യുന്നവരായ കാമികളുടെ മോടി കാണുന്ന സമയത്തു്. അന്തം അവസാനം ദൈർഘ്യാധിക്യദ്യോതകം.

അന്തഃ പ്രാന്തേന്തികേ നാശേ
സ്വരൂപേതിമനോഹരേ.

എന്നു വിശ്വം. കാമി......ച്ഛന്തം കാമിലോകത്തിന്റെ ചന്തം. കാമിലോകം കാമിജനം. കാമുകസമൂഹം. ലോകം അസംഖ്യതാദ്യോതകം. ചന്തം വേഷഭൂഷണഭാവസല്ലാപാദികളുടെ മോടി; മനഃപൂർവ്വം കാമിനികളെ ആകർഷിക്കുന്നതിനുവേണ്ടി വരുത്തുന്ന ഭംഗി.

'പോയിട്ടും കാമിലോകച്ഛന്തം,' പോയിട്ടുന്നതു് കാമിലോകമാകുന്നു. ചന്തം അല്ല. "സമാസത്തിൽ പരാധീനപ്പെട്ടുപോയ പദ

ങ്ങളിൽ, ദാസദാസന്യായരീത്യാ ചേരാ ബാഹ്യവിശേഷണം'' (കേരളപാണിനീയം) എന്ന ശാസ്ത്രം അനുസരിച്ച് പ്രകൃതത്തിൽ 'പോയിട്ടം' എന്ന പദം സമാസാന്തർഭൂതമായ 'കാമി'യെ (കളെ) വിശേഷിപ്പിയ്ക്കാതെയിരിക്കുന്നു. ഏതാദൃശപ്രയോഗങ്ങൾ സംസ്കൃതത്തിലും ഭാഷയിലും സാധാരണമായി കാണാറുണ്ട്. വിശേഷ്യത്തെ സമസ്തപദത്തിൽ നിബന്ധിയ്ക്കുക എന്നതു മഹാകവികൾപോലും ദോഷമായി ചിലപ്പോൾ ഗണിയ്ക്കാറില്ല. പൂർണ്ണസരസ്വതി വിദ്യുല്ലതയിൽ (ദ്വിതീയപദ്യവ്യാഖ്യാനത്തിൽ) ഇപ്രകാരം പറയുന്നു. "തൽപ്പൂർവ്വേണ പ്രകൃതഃ സമാസേ ഗുണീഭൂതോ രാമഗിരിഃ പരാമൃശ്യതേ. "അഥ ശബ്ദാനുശാസനം കേഷാം പദാനാ" മിതി,

തവാസ്യനീലോല്പലചാരുചക്ഷുഷോ
മുഖസ്യ തദ്രേണ സമാനഗന്ധിനഃ

ഇതി ച ശാസ്ത്രേ കാവ്യേ ചൈവം പ്രയോഗദർശനാൽ. "സർവ്വനാമ്നാനുസന്ധിർവൃത്തിച്ഛന്നസ്യ'' ഇതിലക്ഷണാച്ച.'' സരസ്വതി ഏതാദൃശപ്രയോഗങ്ങൾക്ക് സാധുത്വം സ്ഥാപിക്കുന്നുണ്ട്. "തദ്വദിഹാപ്യദ്രാവിതി ഗിരൌ സ്വപ്രധാനേ നിർദ്ദിഷ്ടേ തസ്മിന്നിതി തസ്യൈവ പരാമർശോ നാനുപപന്നഃ'' എന്ന് സുമനോരമണി (മേഘവ്യാഖ്യ)യും സിദ്ധാന്തിക്കുന്നു. എങ്കിലും ക്ലിഷ്ടസമാധാനങ്ങളോടുകൂടിയ ഇത്തരം പ്രയോഗങ്ങളെ വർജ്ജിക്കുകതന്നെ യുക്തം. ഭാഷയിൽ പൂർവ്വസാഹിത്യത്തിൽ ഈ മാതിരി പ്രയോഗങ്ങൾ സുലഭങ്ങളാകുന്നു.

ഉത്തമയായ സരസ്വതീതീരത്ത്
സത്രത്തെച്ചെയ്യുന്ന മാമുനിമാർ. (കൃ. ഗാ.)

കാര്യംകോർത്തുപിടിച്ചുനടക്കം—
കാമുകഹർഷനിനാദവിശേഷേ. (ഭാ. രാ. ച.)

എന്നും മററും കാണുക. ഇവയെ വർജ്ജ്യങ്ങളായിത്തന്നെ ഗണിയ്ക്കണം.

**അലർ.....മെങ്കിൽ** കാമദേവനു് അധികമായ ലജ്ജയുണ്ടാകുമെങ്കിൽ **സ്വന്തം ദേഹം.........ഹോമിച്ചത്** ത്രിപുരരിപു മുന്നം സ്വന്തം ദേഹത്തെ മിഴിത്തീയ്യിൽ ഹോമിച്ചതു് എന്നു് അന്വയം. ത്രിപുരന്മാരെ മൂന്നാമത്തെ കണ്ണിൽ എരിച്ച ശിവൻ. ത്രിപുരരിപു

ത്രിപുരന്മാരെ ദഹിപ്പിച്ച പരമേശ്വരന്റെ കണ്ണിനു് കാമദേവനേയും അങ്ങനെ ചെയ്യുവാൻ ശക്തിയുണ്ടെന്നു് അഭിപ്രായം. മൂലത്തിലെ 'ശംഭു'വിനെക്കാൾ ഔചിത്യവും അർത്ഥപുഷ്ടിയും ഭാഷയിലെ ത്രിപുരരിപുവിനുണ്ടു്. ഇങ്ങത്യന്തം......തന്നെ. ഇവിടെ ഏററവും വലിയ ഉപകാരമായി എന്നു് വിചാരിക്കും. നിശ്ചയം തന്നെ. ഗുണകയിൽ പെരുവഴികളിൽക്കൂടി തന്നേക്കാൾ സൌന്ദര്യമേറിയ യുവാക്കന്മാർ സഞ്ചരിക്കുന്നതു കാണുമ്പോൾ, കാമദേവനു് ലജ്ജയുണ്ടെങ്കിൽ, മുൻപു ശിവൻതന്നെ ദഹിപ്പിച്ചതു് വലിയ ഉപകാരമായി എന്നു് വിചാരിക്കും. ശിവൻ അങ്ങനെ ചെയ്തതുകൊണ്ടാണല്ലോ കാമദേവനു് അവരെ കാണാതെ കഴിച്ചുകൂട്ടുവാൻ സാധിച്ചതു്. അവിടെ യുവാക്കന്മാർ കാമദേവനേക്കാൾ സുന്ദരന്മാരെന്നു് ഭാവം.

അച്ഛാത്രൂഢസ്ഥിരതരഗുണാന്യപ്രനാഘ്രാതദോഷാ-
ന്യച്ഛാലോലന്മൃദുകരപദാന്യപ്രനർഘ്യാധരാണി ||
ആസജ്ജ്യന്തേ ന ഖലു കഠിനാന്യാത്മഗാത്രേഷു യസ്യാം
ലോലൈഃ പൌരൈരപി തു ലളിതാന്യേവ രത്നാനി രാമാഃ || ൻ ||

ചേരുംവണ്ണം ഗുണം ചേർന്നൊരുൾകലവുമേ
ദോഷമില്ലാതെ യോജി-
ച്ചേറംമാറൊത്തു പിന്നും കരപദമൊടനർ-
ഘ്യാധരശ്രീ ദരിക്കേ
പൌരന്മാർ കാമുകന്മാർ കഠിനമണികളേ-
യല്ല മെയ്യിൽദ്ധരിപ്പൂ,
സ്വാരസ്യത്തോടിണങ്ങും രമണിമണികളെ-
ത്തന്നെയാണാപ്പുരത്തിൽ ||ൻ||

ശ്ലോ. ൻ. ഈ ശ്ലോകത്തിൽ ശ്ലേഷംകൊണ്ടു് മണികൾക്കും രമണികൾക്കും സാധർമ്മ്യം കല്പിക്കുന്നു. ചേരുംവണ്ണം ഗുണംചേർന്നു് വേണ്ടവിധം ഗുണങ്ങൾ ഇണങ്ങി. ഗുണം മണിയുടെ പക്ഷത്തിൽ പ്രകാശം, പ്രഭാവം, ചരടു മുതലായവ; രമണിയുടെ പക്ഷത്തിൽ സാമുദ്രികശാസ്ത്രം അനുസരിച്ചുള്ള ഗുണം.

മൌർവ്വ്യം ദ്രവ്യാശ്രിതേ സത്വ-
ശുക്ലസന്ധ്യാദികേ ഗുണഃ

എന്നു് അമരം. ആകൃതിക്കും പ്രകൃതിക്കും ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ എന്നു് ഭാവം. ഒരു......മില്ലാതെ ഈ അർത്ഥം രണ്ടു പക്ഷത്തിലും യോജിയ്ക്കും. മണിയുടെ പക്ഷത്തിൽ ദോഷം, ബിന്ദു, രേഖ മുതലായവ. 'ഗാരത്രാസാദി'കൾ എന്നു് മാനദേവൻ.

ഗാരത്രാസശ്ച ബിന്ദുശ്ച രേഖാ ച ജലഗർഭതാ
സർവ്വരത്നേഷ്വമീ പഞ്ച ദോഷാസ്സാധാരണാ മതാഃ

എന്നു് രത്നദോഷങ്ങൾ. രമണീപക്ഷത്തിൽ ദോഷം ഹീനാധികാംഗത്വാദി.

നാധികാംഗീം ന ഹീനാംഗീം നാരോമാമതിലോമശാം
നോദ്വഹേന്നൈവ വാചാലാം ന ഗവാക്ഷനിരീക്ഷിണിം

എന്നു് ശാങ്കരസ്മൃതി. ശകലം ക്രിയാരൂപമായി ശകലിക്കുക എന്നും പ്രയോഗിക്കാം. "ശകലിച്ചാൻ വാളും പരിചയുമപ്പോൾ" എന്നു് (ക. പ.) ഭാരതം കിളിപ്പാട്ടു്. യോജി.....മാറൊത്തു ഇണങ്ങുന്ന വിധത്തിൽ; ഇണങ്ങുന്ന മാറിനോടു ചേൎന്നു. ഈ അർത്ഥം രണ്ടു പക്ഷത്തിലും ചേരും. ചിന്നം കരപദമൊടു ഇളകുന്നവയും കോമളങ്ങളും ആയ രശ്മികളാകുന്ന അടയാളത്തോടുകൂടിയതു്. ഇളകുന്നതും മൃദുവും ആയ ശോഭ നല്ല രത്നത്തിന്റെ ചിഹ്നം. അസദ്രത്നങ്ങളുടെ ശോഭ രൂക്ഷമായിരിക്കും. ഇളകുന്ന കയ്യുകളോടും കാലുകളോടും കൂടിയതെന്നു് രമണീപക്ഷം.

കരോ ഘനോപലേ ഹസ്തേ
പ്രത്യായേ രശ്മിതുണ്ഡയോഃ

എന്നു് വൈജയന്തി.

പദം വ്യവസിതത്രാണ-
സ്ഥാനലക്ഷ്മാംഘ്രിവസ്തുഷു

എന്നു് അമരം. അനർഘാധരശ്രീ അമൂല്യമായിരിക്കുന്ന കാന്തിയെന്നു രത്നപക്ഷം. രമണീപക്ഷത്തിൽ അർത്ഥം സ്പഷ്ടം. ഭരിക്കേ വഹിക്കുമ്പോൾ, ഗുണോല്ക്കൎഷംകൊണ്ടു മണികളും രമണീമണികളും

സമമായി ശോഭിക്കുമ്പോൾ. പൌരന്മാർ......ധരിപ്പൂ അവിടെ നഗരത്തിൽ താമസിക്കുന്ന കാമുകന്മാർ കഠിനങ്ങളായ മണികളെയല്ല ശരീരത്തിൽ ധരിക്കുന്നതു്. അവർ രത്നാഭരണങ്ങളെ അണിയുന്നില്ലെന്നു ഭാവം. പൌരന്മാർ കാമുകന്മാരുടെ നാഗരികത്വവും പരിഷ്കാരോല്ക്കർഷവും ധ്വനി. പുരവാസികൾ എന്നു ശബ്ദാർത്ഥം. കഠിന മണികളെ ശരീരത്തിൽ ധരിക്കാതെയിരിക്കുന്നതിനു കാരണം അവയുടെ കാഠിന്യം എന്നു് അഭിപ്രായം. സ്വാരസ്യ........പ്പുരത്തിൽ അന്തഃപ്പുരത്തിൽ ഉണ്ടും രമണീമണികളെത്തന്നെ, അവിടെ തങ്ങൾക്കിണങ്ങുന്ന സ്ത്രീരത്നങ്ങളെയാണു ധരിക്കുന്നതു്. മണികൾക്കും രമണീമണികൾക്കും സാദൃശ്യമുണ്ടെങ്കിലും ആദ്യം പറഞ്ഞവയെ കാമുകന്മാർ ഇഷ്ടപ്പെടുന്നില്ല. അതിനു് അവയുടെ കാഠിന്യം ഹേതു. സ്ത്രീരത്നങ്ങൾക്കു് ഈ ദോഷമില്ല. രത്നങ്ങളെക്കാൾ സ്ത്രീരത്നങ്ങൾ ഉൽകൃഷ്ടങ്ങൾ എന്നു് ഭാവം. അലങ്കാരം ശ്ലേഷവും വ്യതിരേകവും.



കേശേ നീപം ദൃശി സരസിജം കേസരം നാഭിചക്രേ
കുന്ദപ്ലായം മൃദുനി ഹസിതേ സൌകുമാര്യേ ശിരീഷം ||
ശങ്കേ ബന്ധൂകദ്യുതിമപി സമം യത്ര സന്ദർശയന്തീ
കാമോദ്യാനേ വിലസതി സദാ കാമിനീഷ്വാർത്തവശ്രീഃ || ൭൦ ||

കാമം കേശേ കടമ്പും, മിഴികളിലലരും,
നാഭിയിൽപ്പൂത്തിലഞ്ഞി-
പ്പൂമൊട്ടും മുല്ലയും പുഞ്ചിരിയിൽ മൃദുലമാം-
വാകയും മാർദ്ദവത്തിൽ
ഓമൽപ്പാച്ചോററിയും നൽക്കവിളിലിവ സമം
ചേർത്തുകൊണ്ടാപ്പുരത്തിൽ
കാമപ്പൂങ്കാവതാംപെൺമണികളിൽ വിളയാ-
ടുന്നിതൊത്താർത്തവശ്രീ || ൭൦ ||

ശ്ലോ. ൭൦. സ്ത്രീകളെ ഉദ്യാനമായി കല്പിച്ചു വർണ്ണിക്കുന്നു. കാമം കേശേ...ചേർത്തുകൊണ്ട് തലമുടിയിൽ കടമ്പിന്റെ പൂവ്, കണ്ണിൽ

താമരപ്പൂവു്, നാഭിയിൽ പൂത്തിലഞ്ഞി, പുഞ്ചിരിൽ മുല്ല, ശരീരത്തിൽ (മാർദ്ദവത്തിൽ) വാക, കവിളിൽ പാച്ചോററി എന്നിവയെ അണിഞ്ഞുകൊണ്ടു്. അന്തഃപുരത്തിൽ......ത്തവശ്രീ അവിടെ, ഗൃണകയിൽ, കാമദേവന്റെ ഉദ്യാനങ്ങളായിട്ടു ശോഭിക്കുന്ന സുന്ദരിമാരായ സ്ത്രീകളിൽ ആറു ഋതുക്കളും ഒന്നിച്ചു കളിയാടുന്നു. ഉദ്യാനഭൂമികൾപോലെ സ്ത്രീകളും പുഷ്പമയികൾ എന്നു ഭാവം.

കടമ്പു്, അലരു്, പൂത്തിലഞ്ഞി, മുല്ല, വാക, പാച്ചോററി എന്നീ പദങ്ങൾ വർഷം, ശരത്തു്, വസന്തം, ശിശിരം, ഗ്രീഷ്മം, ഹേമന്തം എന്നു് ആറു ഋതുക്കളുടെ പ്രകൃതിയെ വ്യഞ്ജിപ്പിക്കുന്നു. വർഷാദികളായ ഋതുക്കളിൽ ഇവ ധാരാളമുണ്ടാകുന്നു.

ഗന്ധശ്ച ധാരാഹതപല്വലാനാം
കാദംബമർദ്ധോദ്ഗതകേസരം ച

എന്നും (രഘു. സ. ൧൩) "ശരത് പങ്കജലക്ഷണാ" എന്നും (രഘു. സ. ൪) ദ്രഷ്ടവ്യം. ഇവിടെ താമര മുതലായ പുഷ്പങ്ങളെ നേത്രാദ്യംഗങ്ങളായിട്ടു കല്പിച്ചിരിക്കുന്നു. അംഗങ്ങളുടെ സൌന്ദൎയ്യോൽക്കൎഷം ധ്വനി. തലയിൽ അണിയുന്നതുകൊണ്ടു കടമ്പുമാത്രം പ്രത്യേകം പുഷ്പം; "സീമന്തേ ച ത്വദുപഗമജം യത്ര നീപം വധൂനാം" (മേഘം) എന്ന ഭാഗത്തിൽനിന്നു് സ്ത്രീകൾ കടമ്പിൻപൂവു് അലങ്കാരമായി ധരിക്കുന്നു എന്നു സിദ്ധിക്കുന്നു. കേശേ കടമ്പും നീലക്കടമ്പിനു് തുല്യമായ തലമുടി എന്നു് അൎത്ഥം.

"ഹസ്തേ ലീലാകമലമളകേ ബാലകുന്ദാനുവിദ്ധം" ഇത്യാദി മേഘ (ഉ. ഭാ) പദ്യത്തിന്റെ ഛായ ദ്രഷ്ടവ്യം.

ഭീമൈൎമ്മേഘധ്വനിഭിരബലാഃ സ്ഫീതവൎഷാനിശാനാം
വ്യക്ഷൌ ദൃഷ്ട്വാ വിഹസിനി വിടേ വ്രീഡിതാഃ കുങ്കുമാൎദ്രം ||
ഗൂഹന്തേ സ്വം പൃഥുകുചപദം കുംഭസിന്ദൂരയുക്ത്യാ
മാതംഗാനാം മദപരിണതൌ യത്ര മാൎഗ്ഗദ്രുമേഷു || ൧൧ ||

വല്ല്യാത്തുച്ചത്തിൽ വെട്ടുന്നിടിയുടയ മഴ-
ക്കാലരാവിൽപ്പുലച്ചു-
യ്യുല്ലാസത്തോടു മാൎഗ്ഗദ്രുമനിരയിൽ മുല-
ക്കുങ്കുമപ്പാടു കാൺകെ,

തെല്ലാരാൽ മന്ദഹാസം തടവിന വിടനോ-
ടങ്ങു നാണംകുണുങ്ങും-
മല്ലാക്ഷിക്കൂട്ടർ മത്തദ്വിപർ തലയുരസും-
പാടിതെന്നോതിനില്പൂ ||൮൮||

ശ്ലോ. ൮൮. വല്ലാത്തുച്ചത്തിൽ.....രാവിൽ സഹിക്കുവാൻ പാടില്ലാത്തവിധം ഉച്ചത്തിൽ വെട്ടുന്ന ഇടിയോടു കൂടിയ മഴക്കാലത്തെ രാത്രിയിൽ. ഇടിയുടെ ശബ്ദം കേട്ടാൽ കാതു് പൊട്ടുകയും ഭയം ഉണ്ടാകുകയും ചെയ്യുമെന്നു് അഭിപ്രായം. രാത്രിയുടെ ഉദ്ദീപകത്വം ധ്വനി. മഴക്കാലം വികാരത്തെ അമിതമായി വർദ്ധിപ്പിക്കുന്ന സമയം.



മേഘാലോകേ ഭവതി സുഖിനോപ്യന്യഥാവൃത്തി ചേതഃ
കണ്ഠാശ്ലേഷപ്രണയിനി ജനേ കിം പുനർദ്ദൂരസംസ്ഥേ,

എന്നു് മേഘം. പുലർച്ച്.....കാൺകെ പുലർകാലത്തു് വഴിമദ്ധ്യത്തിൽ നില്ക്കുന്ന വൃക്ഷങ്ങളിൽ മുലയിലെ ചുവന്ന കുങ്കുമം പററിയിരിക്കുന്ന പാടു് കാണുമ്പോൾ. തെല്ലാരാൽ......വിടനോടു് അല്പമായ മന്ദഹാസത്തോടു കൂടിയ വിടനോടു്. അങ്ങു്...... കൂട്ടർ ലജ്ജാപരവശകളായ സ്ത്രീകൾ. മത്തദ്വിപർ...... നില്പൂ മദിച്ച ആനകൾ തലയുരുമ്മിയിട്ടു് ഈ ചിഹ്നം ഉണ്ടായി എന്നു പറഞ്ഞു് ഒഴിയുന്നു. വർഷക്കാലത്തു് രാത്രിയിൽ വികാരാവേശത്തോടു കൂടി കാമുകസങ്കേതങ്ങളിലേയ്ക്കു് പോകുന്ന സ്ത്രീകൾ ഇടിവെട്ടു കേട്ടു് ഭയപ്പെട്ടു് വൃക്ഷങ്ങളെ ആശ്ലേഷിക്കുന്നു. അവർ സങ്കേതസ്ഥാനങ്ങളിൽ നിന്നു് പുലർകാലത്തു് തിരിയെ വരുമ്പോൾ, ആ മരങ്ങളിൽ, അവരുടെ സ്തനങ്ങളിലെ കുങ്കുമം പററിയിരിക്കുന്നതു കണ്ടു്, കാര്യസ്വഭാവം ഗ്രഹിച്ചും എന്നാൽ അതു വെളിപ്പെടുത്താതെയും ചിരിക്കുന്ന വിടന്മാരോടു്, ആനകൾ തലയുരുമ്മിയിട്ടു് വൃക്ഷങ്ങളിൽ ചുവന്ന പാടു് ഉണ്ടായി എന്നു് കൃത്രിമമായി കാന്തമാർ പറഞ്ഞു് ഒഴിയുന്നു.

ഇവിടെ നായിക അഭിസാരിക.

മദനാനലസന്തപ്താ യാഭിസാരയതി പ്രിയം
ജ്യോത്സ്നാതമസ്വിനീയാനയോഗ്യാംബരവിഭൂഷണാ
സ്വയം വാഭിസരേദ്യാം തു സാ ഭവേദഭിസാരികാ.

എന്ന് ലക്ഷണം. ഒരു നഗരത്തിൽ വാസ്തവത്തിൽ അഭിസാരികമാരി ല്ലെങ്കിൽ കൂടിയും, ഉണ്ടെന്നു സങ്കല്പിച്ച് വർണ്ണിക്കുക എന്നതു് കവി ലോകസമ്പ്രദായമാകുന്നു. അലങ്കാരം ഛേകാപഹ്നുതി.

ഛേകാപഹ്നുതിരന്യസ്യ-
ശങ്കാതസ്തഥ്യനിഹ്നവേ

എന്നു് (കുവലയ.) ലക്ഷണം.

അദ്യ ശ്വോ വാ വേത്ത്യധിഗതപദാ യൌവനേ കാമതന്ത്രം
ശ്രോതും പ്രാതഃ കിമപി സവിളംബാഗമാ വേശകന്യാഃ ||
സാന്തഃകോപം സമരജയിനാം കിം വിലജ്ജ്യതി യത്ര-
വ്യാഖ്യാശൌണ്ഡൈർഗ്ഗൃഹശുകവിടൈർഹ്രീവിമൂഢാഃ ക്രിയന്തേ
|| ൫൨ ||

പ്രൌഢിയ്ക്കാകാമശാസ്ത്രം പുലർസമയമതിൽ-
കേൾക്കുവാൻ തെല്ലുമാന്ത-
ത്തോടിന്നോ നാളെയോ യൌവനനിലകലരും-
നല്ലവേശ്യക്കിടാങ്ങൾ
കൂട്ടമ്പോൾ കോപമോടും 'പടയിൽ വിജയികൾ-
ക്കെന്തിനായ്ക്കച്ചകെട്ടെ'-
ന്നൂട്ടല്ലോർ ചൊല്ലി നാണം ഗൃഹശുകവിടർ വാ-
യ്ത്തിക്കുമാപ്പട്ടണത്തിൽ || ൫൨ ||

ശ്ലോ. ൫൨. പ്രൌഢിയ്ക്കാ......കേൾക്കുവാൻ പുലർ സമയമതിൽ പ്രൌഢിയ്ക്കു് ആ കാമശാസ്ത്രം കേൾക്കുവാൻ. പുലർ കാലത്തു് മോടിയോടു കൂടി കാമശാസ്ത്രത്തിലെ കാര്യങ്ങൾ കേട്ട്

അറിയുന്നതിനു്. **പുലർ** പുലരു് ധാതു. പ്രഭാതമാവുക എന്നർത്ഥം. (കേ. പാണിനീയം). **തെല്ലമാന്ത......വേശ്യക്കിടാങ്ങൾ** ഇന്നോ നാളെയോ യൌവനനില കലരും നല്ല വേശ്യക്കിടാങ്ങൾ തെല്ലമാന്തത്തോടു് എന്നു് അന്വയം. യൌവനം ആരംഭിച്ചു ഇല്ല എന്ന നിലയിൽ ഇരിക്കുന്നവരും സുന്ദരികളും ആയ വേശ്യകൾ. 'അദ്യഃ ശ്വോ വാ' എന്ന മൂലത്തിനു് "ഇന്നോ നാളെയോ" എന്ന ഭാഷ അധികം യോജിച്ചിരിക്കുന്നു. സരസവുമായിട്ടുണ്ടു്. **വേശ്യ** ഗണിക.

സാധാരണസ്ത്രീ ഗണികാ
കലാപ്രാഗത്ഭ്യ ധാർഷ്ട്യപ്രധുക്

എന്നു് ലക്ഷണം.

ഗണികായാം നാന്തരാഗേഽസ്തി
ഗുണവത്യപി നായകേ

എന്നു് പ്രസിദ്ധം. **അല്പം അമാന്തം** കാണിച്ചു്. അമാ... രാത്രിയിൽ സംഭവിച്ച രത്യായാസംകൊണ്ടു ക്ഷീണിച്ചു് കൂട്ടുന്ന സമയം കിടന്നുറങ്ങിയതുകൊണ്ടു് വന്നുചേരുവാൻ കാലവിളംബം നേരിട്ടു എന്നു് അഭിപ്രായം. **കൂടുമ്പോൾ** യോഗം ചേരുമ്പോൾ. **കോപമോടും......പ്പട്ടണത്തിൽ** ആപ്പട്ടണത്തിൽ ഊട്ടുള്ളോരു ഗൃഹശുകവിടർ പടയിൽ വിജയികൾക്കെന്തിന്നായു് കച്ചകെട്ടു് എന്നു ചൊല്ലി കോപമോടും നാണം വാഴ്ത്തിക്കും എന്നു് അന്വയം. അവിടെ, രഹസ്യങ്ങളെല്ലാം അറിഞ്ഞവരായ ഗൃഹങ്ങളിലെ ശുകവിടന്മാർ, യുദ്ധത്തിൽ ജയിച്ചിരിക്കുന്നവർ കച്ചകെട്ടിനു് ഒരുങ്ങുന്നതു് എന്തിനാണെന്നു പറഞ്ഞു് കോപത്തേയും നാണത്തേയും ഉണ്ടാക്കും. കാലത്തെ (വേശ്യ) കന്യകകൾ കാമശാസ്ത്രം കേട്ടു പഠിക്കുന്നതിനു് കൂട്ടം കൂടുന്നു. രാത്രിയിലെ രതിക്രീഡാശ്രമംകൊണ്ടു് അധികം കിടന്നു് ഉറങ്ങിപ്പോകുന്നതിനാൽ താമസിച്ചത്രേ അവർ വന്നുചേരുന്നതു്. ഗൃഹങ്ങളിൽ വളർത്തുന്ന കിളികൾക്കു് അവരുടെ രഹസ്യങ്ങൾ സർവ്വവും അറിയാം. അവ, യുദ്ധത്തിൽ ജയിച്ചു് ബിരുദു നേടിയവർക്കു്, കളരിയിൽ കച്ചകെട്ടിച്ചെയ്യുന്ന അഭ്യാസംകൊണ്ടു് എന്താണു് പ്രയോജനം എന്നു് അർത്ഥഗർഭമായി അവരോടു പറയുന്നു. കാമകലാവൈദഗ്ദ്ധ്യം തികവും ലഭിച്ചിരിക്കുന്ന നിങ്ങൾ കാമശാസ്ത്രം പഠിക്കുന്നതെന്തിനു്?

അറിവില്ലാത്തവൎക്കല്ലേ അഭ്യാസം വേണ്ടതു്? എന്നു് അവയുടെ അഭിപ്രായം. ഈ വാക്ക കേട്ടു് കന്യകകൾക്കു് ഉള്ളിൽ കോപവും പുറമേ അധികമായ ലജ്ജയും ഉണ്ടാകുന്നു. കച്ചകെട്ടു് കളരിയിൽ പോയി കായികാഭ്യാസം ചെയ്യുന്നവർ ആദ്യമായി ശരീരത്തിൽ കച്ചമുണ്ടു് കെട്ടി തിരുമ്പുകയും മററും പതിവാണു്. ഏതെങ്കിലും ഒരു പ്രവൃത്തിക്കു് ഒരുങ്ങുക എന്ന അൎത്ഥത്തിൽ കച്ചകെട്ടു ഭാഷയിൽ ശൈലിയാകുന്നു. കളരിയിൽ നിന്നത്രേ ഇതിൻെറ ഉല്പത്തി. കിടാങ്ങൾ വേശ്യകളുടെ മൌഗ്ദ്ധ്യം ധ്വനി. അതുകൊണ്ടത്രേ അവൎക്കു് കിളികളുടെ വാക്കു് കേൾക്കുമ്പോൾ കോപവും ലജ്ജാധിക്യവും സംഭവിക്കുന്നതു്. അലങ്കാരം ലോകോക്തി.

ലോകപ്രവാദാനുകൃതിർ-
ലോകോക്തിരിതി ഭണ്യതേ,

എന്നു് ലക്ഷണം. ഇവിടെ "പടയിൽ വിജയികൾക്കെന്തിനായ്കച്ചകെട്ടു്'' എന്ന ലോകപ്രവാദത്തെ (പഴഞ്ചൊല്ലിനെ) സ്മരിച്ചിരിക്കുന്നു.

ദക്ഷൈൎദ്യൂതപ്രഭൃതിഷു കലാസ്വാത്തനേപഥ്യശാലൈ-
ൎഭ്രേശ്യേ ലോകേഷ്വപി ച വിഹരണേ ദത്തശിക്ഷാവിശേഷൈഃ ||
തത്രാദഗ്ധിഭിസ്സഹയുവതിഭിസ്സാദരം യത്ര പൌരൈഃ
ക്രീഡാനീതഃ ക്ഷണമിവ മുഹൂൎത്തായതേ നൈവ കാലഃ || ൧൩ ||

ദ്യൂതാട്ടം തൊട്ടു നാനാകലകളിലധികം
ലൌകികം നാടനെന്നീ-
യേതാനും ജാതിഭേദങ്ങളിൽ വിരുതിയലും-
പൌരർ വന്നോടിയോടേ
ജാതാമോദം തരംചേൎന്നൊരുതരുണികളോ-
ടൊത്തിരുന്നാപ്പുരത്തിൽ
ചെയ്താക്രീഡാരസംകൊണ്ടനുദിനമറിയാ
കാൽക്ഷണംപോലെകാലം

ശ്ലോ. ൧൩. അൎത്ഥം സ്പഷ്ടം. തരുണികളുമൊരുമിച്ചു് വിവിധ കലകളിൽ ഏൎപ്പെട്ടു വിനോദിക്കുന്ന അവിടുത്തെ യുവാക്കന്മാർ സമയ

പോകുന്നതു് അറിയുന്നില്ല എന്നു് ഭാവം. കലകൾ നൃത്തം, നൃത്യം, ഗീതം മുതലായ അറുപത്തിനാലു കലകൾ. "കലാ ശില്പേ കാലഭേദേ" എന്നു് അമരം. ലൌകികം എല്ലാ ദേശങ്ങളിലും പൊതുവേ പ്രസിദ്ധമായിരിക്കുന്നതു്. നാടൻ ദേശ്യം. ഒരു ദേശത്തു് മാത്രം നടപ്പിലിരിക്കുന്നതു്.

പ്രിയജനവിരഹാഗ്നൌ പച്യമാനാത്മകാനാം
പരമിഹ തരുണാനാം വാസരാ വത്സരന്തി
ഹിതജനപരിരംഭപ്രൌഢസംഭോഗകേളീ-
രസഹൃതഹൃദയാനാം വത്സരാ വാസരന്തി

എന്നു് സീതാരാഘവം (നാടകം, രാമപാണിവാദൻ). "യാമം പോയതറിഞ്ഞിടാത്തവിധമായു് തന്നേ കഴിഞ്ഞൂ നിശാ" എന്നു് ഉത്തരരാമചരിതം. (ഭാഷ. ചാത്തുക്കുട്ടിമന്നാടിയാർ). ഗുണകയിലെ യുവാക്കന്മാർ നൃത്താദി കലാവിശേഷജ്ഞന്മാരും സുഖികളും എന്നു് ഭാവം.

ഉദ്യൽഭൃംഗക്വണിതഭണിതിർമാരുതോ വാസരാന്തേ
മന്ദം ഭിന്ദൽകുമുദമുപദാം സൌരഭീമാദദാനഃ ||
മാനഗ്രന്ഥിവിഘടനപടുർവ്വേശ്മനോ വേശ്മ യസ്യാം
വേശസ്ത്രീണാം വിശതി സുരതപ്രേരണാപീഠമർദ്ദഃ || ൪൮ ||

താൻപയ്യെബ്ഭൃംഗനാദപ്പരിമൃദുമൊഴിയോ-
ത്തന്തിനേരം തരംപാ-
ത്താമ്പൽപ്പൂവിൻമണക്കാഴ്ചയുമഴകിലെട്ട-
ത്തച്ചിമാർവീടുതോറും
മുൻപേറുംമാനകോപം കളയുമൊരുനില-
യ്ക്കാപ്പുരത്തിൽ കളിക്കാ-
റമ്പേറുംമാറു ചുററുന്നിതു രതിമുറകൾ-
ക്കൊക്കെയോതിക്കനായി || ൪൮ ||

ശ്ലോ. ൪൮. താൻപയ്യെ......അന്തിനേരം സായങ്കാലത്തു് താൻ സാവധാനത്തിൽ വണ്ടുകളുടെ ശബ്ദമാകുന്ന മൃദുവായ വാക്കോടു

കൂടിയും. തരംപാർത്ത് നല്ല തരം നോക്കി. ആനാൽ......
ലെടുത്തു സന്ധ്യയ്ക്ക് ചന്ദ്രോദയത്തിൽ വിടരുന്ന ആമ്പൽപ്പൂവിന്റെ മണമാകുന്ന കാഴ്ചദ്രവ്യവും ഭംഗിയായി എടുത്തു. അച്ചിമാർ വീടുതോറും ഒന്നൊഴിയാതെ എല്ലാ സ്ത്രീകളുടേയും ഭവനങ്ങളിൽ.

അച്ചി, അച്ചൻ എന്ന പദത്തിന്റെ സ്ത്രീലിംഗരൂപം; അമ്മയെന്ന് അർത്ഥം. പിതാവ് എന്ന അർത്ഥത്തിൽ പ്രധാനമായും, പിതാവിനെപ്പോലെ ബഹുമാന്യൻ എന്ന അർത്ഥത്തിൽ (ബഹുമാനദ്യോതകം) ഗൗണമായും അച്ചൻ എന്ന പദം പ്രയോഗിക്കാറുണ്ടല്ലോ. അതുപോലെ, അമ്മയെന്നും അമ്മയെപ്പോലെ മാന്യ എന്നും അർത്ഥത്തിൽ അച്ചി എന്ന പദവും ഉപയോഗിക്കുന്നു. കൊച്ചച്ചൻ, മുത്തച്ഛൻ, എഴുത്തച്ഛൻ, മുത്തച്ചി, അമ്മച്ചി, ചെറിയച്ചി, ഇളയച്ചി ഇത്യാദി ഉദാഹരണങ്ങൾ നോക്കുക. ദേവകിയമ്മ, ലക്ഷ്മിയമ്മ എന്നൊക്കെ ഇക്കാലത്തു വ്യവഹരിക്കുന്നതുപോലെ, മുൻകാലത്ത് ഇളയച്ചി, ചെറിയച്ചി എന്നും മറ്റും പറഞ്ഞുവന്നിരുന്നു. "ശിവശിവ ചെറിയച്ചീ വിപ്രയോഗജ്വരാർത്തം" എന്നിങ്ങനെ പ്രാചീനപ്രയോഗങ്ങൾ സുലഭമാകുന്നു.

കൊച്ചിനെയെളിയിലെടുത്തും പലതര-
മച്ചികളങ്ങു നടന്നുതുടങ്ങീ

എന്നും,

ഉമ്മിണിയച്ചീ! വാടീ നിന്നുടെ
പൊന്മണിയൊന്നു നമുക്കു തരാമോ?

എന്നും (സീതാസ്വയംവരം തുള്ളൽ) കുഞ്ചൻനമ്പ്യാർ ഈ പദം പ്രയോഗിച്ചിരിക്കുന്നത് സാധാരണ സ്ത്രീയെന്ന അർത്ഥത്തിലാകുന്നു. അച്ചിയുടെ സ്ഥാനത്ത് മാതർ എന്ന് കൃഷ്ണഗാഥയിലും മറ്റും ഉപയോഗിച്ചുകാണുന്നുണ്ട്.

വാനവരെല്ലാരും വാനിലെ മാതരും

എന്നിങ്ങനെ പല ഭാഗങ്ങളും ഉദാഹരിക്കപ്പെടാം. പില്ക്കാലത്ത് ഈ [illegible]ത്തിന് അല്പമായ ഒരു താഴ്ചയുടെ ഛായയോടു കൂടി, ഭൃത്യവൃത്തി [illegible]യ്യുന്നവൾ (താഴ്ന്നവൾ) ഭാര്യ എന്ന അർത്ഥം ഉണ്ടായി. "അച്ചിക്കു ദാസ്യപ്രവൃത്തി ചെയ്യുന്നവൻ" (കല്യാണസൗഗന്ധികം തുള്ളൽ)

ഇത്യാദി പ്രയോഗങ്ങൾ ഉദാഹരിക്കാം. ഈ നിലയിൽ അർത്ഥത്തിനു് ഒരു വ്യത്യാസം 'അച്ച'നും സംഭവിച്ചിട്ടുണ്ടു്.

കാച്ചിൽ ചപ്പീടുന്ന കണ്ടച്ചനെന്തിനി-
ത്തച്ചരത്നത്തിൻവില കേട്ടറിയുന്നു

എന്നു (സന്താനഗോപാലം തുള്ളൽ—കിളിമാനൂർ വിദ്വാൻ കോയിത്തമ്പുരാൻ) ഭാഗത്തിലെ 'കണ്ടച്ച'പദം നോക്കുക.

പ്രകൃതത്തിൽ നമ്മുടെ കവി അച്ചി എന്ന പദം സാധാരണ സ്ത്രീ എന്ന അർത്ഥത്തിലാണു് പ്രയോഗിച്ചിരിക്കുന്നതു്. "വേശസ്ത്രീണാം" എന്ന മൂലത്തിന്റെ ഭാഷയാകയാൽ ഈ പദത്തിനു് വേശ്യകൾ എന്ന അർത്ഥം ഗ്രഹിക്കണം.

**മുൻപേവം.....നിലയ്ക്കു്** മുൻപു് ഉണ്ടായിരിക്കുന്ന മാനം നിമിത്തം വന്ന കോപത്തെ കളയുന്ന വിധത്തിൽ. **മാനം** (പൂ. ഭാ.) ശ്ലോ. ൪൪. വ്യാഖ്യാനം നോക്കുക.

പുരുഷന്മാർക്കു് സ്ത്രീകളോടു സംഭവിക്കുന്ന കോപത്തിനും മാനമെന്നു പറയാമെന്നു് അഭിപ്രായമുണ്ടു്. "മാനസ്യ സ്ത്രീകർത്തൃകതാ മാത്രേ കൃതേ പുരുഷസ്യ കഥം മാനകർത്തൃത്വമിതി ചേദുച്യതേ. ഈർഷ്യാകൃതകോപമാത്രസ്യ മാനപദവാച്യത്വേ തദ്വചനസ്യ താല്പര്യാദിതി. സ്ത്രീണാമിത്യാദ്യുക്തിസ്തു പ്രായികാഭിപ്രായേണേതി ന ദോഷഃ; അത ഏവ.

അസ്മിന്നേവ ലതാഗൃഹേ ത്വമഭവസ്തന്മാർഗ്ഗദത്തേക്ഷണ—
സ്സാ ഹംസൈഃ കൃതകൌതുകാ ചിരമഭൂദ് ഗോദാവരീസൈകതേ
ആയാന്ത്യാ പരിദുർമ്മനായിതമിവ ത്വാം വീക്ഷ്യ ബദ്ധസ്തയാ
കാതര്യാദരവിന്ദകുഡ്മളനിഭോ മുഗ്ദ്ധഃ പ്രണാമാഞ്ജലിഃ

ഇത്യത്ര നായകകൃതോ മാനഃ;

ഏഹി മമ രമണീയാ കാചിദിത്യർദ്ധവാക്യേ
ത്വമിവ ന ജഗതീതി സ്തോതുകാമസ്യ പത്യുഃ
സുതനുരധികകോപാ സോപി ചാസ്ഥാനമാനാ—
ദിതി സമജനി യൂനോരേകശയ്യാവിയോഗഃ

ഇത്യത്രോഭയകൃതസ്സ ഇതി വിദ്വാംസഃസാഭ്യുപഗച്ഛന്തീതി ബോദ്ധ്യം" എന്നു് പ്രസിദ്ധപണ്ഡിതനായ കയ്ക്കുളങ്ങര രാമവാരിയർ (അമരുകശതകം. സംസ്കൃതവ്യാഖ്യാനം. സരളാക്ഷര.) പറഞ്ഞിരിക്കുന്നു. അന്യാസംഗിയായ നായകങ്കൽ സ്ത്രീയ്ക്കുണ്ടാകുന്ന ഈൎഷ്യാകൃതമായ കോപവും, കാൎയ്യാന്തരങ്ങൾകൊണ്ടു് പുരുഷന്മാൎക്കു് സ്ത്രീകളോടുണ്ടാകുന്നതും രണ്ടും രണ്ടുവിധം എന്നു് സ്പഷ്ടം. അതിൽ സ്ത്രീഗതമായതുമാത്രമേ മാനമാകുകയുള്ളു എന്നു വരുന്നതാണു് ഉചിതം. മാനത്തിനു് ഈൎഷ്യാകൃതത്വം മാത്രമേ വേണ്ടു എങ്കിൽ, അതു് പുരുഷന്മാൎക്കും ഉണ്ടാകും. എന്നാൽ 'അന്യാസംഗിനി' എന്ന പദംകൊണ്ടു മാനോല്പത്തിയുടെ ജീവനായ കാരണം നായകന്റെ അന്യാസംഗമെന്നു് വ്യഞ്ജിക്കുന്നു. അതുകൊണ്ടു് പുരുഷന്റെ കോപം മാനമാകുവാൻ പ്രയാസമുണ്ടു്. "സോപി ചാസ്ഥാനമാനാൽ" ഇത്യാദി ഭാഗങ്ങളിൽ മാനം ഉപരിപ്ലവാൎത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു എന്നു വിചാരിക്കുന്നതു യുക്തമായിരിക്കും. പുരുഷന്റെ കോപം മാനമാകുമെങ്കിൽ, ആ യുക്തിയനുസരിച്ചു് സ്ത്രീകളുടെ ലളിതബിബ്ബോകകിലകിഞ്ചിതാദികളും പുരുഷകർത്തൃകങ്ങളാകാമെന്നു് പറയേണ്ടിവരും. അതു് അസംഗതം. "അത്ര പുംസാമപി സമാനേ സംശയേ ഽംഗനാഗ്രഹണം മുഗ്ദ്ധപദവിശേഷണം ച രസൌപയികതയാ കൃതമിതി മന്തവ്യം" എന്നു് ('അദ്രേഃ ശൃംഗം' ഇത്യാദി മേഘപദ്യത്തിന്റെ വ്യാഖ്യാനം) സുമനോരമണി പറയുന്നതു് ഇവിടെ പ്രത്യേകം സ്മൎത്തവ്യമാകുന്നു. മാനവിലാസബിബ്ബോകാദിഭാവങ്ങൾ സ്ത്രീഗതങ്ങളായി വൎണ്ണിക്കുന്നതുതന്നെ രസപോഷകം എന്നു് സ്പഷ്ടം.

അന്തഃപുരത്തിൽ......ദ്യോതികനായി അന്തഃപുരത്തിൽ കുളിക്കാററു രതിമുറകൾക്കൊക്കെദ്യോതികനായി അമ്പേറുംമാറു ചുററുന്നിതു. ആ നഗരത്തിൽ തണുത്ത കാററു് രതിക്രീഡകളെ പറഞ്ഞുകൊടുക്കുന്ന ആചാൎയ്യനായിട്ടു് അൻപുവളത്തത്തക്കവിധം സഞ്ചരിക്കുന്നു. മാന്ദ്യശൈത്യസൌരഭ്യഗുണങ്ങളുള്ള ഭൂയിഷ്ഠനായ കാററു് അവിടെ സന്ധ്യാകാലത്തു് വീശുന്നു എന്നും, അതു രതിക്കു പ്രേരിപ്പിക്കുന്നു എന്നും ഭാവം.

ഈ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ പദാൎത്ഥദീപിക ഇപ്രകാരം പറയുന്നു. "യഥാ കശ്ചിദ്രസികഃ പുമാൻ സന്ധ്യായാം ചന്ദനാദിചൎച്ചിതാംഗശ്ചാരുമന്ദസ്മിതസ്സൻ സുരഭിഗന്ധമാല്യാദികം ദധാനഃ സരസമധുരഗാനം കുൎവ്വൻ മാനിനീനാം മാനമപനീയ തൽപ്രിയസ്സൻ

തൽ ഗൃഹാൽ തൽ ഗൃഹം പ്രവിശതി. അതിസ്വാധീനത്വാൽ ജഘനാദി സ്പർശനസുഖമനുഭവതി ച; തദ്വേതൃപമാധ്വാനിഃ"; സന്ധ്യയ്ക്കു് ഒരു രസികൻ, ചന്ദനാദി ലേപനദ്രവ്യം ശരീരത്തിൽ പൂശിയും, മന്ദസ്മിതത്തോടുകൂടിയും, സുരഭിലങ്ങളായ ഗന്ധമാല്യങ്ങൾ ധരിച്ചും, ശ്രവണസുഭഗമായവിധം ഗാനംചെയ്തും, സ്ത്രീകളുടെ കോപത്തെ ശമിപ്പിച്ചുകൊണ്ടും, അവൎക്കു ഹൃദയംഗമനായും ഗൃഹങ്ങൾതോറും സഞ്ചരിക്കുന്നു. അതിസ്വാധീനത്വംകൊണ്ടു തദംഗസ്പർശനസുഖം അനുഭവിക്കുകയും ചെയ്യുന്നു. അതുപോലെ, ഇവിടെ, വായുവും ചെയ്യുന്നു. ഭൃംഗനാദത്തിനു് പാട്ടിൻെറയും, വിടരുന്ന ആമ്പലിനു മന്ദഹാസത്തിൻെറയും സ്ഥാനം. ഇപ്രകാരം മററുള്ളവയെ സംബന്ധിച്ചും കണ്ടുകൊള്ളണം. "മന്ദം ഭിന്ദൽകുമുദം" എന്ന മൂലത്തെ, "തല്ക്കാലസ്യാസന്നചന്ദ്രോദയത്വാദീഷദ്വികസിതത്വേ സതി പുനർമന്ദം സമ്യഗ്വികാസം പ്രാപയന്നിത്യർത്ഥഃ; അനേന ചന്ദ്രകാൎയ്യകരണേനാസ്യ ചന്ദ്രസഹകാരിത്വമപി ദ്യോതിതം" എന്നു് ദീപിക വ്യാഖ്യാനിക്കുന്നു. ഇവിടെ മന്ദവായുവിൽ പീഠമർദ്ദധർമ്മം ദ്രഷ്ടവ്യം.

പീഠമർദ്ദൻ നായകൻെറ അനുചരൻ.

നായകാനുചരോ ഭക്തഃ കിഞ്ചിദൂനസ്തു തദ്ഗുണൈഃ
പീഠമർദ്ദ ഇതി ഖ്യാതഃ കുപിതസ്ത്രീപ്രസാദകഃ

എന്നു് ലക്ഷണം.

'ആദദാന'ത്തിനു് 'ആദധാന'മെന്നു് ദീപികാപാഠം. രണ്ടിനും അർത്ഥം അഭിന്നം. അലങ്കാരം ഉപമ. ധ്വനി.

കാമ്യാകല്പഃ കനകഭവനേ യത്ര ചോൽക്രാന്തസീമ്നാം
ഭംഗം കുർവ്വൻ ജഗതി ഗുണകാനാഥ ഇത്യൂഢകീർത്തിഃ ||
ആസ്തേ ഗൌരീകലഹമനുശക്യേവ വേശാംഗനാനാം
വീഥീഭിക്ഷാചരണവിമുഖശ്ചന്ദ്രലേഖാവതംസഃ || ൭൦ ||

മിന്നും പൊന്നമ്പലത്തിന്നകമഴകിയമെ-
യ്യോടിയിൽ ദൃഷ്ടശാന്ത്യ-
ത്തിന്നന്നുംദേവനാത്തഗ്ഗുണമതിലകനാ-
ഥാഖ്യനാം തിങ്കൾചൂഡൻ

എന്നും താനാപ്പുരത്തിൽ ഗ്ഗിരിമകൾ കലഹി-
ക്കുന്നതിൽ പേടികൊണ്ടി-
ട്ടൊന്നും മിണ്ടാതെ വേശ്യാതെരുവുകളിലിര-
ക്കാതുറപ്പിച്ചിരിപ്പൂ ‖ ൮൫ ‖

ശ്ലോ. ൮൫. മിന്നും......ന്നകം ശോഭിക്കുന്നതും സുവർണ്ണമയവുമായ അമ്പലത്തിന്റെ അകത്തു് മിന്നും മിൻ ധാതു. പ്രകാശിക്കുക. അമ്പലം മുഴുവനും സ്വർണ്ണംകൊണ്ടു് പണിയിച്ചിരിക്കുന്നതെന്നു് ഭാവം. "പാപികൾക്കുകൾക്കേ കല്ലും മരവുമാവൂ" (കുചേലവൃത്തം വഞ്ചിപ്പാട്ടു്) എന്നു് രാമപുരത്തു വാരിയർ പാടിയിരിക്കുന്നതു് ഇവിടെ സ്മർത്തവ്യം. അഴകിയ......മോടിയിൽ ഭംഗിയേറിയ അലങ്കാരങ്ങളോടുകൂടി ദുഷ്ട......ചൂഡൻ ദുഷ്ടന്മാരെ ശാസിക്കുന്നതിനു കരുതിക്കൂട്ടിയിരിക്കുന്ന ദേവനും മതിലകത്തിന്റെ പരദൈവതവുമായ ശ്രീപരമേശ്വരൻ. ശാസ്യം വധം. ശസു (ശാസ്) ഹിംസായാം എന്നു് ധാതു. എന്നും താനാ......കൊണ്ടിട്ടു. ആ പുരത്തിൽ എന്നും താൻ ഗിരിമകൾ കലഹിക്കുന്നതിൽ പേടികൊണ്ടിട്ടു് എന്നു് അന്വയം. അവിടെ എന്നും അടുത്തിരിക്കുന്ന പാർവ്വതി ശണ്ഠകൂടിയേയ്ക്കുമോ എന്ന ഭയം നിമിത്തം ഒന്നും......ച്ചിരിപ്പൂ മൗനിയായി വേശ്യകൾ അധിവസിക്കുന്ന തെരുവുകളിൽ ഇറങ്ങി ഭിക്ഷയെടുക്കാതെ കരളുറപ്പോടുകൂടിയിരിക്കുന്നു. വേശ്യാതെരുവുകളിൽ വേശ്യാസ്ത്രീകൾ താമസിക്കുന്ന തെരുവുകളിൽ; ഏതു നഗരത്തിലും ഇക്കൂട്ടർക്കു് പ്രത്യേകം ഒരു സ്ഥാനം ഉണ്ടായിരിക്കും. ദിവ്യസ്ത്രീകളെക്കാൾ സൌന്ദര്യവിലാസം അവിടെ വേശ്യകൾക്കു് ഉണ്ടെന്നു് ധ്വനി. അതാണു് തന്നെക്കാൾ ലാവണ്യമേറിയ വേശ്യകൾ പാർക്കുന്ന സ്ഥലത്തേയ്ക്കു് പരമേശ്വരൻ പോകുന്നതിൽ പാർവ്വതിയ്ക്കു് കലഹമുണ്ടാകുന്നതിനു് മൂലം. അലങ്കാരം ഉൽപ്രേക്ഷ. "അന്യധർമ്മസംബന്ധനിമിത്തേനാന്യസ്യാന്യതാദാത്മ്യസംഭാവനമുൽപ്രേക്ഷാ" എന്നു് (കേ. രാമവാരിയർ അ. സം. വ്യാ.) ലക്ഷണം.

തസ്യാം നീലൈരുപലശകലൈഃ കല്പിതാരോഹമാർഗ്ഗം
യുക്തം ദ്വാഭ്യാം കനകപടലൈരുജ്ജ്വലാഭ്യാം തലാഭ്യാം ‖
രാജജ്ജീപ്രം രജതസുധയാ ലക്ഷ്യതേ യത്ര ദൂരാൽ
ബാഹ്യദ്വാരം നരപതിപുരേ മന്ദിരം തൽ പ്രിയായാഃ ‖ ൮൬ ‖

എന്നാലോ നീലരത്നപ്പടവുകയറുവാ-
നുള്ളതായ്മിന്നിടുംമാ-
റൊന്നായിപ്പൊന്നുകൊണ്ടുള്ളിറയൊടുമിരുഭാ-
ഗത്തിലും തിണ്ണയോടും
നന്നായ്വെള്ളിസ്സുധാവെൺകളി ചുമരിലണി-
ഞ്ഞിട്ടു ദൂരത്തുകാണാ-
വൊന്നാണെൻഭാൎയ്യവീടിൻപടി പെരുവഴിവക്ക-
ത്തുതാനാപ്പുരത്തിൽ || ൫൩ ||

ശ്ലോ. ൫൩. ഇതു മുതൽ പതിനൊന്നു ശ്ലോകങ്ങൾകൊണ്ടു് നായികാഗൃഹം വൎണ്ണിക്കുന്നു. അൎത്ഥം സ്പഷ്ടം. നീലക്കല്ലുകൊണ്ടു കെട്ടിയ കല്പട, പൊന്നുകൊണ്ടുണ്ടാക്കിയതും, രണ്ടു ഭാഗത്തും ഇറയം, വെള്ളക്കുമ്മായം തേച്ചുമിനുക്കിയ ചുമരു എന്നിവയോടുകൂടിയതുമത്രേ എന്റെ ഭാൎയ്യവീട്ടിന്റെ പടി. അതു പെരുവഴിയുടെ വക്കത്തു നില്ക്കുന്നതും ദൂരെ വച്ചുതന്നെ കാണാവുന്നതുമാകുന്നു എന്നു് ഭാവം. ദൂരത്തു ഗൃഹത്തിന്റെ ഔന്നത്യം ധ്വനി. ഏതാദൃശമായ ബാഹ്യദ്വാരം ഭാൎയ്യാഗൃഹത്തിന്റെ അടയാളമെന്നു് ഭാവം.

സദ്മശ്രേണീമണിഗണരുചാം സങ്കരോത്ഥൈരസംഖ്യൈ-
രൈന്ദ്രൈശ്ചാപൈരവിരതനതൈരാസ്തൃതം ദിങ്മുഖേഷു ||
യത്ര പൌഷ്പൈരിവ പശുപതേസ്സന്നിധൌ രക്ഷതസ്സ്വം
വാസസ്ഥാനം ഭുവി ഭുജബലേനൈവ പുഷ്പായുധസ്യ || ൫൪ ||

കോട്ടംവിട്ടുള്ളനേകം പുരകളണിമണി-
ശ്രീകലന്നിന്ദ്രചാപ-
ക്കൂട്ടം വിസ്താരമായ് ചൂഴവെ വിലസുകയാ-
ലൂക്കൊടാക്കാമദേവൻ,
കൂട്ടംകൂടാതെ രുദ്രാന്തികമതിലുമഹോ
പുഷ്പചാപങ്ങളേത്തും-
വാട്ടംതട്ടാതെകൂട്ടീട്ടമരുമൊരുഗൃഹം
മന്നിലാ മന്ദിരംപോൽ || ൫൪ ||

ശ്ലോ. ൫൦. കോട്ടംവിട്ടു......പുരകൾ കേടൊന്നും കൂടാതെയായാത അസംഖ്യം ഭവനങ്ങൾ. അണിമണി......ചൂഴവേ അലങ്കാരമായി അണിയുന്ന മണികളുടെ പല നിറത്തോടുകൂടിയ ശോഭ വ്യാപിച്ചു മഴവില്ലുകളുടെ സമൂഹം വിസ്താരമായി ചുററിയിരിക്കുന്ന വിധത്തിൽ വിലസുക......ക്കാമദേവൻ വിലസുന്നതു കൊണ്ടു' ശക്തിയേറിയവനായ ആ കാമദേവൻ. ആ ശിവൻെറ കണ്ണിൽ എരിഞ്ഞവനായ കൂട്ടം......കൂടീട്ടു തനിച്ചു തൻെറ ശത്രുവായ ശിവൻെറ സമീപത്തിൽ കൂടിയും, ആശ്ചര്യം! ശത്രുവായ ശിവൻെറ മുൻപിൽവച്ചു' ഇപ്രകാരം ചെയ്യുന്നതു ആശ്ചര്യത്തിനു കാരണം. വാട്ടം ഏല്ക്കാത്തവിധം കൂട്ടിയിട്ടു'. അമരു......പോൽ സ്ഥിതിചെയ്യുന്നതായ ഗൃഹം ലോകത്തിൽ ആ ഒന്നു മാത്രമേയുള്ളു. ഭവനങ്ങളിൽനിന്നു' ഉയൎന്നു ദിക്കുകളിൽ വിവിധവൎണ്ണങ്ങളായ രത്നങ്ങളുടെ ശോഭ മഴവില്ലുപോലെ പടൎന്നു തിളങ്ങുന്നതു കണ്ടാൽ, കാമദേവൻ ശത്രുവായ ശിവൻെറ സമീപത്തിലും തൻെറ കരുത്തുകൊണ്ടുതന്നെ വാസസ്ഥാനം രക്ഷിക്കുന്നതിനു വാട്ടംകൂടാതെ കൂട്ടിയിട്ടിരിക്കുന്ന പുഷ്പചാപങ്ങളാണോ എന്നു' തോന്നും എന്നു' ഭാവം. അലങ്കാരം ഉൽപ്രേക്ഷ.

ഉദ്യദ്ദ്രുമാം കളമനിവഹൈരത്ര പുണ്ഡ്രേക്ഷുകാണ്ഡ-
വ്യാജാലോലൈഃ ക്രമുകതരുഭിർന്നാളികേരാൽകരൈശ്ച ||
രമ്യാം പാന്ഥൈരതിമധുരയാ ചാതകോദാരഘോഷ-
ഭുക്ത്വാതന്വാന്യപി ഫലതയാ പൂർവ്വപൂർവ്വോപമേയൈഃ || ൫൧ ||

പുറവും പുത്രംപെട്ടുംനെല്ലിനമരിയ കരി-
മ്പിൻഗണം, വാഴവർഗ്ഗം,
പുറവും പിന്നെക്കവുങ്ങിൻനിര,കുലമൊടു തി-
ങ്ങുന്ന തെങ്ങിൻെറ കൂട്ടം,
തെറെറന്നാദ്യം പറഞ്ഞുള്ളവയുടനരികിൽ-
ച്ചൊന്നവയ്ക്കൊപ്പമായി-
ത്തെറെറന്യേ പൊക്കവും വൎണ്ണവുമുടയവ കാ-
ണുന്നതില്ലുണ്ടാസ്ഥലത്തിൽ || ൫൧ ||

ശ്ലോ. വ്യ. ചുററും......ക്ലിന്നം എല്ലാ ഭാഗങ്ങളിലും നല്ല ഇലകളും നിറഞ്ഞിരിക്കുന്ന നെല്ലിന്റെ ജാതിയും, (ചെമ്പാവു, മുണ്ടകൻ, ഞവര മുതലായവ). അരിയ......വർഗ്ഗം വലുതായിരിക്കുന്ന കരിമ്പിന്റെ കൂട്ടം, പലജാതി വാഴ. മുററും......നിര പിന്നെ മുററും കവുങ്ങിൻനിര എന്നു് അന്വയം. പിന്നെ അധികമായ കവുങ്ങുകൾ, അടക്കാമരങ്ങൾ. കളമൊട്ടു...കൂട്ടം ഭംഗിയായി നില്ക്കുന്ന തെങ്ങുകളുടെ സമൂഹം. കളം ശബ്ദവിശേഷം. "കളമവ്യക്തമധുരസ്വനെ" എന്നു മേദിനി. ഭംഗിയായി എന്നു് ഇവിടെ അർത്ഥം. "കളലളിതവിലാസശ്രേണികൊണ്ടു് ധന്യമാനം" (ഭാ. നൈ. ച.). ഇത്യാദി പ്രയോഗങ്ങൾ ദ്രഷ്ടവ്യം. കാററു തട്ടി ഓലകളിൽനിന്നു് ഉണ്ടാകുന്ന അവ്യക്തമായ ശബ്ദത്തോടുകൂടിയതു് എന്ന അർത്ഥം ഇവിടെ ഗ്രഹിക്കുവാൻ പാടില്ലായ്കയില്ല. തെററന്നാ...പ്പമായി ആദ്യം പറഞ്ഞതു് അതിനു് അടുത്തു പറഞ്ഞതിനോടുതുല്യമായി. അതായതു്, ആദ്യം പറഞ്ഞ നെല്ലിനു് അടുത്തു പറഞ്ഞ കരിമ്പിന്റെ, കരിമ്പിനു അതിനടുത്തു പറഞ്ഞ വാഴയുടെ, വാഴയ്ക്കു കവുങ്ങിന്റെ, കവുങ്ങിനു തെങ്ങിന്റെ എന്നു് ഭാവം. തെററന്ന്യേ......സ്ഥലത്തിൽ പിഴയൊന്നും കൂടാതെ പൊക്കത്തോടും വണ്ണത്തോടുംകൂടിയവ. ഇവിടെ കണ്ടത്തിലും തോട്ടത്തിലും ഉണ്ടു്. നെല്ലു കരിമ്പുപോലെയും കരിമ്പു വാഴപോലെയും വാഴ കവുങ്ങുപോലെയും കവുങ്ങു തെങ്ങുപോലെയും പൊക്കത്തോടും വണ്ണത്തോടുംകൂടി ശോഭിക്കുന്നു. ഇപ്പറഞ്ഞതും എന്റെ പ്രിയാഗൃഹത്തിന്റെ ഒരു അടയാളമാകുന്നു. സർവ്വസസ്യസമൃദ്ധി, ധ്വനി.

കൂപശ്രേണികസ്ഫടികവലയസ്ഥൌല്യനിർവ്യൂഢബന്ധാ-
ശ്ലിഷ്ടാഃ കൂലേ ഭുജഗലതികാവേഷ്ടിതൈഃ പൂഗവൃക്ഷൈഃ ||
യേഷാം ഗുച്ഛവ്യജനപവനാ വിഭ്രമം ലാസികാനാം
ലാസ്യേ തന്വന്ത്യപി രതിപതേസ്താണ്ഡവേ ന ക്ഷമന്തേ || ൧൯ ||

വട്ടത്തിൽ ഭംഗിയായി സ്ഫടികശില പടു-
ത്തുണ്ടതിൽക്കൂപമാരാൽ
മട്ടൊത്താവെററിലത്തയ്യൊടിയുടയകവു-
ങ്ങിൻനിരപ്പോടുകൂടി;

ആട്ടക്ഷീണം കളഞ്ഞീടിലുമിവയുടെ നൽ-
പ്പൂങ്കുലക്കാററനംഗാം-
ഗാട്ടക്ഷോഭം വളൎത്തും നടരമണിമണി-
ത്തയ്യലാളൾക്കു നിത്യം ॥൫൯॥

ശ്ലോ. ൫൯. വട്ടത്തിൽ......നിരപ്പോട്ടുകൂടി. അതിൽ ഭംഗിയായി വട്ടത്തിൽ സ്ഫടികശില പടുത്തു ആരാൽ മട്ടു ഒളളു ആ വെററിലത്തൈക്കൊടിയുടയ കവുങ്ങിൻ നിരപ്പോട്ടുകൂടി എന്നു അന്വയം. ആ ഭവനത്തിൽ ഭംഗിയായി വൃത്താകാരത്തിൽ, സ്ഫടികക്കല്ലുകൊണ്ടു കെട്ടിയുണ്ടാക്കിയിരിക്കുന്നതും, സമീപത്തു് നല്ല രീതിയിൽ വെററിലത്തയ്യിന്റെ കൊടികൾ പടൎന്നു കയറിയിരിക്കുന്ന കവുങ്ങുകളുടെ നിരയോട്ടുകൂടിയതും ആയ കിണറുണ്ടു്. കിണറു സ്ഫടികക്കല്ലുകൊണ്ടു കെട്ടിയുണ്ടാക്കിയതാണു്. അതിനടുത്തു വെററിലക്കൊടി പടൎന്നുപിടിച്ചിരിക്കുന്ന കവുങ്ങുകൾ നില്ക്കുന്നു, എന്നു ഭാവം.

"താംബൂലവല്ലീ പരിണദ്ധപൂഗാ-
സ്വേലാലതാലിംഗിത ചന്ദനാസു

എന്നു രഘു. (സ. ന.) ആട്ട......ക്കാററു ഇവയുടെ നൽപ്പൂങ്കുലക്കാററു ആട്ട ക്ഷീണം കളഞ്ഞീടിലും എന്നു അന്വയം. കവുങ്ങുകളുടെ പൂങ്കുലകളിൽ തട്ടിവരുന്ന കാററു്, നൎത്തനം ചെയ്യുന്നതു നിമിത്തം ശരീരത്തിലുണ്ടാകുന്ന ക്ഷീണത്തെ നശിപ്പിക്കുന്നു എങ്കിലും. അനംഗാ... നിത്യം നിത്യം നടരമണിമണിത്തയ്യലാളൾക്കു അനംഗാംഗാട്ടക്ഷോഭം വളൎത്തും എന്നു അന്വയം. എന്നും നൎത്തകികൾക്കു കാമകേളിയാകുന്ന നൎത്തനത്തിൽ ശ്രമം ഉണ്ടാക്കും. മണി ശ്രേഷ്ഠതാദ്യോതകം. ഒരു ആട്ടം നിമിത്തം ഉണ്ടാകുന്ന ശ്രമത്തെ നശിപ്പിയ്ക്കും. എന്നാൽ മറെറാരു ആട്ടത്തിനു് അവരെ പ്രേരിപ്പിയ്ക്കും. തയ്യലാളൾ തയ്യലാളിന്റെ ബഹുവചനരൂപം. ഇവിടെ ബഹുമാനദ്യോതകം. "പ്രപയാമവളുടെ മകളും മകളരും" (ഭാ. കി. പാ.) "മകളരിൽ മുകളേറും പക്ഷപാതാതിരേകം" (നൈ. ച.) ഇത്യാദി പ്രയോഗങ്ങൾ നോക്കുക. അംഗാട്ടം സന്ധി അസുഖം. അനംഗൻ ശരീരമില്ലാത്തവൻ കാമദേവൻ.

കന്ദര്‍പ്പോ ദര്‍പ്പകോനംഗഃ' എന്നു് അമരം. "ജഗദിദമനംഗോ വിജയതേ" എന്നു് സൌന്ദര്യലഹരി. കവുങ്ങിന്റെ പൂങ്കുലയിൽ തട്ടി വരുന്ന കാററു് ഉദ്ദീപകമെന്നു് ഭാവം.

സൈപരോല്ലക്ഷ്യസ്വച്ഛതലസികതാസ്വച്ഛഭാവേന വാരാം
വാപീ ശീതദ്യുതിമണിശിലാബദ്ധ പര്യന്തഭിത്തിഃ ||
സ്നാനക്രീഡാവിധിഷു നിതരാം ഘര്‍മ്മകാലേപി യസ്യാം
പൂര്‍ണ്ണം പൂര്‍ണ്ണം ഭവതി സലിലം പൂര്‍ണ്ണചന്ദ്രാനനായാഃ || ൨൦ ||

ഈടേറും ചന്ദ്രകാന്തപ്പുതുപടവുമതിൽ-
ക്കുള്ളിൽ നൈര്‍മ്മല്യമൂലം
ചോടേ വെള്ളത്തിലുള്ളോരടിമണലുയരെ-
ക്കാണുമാറങ്ങുണ്ടു വാപി;
ചൂടേറും വേനൽ നാളും മുഴുമതിമുഖിയാൾ
വന്നു മുങ്ങിക്കുളിക്കെ-
പ്പാടേ വെള്ളം നിറഞ്ഞാക്കരകവിയുമൊരേ-
മട്ടിലാണാക്കുളത്തിൽ ||൨൦||

ശ്ലോ. ൨൦. ഈടേറും......മതിൽക്കുള്ളിൽ ബലമേറിയ ചന്ദ്രകാന്തക്കല്ലുകൊണ്ടു പുതിയതായി കെട്ടിയുണ്ടാക്കിയ മതിലിനകത്തു് നൈര്‍മ്മല്യമൂലം വെള്ളത്തിന്റെ തെളിച്ചം നിമിത്തം. ചോടേ......വാപി വെള്ളത്തിൽ ചോടേ ഉള്ളോരടിമണല് ഉയരെ കാണുമാറു വാപി അങ്ങു ഉണ്ടു് എന്നു് അന്വയം. വെള്ളത്തിന്റെ താഴെ അടിയിലത്തെ മണല് ഉയരെ കാണുന്നതായ ഒരു കുളം അവിടെയുണ്ടു്. അടിയിൽ കിടക്കുന്ന വസ്തുക്കൾ മുകളിൽനിന്നു നോക്കിയാൽ കാണത്തക്കവണ്ണം അത്രയ്ക്കു തെളിഞ്ഞ വെള്ളത്തോടുകൂടിയതാണു കുളം എന്നു് ഭാവം. ചൂടേറും......കുളിക്കെ ഉഷ്ണം ഏറിയ വേനൽകാലത്തും, ചന്ദ്രനെപ്പോലെ ശോഭിക്കുന്ന മുഖത്തോടുകൂടിയ സുന്ദരിയായ എന്റെ ഭാര്യ അവിടെ വന്നു കുളിക്കുമ്പോൾ പാടേ.. കുളത്തിൽ

സ്വൈരമായി വെള്ളം നിറഞ്ഞു കരകവിയുന്ന മട്ടിലാണ് ഉള്ളത്. മൃഗമതിമുഖിയാൾ സാഭിപ്രായം. അവളുടെ മുഖം പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്നതുകൊണ്ടു, അതിന്റെ സാന്നിദ്ധ്യത്തിൽ ചുമരിലെ ചന്ദ്രകാന്തം ദ്രവിച്ചു വെള്ളം വീണു കുളം നിറയുന്നു എന്ന് അഭിപ്രായം. വേനൽക്കാലത്തു കുളത്തിൽ വെള്ളം വറ്റുന്നതിനല്ലാതെ വർദ്ധിക്കുവാൻ കാരണമില്ല; എന്നാൽ, ചുററും ചന്ദ്രകാന്തക്കല്ലുകൊണ്ടു കെട്ടിയ ഭിത്തികളോടുകൂടിയ ആ കുളത്തിൽ, എന്റെ ഭാര്യ കുളിക്കുമ്പോൾ, അവളുടെ മുഖചന്ദ്രന്റെ സാന്നിദ്ധ്യംകൊണ്ടു വെള്ളം കരകവിയുന്നു എന്ന് ഭാവം. ചന്ദ്രരശ്മിയുടെ സമ്പർക്കംനിമിത്തം ചന്ദ്രകാന്തക്കല്ലു ദ്രവിച്ചു ജലപ്രവാഹമുണ്ടാകുന്നു എന്ന് പ്രസിദ്ധം. "ദ്രവതി ച ഹിമരശ്മാവുദ്ഗതേ ചന്ദ്രകാന്തഃ" എന്ന് (ഉ. രാ. ച. നാടകം) നോക്കുക. അലങ്കാരം (അസംബന്ധാ) അതിശയോക്തിയും വിഭാവനയും.

ആരാദസ്യാസ്തടഭുവി തരുച്ഛായബാധാന്ധകാരം
ദൂരഭ്രസ്യൈരുപരികുസുമൈരുന്മിഷത്താരകൌഘം ||
ക്രീഡോദ്യാനം ഹിമനിഭമധുക്ലിന്നമായാതി യസ്മി-
ന്നസ്തം ശ്യാമാമുഖ ഇവ ചകോരേക്ഷണാമാനഭാനുഃ || ൨൧ ||

ചാരത്തായാക്കുളത്തിൻകരയിൽ മരനിര-
ക്കൂരിരുട്ടാർന്ന മേഘ-
ച്ചാരും പൂന്താരകൌഘത്തൊടു നറുമധുമ-
ഞ്ഞാണ്ടൊരുദ്യാനമുണ്ടേ
സ്വൈരം നല്പന്തിനേരത്തിനു ശരിയതിലെ-
ത്തുമ്പൊഴങ്ങസ്തമിപ്പൂ,
ചാരം താനഗ്രഭാവം തടവുമൊരു ചകോ-
രാക്ഷിതൻമാനസൂര്യൻ ||൨൧||

ശ്ലോ. ൨൧. ചാരത്താ......കരയിൽ ആ കുളത്തിൻകരയിൽ ചാരത്തായ്, ആ കുളത്തിന്റെ കരയിൽ "അടുത്തു". മര...... ട്ടാർന്ന വൃക്ഷസമൂഹങ്ങളെക്കൊണ്ടു് ഇരുട്ടു ബാധിച്ചതും, മരങ്ങൾ

തിങ്ങി നിറഞ്ഞുനില്ക്കുന്നതുകൊണ്ടു് സൂര്യരശ്മി ഉള്ളിൽ കടക്കാത്തതു് എന്നു് ഭാവം. മേലേ......തൊട്ടു മുകളിൽ പൂക്കളാകുന്ന നക്ഷത്ര സമൂഹത്തോടു കൂടിയതും, നക്ഷത്രങ്ങളെപ്പോലെ ശോഭിക്കുന്ന പൂക്കൾ എന്നു് ഭാവം. വൃക്ഷങ്ങളുടെ ഉയർച്ച ധ്വനി. നറുമധു......മുന്നേ നിർമ്മലമായ ഒരു പൂവാടിയുണ്ടു്. മഞ്ഞുപോലെയുള്ളതാണു് അതിലെ തേൻ. സ്വൈരം......സൂര്യൻ പാരം താനനുഭാവം തടവുമൊരു ചകോരാക്ഷി തൻ മാനസൂര്യൻ സ്വൈരം നല്ലന്തിനേരത്തിന ശരിയതിലെത്തുമ്പോൾ അങ്ങു് അസ്തമിപ്പൂ എന്നു് അന്വയം. സൂര്യൻ മാനൈശ്വര്യദ്യോതകം. കോപം ആകുന്ന സൂര്യൻ സന്ധ്യാകാലത്തിനു തുല്യമായിരിക്കുന്ന ഉദ്യാനത്തിൽ ചെന്നുചേരുമ്പോൾ, അസ്തമിക്കുന്നു. ഉദ്യാനം സന്ധ്യപോലെ ശോഭിക്കുന്നു എന്നു് ഭാവം. ഇരുട്ടു്, നക്ഷത്രം, മഞ്ഞു്, ആദിത്യാസ്തമയം എന്നിവ സന്ധ്യയുടെ ധർമ്മങ്ങളാകുന്നുവല്ലോ. ഇവ അതിലും ഉണ്ടു്. ഇരുട്ടു് വൃക്ഷങ്ങളിൽനിന്നുണ്ടായതു്. പൂക്കൾ നക്ഷത്രങ്ങൾ തേൻ മഞ്ഞു്; എന്നു രൂപകം. സന്ധ്യയ്ക്കു് ആദിത്യൻ അസ്തമിക്കുന്നു. ഇവിടെ അസ്തമിക്കുന്നതു് (ഇല്ലാതെയാകുന്നതു്) മാനമാകുന്ന ആദിത്യൻ; ഉദ്യാനത്തിൽ ചെല്ലുമ്പോൾ, എന്നോടു് എന്റെ ഭാര്യയ്ക്കു് ഉണ്ടാകുന്ന മാനം എത്ര വലുതായിരുന്നാലും അതു് ഉടനെ നശിച്ചു് അവൾ എനിക്കു് വശംവദയായിത്തീരുന്നു. ഉദ്യാനം അത്യന്തം ഉദ്ദീപകം എന്നു് ഭാവം.

("ആരാദസ്യാസ്തടഭുവി" എന്നു തുടങ്ങുന്ന) മൂലപദ്യത്തിന്റെ ഉത്തരാർദ്ധത്തിനു് "ക്ലിന്നമാഭാതി യസ്മിന്നസ്തു ശ്യാമാമുഖ ഇവ ചകോരേക്ഷണാമന്ദഭാനുഃ" എന്നു് ദീപികയുടെ പാഠം. "ശ്യാമാമുഖേ നിശാമുഖേ മന്ദഭാനുശ്ചന്ദ്ര ഇവ സാ ചകോരേക്ഷണാ സുന്ദരീ തസ്മിൻ ഉദ്യാനേ അസ്തു. "ശ്യാമാ സ്യാച്ഛാരിബാനിശേ"ത്യമരഃ.

ശ്യാമാ യൌവനമദ്ധ്യസ്ഥാ
ശാരിബാ ച നിശാപി ച

ഇത്യഭിധാനാന്തരം ച. നിശാമുഖസദൃശേ തസ്മിന്നുദ്യാനേ ചകോരേക്ഷണാ സാ ചന്ദ്ര ഇവ ഭവതാദിത്യർത്ഥഃ" എന്നു് വ്യാഖ്യാനം. പ്രസ്തുത പാഠം അനുസരിച്ചു്, സന്ധ്യാകാലത്തിനു് ചന്ദ്രൻ എന്നതുപോലെ എന്റെ ഭാര്യ ഉദ്യാനത്തിനു് അലങ്കാരമായി ഭവിക്കട്ടെ എന്നു് അർത്ഥം. അലങ്കാരം ഉപമയും രൂപകവും.

ശുകസന്ദേശത്തിലെ പ്രസ്തുത പദ്യത്തിന്റെ സമഗ്രമായ ഒരു ഭാഷാന്തരമാകുന്നു, കൃഷ്ണഗാഥയിലെ താഴെ ഉദ്ധരിക്കുന്ന ഭാഗം.

രാവെന്നു ചൊല്ലുകിൽ പോരായ്കയില്ലേതും
കാവായിനില്പൂമിക്കാനനത്തെ
തിങ്ങി വിളങ്ങിന പാദപജാലംകൊ-
ണ്ടെങ്ങുമേ പൊങ്ങിയുണ്ടന്ധകാരം

ചാലേ വിരിഞ്ഞുള്ള പൂവുകളാകിന-
താരകജാലവുമുണ്ടു ചെമ്മേ
ശുഭ്ര തിരണ്ടുള്ള പൂമരങ്ങളാം-
കോമളമഞ്ഞുനീർ വീണുമുണ്ടേ

ദുഃഖമായുള്ളോരു പുഷ്കരവല്ലഭൻ
മുററുമതിൽത്തന്നെയസ്തമിപ്പൂ
ചേണുററ നിങ്ങൾതന്നാനനമാകിനോ-
രേണാങ്കബിംബങ്ങളുള്ളതല്ലോ

വെണ്മ തിരണ്ടതിപ്പൂങ്കാവിൽ നിന്നിപ്പോൾ
മേദുരയായൊരു രാത്രിയെക്കാൺ.

ഗാഥാകാരന്റെ ഭാഷാന്തരചാതുരിയെയും, ശുകസന്ദേശപരിചയാധിക്യത്തെയും ഉദ്ധൃതഭാഗം നല്ലപോലെ തെളിയിക്കുന്നു.

ആശാകൂലങ്കഷപരിമളോദ്ഗാരിണാമംഘ്രിപാണാ-
മാരാദസ്മിൻ പരിമൃദു ചരൻ വായുരാരാമപാലഃ ||
ശീർണ്ണം ശീർണ്ണം പ്രണുദതി ബഹിസ്ഥീഗരൈർമാകരന്ദൈഃ
സിഞ്ചത്യന്തസ്സ്ഥിരയതി ച ഗാം വൃന്തമുക്തൈഃ പ്രസൂനൈഃ || ൨൨ ||

ദിക്കൊക്കെച്ചെന്നുമുട്ടും മലർമണമിളകും-
മാമരങ്ങൾക്കിടെത്തായ്-
ത്തക്കത്തിൽ ചുററിടുന്നാ മൃദുപവനനതി-
ന്നുള്ളിലുദ്യാനപാലൻ;

വെക്കം മാററും കൊഴിഞ്ഞുള്ളിലകൾ മധുജലം-
കൊണ്ടു മിററം നനയ്ക്കും
ചിക്കന്നോ ഞെട്ടിയററുള്ളണിമലർ വിതറി-
ച്ചൂററുമേ വൃത്തിയാക്കും

ശ്ലോ. ൨൨. ദിക്കൊക്കെ......ക്കെട്ടത്തായ് ദിക്കുകളിൽ എല്ലാ ഭാഗത്തും ചെന്നു പരക്കുന്ന പൂക്കളുടെ മണത്തോടുകൂടി വൃക്ഷങ്ങളുടെ അടുക്കൽ. വൃക്ഷങ്ങളിലെ പൂക്കളുടെ മണം സർവ്വ ദിക്കുകളിലും വ്യാപിക്കുന്നു എന്നു ഭാവം. പുഷ്പസമൃദ്ധി ധ്വനി. ത...... ......ലുദ്യാനപാലൻ തക്കംനോക്കി സഞ്ചരിക്കുന്ന മന്ദ... ഉദ്യാനത്തിന്റെ രക്ഷകൻ, കാവല്ക്കാരൻ ആകുന്നു. ... കാററു്; പൂഞ്ഞ്പവനെ എന്നു് ധാതു. ഉത്തരാർദ്ധത്തിൽ ...ലന്റെ ധർമ്മങ്ങളെ പ്രതിപാദിക്കുന്നു. വെക്കം... കൊഴിഞ്ഞുള്ളിലകൾ വെക്കം മാററും. മരങ്ങളിൽനിന്നു ത... കിടക്കുന്ന ഇലകളെ വേഗത്തിൽ നീക്കംചെയ്യും. മധു... തേനാകുന്ന വെള്ളംകൊണ്ടു മിററം നനയ്ക്കും. അടിച്ചാൽ ആചാരം പ്രസിദ്ധം. പുഷ്പങ്ങളിലെ തേനോടുകൂടിയത... എന്നു് ഭാവം. ചിക്കെന്നോ......വൃത്തിയാക്കും വേഗ... അററു നില്ക്കുന്ന പുഷ്പങ്ങളെ വീഴിച്ചു, താഴെ വിരിച്ചു് അലങ്കാരമാക്കും. ഞെട്ടിയററുള്ള വായു കരുത്തില്ലാത്തതു് (മൃദു) ആകകൊണ്ടു ഞെട്ടു് അധികം ഭാഗവും അററു വീഴാറായി നില്ക്കുന്ന പുഷ്പങ്ങളെ വീഴിക്കുന്നതിനേ അതിനു കഴികയുള്ളു എന്നു് അഭിപ്രായം. മിററം ചവറുകൾ നീക്കി (അടിച്ചു) തളിച്ചു ശുദ്ധമാക്കി പരവതാനി വിരിച്ചു വിതാനിച്ച ഭംഗിയാക്കുന്നതിന്റെ പ്രതീതി ദ്രഷ്ടവ്യം. അലങ്കാരം രൂപകം.

തത്രാലോക്യസ്തിലകവിടപീ സന്നതാഗ്രൈർവിനമ്രൈഃ
ശാഖാചക്രൈഃ സ ഖലു ഭുവനേ ശാഖിനാം ധന്യജന്മാ ||
ആദാസ്യന്ത്യാഃ സുരഭികുസുമാന്യാദരാദായതാക്ഷ്യാ
യന്താപേതസ്സ്വപദി ലഭതേ യഃ കടാക്ഷക്ഷിതാനി || ൨൩ ||

ചേണേറും കൊമ്പു ചുററും സമനിലയിൽ വള-
ന്നൊന്നു ചാഞ്ഞുണ്ടതിങ്കൽ
കാണേണ്ടും വൃക്ഷമൊന്നാത്തിലകമത്തരു-
ക്കൂട്ടരിൽ ഭാഗ്യശാലി;
താനേ പോയ് പൂവറുപ്പാൻ തരളമിഴിമണി-
ത്തയ്യലാളുന്നിടുമ്പോൾ
ധ്യാനേ യത്നിച്ചിടാതായതിനവളുടെ നൽ-
ക്കൺകടാക്ഷം കിടയ്ക്കും . ‖൮൩‖

ശ്ലോ. ൮൩. ചേണേറും കൊമ്പു.....ത്തിലകം അതിങ്കൽ ചേണേറും കൊമ്പു ചുററും സമനിലയിൽ വളന്നു ചാഞ്ഞു കാണേണ്ടും ഒന്നു തിലകം വൃക്ഷം ഉണ്ടു എന്നു അന്വയം. ആ ഉദ്യാനത്തിൽ ഭംഗിയേറിയ കൊമ്പുകൾ നാലുഭാഗത്തും സമമായി വളന്നുനില്ക്കുന്നതും ചാഞ്ഞതും, കാണേണ്ടതുമായ ഒരു തിലകമരം ഉണ്ടു്. ചാഞ്ഞു ഫലഭാരം ധ്വനി.

തിലകം തിലകമരം.

തിലകം ചിത്രകേ പ്രാഹുർലലാമേ തിലകാളകേ
രോഗവിദ്രുമഭേദേഷു ലോമ്നി സൌവർച്ചലേപി ച

എന്നു വിശ്വം.

തിലകം ചിത്രകം വിന്ദു-
സ്ത്വിശേഷശ്ച വിശേഷകഃ

എന്നു ധാരാനാഥൻ. "തിലകവിടപീ തിലകാഖ്യഃ പാദപഃ" എന്നു മാനവേദൻ. "തിലകഃ (അ. പു. പ്ര. ഏ) മൈലെള്ളു്, കാക്കപ്പുള്ളി, കാരപ്പൂ" എന്നു നിത്യസഹായി. (അമരാത്ഥാക്ഷരനിഘണ്ടു). അത്തു്.....ശാലി ആ തിലകമരം വൃക്ഷങ്ങളിൽവച്ചു ഭാഗ്യമേറിയ വനാകുന്നു. ഉത്തരാർദ്ധത്തിൽ ഭാഗ്യഹേതു പ്രതിപാദിക്കുന്നു. താനേ പോയ്.....ളുന്നിടുമ്പോൾ തരളമിഴിമണിത്തയ്യലാൾ താനേ പോയ് പൂവറുപ്പാൻ ഉന്നിടുമ്പോൾ എന്നു അന്വയം. അതിസുന്ദരി

യായിരിക്കുന്ന അവൾ തനിയേ പോയി പൂക്കളെ പറിക്കുന്നതിന് ആഗ്രഹിച്ച് അതിനടുത്തു് നില്ക്കുമ്പോൾ. തരളമിഴിമണിത്തയ്യലാൾ സാഭിപ്രായം. ഇളകുന്ന കണ്ണുകളോടു കൂടിയവരായ സ്ത്രീകൾക്കു് ഭൂഷണമായിരിക്കുന്ന അവൾ. ഇളകാം സുന്ദരിമാരുടെ കണ്ണിന്റെ സ്വഭാവം. ഈ പദംകൊണ്ടു് അടുത്ത പാദത്തിൽ പ്രതിപാദിക്കുന്ന കടാക്ഷത്തിന് ഉപപത്തി കിട്ടുന്നു. സ്ഥാനേ......കടാക്ഷ ആയതിന്നു് അവളുടെ നൽകൺകടാക്ഷം യത്നിച്ചിടാതെ സ്ഥാനേ കിടയ്ക്കും എന്നു് അന്വയം. ആ മരത്തിന് അവളുടെ മനോഹരമായ കണ്ണുകൊണ്ടുള്ള സവിലാസമായ നോട്ടം യാതൊരു ബുദ്ധിമുട്ടും കൂടാതെ വേണ്ട സ്ഥാനത്തു കിട്ടും. പൂക്കൾ ഉണ്ടാകുന്നതിനു വേണ്ടി അവൾ അതിനെ കടാക്ഷിക്കുന്നു എന്നു ഭാവം. സുന്ദരികളുടെ കടാക്ഷംകൊണ്ടു് തിലകവൃക്ഷം പൂക്കുന്നു എന്നു് കവിസങ്കേതം.

സ്ത്രീണാം ശീത്യാ പ്രിയാളോ വികസതി തിലകോ വീക്ഷണാ- [ത്സിന്ദുവാര-
ശ്വാസാം ഹാസാന്നമേരുഃ കുരവകതരുരാലിംഗനാദംഘ്രിസംഗാൽ
കങ്കേളിശ്ചൂതശാഖീ കരപരിമിളനാച്ചമ്പകശ്ശീഘ്രരാഗാൽ
സല്ലാപാൽ കർണ്ണികാരോ വദനമധുരസാസേകതഃ കേസരോപി.

എന്നു് ശബ്ദരത്നാകരം. ദിവസന്തോറും പൂക്കൾ പറിക്കുകയും, വീണ്ടും പുഷ്പമുണ്ടാകുന്നതിന് അഭിലാഷത്തോടു കൂടി അവൾ തിലകത്തെ നോക്കുകയും ചെയ്യുന്നു എന്നു ഭാവം. യത്നിച്ചിടാതെ അവൾ തനിയെ അവിടെ ചെന്നു് അതിനെ കടാക്ഷിക്കുന്നു എന്നു് അഭിപ്രായം. പ്രയാസം കൂടാതെ അവളുടെ കടാക്ഷം ലഭിക്കുന്നതുകൊണ്ടു് പൂർവാർദ്ധത്തിൽ പ്രതിപാദിച്ച ഭാഗ്യം സമർത്ഥിതമായി. അലങ്കാരം കാവ്യലിംഗം.

സമർത്ഥനീയസ്യാർത്ഥസ്യ
കാവ്യലിംഗം സമർത്ഥനം.

എന്നു് (കുവല.) ലക്ഷണം,

തല്പര്യന്തേ കുരവകതരുസ്സാധുബദ്ധാലവാലഃ
സാരംഗാക്ഷ്യാ സ്വയമുപഹൃതൈസ്സിച്യമാനഃ പയോഭിഃ ॥
സ്പൃഷ്ട്വാ സ്പൃഷ്ട്വാ കിസലയകരാഗ്രേണ വൃക്ഷാധിരൂഢ-
സ്യാശ്ലേഷസ്യ ക്വചന സമയേ ശിക്ഷതേ മൽപ്രിയായാഃ ॥ ൨൪ ॥

ചോടേ കെട്ടിപ്പുട്ടത്തിട്ടതിനരികവെ വെൺ-
നെച്ചി നില്പുണ്ടതിന്ന-
ങ്ങീദൃടരുംമാറു താനേ മമ മൃഗമിഴിയാ-
ളാണു് നിത്യം നനപ്പാൻ;
ഗാഢാനന്ദം തദ്ലോട്ടം തളിർകരമുടലിൽ-
ച്ചേർത്തു വൃക്ഷാധിരൂഢ-
പ്രൌഢാശ്ലേഷം പഠിപ്പിപ്പതു ചില സമയ-
ത്തായതാക്ഷിക്കതല്ലോ ||൨൪||

ശ്ലോ. ൨൪. ചോടേ......നില്പുണ്ടു് അതിനരികവെ ചോടേ കെട്ടിപ്പുട്ടത്തിട്ടു വെൺനെച്ചി നില്പുണ്ടു് എന്നു് അന്വയം. തിലകവൃക്ഷത്തിന്റെ അടുത്തായി തടം ഭംഗിയായി ഉണ്ടാക്കിയിരിക്കുന്ന ഒരു വെൺനെച്ചിമരം നില്പുണ്ടു്. അകത്തു നില്ക്കുന്ന വെള്ളം പുറമേ പോകാതെയിരിക്കുന്നതിനു് ഉണ്ടാക്കിയിരിക്കുന്ന (അഥവാ കെട്ടിയിരിക്കുന്ന) തടത്തോടുകൂടിയതു്. അതിന്നു......നനപ്പാൻ മമ മൃഗമിഴിയാളാണു് അതിന്നു് അങ്ങു് ഈദൃടരുംമാറു താനേ നനപ്പാൻ. എന്റെ ഭാര്യയാണു്, ആ വെൺനെച്ചിയ്ക്കു് ഈടു് ഉണ്ടാകുന്നതിനു [illegible] നനയ്ക്കുന്നതു്. എന്റെ ഭാര്യയ്ക്കു് അതിനോടു് അധികം വാ[illegible] പരിചാരികമാരെ നിയോഗിക്കാതെ അവൾ തനിയേ [illegible]യി നനയ്ക്കുന്നു എന്നു് ഭാവം.

[illegible]ഷാ തയാ പേശലമധ്യയാപി
ഘടാംബുസംവർദ്ധിത ബാലചൂതം
ആനന്ദയത്യുന്മുഖ കൃഷ്ണസാരാ
ദൃഷ്ടാ ചിരാൽ പഞ്ചവടീ മനോ മേ

([illegible] രഘു. സ. ൧൩.)

[illegible] നട്ടു നീ താൻ കൗതുകമൊടു നനച്ചുന്നതം പാരിജാതം
[illegible]പ്പാൻ തുടങ്ങുന്നിതു കപടമഹാദേശികൻ കേശിഹന്താ

([illegible] പാരിജാതഹരണം ഭാ. ച.)

മുക്കിക്കോരിച്ചെറിയ കനകക്കിണ്ടികൊണ്ടെന്നുചൊല്ലു
മിക്കപ്പോഴും പുനരതു നനയ്ക്കുന്നേൻറി മററില്ല വേല

എന്നും (ഉ. സന്ദേശം) നോക്കുക.

മഹാകവി കാളിദാസൻ കൃതികളിലെ നായികമാരെ വൃക്ഷങ്ങൾ നട്ടുവളൎത്തുന്നതിൽ ഉത്സുകമാരായിട്ടാണു് വൎണ്ണിച്ചിരിക്കുന്നതു്. മററു കവികളും ഈ വിഷയത്തിൽ കാളിദാസനെ അനുകരിച്ചിരിക്കുന്നു.

ഗാഢാന......ച്ചൂൎത്തു അധികമായ സന്തോഷത്തോടുകൂടി തളിരുകളാകുന്ന രോമാഞ്ചം ശരീരത്തിൽ ചേൎത്തിട്ടു്. വൃക്ഷാ...... നല്ലോ ആയതല്ലോ ചില സമയത്തു് ആയതാക്ഷിക്കു് വൃക്ഷാധിരൂഢ പ്രൌഢാശ്ലേഷം പഠിപ്പിപ്പതു് എന്നു് അന്വയം. ആ വൃക്ഷമാണു് ചിലപ്പോൾ എന്റെ ഭാൎയ്യയെ വൃക്ഷാധിരൂഢം എന്ന പേരായ ആശ്ലേഷം പഠിപ്പിക്കുന്നതു്. വൃക്ഷാധിരൂഢം ആലിംഗനവിശേഷം. അനംഗരംഗം ഒൻപതാംപടലത്തിൽ നിന്നു് വൃക്ഷാധിരൂഢത്തിന്റെ ലക്ഷണം ഗ്രഹിച്ചുകൊള്ളുക. കുരബകവൃക്ഷം സുന്ദരികളുടെ ആലിംഗനംകൊണ്ടു പൂക്കുന്നു എന്നു് കവിസങ്കേതം. പുഷ്പോല്പത്തിക്കു വേണ്ടി എന്റെ ഭാൎയ്യ ചിലപ്പോൾ കുരവകത്തെ ആശ്ലേഷിക്കുന്നു. അങ്ങനെ അതിനെ ആശ്ലേഷിച്ചു പരിചയിച്ചു് അവൾ വൃക്ഷാധിരൂഢം പഠിച്ചു എന്നു ഭാവം.

തസ്യാഃ പാന്ഥേ മരതകതലഃ കോപി മാകന്ദശാഖീ
ശീതച്ഛായൈശ്ശിഖരനികരൈഃ പല്ലവസ്പൃഷ്ടഭൂമിഃ ||
മന്യേ സമ്പ്രത്യഹമിവ തയാ വിപ്രയുക്തസ്തപസ്വീ
ദുഷ്ടവ്യസ്തേ സ ഖലു ദയിതാസ്നേഹസൎവ്വസ്വസാക്ഷീ || ൨൭ ||

പിന്നെത്തന്മാവു നില്പുണ്ടരികിൽ മരതക-
ത്തിണ്ണമേൽ ച്ചാരുശാഖാ-
വൃന്ദത്താൽ ച്ഛായകൂട്ടുന്തളിരിലകൾ നിലം
മുട്ടിടും മട്ടിലായി
മുന്നേപ്പോലിപ്പൊഴാപ്പാവവുമവളുടെ വേർ-
പാടിലാപ്പെട്ടിരിക്കാ-
മിന്നെന്നാൽ കാൺകതങ്ങെൻപ്രിയയുടെ മമതാ-
യ്ക്കാകെയും സാക്ഷിയാണേ || ൨൭ ||

ശ്ലോ. ൨൫. പിന്നെത്തേന്മാവു.....മട്ടിലായി പിന്നെ അരികിൽ മരതകത്തിണ്ണമേൽ ചാരുശാഖാവൃന്ദത്താൽ ഛായക്രുട്ടം തളിരിലകൾ നിലംമുട്ടിട്ടും മട്ടിലായി തേന്മാവു് നില്പുണ്ടു് എന്നു് അന്വയം. പിന്നെ മുൻപു പറഞ്ഞവ മാത്രമല്ല, വേറെയും മരം ഉണ്ടു്. അതിന്റെ അടുത്തു് മരതകനിർമ്മിതമായ ഇറയത്തു് കുളുത്ത നിഴലു പരത്തുന്ന തളിരുകൾ നിലത്തു മുട്ടിക്കിടക്കുന്നവിധം ഒരു തേന്മാവു് നില്പുണ്ടു്. തേന്മാവിന്റെ നിഴലു് ഇറയത്തു വ്യാപിക്കുന്നതും, തളിരു് നിലത്തു മുട്ടുന്നതും എന്നു് ഭാവം. ഇറയത്തിരുന്നാൽ, തളിരു പുറവും നിറഞ്ഞു പടൎന്നു് മറവുള്ളതു നിമിത്തം പുറമെ ആരും കാണുകയില്ലെന്നും, പ്രിയതമയുമൊരുമിച്ചു് അതിലിരുന്നു ഞാൻ ക്രീഡിക്കാറുണ്ടെന്നും വ്യഞ്ജിക്കുന്നു. എന്നെ.....ലാറ്റപ്പെട്ടിരിക്കാം ആപ്പാവവും ഇപ്പോൾ എന്നെപ്പോലെ അവളുടെ വേർപാടിലാപ്പെട്ടിരിക്കാം എന്നു് അന്വയം. ആ പാവമായ മാവും, ഇപ്പോൾ എന്നെപ്പോലെ അവളുടെ വിരഹദുഃഖം അനുഭവിക്കുകയായിരിക്കണം. ഞാൻ അടുത്തില്ലാത്തതുകൊണ്ടു് എന്റെ ഭാൎയ്യ അതിന്റെ അടുത്തു പോകുകയോ നിഴലിലിരുന്നു സുഖമനുഭവിക്കുകയോ ചെയ്യുകയില്ലായിരിക്കാം. അഥവാ, ചിലപ്പോൾ അങ്ങനെ ചെയ്തുവെന്നും വരാം. അതിന്റെ അടുത്തു പോകുന്നതു് ഉദ്ദീപകം എന്നു് ഭാവം. പാവം കണ്ടാൽ അന്യന്മാൎക്കു് ദയയുണ്ടാകും. അങ്ങനെയൊരു നിലയിൽ ഇരിക്കുന്നവൻ. ശോച്യൻ; എന്റെ ഭാൎയ്യയുടെ കരസ്പർശം ഏല്ക്കാത്തതുകൊണ്ടു് പുഷ്പങ്ങളോടു കൂടാതെയിരിക്കുന്നതു പാപത്തിനു ഹേതു. സുന്ദരികളുടെ പാണിസ്പൎശംകൊണ്ടു മാവിൽ പൂവു് ഉണ്ടാകുന്നു എന്നു് കവിസങ്കേതം.

പാണിസ്പൎശസ്തു നാരീണാം
ചൂതേ ദോഹദ ഉച്യതേ

എന്നു് ദ്രഷ്ടവ്യം. ആറ്റപ്പെട്ടു അകപ്പെട്ടു. ഇന്നെ.....സാക്ഷിയാണേ എന്നാൽ അതു് അങ്ങു് ഇന്നു കാൺക. എൻപ്രിയയുടെ മമതയ്ക്കൊക്കെയും സാക്ഷിയാണെ; ഈ വാക്യത്തിലും അതു് എന്നു കൎത്താവു്. എന്നാൽ അതിനേയും നീ ഇന്നു കാണണം. പാവമാണെന്നു വിചാരിച്ചു് കാണാതെയിരിക്കരുതു്. കാണത്തക്ക മേന്മയതിനെന്താണു് എന്നു് അടുത്ത വാക്യത്തിൽ പറ

യുന്നു. എന്റെ ഭാര്യയുടെ മദധിഗതമായ ഇംഗിതത്തിന് അതു സാക്ഷിയാകുന്നു. അവൾക്ക് എന്നോട് എത്രയ്ക്കു സ്നേഹം ഉണ്ടെന്ന് അതിന് അറിയാം. അതു നേരിട്ടു കണ്ടിരിക്കുന്നതാണ് അവളുടെ സ്നേഹവ്യാപാരങ്ങൾ. എനിക്കു തൽഗതമായ സ്നേഹത്തിനും അതു സാക്ഷിയാകുന്നു എന്നും അർത്ഥം ഗ്രാഹ്യം. ഗ്രീഷ്മാദികാലങ്ങളിൽ തേന്മാവിന്റെ ചുവട്ടിൽ ഇരുന്നു ഞങ്ങൾ സ്വച്ഛന്ദം ക്രീഡിക്കാറുണ്ടെന്നു ധ്വനി. സാക്ഷി സംഭവങ്ങൾ കണ്ണുകൊണ്ടു കാണുന്നവൻ. "സമക്ഷദർശനാൽ സാക്ഷീ" എന്ന് സാക്ഷിയുടെ ലക്ഷണം.

പ്രാസാദശ്ച പ്രകൃതിശിശിരഃ പശ്ചിമേ ഭാതി ഭാഗേ
ചാത്രുല്ലോചചഞ്ചലകിസലയൈഃ പാർശ്വസഞ്ജദ്രുമസ്യ ||
ശങ്കേ തസ്മിൻ മൃദുവിരചിതാം കൌസുമീമദ്യ ശയ്യാം
തസ്യാസ്താപപ്രശമനവിധൗ നാനുഖീഭിസ്സഖീഭിഃ || ൬൩ ||

ഉണ്ടാരാലായ് പടിഞ്ഞാറഴകൊടു കുളിർകോ-
ലുന്ന വെണ്മേട ചാരേ
കൊണ്ടാടിക്കൊണ്ടെഴും നീർമരുതു തളിരണി-
പ്പന്തലിൻപന്തിയേന്തി,
തണ്ടാർബാണന്റെ ചൂടേററിടുമവളുടെ സ-
ന്താപശാന്തിക്കു നോക്കി-
ട്ടുണ്ടാക്കാം തോഴിമാരിപ്പൊഴുതതിലൊരു പൂ-
മെത്തയെന്നുണ്ടൊരൂഹം ||൬൩||

ശ്ലോ. ൬൩. ഉണ്ടാരാ.....പന്തിയേന്തി ചാരേ പടിഞ്ഞാറു കൊണ്ടാടിക്കൊണ്ടെഴും നീർമരുതു തളിരണിപ്പന്തലിൻ പന്തിയേന്തി കുളിർകോലുന്ന വെണ്മേട അഴകൊട് ആരാൽ ആയ് ഉണ്ട് എന്ന് അന്വയം. അടുത്ത് അവിടെ മുൻപറഞ്ഞ ഉദ്യാനത്തിന്റെ പടിഞ്ഞാറുഭാഗത്ത് മേന്മയേറിയ നീർമരുതുമരത്തിന്റെ തളിരുകളെക്കൊണ്ട് പന്തലിട്ടിട്ടുള്ള, പന്തലിച്ച രീതിയിൽ നീർമരുതിന്റെ കൊമ്പുകൾ പടർന്നിരിക്കുന്നതെന്ന് ഭാവം. തണുപ്പോടുകൂടിയ വെണ്മേട ഭംഗി

യായി നില്ക്കുന്നുണ്ട്. തണ്ടാർ......ശാന്തിക്ക് കാമദേവൻ നിമിത്തം ദുഃഖിക്കുന്ന അവൎക്ക് സുഖമുണ്ടാകുന്നതിനു വേണ്ടി (കാമപീഡ നീക്കുന്നതിന്) നോക്കി.....ത്രൂഹം തോഴിമാർ ഇപ്പൊഴത്തു് അതിൽ ഒരു പൂമെത്ത നോക്കീട്ടു് ഉണ്ടാക്കാം എന്നു് ഒരു ഊഹം. അവളുടെ സഖികൾ ഇപ്പോൾ അതിൽ ഒരു പൂമെത്ത ആലോചിച്ചുണ്ടാക്കിയിരിക്കുമെന്നു് ഞാൻ ഊഹിക്കുന്നു. വിരഹിണികൾ സന്താപശമനത്തിന്നു് പൂമെത്തയിൽ കിടക്കുന്നു എന്നു് പ്രസിദ്ധം.

പൂമയശയ്യ വെടിഞ്ഞയി!

താമരയിലയും കളഞ്ഞു് കുചയുഗളാൽ

എന്നു് (ഭാ. ശാകു. കേരളവൎമ്മ വലിയകോയിത്തമ്പുരാൻ നോക്കുക.) ഊഹം തൎക്കം. "അദ്ധ്യാഹാരസ്തൎക്ക ഊഹോ" എന്നു് അമരം.

തസ്യാം പ്രായസ്സകലജഗതാം ചക്ഷുഷോർഭാഗധേയം
തന്ത്രാവാപാവിഷയഫലദം പഞ്ചബാണസ്യ വശ്യം ||
നാരീശില്പാഭ്യസനജനിതം നൈപുണം വിശ്വയോനേർ-
വിശ്ലേഷാശീവിഷവിഷരുജാമൌഷധം വല്ലഭാ മേ || ൨൧ ||

അപ്പൂമെത്തപ്പുറത്താമഖിലജനമിഴി-
ക്കൊക്കെയും ഭാഗ്യമായി-
പ്പൊൽപൂവമ്പന്റെ തന്ത്രത്തിലുമതിഫലമാം-
വശ്യവൈദഗ്ദ്ധ്യമായി
മുപ്പാരുണ്ടാക്കുവോൻതൻ തരുണികൾരചനാ-
ശീലസാമൎത്ഥ്യമായി-
ട്ടിപ്പോളും വിപ്രയോഗോരഗഗരളമരു-
ന്നാകുമെൻകാന്ത നൂനം ||൨൧||

ശ്ലോ. ൨൧. ശ്ലോകത്തിന്റെ അവസാനഭാഗത്തെ 'എൻകാന്ത' കൎത്താവു്. ആരംഭത്തിലെ ആം ക്രിയ. അപ്പൂ.....ത്താം ആ പൂക്കിടക്കയിൽ ആയിരിക്കുവാൻ ഇടയുണ്ടു്. അഖില.....ഭാഗ്യമായി സൎവ്വജനങ്ങളുടേയും കണ്ണിന്റെ ഭാഗ്യമായും. അവളെപ്പോലെ

ഒരു സുന്ദരിയെ കാണുന്നതിനു ഭാഗ്യം സിദ്ധിച്ചിരിക്കുന്ന കണ്ണുകൾ കല്പാന്തെ സാധിക്കുകയില്ലെന്നു് അഭിപ്രായം. കാര്യകാരണങ്ങൾക്കു് ഇവിടെ ഐക്യം കല്പിച്ചിരിക്കുന്നു. പൊല്പൂ....വൈഡൂര്യമായി കാമദേവന്റെ ശാസ്ത്രത്തിനുള്ളതിനേക്കാൾ അധികം വശ്യത്തിനു സാമർത്ഥ്യമേറിയവളായും.

ഈ സന്ദർഭത്തിൽ "തന്ത്രാവാപാവിഷയഫലദം പഞ്ചബാണസ്യ വശ്യം" എന്ന മൂലത്തിന്റെ മാനവേദവ്യാഖ്യ ഉദ്ധരിക്കുന്നതു് പ്രയോജനമായിരിക്കും. "പഞ്ചബാണസ്യ കാമസ്യ തന്ത്ര്യതേ ജന്യ ത രതിര്യേന തൽ തന്ത്രം ആലിംഗനാദി ശാസ്ത്രം ച, ആസമന്താദവാപ്യന്തെ സ്ത്രീയഃ പുരുഷാശ്ച യേന സ ആവാപഃ സമാഗമോപായഃ. തൽപ്രതിപാദകം ശാസ്ത്രം ച. തയോരവിഷയം താഭ്യാമസാദ്ധ്യം യൽ ഫലം ധീരചിത്താകർഷണാദി തദ്ദദാതീതി; തഥാ തന്ത്രാവാപാവിഷയം വസ്തു സുഭഗംകരണവശ്യാദി സാദ്ധ്യമിതി കാമശാസ്ത്രസിദ്ധാന്തഃ. യദാഹ ശാസ്ത്രജ്ഞേദം. തന്ത്രമാവാപഃ വശ്യം ചേതി ത്രിധാവസ്ഥിതം. തത്ര തന്ത്ര്യതേ ജന്യതേ രതിര്യേന തത്തന്ത്രം ആലിംഗനാദി; തദ്ദിശ്യതേ യേന തദപി തന്ത്രം, കരണം ആസമന്താദവാപ്യന്തേ സ്ത്രീയഃ പുരുഷാശ്ച യേന സ ആവാപഃ. സമാഗമോപായ ഇത്യർത്ഥഃ. സ യേനാപദിശ്യതേ തദപ്യാവാപഃ. കന്യാസമ്പ്രയുക്താദ്യധികരണചതുഷ്ടയം ഔപനിഷദികം തു തന്ത്രാവാപാഭ്യാമസിദ്ധേ വ്യാപ്രിയത ഇത്യന്തേ വക്ഷ്യതീതി തദുക്തൈതസ്തു വിധിഭിരഭിപ്രേതമർത്ഥമനധിഗച്ഛന്നൗപനിഷദികമാചരേൽ. രൂപം ഗുണോ വയസ്ത്യാഗ ഇതി സുഭഗം കരണം. ഇതി ച വശ്യം വശീകരണസാധനം." കാമശാസ്ത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നതിൽ കൂടുതലായി ഫലത്തെ ഉണ്ടാക്കുന്ന വശ്യസാമർത്ഥ്യത്തോടു കൂടിയവൾ.

വശ്യം വശ്യവിദ്യാദ്യോതകം. സ്ത്രീപുരുഷന്മാർക്കു് പരസ്പരം വശീകരിക്കുന്നതിനു മന്ത്രൗഷധാദികൾ പ്രയോഗിച്ചു ചെയ്യുന്ന വിദ്യ.

സാരമുദ്ധൃത്യ സംക്ഷേപാദ്വശീകരണമോഹനം
കാമിനീപ്രീതിജനകം കിഞ്ചിദത്ര നിഗദ്യതേ
ലജ്ജാലുർമധുകം ഹൃദ്യം നളിനീമൂലമേവ ച
ഹൃതൽ പിഷ്ട്വാ സ്വവീര്യേണ കുര്യാച്ച തിലകം പുമാൻ.

(അനംഗരംഗം. പടലം. ൭.) ഇത്യാദി ശാസ്ത്രങ്ങൾ നോക്കുക.

മന്ത്രവാദത്തിനിന്നെന്തുപോൽ സംശയം
ഹന്ത ഞാനെന്നി മററാരു ഭൂമണ്ഡലേ
മല്ലനേർകണ്ണിമാർ മാനസംകൊള്ളുവാൻ
നല്ലനല്ലൌഷധം വേണ്ടുകിൽ ചൊല്ലുവൻ
കാകനെക്കൊന്നതിന്നുള്ളിലിട്ടഞ്ചുനാഠം

* * * *

പച്ചയോന്തിന്നകത്തുള്ള മാംസത്തൊളം
വശ്യമായിട്ടു മററില്ല ഭൂമണ്ഡലേ
സാരമായൊന്നതിൽ ചേരവാലെന്നതോ
പാരിലാരേ ധരിച്ചീലയായുന്നതും

എന്നു് നൈഷധചമ്പുവിൽ വശ്യവിദഗ്ദ്ധന്മാരെന്നു നടിക്കുന്ന ദുർമ്മന്ത്രവാദികളെ ആക്ഷേപിച്ചിരിക്കുന്നതു ദ്രഷ്ടവ്യം.

മുപ്പാരും......സാമർത്ഥ്യമായി ബ്രഹ്മാവിനു് സുന്ദരീജനങ്ങളെ നിർമ്മിക്കുന്നതിനുള്ള പാടവത്തെ പ്രദർശിപ്പിക്കുന്നതായും. ഇപ്പാളും......ന്നാകും ഈ പാളിപ്പിടിക്കുന്ന വേർപാടാകുന്ന പാമ്പിന്റെ വിഷത്തിനു മരുന്നായിരിക്കുന്നവളും ആകുന്ന എന്റെ ഭാര്യ, നിശ്ചയം. പാളും പാളു് ധാതു. പടംപിടിക്കുന്ന—ജ്വലിക്കുന്ന. വിപ്രയോഗോരഗം വിരഹകാഠിന്യദ്യോതകം. "ഉരഗഃ പന്നഗോ ഭോഗീ" എന്നു് അമരം. "ഭനാദേചദാലോലദൃഷ്ടിപ്രതിഭട ഭുജഗീദഷ്ടമർമ്മാ മുഹൂസ്തേ" എന്ന കവിവാക്യം ദ്രഷ്ടവ്യം. ഗരളമരുന്നു വിഷത്തിന്റെ മരുന്നു, പ്രകൃതത്തിൽ അമൃതം എന്ന അർത്ഥം ഗ്രഹിക്കുന്നതു യുക്തമായിരിക്കും. 'വിപ്രയോഗോരഗഗരളമരുന്നു' അലങ്കാരം രൂപകം. ആ മാളികയിൽ സഖികൾ നിർമ്മിച്ചിരിക്കുന്ന പുഷ്പതല്പത്തിൽ വിരഹഖിന്നയായ എന്റെ ഭാര്യ ഇപ്പോൾ കിടക്കുകയായിരിക്കും, നിശ്ചയം, എന്ന ഭാവം.

സൈവാത്മാനം സ്വയമപരയാ സുഭ്രുവാം തത്ര മദ്ധ്യേ
വ്യക്താം ഭ്രൂയാദ്വ്രതതിനിവഹേ കല്പവല്ലീവ കാന്ത്യാ ||
അവ്യാവം താം വിരഹവിധുരോ ഹന്ത വാചാം വിദൂരേ
സ്പ്രഷ്ടുംവാഞ്ഛാം മനസി കലയാമ്യദ്യ കല്യാണഗാത്രീം || ൨൫ ||

ചൊല്ലിക്കാട്ടും തിരിച്ചായവൾ തനിയെ വധൂ-
  വർഗ്ഗമദ്ധ്യത്തിൽ മുററും
വല്ലിക്കൂട്ടത്തിലാകല്പകലതയതുപോ-
  ലന്യ ലക്ഷ്മീഗുണത്താൽ
തെല്ലെന്നാലും വിയോഗാതുരനിവനവളെ-
  ദ്ദൂരദേശത്തിരുന്നും
മെല്ലെന്നാസ്യാക്ഷരൈഃകൊണ്ടെങ്കിലുമിത തൊട്ടോരാ-
  ലെന്റെ മോഹിച്ചിടുന്നു ||വ.വ്യ||

ശ്ലോ. വ. വ്യ. ചൊല്ലി.....ഗുണത്താൽ വധൂവർഗ്ഗമദ്ധ്യത്തിൽ മുററും വല്ലിക്കൂട്ടത്തിലാകല്പകലതയതുപോൽ ലക്ഷ്മീഗുണത്താൽ അന്യ അവൾ തനിയെ തിരിച്ചു ചൊല്ലിക്കാട്ടും എന്ന് അന്വയം. സാധാരണ വള്ളികളുടെ സമൂഹത്തിൽ നില്ക്കുന്ന കല്പവള്ളിപോലെ, ശരീരസൌന്ദര്യംകൊണ്ടു ദിവ്യയായിരിക്കുന്ന അവൾ സാധാരണ സ്ത്രീകളുടെ കൂട്ടത്തിൽനിന്നുതന്നെ തിരിച്ചു പറഞ്ഞുതരും. വള്ളികളുടെ കൂട്ടത്തിൽ കല്പകവൃക്ഷത്തിന്റെ വള്ളി നില്ക്കുന്നതു കണ്ടാൽ, അതിന്റെ ശോഭകൊണ്ടു തിരിച്ചറിയുവാൻ സാധിക്കും. അതുപോലെ, അന്യസ്ത്രീകളുടെ കൂട്ടത്തിൽനിന്ന് എന്റെ ഭാര്യയെ എളുപ്പത്തിൽ തിരിച്ചറിയാം. ലോകത്തിലെ സ്ത്രീകളിൽ കാണുവാൻ കഴിയാത്ത സൌന്ദര്യം അവൾക്കുണ്ട്. അതു കണ്ടാൽ മതി, എന്റെ ഭാര്യയാണെന്നു തിരിച്ചറിയുവാൻ. ആകല്പകലത ദിവ്യലാവണ്യസമ്പത്തി ധ്വനി.

പഞ്ചൈതേ ദേവതരവോ മന്ദാരഃ പാരിജാതകഃ
സന്താനഃ കല്പവൃക്ഷശ്ച പുംസി വാ ഹരിചന്ദനം

എന്ന് അമരം. കല്പകലത (കൽ-പകലത) ഇവിടെ യതിഭംഗം ഉണ്ട്. തെല്ലെന്നാലും.....ത്തിരുന്നും വിയോഗാതുരനിവൻ അവളെ ദൂരദേശത്തിരുന്നും തെല്ലെന്നാലും. വിരഹംകൊണ്ടു സ്വാസ്ഥ്യത കൂടാതെ കഴിയുന്ന ഞാൻ അവളെ വളരെ അകലെ ഇരുന്നുകൊണ്ടാണെങ്കിലും, അല്പം. മെല്ലെ.....മോഹിച്ചിടുന്നു സാവധാനത്തിൽ വാക്കുകൊണ്ടെങ്കിലും തൊടുന്നതിന് ആഗ്രഹിക്കുന്നു. അകലെ

[illegible] എനിക്കു് അവളെ അംഗങ്ങൾകൊണ്ടു തൊടുവാൻ സംധി[illegible] എന്നാൽ വാക്കുകൊണ്ടു തൊടുവാനും കഴിയുന്നില്ല. വാക്കു കൊണ്ടു തൊടുക അവളെപ്പററിപ്പറയുക. അവളുടെ ഗുണഗണങ്ങളെ വൎണ്ണിക്കുക എന്നു് ഭാവം. "യോഹം സദാ തന്നികടവാസീ ഗാത്രൈരേവാസ്യാ ഗാത്രാണി സ്പൃശന്നുപസ്ഥിതഃ സ ഏവാഹം വാചാ സ്പൃഷ്ടം സ്പർശനം കൎത്തും വാഞ്ഛാമിത്യാം മനസി കലയാമി. തദപി കൎത്തും ഹൃദയപരിതാപോവകാശം ന ദദാതീത്യൎത്ഥഃ" എന്നു് ചി. തിലകം. മുൻപു് എല്ലാ സമയത്തും തത്സമീപത്തു് ഇരുന്നു ഗാത്രങ്ങളെക്കൊണ്ടുതന്നെ അവളുടെ ഗാത്രങ്ങളെ സ്പർശിച്ചു വസിച്ച എനിക്കു് ഇപ്പോൾ വാക്കു കൊണ്ടു് അവളെ തൊടുവാനുള്ള ആഗ്രഹംകൂടി, ദുഃഖംനിമിത്തം സാധിക്കുന്നില്ല, എന്നു് ഭാവം. മോഹിച്ചിട്ടുന്തൊ മോഹം സംസ്കൃതപദം. 'മുഹ വൈചിത്ത്യേ' എന്നു് ധാത്വൎത്ഥം. വിവേകമില്ലായ്ക. ബോധമില്ലാതെ തടിപോലെയിരിക്കുന്ന അവസ്ഥ. ഭാഷയിൽ മോഹത്തിനു് ആഗ്രഹം എന്നു് പ്രസിദ്ധമായ അൎത്ഥം. അറിവില്ലായ്ക ആഗ്രഹത്തിനു് അടിസ്ഥാനമാകയാൽ, ഈ അൎത്ഥം സംഭവിച്ചു. മോഹിക്കുന്തൊ എന്ന പദത്തിനു് ഇവിടെ ആഗ്രഹിക്കുന്തൊ എന്നു് അൎത്ഥം. ആഗ്രഹിക്കുക മോഹാലസ്യമായിക്കിടക്കുക എന്ന രണ്ടൎത്ഥവും പ്രസിദ്ധമാകുന്നു.

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും

(ജ്ഞാനപ്പാന. പൂന്താനം നമ്പൂരി.)

"എന്നീവണ്ണം ഗിരം കേട്ടളവിലശനിസമ്പാതശങ്കാമകാണ്ഡേ
ഖിന്നാ മോഹിച്ചു വീണാളഗതി വെറുനിലത്താശു രാ കാന്തരാക്ഷീ

(ഭാ. രാ. ച.) ഇത്യാദി പ്രയോഗങ്ങൾ നോക്കുക.

പ്രേക്ഷ്യാം തത്ര സ്ഫടികരദനാം പദ്മരാഗാധരോഷ്ഠീം
കുറുശ്യാമോപലകചഭരാം സ്നിഗ്ദ്ധമാണിക്യകാന്തിഃ ||
മുക്താജാലോല്ലസിതഹസിതാം വേധസോ മുഖ്യവൃത്ത്യാ-
നോൽകൃഷ്ടത്വാന്ന പരമപരൈവാംഗനാരത്നസൃഷ്ടിഃ || ൨൭ ||

കണ്ടുകൊൾകങ്ങു ശുദ്ധസ്ഫടികരദനവും,
രമ്യമാം പദ്മരാഗ-
ച്ചുണ്ടും, നീലോപലശ്രീചികുരവു,മണിമാ-
ണിക്യശോഭപ്പകിട്ടും,
വീണ്ടും നന്മുത്തിലുന്നും ചിരിയുമുടയതായ്
ശ്രേഷ്ഠതാധർമ്മമാത്രം
പൂണ്ടുംകൊണ്ടല്ല സാക്ഷാൽ വിധിയുടെ രമണീ-
രത്നസൃഷ്ടിപ്രയോഗം ॥൨൯॥

ശ്ലോ. ൨൯. കണ്ടുകൊൾകങ്ങു അങ്ങു കണ്ടുകൊള്ളുക. 'ഉം' പാദപൂരണാർത്ഥം (വൃത്തം യോജിക്കുവാൻ) പ്രയോഗിച്ച പദം. ശുദ്ധസ്ഫടികരദനവും നിർമ്മലമായ സ്ഫടികക്കല്ലുപോലെ ധവളമായിരിക്കുന്ന പല്ലും; പല്ലു് ആകുന്ന സ്ഫടികവും എന്നും അർത്ഥം. രമ്യ......ച്ചുണ്ടു് മനോഹരമായ പദ്മരാഗക്കല്ലുപോലെയിരിക്കുന്ന ചുണ്ടും; ചുണ്ടു് ആകുന്ന പദ്മരാഗവും എന്നും. പദ്മരാഗക്കല്ലിന്റെ നിറം ചുവപ്പു്.

ഇന്ദ്രനീലേ ന രാഗോസ്തി പദ്മരാഗേ ന നീലിമാ
ഉഭയം മയി ഭാതീതി ഹന്ത ഗുഞ്ജാ വിജൃംഭതേ

എന്നു് ദ്രഷ്ടവ്യം. നീലോപലശ്രീചികുരവും ഇന്ദ്രനീലക്കല്ലുപോലെ നീലനിറമായ തലമുടിയും; തലമുടിയായ ഇന്ദ്രനീലവും. "വേണീനിർജ്ജിതനിർജ്ജരേന്ദ്രമണയോ വാണീതൂണീസൽസുധാ വേണീകാഃ" (നൈ. ച.) എന്നു് നോക്കുക. അണിമാണിക്യശോഭപ്പകിട്ടും അണിയായ മാണിക്യക്കല്ലുപോലെയിരിക്കുന്ന ശോഭയുടെ മോടിയും; ശോഭയാകുന്ന മാണിക്യവും വീണ്ടും......ചിരിയും പിന്നെയും നല്ല മുത്തുപോലെ വെളുത്ത ചിരിയും; ചിരിയാകുന്ന മുത്തും. ഉടയതായ് ഉള്ളതായി. ശ്രേഷ്ഠതാ....പ്രയോഗം സാക്ഷാൽ വിധിയുടെ രമണീരത്നസൃഷ്ടിപ്രയോഗം ശ്രേഷ്ഠതാധർമ്മമാത്രം പൂണ്ടുംകൊണ്ടല്ല. ബ്രഹ്മാവു് ആ സ്ത്രീരത്നത്തെ സൃഷ്ടിച്ചിരിക്കുന്നതു് ശ്രേഷ്ഠം എന്ന

അൎത്ഥത്തെ അടിസ്ഥാനമാക്കി മാത്രമല്ല. സാക്ഷാൽ രത്നങ്ങളെക്കൊണ്ടുതന്നെയാണ്. രത്നപദത്തിന് ശ്രേഷ്ഠം എന്നും സാക്ഷാൽ മണിയെന്നും രണ്ടു അൎത്ഥത്തിൽ പ്രയോഗം പ്രസിദ്ധമാണ്. നൃപമണി, കവിമണി, തരുണീമണി ഇത്യാദി പദങ്ങളിൽ മണിയ്ക്കു ശ്രേഷ്ഠം എന്നൎത്ഥം. "ബഹുവിധരത്നസമൂഹംകൊണ്ടും'' (ഭാ. രാ. ച.) ഇത്യാദി സന്ദൎഭങ്ങളിൽ രത്നത്തിനു സാക്ഷാൽ രത്നം എന്ന് അൎത്ഥം. രത്നത്തിന് ഇപ്രകാരം രണ്ടു അൎത്ഥമുള്ളതിൽ, സാക്ഷാൽ രത്നം എന്ന അൎത്ഥത്തെ അടിസ്ഥാനമാക്കി ബ്രഹ്മാവു് അവളെ നിൎമ്മിച്ചിരിക്കുന്നു. എന്തെന്നാൽ, അവളുടെ ദന്താദ്യംഗങ്ങൾ സ്ഫടികാദിരത്നങ്ങളാകുന്നു. അങ്ങനെ അവൾ രത്നസാരൂപയെന്നു ഭാവം.

സാമുദ്രികശാസ്ത്രം അനുസരിച്ചു നായിക ഉത്തമസ്ത്രീയെന്നു് പ്രസ്തുത പദ്യത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു എന്നു കാണേണ്ടതാകുന്നു.

> ''ശുക്ലൈസ്സ്നിഗ്ദ്ധൈസ്സ്നിഗ്ദ്ധൈൎദ്ദന്തൈഃ
> ശോഭനത്വം ച ഗച്ഛതി
> * * * *
> ഓഷ്ഠൗ ച നിൎവ്രണൗ സ്നിഗ്ദ്ധൗ
> നാതിസ്ഥൂലൗ ന രോമശൗ
> രക്തൗ ബിംബഫലാകാരൗ
> ധനപുത്രസുഖപ്രദൗ
> * * *

> സ്നിഗ്ദ്ധകേശീ വിശാലാക്ഷീ നിമ്നനാഭിസ്സമദ്ധ്യമാ
> സുമുഖീ സുപ്രഭാ നാരീ താം കന്യാം വരയേദ് ബുധഃ

ഇത്യാദി സാമുദ്രോക്തികൾ നോക്കുക. പ്രകൃതത്തിൽ ദന്താദ്യംഗങ്ങളെ വൎണ്ണിച്ചിരിക്കുന്നതനുസരിച്ചു മററു അംഗങ്ങളുടെയും ലാവണ്യം ഗ്രാഹ്യമാകുന്നു.

> വൎണ്ണഃ സ്വൎണ്ണാംബുരുഹരജസാമപ്യവൎണ്ണം വിധത്തേ
> ബന്ധുസ്സന്ധ്യാജലധരരുചാം ബന്ധുജീവാധരോഷ്ഠ്യാഃ ||
> ദൃഷ്ടേ ദൃഷ്ടിഭ്രമരനികരാ യത്ര മാദ്യന്തി യൂനാ-
> മാമോദന്തേ ഹൃദയകുമുദാന്യാത്തരാഗോദയാനി || ൩൦ ||

തിണ്ണം നൽച്ചെമ്പരുത്തിക്കെതിരധരമിയ-
ന്നുള്ളൊരാരാത്തന്വിയാൾ തൻ-
വണ്ണം പൊൻതാമരപ്പൂമ്പൊടി കിടയൊടു സ-
ന്ധ്യാഭ്രബന്ധുത്വമേന്തും
കണ്ണേററാലായതാണുങ്ങടെ മിഴിയണി വ-
ണ്ടിന്നിളക്കം കൊടുത്ത-
വ്വണ്ണം രാഗം വളർത്തുൾക്കുമുദമതിന്നുമാ-
മോദമേററീടുമല്ലോ ॥൩൦॥

ശ്ലോ. ൩൦. തിണ്ണം......വണ്ണം നല്ല ചെമ്പരുത്തിപ്പൂവുപോലെ അരുണവർണ്ണമായ ചുണ്ടോടു കൂടിയ അവളുടെ നിറം. തന്വിയാൾ ചടച്ച ശരീരത്തോടു കൂടിയവൾ. കൃശാംഗി; എന്റെ വേർപാടുകൊണ്ട് ഇപ്പോൾ അധികം ക്ഷീണിച്ചിരിക്കും അവളുടെ ശരീരം എന്ന് അഭിപ്രായം. പൊൻതാമര......മേന്തും പൊൻതാമരപ്പൂവിന്റെ പൊടിപോലെയും സന്ധ്യാകാലത്തെ മേഘംപോലെയും ശോഭിക്കുന്നതാണ്. കിട സമം. ബന്ധുത്വമേന്തുക സാദൃശ്യദ്യോതകം.

പ്രതിപക്ഷപ്രതിദ്വന്ദ്വി പ്രത്യനീകവിരോധിനഃ
സദൃക്സദൃശസംവാദി സജാതീയാനുവാദിനഃ

എന്ന് (കാവ്യാദർശം) ദണ്ഡി. പ്രതിപക്ഷാദി പദങ്ങൾ തുല്യാർത്ഥവാചികളാകുന്നു. കണ്ണേററാ.. ...കൊടുത്ത് കണ്ണേററാൽ, ആയത് ആണുങ്ങടെ മിഴിയണി വണ്ടിന്ന് ഇളക്കം കൊടുത്ത്. കണ്ണു ചെന്നു പററിയാൽ അതു പുരുഷന്മാരുടെ മിഴികളാകുന്ന വണ്ടുകൾക്ക് ഇളക്കം ഉണ്ടാക്കി, അവയെ ഇളക്കിത്തീർത്ത് കണ്ണേററാൽ നോക്കിയാൽ, ശൈലി. ആണുങ്ങടെ ആണുങ്ങളുടെ; ഇവിടെ 'ളു' ലോപിച്ചിരിക്കുന്നു. അവൾ നോക്കിയാൽ—ആണുങ്ങളുടെ ദൃഷ്ടി ആകർഷിക്കപ്പെട്ട് അവളിൽ ചെന്നുചേരുന്നു എന്ന് ഭാവം. അവ്വണ്ണം......മേററീടുമല്ലോ അപ്രകാരം രാഗം വളർത്തി അവരുടെ ഹൃദയമാകുന്ന ആമ്പൽപ്പൂവിന്നും ആമോദം (സന്തോഷം—സൌരഭ്യം) വളർത്തും. അവൾ അംഗകാന്തി

കൊണ്ടു് സന്ധ്യപോലെയുള്ളവളാണു്. വണ്ടുകൾ ഇളകിപ്പറക്കുക, ചുവപ്പു് ഉണ്ടാകുക, ആമ്പലു വിടരുക, അതിൽ നിന്നു സൌരഭ്യം ഉയരുക ഇവ സന്ധ്യയ്ക്കു സംഭവിക്കുമല്ലോ. ഈ ലക്ഷണങ്ങൾ അവൾക്കും ഉണ്ടു്. ആണുങ്ങളുടെ കണ്ണു് വണ്ടു്, രാഗം, (അനുരാഗം, ചുമപ്പു്) ഹൃദയം ആമ്പലു്, ആമോദം (സൌരഭ്യം), അലങ്കാരം പൂർവ്വാർദ്ധത്തിൽ ഉപമ. അടുത്തതിൽ രൂപകം.

അന്തർവ്വ്രീളാം ജനയതി തരാമന്യപുഷ്ടാംഗനാനാം
ലീലാരാമഃ സ്വരമധുലിഹാം മാധുരീജന്മഭൂമിഃ ||
പീയൂഷസ്യ പ്രതിനിധിവിധിഷ്ഷംകൃതിർമ്മാരമൌർവ്വ്യാം
വാണീ വീണാരവസഹചരീ വാണിനീനാം ശിഖായാഃ || ൩൮ ||

വീണക്കൊത്താവിദഗ്ദ്ധാംഗനമണിയണിതൻ-
ചൊല്ലുടൻ പെൺകുയിൽക്കും-
നാണം നൽകുന്നു സപ്തസ്വരനിരവരിവ-
ണ്ടാണ്ടൊരുദ്യാനമായി
വേണം മാധുര്യമാന്നിട്ടമൃതിനു പകരം
നിൽക്കുമേ മാരവില്ലിൻ-
ഞാണൊണ്ടാക്കിട്ടമാറ്റംകൃതിരവമിതു താ-
നാണു് സന്ദേഹമില്ല ||൩൮||

ശ്ലോ. ൩൮. വീണയ്ക്കൊ......നൽകുന്നു ആ വിദഗ്ദ്ധാംഗനമണിയണിതൻ വീണയ്ക്കൊത്ത ചൊല്ലു പെൺകുയിൽക്കും നാണം നൽകുന്നു എന്നു് അന്വയം. നർത്തകികളുടെ വംശത്തിനു് അലങ്കാരമായിരിക്കുന്ന അവളുടെ, വീണയുടെ ശബ്ദംപോലെ മധുരമായ വാക്കു് കുയിൽപിടകൾക്കും നാണം ഉണ്ടാക്കും. കുയിൽപിടകളുടെ ശബ്ദത്തെക്കാൾ അവളുടെ വാക്കിനു മാധുര്യം അധികം ഉണ്ടെന്നു ഭാവം. വിദഗ്ദ്ധാംഗന നടി, നർത്തകി; സമർത്ഥ മുഗ്ദ്ധ എന്നും അർത്ഥം. "വിദഗ്ദ്ധാ ച വാണിനീ" എന്നു് ഹലായുധം. "മത്തയോഷിത് നർത്തക്യാം വിദഗ്ദ്ധായാം ച കീർത്ത്യതേ" എന്നു് കേശവം. വിദഗ്ദ്ധാംഗനാ (ദീർഘമായി) മണി എന്നാണു് ശരിയായ പ്രയോഗം വേണ്ടതു്.

വൃത്തഭംഗം നേരിടാതെയിരിക്കുവാൻ 'ത്ത'കാരം ലോപിപ്പിച്ചതാകുന്നു. "നിരങ്കുശാഃ കവയഃ" എന്നു് സ്മൎത്തവ്യം. പെൺകുയിൽ ആൺകുയിലിന്റെ ശബ്ദത്തിനെക്കാൾ കൂടുതലായി മാധുൎയ്യവും മൃദുതാവും പെൺകുയിലിന്റേതിനുണ്ടു്, എന്നു് അഭിപ്രായം. "അന്യപുഷ്ടാംഗനാനാം" എന്ന മൂലം അനുസരിച്ചു് കവിധൎമ്മമൎമ്മജ്ഞനായ പരിഭാഷകൻ ഭാഷയിൽ പെൺകുയിൽ എന്നു് പ്രയോഗിച്ചതാകുന്നു. സപ്തസ്വരം......ദ്യാനമായി സപ്തസ്വരങ്ങളാകുന്ന വണ്ടുകൾ കളിക്കുന്ന ഒരു പൂവാടിയാകുന്നു. വാക്കിൽ സപ്തസ്വരങ്ങളെല്ലാം ഉണ്ടായിരിക്കും എന്നു് ഭാവം. സ. രി. ഗ. മ. പ. ധ. നി. എന്നിവ സപ്തസ്വരങ്ങളുടെ സങ്കുചിതരൂപം.

നിഷാദൎഷഭഗാന്ധാര ഷഡ്ജമദ്ധ്യമധൈവതാഃ
പഞ്ചമശ്ചേത്യമീ സപ്ത തന്ത്രീകണ്ഠോത്ഥിതാഃ സ്വരാഃ

എന്നു് അമരം. ഉദ്യാനമായി തൽക്കാലവിശേഷണമെന്നു തോന്നിക്കും. എന്നാൽ പൂൎവ്വകാലവിശേഷണം. മൂലത്തിലും അങ്ങനെതന്നെ; വേണ്ടും മാധു.....നിൽക്കുമേ തികഞ്ഞ മാധുൎയ്യംകൊണ്ടു് അമൃതിനു പകരം നിൽക്കും. വേണ്ടും വേൺധാതു. വേണ്ടുന്ന ആവശ്യപ്പെടുന്ന; സാക്ഷാൽ ആളില്ലാത്തിടത്താണല്ലോ വേറെ ഒരാൾ പകരം നിൽക്കുന്നതു്. അമൃതം സ്വൎഗ്ഗത്തിലാകയാൽ ഭൂമിയിലില്ല. അതുകൊണ്ടു് അതിനു പ്രതിനിധി ഭൂമിയിൽ ഉണ്ടാകുക യുക്തം. ആ പ്രതിനിധി വാക്കു് എന്നു് ഭാവം. പകരം നില്ക്കും പ്രതിനിധിയാകും. സാദൃശ്യവാചി. മാരവില്ലിൻ......മില്ല കാമദേവന്റെ വില്ലിന്റെ ടങ്കാരശബ്ദം അവളുടെ വാക്കുതന്നെ സംശയമില്ല. ഇവിടെ അഭേദകല്പനം. ശബ്ദം അത്യന്തം ഉദ്ദീപകമെന്നു ഭാവം.

സരസീരുഹാസ്ത്രവര ചാപശിഞ്ജിനീ-
സ്വരസാഹചൎയ്യമിയലുന്ന തന്മൊഴി

എന്നു് രുക്മാംഗദചരിതം. (മ. കാ. പന്തളത്തു കേരളവൎമ്മ തമ്പുരാൻ.) അലങ്കാരം അതിശയോക്തിയും രൂപകവും.

ദൃപ്യദ്ദ്വീപിഗിരിതടം ദർപ്പണം രാഗലക്ഷ്മ്യാഃ
സാക്ഷാദക്ഷ്ണോർന്നവമധു രതിപ്രാഭൃതം ചിത്തയോനേഃ ||
വ്രീളാശിക്ഷാവിധിഷു സുസഖീം വിഭ്രമോല്ലാസസിന്ധും
ബന്ധും കാന്തേഃ സ്പൃശതി ച വയോമദ്ധ്യമം ഭീരുമദ്ധ്യാ || ൩൨ ||

തള്ളിച്ചക്കൊമ്പനാനക്കളിമല,യൊരുക-
ണ്ണാടി,യാരാഗലക്ഷ്മി-
ക്കുള്ളിൽ സൌഖ്യം കൊടുക്കുംനയനമധു, രതി-
ക്കാഴ്ച്ചകാമന്നു,പിന്നെ
കൊള്ളിക്കുംനാണമോലുംസഖി,സരസവിലാ-
സത്തിരയ്ക്കാഴി,കാന്തി-
ക്കുള്ളിഷ്ടസ്ഥാനമായൌവനനില തടവീട്ട-
ന്നിതാസ്സുന്നതാംഗി ||൩൨||

ശ്ലോ. ൩൨. തള്ളിച്ച......മല തള്ളിച്ചയാകുന്ന കൊമ്പനാന കളിക്കുന്ന മലയായും. തള്ളിച്ച ആധിക്യദ്യോതകം. തിക്കിത്തിരക്കി ഗർവ്വത്തോടുകൂടി മുൻപോട്ടു ചെയ്യുന്ന പോക്ക്. അഹങ്കാരം. ആനകൾ മലകളിൽ സൈ്വരസഞ്ചാരം ചെയ്യുന്നു എന്നു പ്രസിദ്ധം.

മധുഗന്ധിഷു ചരണ്യേഷു
കരേണുസഹിതാ ഗജാഃ
ചരന്തി * * * *

എന്നു ഹസ്ത്യായുർവ്വേദം. 'തള്ളിച്ചക്കൊമ്പനാനക്കളിമല' എന്നതു പച്ച മലയാളപദങ്ങൾകൊണ്ടു് നിബന്ധിച്ചിരിക്കുന്ന ഒരു സരസസമാസപദമായിരിക്കുന്നു എന്നു് ദ്രഷ്ടവ്യം. തള്ളിച്ചക്കൊമ്പനാനയ്ക്കു് ഓജസ്സും അർത്ഥപുഷ്ടിയും അധികം ഉണ്ടു്. ഒരു കണ്ണാടി......ലക്ഷ്മിക്കു് അനുരാഗമാകുന്ന ലക്ഷ്മിക്കു് കണ്ണാടിയായും. അനുരാഗ പ്രതിബിംബകം എന്നു ഭാവം. ഉള്ളിൽ......മധു മനസ്സിനും നയനത്തിനും സുഖം ജനിപ്പിക്കുന്ന മധു നയനമധു നയനത്തിന്നു തേൻ. നയനം നയിക്കുന്നതു. കണ്ണു്.

മധു ക്ഷൌദ്രേ ജലേ ക്ഷീരേ
മദ്യേ പുഷ്പരസേ മധു

എന്നു് വിശ്വം. തേൻ കണ്ണിന്നു ഹിതം. അതുപോലെ, കാഴ്ച്ചക്കു സന്തോഷത്തേയും ഹിതത്തേയും കൊടുക്കുന്നതു് എന്നു ഭാവം.

ചക്ഷുഷ്യം ഛേദി തൃട്‌ശ്ലേഷ്മവിഷഹിധ്മാസ്രപിത്തനൽ
മേഹകുഷ്ഠക്രിമിച്ഛർദ്ദിശ്വാസകാസാതിസാരനൽ
വ്രണശോധനസന്ധാനരോപണം വാതളം മധു.

എന്നു് അഷ്ടാംഗഹൃദയം. "അഥ മധു വനിതാനാം നേത്രനിൎവ്വേശനീയം" എന്നു് രഘു. (സ. ൫വൃ) രതികാഴ്ച്ച കാമന്ന കാമന്നു രതികാഴ്ച്ച എന്നു് അന്വയം. കാമദേവന്നു രതിക്രീഡയ്ക്കു് കാഴ്ച്ചദ്രവ്യമായു പിന്നെ അത്രമാത്രമല്ലാ. കേളിക്കും.....സഖി ക്രീഡാവിലാസങ്ങളെ പഠിപ്പിക്കുന്ന സഖിയായും. യൌവനത്തിൽ സ്ത്രീകൾക്കു ലജ്ജയുണ്ടാകുന്നു. അപ്പോൾ അതിന്റെ വിലാസങ്ങളെ പഠിപ്പിക്കുന്ന വിശ്വസ്തമിത്രം എന്നു ഭാവം. സഖികൾ സ്ത്രീകൾക്കു ലജ്ജാദിവ്യാപാരങ്ങൾ ഉപദേശം ചെയ്തുകൊടുക്കുന്നു എന്നു പ്രസിദ്ധം. "പ്രാണേശ പ്രണയാപരാധസമയേ സഖ്യോപദേശം വിനാ" എന്നു് അമരുകം. സരസ.....ന്ധു ആഴി ശൃംഗാരരസത്തോടുകൂടിയ ഭാവവിശേഷങ്ങളാകുന്ന തിരമാലകൾക്കു സമുദ്രമായിരിക്കുന്നതു്. തിരകൾക്കു സമുദ്രംപോലെ ശൃംഗാരഭാവങ്ങൾക്കു ആശ്രയമായിരിക്കുന്നതു്. വിലാസം ശൃംഗാരഭാവവിശേഷം.

പ്രിയസമ്പ്രാപ്തിസമയേ ഭ്രൂനേത്രാനനകൎമ്മണാം
താല്ക്കാലികോ വിശേഷോ യസ്സവിലാസ ഇതീരിതഃ.

എന്നു് (സുധാകരം) ലക്ഷണം. കാന്തിയ്ക്കു.........സ്ഥാനം കാന്തി ഇരിക്കുന്ന സ്ഥാനമായും ആ യൌവന.....സന്നതാംഗീ ആ സന്നതാംഗീ ആ യൌവനനില തടവീടുന്നിതു് എന്നു് അന്വയം. ആ സുന്ദരി യൌവനത്തെ പ്രാപിച്ചിരിക്കുന്നു. മല, കണ്ണാടി, മധു, കാഴ്ച്ചദ്രവ്യം, സഖി, ആഴിസ്ഥാനം എന്നിവയോടു യൌവനത്തിന്നു് അഭേദകല്പനം ചെയ്തിരിക്കുന്നു. യൌവനംകൊണ്ടു് ലാവണ്യഗൎവ്വു്, അനുരാഗം, നേത്രാഹ്ലാദകത്വം, രതിപ്രിയത്വം, ലജ്ജ, വിശേഷഭാവം,

ദശാഭ എന്നിവ ആധിക്യേന വർത്തിക്കുന്നു എന്നു ധ്വനി. സന്നതാംഗി സന്നതമായിരിക്കുന്ന (താഴ്ന്ന) ശരീരത്തോടുകൂടിയവൾ, സുന്ദരി.

സാ സന്നതാംഗീ നിയമാവസാനേ
ജ്യേഷ്ഠായ തസ്മൈ വിദധേ നമസ്യാം

എന്നു കൃഷ്ണവിലാസം. (സ. ൨)

സന്നതാംഗി വിശേഷണപദമാകുന്നു. ഇവിടെ വിശേഷ്യമായുമിരിക്കുന്നു. "വിശേഷണമാത്രപ്രയോഗോ വിശേഷ്യ പ്രതിപത്തൗ" എന്നും, "വിശേഷസ്യ പ്രതിപത്തൗ ജാതായാം വിശേഷണമാത്രസ്യൈവ പ്രയോഗഃ" എന്നും വാമനാചാര്യൻ (കാവ്യാലങ്കാരസൂത്രം. അധികരണം ൫.) പറഞ്ഞിരിക്കുന്നതു സ്മർത്തവ്യം. ഈ മാതിരി സന്ദർഭങ്ങളിൽ വിശേഷ്യത്തിന്റെ "ഉപാദാനം തു നിരർത്ഥകത്വാദ്ദോഷ ഏവ" എന്നു പൂർണ്ണസരസ്വതി (വിദ്യുല്ലത) പറയുന്നു. "രാജന്യാനാം ശിതശരശതൈര്യത്ര ഗാണ്ഡീവധന്വാ" (മേഘം) ഇത്യാദി പ്രയോഗങ്ങൾ നോക്കുക.

അലങ്കാരം രൂപകം.

ലജ്ജാധാത്ര്യാ ക്ഷണമരഹിതാപ്യംഗജം ദൃഷ്ടികന്യാ
ധത്തേ ഗർഭേ കചഭരരുചോ ദുർദിനം കല്പയന്തി ||
അംഗേ ബാലാതപരുചി കുചേ പീനതാ പീഠപൂർത്ത്യൈ
നാലം മധ്യസ്തദപി കൃശതാമേതി ശങ്കാഭരേണ || ൩൩ ||

ഒപ്പംതാൻ ലജ്ജയാം ധാത്രിയുമമരുകിലും,
ദൃഷ്ടിയാം കന്യ കാമൻ
ഗർഭത്തിൽപ്പെട്ടുമട്ടായിളവെയിൽനിറമാം-
മെയ്യിലും ദുർദ്ദിനത്തേ
കെല്പോടേകുന്ന കേശം മുല വളരുകിലും
മാർനിറഞ്ഞീലവൾക്ക-
ങ്ങിപ്പോഴും ശങ്ക വർദ്ധിച്ചധികമതിചട-
ച്ചായിതേ മദ്ധ്യഭാഗം ||൩൩||

ശ്ലോ. ൬൬. ഒപ്പംതാൻ......മമരുകിലും കൂടെതന്നെ എപ്പോഴും ലജ്ജയാകുന്ന ഉപമാതാവ് ഇരിക്കുന്നുണ്ടെങ്കിലും ദൃഷ്ടിയാം ......ഒപ്പട്ടമട്ടായ് ദൃഷ്ടിയാകുന്ന കന്യക കാമനെ ഉള്ളിൽ വഹിക്കുന്ന വിധത്തിലായി, ധാത്രി ഉപമാതാവ്, വളർത്തമ്മ; "ധാത്രീ സ്യാദുപമാതാപി'' എന്നു് അമരം. കുട്ടികളെ നോക്കി രക്ഷിക്കേണ്ടതു് ഉപമാതാവിന്റെ ധർമ്മം. ഇവിടെ ലജ്ജയാകുന്ന ഉപമാതാവ് അടുത്തു ഒരു സമയവും പിരിയാതെയിരിക്കുന്നുണ്ടെങ്കിലും, കാമനാകുന്ന പുത്രനെ ദൃഷ്ടിയാകുന്ന കന്യ വഹിക്കുന്നു. ദൃഷ്ടിയിൽ ലജ്ജയും കാമവികാരവും സ്ഫുരിക്കുന്നു എന്നു് വ്യംഗ്യം. "നേത്രരംഗേ നൃത്താട്ടത്തിന്നു ലജ്ജായവനികയിൽ മറഞ്ഞംഗജനാ റിരംഗേ'' എന്നു് നൈഷധചമ്പു ഇളവെയിൽ......കേശം ഇളവെയിലിന്റെ നിറത്തോടുകൂടിയ ശരീരത്തിലും ഇരുണ്ട നിലയെ സാമർത്ഥ്യത്തോടുകൂടി ഉണ്ടാക്കുന്നതാണു തലമുടി. ഇളവെയിലുപോലെ പ്രകാശിക്കുന്ന ശരീരത്തിൽ കറുത്ത തലമുടിയുടെ കാന്തി വ്യാപിക്കുമ്പോൾ, അതു് ഇരുണ്ട മട്ടായിത്തീരും എന്നു് ഭാവം. ദുർദ്ദിനം മേഘങ്ങൾ ആകാശത്തിൽ വ്യാപിച്ചു് സൂർയ്യപ്രകാശം മറഞ്ഞു് ഇരുണ്ടടങ്ങ ദിവസം. "മേഘച്ഛന്നേഹ്നി ദുർദ്ദിനം'' എന്നു് അമരം. മുലവളരു......ലവാൾക്കു അവൾ ആരബ്ധയൌവനയെന്നു് ധ്വനി. അങ്ങിപ്പോഴും......മദ്ധ്യഭാഗം ഇപ്പോഴും മദ്ധ്യഭാഗം അധികം ശങ്ക വർദ്ധിച്ചു അതി ചടച്ചു ആയിതേ എന്നു് അന്വയം. അവൾ അപരിപൂർണ്ണയൌവനയായിരിക്കുന്ന അവസ്ഥയിലും സ്തനങ്ങളെപ്പററി അധികമായ പേടികൊണ്ടെന്നപോലെ നടുവു ചടച്ചിരിക്കുന്നു. സ്വതേ ചടച്ചതാകുന്നു നടുവ്. അതിനു പേടി കൂടിവന്നപ്പോൾ അധികം ചടപ്പു തട്ടി. നടുവ് അധികം ചടച്ചിരിക്കുന്നതു് സ്തനങ്ങളിൽ ഭയംകൊണ്ടാകുന്നുവോ (അധികം വളരുമ്പോൾ അവയുടെ ഭാരം താങ്ങേണ്ടിവരുമല്ലോ എന്നതു് ഭയത്തിനു ഹേതു) എന്നു് തോന്നും എന്നു് ഭാവം.

പൃഥ്വീചക്രേ ദാരിദ്ര്യസ്ഥിതി
മുഗ്ദ്ധാക്ഷീണാം മദ്ധ്യേ കേവലം

എന്നു് നൈഷധചമ്പു. അലങ്കാരം ഹേതൂൽപ്രേക്ഷ.

സാ കാന്തിസ്സാ ഗിരി മധുരതാ ശീതളത്വം തദംഗേ
സാ സൌരഭ്യോദ്ഗതിരപി സുധാസോദരസ്സോധരോഷ്ഠഃ ||
ഏകാസ്വാദേ ഭൃശമതിശയാദന്യലാഭേന യസ്മി-
ന്നേകീഭാവം വ്രജതി വിഷയസ്സർവ്വ ഏവേന്ദ്രിയാണാം || ൩൮ ||

നല്ലോരാക്കാന്തിയാവാങ്മധുരതയുടലി-
ന്നൊത്തിട്ടുന്നൊരു തണുപ്പെ-
ന്നല്ലോലുന്നാസ്സുഗന്ധം പരമമൃതുകിട-
യ്ക്കൊണ്ടൊരാച്ചുണ്ടുരണ്ടും
നല്ലാണം മെച്ചമാന്നൊന്നനുഭവമതിൽ മ-
റ്റൊന്നതും കൂടിയൊക്ക-
ന്നല്ലോ സർവ്വേന്ദ്രിയത്തിൻ വിഷയസുഖവുമാ-
ച്ചാരുസർവ്വാംഗിയാളിൽ ||൩൮||

ശ്ലോ. ൩൮. അത്ഥം സ്പഷ്ടം. അവളുടെ അംഗങ്ങൾ എല്ലാം സുന്ദരങ്ങൾ എന്നും, അവയൊ സർവ്വേന്ദ്രിയങ്ങൾക്കും ആഹ്ലാദത്തെ ജനിപ്പിക്കുന്നവയും എന്നും ഭാവം. അവളുടെ ദേഹത്തിന്റെ കാന്തി കണ്ണിനും, വാങ്മാധുര്യം ചെവിയ്ക്കും, അംഗങ്ങളുടെ തണുപ്പ് ത്വക്കിനും, സൌരഭ്യം നാസികയ്ക്കും, ചുണ്ട് രസനേന്ദ്രിയത്തിനും ആനന്ദത്തെ കൊടുക്കുന്നു. അംഗലാവണ്യം അനിർവ്വചനീയം എന്ന് ധ്വനി. അലങ്കാരം കാവ്യലിംഗം.

ഇവിടെ വന്ന മുതൽ ൩൮ വരെ പദ്യങ്ങളിൽ ആലംബനവിഭാവമായ നായികയുടെ ഉദ്ദീപകമായ അംഗലാവണ്യത്തെ വണ്ണിച്ചിരിക്കുന്നു. ആലംബനഗതമായ ഉദ്ദീപനം, ഗുണം, ചേഷ്ട, അലങ്കാരം, തടസ്ഥം എന്നിങ്ങനെ നാലുവിധം. അതിൽ ആദ്യത്തേതിനെപ്പററി പ്രസ്തുത പദ്യങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു എന്നും കാണേണ്ടതാകുന്നു.

യൌവനം രൂപലാവണ്യേ സൌന്ദര്യമഭിരൂപതാ
മാർദ്ദവം സൌകുമാര്യം ചേത്യാലംബനഗതാ ഗുണാഃ

എന്ന് സുധാകരം. ഗുണവണ്ണനത്തിൽനിന്ന് നായിക "ശൈശവയൌവന വ്യതികരോന്മിശ്രമായ" നിലയിൽ സ്ഥിതിചെയ്യുന്നു എന്ന് സിദ്ധം.

ഏവം മന്യേ വിരഹദിവസൈരേഭിരേണേക്ഷണാം സം-
ക്ഷാമക്ഷാമാ ചിരമനശനധ്യാനശോകാനുബന്ധൈഃ ||
ന്യൂനന്യൂനേ മമ സുചരിതേ നൂനമന്യാദൃശീ സ്യാ-
ദന്യസ്തംബേരമവിലുളിതാ സല്ലകീമഞ്ജരീവ || ൩൫ ||

കേട്ടാലും തന്വിയാളായവളിതുവരെ നി-
ർഭാഗ്യനാമെൻ വിയോഗാൽ
കൂട്ടായീടും വെറും പട്ടിണി വിഷമവിചാ-
രാതിശോകങ്ങളാലേ
ലോട്ടായ് പൂമെയ് ചടച്ചങ്ങനെ പരവശയാ-
യന്യമട്ടായിരിക്കാം,
കാട്ടാനക്കൂട്ടർ ചീന്തീടിന മലരണിയു-
ള്ളീന്തലിൻ കൂമ്പുപോലെ || ൩൫ ||

ശ്ലോ. ൩൫. ൩൫ മുതൽ ൪൫ വരെ പദ്യങ്ങളിൽ വിരഹം കൊണ്ടു് നായികയ്ക്കു് സംഭവിച്ചിരിക്കുന്ന ശോച്യമായ അവസ്ഥാഭേദത്തെ വർണ്ണിക്കുന്നു. കേട്ടാലും നീ കേൾക്കുക. കേട്ടാൽ നിനക്കും അനുകമ്പ ഉണ്ടാകാതെയിരിക്കയില്ലെന്നു ഭാവം. തന്വി.....വരെ സുന്ദരിയായിരിക്കുന്ന അവൾ വേർപാടു് ആരംഭിച്ചതിനുശേഷം ഇന്നുവരെയുള്ള ദിവസങ്ങൾക്കിടയിൽ തന്വിയാൾ ശരീരകാർശ്യം ധ്വനി. നിർഭാഗ്യ.....ങ്ങളാലേ ഭാഗ്യശൂന്യനായിരിക്കുന്ന ഞാൻ വേർപെട്ടതു നിമിത്തം, കൂട്ടുകാരായിത്തീർന്നിരിക്കുന്ന പട്ടിണി, വിചാരം, ദുഃഖം എന്നിവ നിമിത്തം; ആഹാരാദികളായ അത്യാവശ്യ കാര്യങ്ങൾപോലും നിർവ്വഹിക്കാതെ. എന്നെപ്പറ്റി വിചാരിച്ചു് എപ്പോഴും ദുഃഖിക്കുന്നവൾ എന്നു ഭാവം. ലോട്ടായ്.....പരവശയായ് പൂപോലെ മൃദുവും സുകുമാരവും ആയ ശരീരം ചടച്ചു വിഷാദം നിമിത്തം പരവശ അന്യാധീന. ദുഃഖത്തിനു് അധീന. "പരവശതയോടടുത്തു സാത്യകി" എന്നു് ഭാരതം കിളിപ്പാട്ടു്. അന്യമട്ടായിരിക്കാം.....പോലെ കാട്ടാനക്കൂട്ടർ ചീന്തീടിന മലരണിയുള്ളീന്ത

ലിൻ ക്രമുപോലെ അന്യമട്ടായിരിക്കാം. കാട്ടാനകൾ പിളൎന്നിട്ടിരിക്കുന്ന പുഷ്പങ്ങളോടുകൂടിയ ഈന്തലിന്റെ ക്രമുപോലെ, മറെറാരുത്തിയായിത്തീൎന്നിരിക്കണം. കാട്ടാനക്കൂട്ടർ അനശനാദി ദുഃഖങ്ങളുടെ തീവ്രതാം ധ്വനി. ഈന്തൽക്രമുന്യ നായിക ദുഃഖം സഹിക്കുന്നതിനു് അല്പവും കരുത്തില്ലാത്തവൾ എന്നു് അഭിപ്രായം. നായികയുടെ അംഗസൌകുമാൎയ്യവും വ്യഞ്ജിക്കുന്നു.

ആനകൾക്കു് പ്രിയമായ ഒരു മരമാകുന്നു ഈന്തൽ എന്നു് പ്രസിദ്ധം.

ഹേമന്തേ ചാപി മാതംഗാ നിദാഘേ ഭക്ഷയന്തി ച
സല്ലകീകൎണ്ണികാരഞ്ച കോവിദാരമുദുംബരം

എന്നു് ഹസ്ത്യായുൎവ്വേദം.

മുൻപേതാനക്കിടാവെ സ്വകരകലിതമാം-
സല്ലകീപല്ലവത്തെ-
ത്തുമ്പിക്കയ്യൊട്ടിയെത്തുന്നളവവനിജ താ-
നേകി നന്നായ് വളൎത്തി

എന്നും, (ഉ. രാ. ച. നാടകം)

പല്ലവമാണ്ടൊരു സല്ലകിയെന്നിട്ടു
പാവകജ്വാല നല്ലാനപോലെ

എന്നും (കൃ. ഗാ) സ്മൎത്തവ്യം.

അന്യമട്ടുവേറെ ഒരുത്തിയെപ്പോലെ. ലാവണ്യം കുറഞ്ഞവൾ; "ജാതാ മന്യേ ശിശിരമഥിതാ പദ്മിനീവാന്യരൂപാ" (മേഘം) എന്ന വാക്യത്തിന്റെ ഛായ ദ്രഷ്ടവ്യം;

ഏകം ബാഹോൎന്നമിതമുപധായൈകപാൎശ്വാപവിഷ്ടാ
ശിഷ്ടേനാവിസ്തൃനകലശയോൎമ്മൂലമാവേഷ്ടയന്തീ ||
ആസക്തോരുദ്വയമവനമജ്ജാനു വിശ്ലിഷ്ടജംഘം
വ്യത്യസ്താംഘ്രി സ്വശരശയനേ ശായിതാ മന്മഥേന || നൈ ||

ഒററക്കൈതാങ്ങിവെച്ചും തലയിലൊരുപുറം
ചാഞ്ഞുകൊങ്കക്കുടത്തെ
മറേറക്കൈകൊണ്ടു ചുററിത്തുടകളുരസി മു-
ട്ടൊത്തുമുട്ടാതൊതുക്കി

മുററും കാൽത്തണ്ട മാററീട്ടടിയിണപിണയു-
മ്മട്ടിലാത്താനപിയാളെ-
ച്ചുററും കാമൻ വിരിച്ചാശ്ശുരശയനമതിൽ-
ത്താൻ പെടുത്തിക്കിടത്തും ‖ ൩൬ ‖

ശ്ലോ. ൩൬. അൎത്ഥം സുഗമം. കാമദേവൻ അവളെ തൻെറ ശരങ്ങൾ കൊണ്ടു നിർമ്മിച്ച കിടക്കയിൽ ശയിപ്പിച്ചിരിക്കുവാൻ ഇടയുണ്ടു്. അവൾ വിരഹ ദുഃഖംകൊണ്ടു് പുഷ്പശയ്യയിൽ കിടക്കുകയായിരിക്കാം എന്നു് ഭാവം. ശരശയനം ശൈലി. വേദനാധിക്യദ്യോതകം. ശരങ്ങൾ കൊണ്ടു നിൎമ്മിക്കുന്ന കിടക്കയിൽ കിടക്കുന്നവൎക്കു് എത്ര വേദന ഉണ്ടായിരിക്കുമോ അത്രയും വേദന ഉണ്ടാക്കുന്നതെന്നു് ഭാവം. കാമദേവൻെറ ശരങ്ങളാകയാൽ പുഷ്പങ്ങൾക്കു് വേദന ജനിപ്പിക്കുവാൻ ശക്തി കിട്ടിയെന്നു് ഗ്രാഹ്യം. മഹാഭാരത പ്രസിദ്ധമായ ഭീഷ്മരുടെ ശരശയനകഥയെ ആശ്രയിച്ചു ഈ ശൈലി ഉണ്ടായി.

അംഗകൈഃ പ്രകടയൻ ശരശയ്യാ-
ശായിശന്തനുതനുജവിലാസം

എന്നു് ആംഗലസാമ്രാജ്യം. (ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ). അവളെക്കണ്ടാൽ ശരശയനത്തിൽ കിടക്കുകയാണോ എന്നു തോന്നും എന്നു് ഭാവം. അലങ്കാരം ഉല്പ്രേക്ഷയും സ്വഭാവോക്തിയും.

കാന്താ താന്താ കുസുമമൃദുലൈരംഗകൈരാൎത്തിമഗ്ര്യം-
മാബിഭ്രാണാ വിരതമധുരാലാപമൌൎവീവിരാവാ ‖
ദൂരാദ്ദൂരം മയി വിരഹിതേ ദൃഷ്ടിബാണൈകലക്ഷ്യേ
വിശ്രാന്തേവ ത്രികനതിലതാ വിശ്ലഥാ മീനകേതോഃ ‖ ൩൭ ‖

സൌന്ദൎയ്യംക്രുടിട്ടുന്നോരവളഹഹതള-
ൎന്നുള്ള പൂമേനിയോടൊ-
ത്തൊന്നേറുന്നാൎത്തിയേന്തിക്കളമധുമൊഴിയാം-
ഞാണൊലിഘോഷമെന്യേ

ഇന്നേറെത്തന്നെയോമന്മിഴിശരവരലാ-
ക്കായ ഞാൻ ദൂരെയായോ-
രിന്നേരം ഞാണഴിഞ്ഞുള്ള ലശ്രമലർവി-
ല്ലിൻെറമട്ടായിരിക്കാം ||൩൭||

ശ്ലോ. ൩൭. സൌന്ദര്യം......യോടൊത്തു സൌന്ദര്യ സമ്പന്നയായ അവൾ കഷ്ടം കഷ്ടം ദുഃഖം നിമിത്തം ചടച്ചതും പൂ പോലെ മൃദുവുമായ ശരീരത്തോടുകൂടി. അവള ഹ ഹ അവളെ ഭാര്യ യെക്കുറിച്ചു ഓർമ്മിച്ചപ്പോൾ തന്നെ നായകനുണ്ടായ ദുഃഖത്തിൻെറ ആധിക്യത്തെ ഹ ഹ എന്ന പദം ധ്വനിപ്പിക്കുന്നു. ഞാനൊരുമിച്ചു അധികം സുഖമായി കഴിഞ്ഞുകൂടിയ അവൾക്ക് ഈ കഷ്ടത വന്നു വല്ലോ എന്നു് അഭിപ്രായം, ഒന്നേറുന്നാത്തിയേന്തി അധികമായി വൎദ്ധിക്കുന്ന ദുഃഖത്തോടെ. ആൎത്തി ദുഃഖം. "ആൎത്തിഃ പീഡാ ധനു ഷ്കോട്യോഃ'' എന്നു വിശ്വം. കള......മെന്യേ മനോഹരവും മധു രവും ആയ വാക്കാകുന്ന ഞാണൊലി ഉപേക്ഷിച്ചു്. ഞാണൊലി ഞാണിൻെറ ഒച്ച. ഇന്നേറെ......രിന്നേരം ഇന്നു് അധികമായി മിഴികളായ ശരങ്ങൾക്കു് ലക്ഷ്യമായിരിക്കുന്ന ഞാൻ അകലെയായ ഈ സമയത്തു; ശരം അതിൻെറ ലക്ഷ്യത്തെ എന്നപോലെ അവളുടെ ദൃഷ്ടി എന്നെക്കുറിച്ചു പ്രവൎത്തിച്ചു (നോക്കി) കൊണ്ടിരിക്കും എന്നു ഭാവം. ഞാണ......മട്ടായിരിക്കാം ഞാൺ അഴിഞ്ഞു അകലെയായ കാമദേവൻെറ പൂവില്ലുപോലെ നിരുപയോഗയും ശോച്യയും ആയി ത്തീൎന്നിരിക്കും. അവൾ മധുരലാപമൊന്നും കൂടാതെ മൌനത്തോടു കൂടിയിരിക്കുകയായിരിക്കും എന്നു് ഭാവം. നായിക വില്ല്, വാക്കു ഞാണൊലി, ദൃഷ്ടിശരം, നായകൻ ലക്ഷ്യം; അലങ്കാരം രൂപകം.

നീതസ്തസ്യാസ്സകചനിചയോ നോ മയാ വേണിബന്ധം
ധൃത്വാ മദ്ധ്യേ തദപി സുഭഗാമസ്യ സീമന്തരേഖാം ||
ആത്മച്ഛായാതിമിരമളകശ്രേണിപിഞ്ഛാതപത്രേ
രൂപ്യും നമ്രേ ധരനവര വേശ്മാന്തദണ്ഡായമാനാ || ൩൮ ||

കാലേ ഞാൻ കെട്ടിവെക്കായ്കിലുമവളുടെയാ-
ക്കുന്തലിൻക്കൂട്ടമേററം
ചേലേറും ബാലനായോരധരരവിയിരുൾ-
ച്ഛായ പൊക്കാതിരിക്കാൻ
മേലേ ചാച്ചിട്ടുകാട്ടുന്നളകമയമയിൽ-
പ്പീലിമാലാതപത്രൻ
പോലേ നീളത്തിലേന്തുംനടുവിലഴകെഴു-
ന്നോരുസീമന്തരേഖ ||൩൨||

ശ്ലോ. ൩൨. കാലേ......ക്കൂട്ടം വേണ്ട സമയത്തു ഞാൻ ഭംഗിയായി കെട്ടിവയ്ക്കാത്തതായ അവളുടെ തലമുടിയുടെ കൂട്ടം. ഞാനാണവളുടെ തലമുടി കെട്ടിവയ്ക്കാറുള്ളതു്. ഞാൻ അകലെയാകയാൽ അതിപ്പോൾ കെട്ടാതെയിരിക്കുന്നു എന്നു് ഭാവം.

ആദ്യേ ബദ്ധാ വിരഹദിവസേ യാ ശിഖാദാമ ഹിത്വാ
ശാപസ്യാന്തേ വിഗളിതശുചാ താം മയോദ്വേഷ്ടനീയാം

എന്നു് (ഉ. ഭാ.) ശ്ലോകം നോക്കുക. ഏററം......പൊക്കാതിരിക്കാൻ വളരെ ഭംഗിയായിട്ടു് അധരമാകുന്ന ബാലാദിത്യൻ. ബാലൻ അധരരവിയെന്നു് ചുണ്ടിനെ ആദിത്യനായി കല്പിച്ചപ്പോൾ (സൂര്യന) ചുവപ്പുനിറം വരുത്തുന്നതിനു് ഈ പദം പ്രയോഗിച്ചു. ഉദയത്തിലുള്ള ആദിത്യനാണല്ലോ ചുവപ്പുനിറം ഉണ്ടാകുന്നതു്. ഇരുട്ടിനെ നശിപ്പിയ്ക്കാതിരിക്കുവാൻ മേലേ ചാച്ചിട്ടു......പോലേ മുകളിൽ ചാച്ചുപിടിച്ചു കാണിക്കുന്ന കുറുനിരയാകുന്ന മയിൽപീലികൊണ്ടുണ്ടാക്കിയ കുടയുടെ കാലുപോലെ നീളത്തിലേന്തും......രേഖ അഴകെഴുന്നോരു സീമന്തരേഖ നീളത്തിൽ നടുവിൽ ഏന്തും. ഭംഗിയുള്ള സീമന്തത്തെ നീളത്തിൽ നടുവിലായിട്ടു വഹിച്ചിരിക്കും. ഏന്തും എന്ന അന്ത്യപാദത്തിലെ ക്രിയയ്ക്കു് പ്രഥമപാദഗതമായ ക്കുന്തലിൻക്കൂട്ടം കർത്താവു്. സീമന്തരേഖ പ്രശസ്തമായ സീമന്തം. ദീർഘമായ സീമന്തം എന്നും അർത്ഥം. കെട്ടിവയ്ക്കാത്ത തലമുടിയിൽ നീണ്ട സീമന്ത

രേഖ, അധരമാകുന്ന ബാലസൂര്യൻ നിമിത്തം തന്റെ കാന്തിയാകുന്ന ഇരുട്ടിനു ഹാനിവരാതെയിരിക്കുവാൻ പിടിച്ചിരിക്കുന്ന കുറുനിരയാകുന്ന (മയിൽപ്പീലികൊണ്ടുണ്ടാക്കിയ) കുടയുടെ കാലുപോലെയിരിക്കും എന്നു ഭാവം. ഇരുൾഛ്ഛായ ച്ഛായയാകുന്ന ഇരുട്ട്. "ച്ഛായാതിമിരം" എന്ന മൂലത്തിന് "ച്ഛായാ കാന്തിരേവ തിമിരം തമിസ്രം" എന്ന് മാനവേദവ്യാഖ്യ. ച്ഛായ കാന്തി ശോഭ. "ച്ഛായാതുനാതപേ കാന്തൌ" എന്ന് അമരം. തലമുടി ഇരുട്ട്, അധരം ബാലസൂര്യൻ, അളകം കുട, സീമന്തം കുടക്കാല്. അലങ്കാരം രൂപകം.

നാലം ദ്രഷ്ടൃം സുഖയതിസഖീർദത്തശീതോപചാരാഃ,
പ്രേക്ഷ്യാപൂർവ്വം പ്രളയവിഗമേ പ്രേക്ഷണേ യത്തുലായാം ||
തച്ചാതുര്യം കിമപി ന പുരേവാപ്നുയാ ഫാലരംഗേ
യേനോന്മുക്താ ഭവതി വിമുഖാ ഭ്രൂനടീ താണ്ഡവേഷു ||൩൯||

ഓരോ ശീതോപചാരങ്ങളിൽ മുതിരുമൊരാ-
ത്തോഴിമാരേക്കനിഞ്ഞ-
ങ്ങാരോമൽത്തയ്യൽ നോക്കും പ്രളയനിലവിലെ-
ന്നാലുമാ നോട്ടവിദ്യ
നേരോത്താൽ മുൻകണക്കെട്ടധികമഴകിലാ-
വില്ലിണക്കാതെ കൈവി-
ട്ടാരോമൽച്ചില്ലിയാകും നടി നിടിലതട-
ത്തൊപ്പമാടായ്കയാലേ ||൩൯||

ശ്ലോ. ൩൯. ഓരോ ശീതോ......നിലവിൽ ആരോമൽത്തയ്യൽ കനിഞ്ഞു പ്രളയനിലവിൽ ഓരോ ശീതോപചാരങ്ങളിൽ മുതിരുമൊരാത്തോഴിമാരേ നോക്കും എന്ന് അന്വയം. ആ പ്രിയതമ ദയയോടുകൂടി മോഹാലസ്യത്തിന്റെ ഒടുവിൽ, ഓരോവിധം ശീതോപചാരങ്ങൾ ചെയ്യുന്നവരായ സഖികളെ നോക്കും. പ്രളയം വിരഹദുഃഖം വർദ്ധിച്ച് അന്തരിന്ദ്രിയത്തിന് മോഹാലസ്യമുണ്ടാകുന്ന അവസ്ഥ.

പ്രളയസ്സുഖദുഃഖാദ്യൈ-
രന്തരിന്ദ്രിയമൂർച്ഛനം

എന്നു് സാഹിത്യദർപ്പണം.

പ്രളയോ ദുഃഖഘാതാദ്യൈ-
ശ്ചേഷ്ടാ തത്ര വിസംജ്ഞതാ

എന്നു് സുധാകരം. "പ്രളയേ നഷ്ടചേഷ്ടതാ" എന്നമരം. **ശീതോ** പചാരം താമരയിലകൊണ്ടു വീശുക, രാമച്ചം പനിനീരിൽ മുക്കി ശരീരത്തിൽ ഇടുക, ചന്ദനം ലേപനം ചെയ്യുക മുതലായ പ്രവൃത്തികൾ. "പ്രിയംവദേ! ആർക്കാണു രാമച്ചം അരച്ചതും തണ്ടോടുകൂടിയ താമരയിലകളും കൊണ്ടുപോകുന്നതു്? (കേട്ടതുപോലെ ഭാവിച്ച്) എന്താണു പറയുന്നതു്? 'വെയിൽ കൊണ്ടിട്ടു ശകുന്തള വളരെ അസ്വാസ്ഥ്യയായിരിക്കുന്നു. അവളുടെ ശരീരതാപം ശമിപ്പിക്കാൻ' എന്നോ" എന്നു് മണി. ശാകുന്തളം. കനിഞ്ഞു ദയയോടുകൂടി. കഷ്ടം ഇവർ എനിക്കു വേണ്ടി വളരെയധികം ബുദ്ധിമുട്ടുന്നുവല്ലോ എന്ന വിചാരം ദയയ്ക്കു് മൂലം.

അനുകമ്പാ തു സാ ജ്ഞേയാ ദുഃഖിതാൻ പ്രതി ദേഹിനഃ
ഉപകാരപരത്വം യം കുരുതേ ചിത്തവിക്രിയാ

എന്നു് ദിവാകരൻ. **എന്നാലും** എങ്കിലും, അങ്ങനെ അനുകമ്പയോടുകൂടി നോക്കുമെങ്കിലും. **ആ നോട്ടവില്ല** ആ നോട്ടം; പ്രത്യേകം അഭ്യസിച്ചെങ്കിൽ മാത്രം പ്രവർത്തിക്കാൻ കഴിയുന്ന കലയത്രേ ആ നോട്ടം എന്നു് അഭിപ്രായം. **നേരോർത്താൽ......മോടാസ്ഥയാലേ** നേരോർത്താൽ ഇണക്കാതെ കൈവിട്ട ഒരു ഓമൽച്ചില്ലിയാകും നടി നിടിലതടത്തു് ഒപ്പം ആടാസ്ഥയാലേ മുൻകണക്കു് ഒട്ടധികം അഴകിൽ ആവില്ല. നേരുവിചാരിച്ചാൽ, ഇണക്കാതെ ഉപേക്ഷിച്ച ചില്ലിയാം കുന്ന നർത്തകി നെററിയാകുന്ന അരങ്ങിൽ ഒന്നിച്ചു് ആടാസ്ഥകൊണ്ടു് മുമ്പിലത്തെപ്പോലെ അധികം ഭംഗിയുള്ളതായി വരുന്നതല്ല. നോട്ടം ഒന്നിച്ചു നെററിയിൽ പുരികം ഓടാത്തതുകൊണ്ടു് മുൻപിലത്തേപ്പോലെ രമണീയമായിരിക്കയില്ല എന്നു് ഭാവം.

വന്ധ്യാ ഞ്ഞുനെററിയെന്നും വിമലമണിയര-
ങ്ങത്തുനിന്നിത്രിലോകീ-

സന്ത്രാണക്കൂത്തു നിത്യം നടതിപുരികമാം-
നർത്തകീ രാഘവേന്ദ്രോഃ

എന്നു (ഭം.) രാമായണചമ്പു. ഇവിടെ സ്തംഭം എന്ന സാത്വികഭേദത്തെ പ്രതിപാദിച്ചിരിക്കുന്നു.

സ്തംഭോ ഹർഷഭയാമർഷവിഷാദാത്ഭുതസംഭവഃ
അനുഭാവാ ഭവന്ത്യത്ര സ്തംഭസ്യ മുനിസമ്മതാഃ
സംജ്ഞാവിരഹിതത്വം ച ശൂന്യതാ നിഷ്പ്രകമ്പതാ.

എന്നു ലക്ഷണം. തടത്തു തടത്തിൽ, രംഗത്തിൽ. (മുഖത്തു അരങ്ങത്തു എന്നെല്ലാം വ്യവഹരിക്കുന്നതുപോലെ) തടത്തു എന്ന പ്രയോഗം ദുർല്ലഭം. പക്ഷേ ഇതു ദേശ്യപദമായിരിക്കാം.

അച്ഛിന്നാഗ്രൈരളകപടലീശൈവലൈരാവൃതത്വാൽ
ഗണ്ഡാദർശൌ മലിനിതരുചൌ മന്ദഹാസപ്രദസ്യ ||
മാത്രോന്മഗ്നാവിവ മണിതടൌ മത്പ്രിയോദഗോഷ്ഠത്വൌ
ശുഷ്യത്പ്ലാണാധരകിസലയം ശുഷ്യതോസ്യാഃ ക്രമേണ || ൪൦ ||

വെട്ടിച്ചേലാക്കിടാത്തക്കുറുനിരകൾവരി-
ച്ചുണ്ടിപാറും കപോല-
ക്കുട്ടിക്കണ്ണാടിരണ്ടും സ്മിതമണികയമാം-
കാന്തിയിൽനിന്നല്പമാത്രം
പൊട്ടിപ്പൊങ്ങും മണിത്തട്ടിണശരി ചിരമെൻ-
വിപ്രയോഗാക്തോപം
തട്ടിശ്ശോഷിച്ചുപുണ്ടാംതളിരൊടു സമമാ-
ത്ത ധരിയിൽ ച്ചോറുണങ്ങും.

ശ്ലോ. ൪൦. വെട്ടിച്ചേല...... പാറും വിരഹത്താൽ അററ. വെട്ടി ഭംഗിയാക്കാത്ത കുറുനിരയാകുന്ന പായലുപററിയ. കപോല ...... രണ്ടും കവിളുകളാകുന്ന ചെറിയ കണ്ണാടി രണ്ടും. രണ്ടു ചെറിയ കണ്ണാടികൾപോലെയിരിക്കുന്ന കവിളുകൾ എന്നു ഭാവം.

കണ്ണാടി കവിളുകളുടെ നൈർമ്മല്യം ധ്വനി. സ്മിതമണി...... നിന്നു മന്ദസ്മിതമാകുന്ന ആഴമുള്ള കയത്തിൽനിന്നു അല്പമാത്രം.... ശരി അല്പംമാത്രം (ഉള്ളിൽനിന്നു) ഉയൎന്നുവന്നിരിക്കുന്ന മണിത്തട്ടു പോലെ. മന്ദഹാസമാകുന്ന കയത്തിങ്കൽനിന്നു് അല്പംമാത്രം പൊങ്ങി വെളിയിൽ കാണുന്ന മണിത്തറയെന്നപോലെ. വിളറിയതെന്നു് ഭാവം.

"കാന്താം കാന്തവിയോഗശോകദഹനജ്വാലാവലീധാരയാം
കാശാപാണ്ഡുരഗണ്ഡമണ്ഡലമിളല്ലംബാലികാം ബാലികാം

എന്നു് മാനവേദചമ്പു. ചിരമെൻ......സമം എന്റെ വേർപാടം കുന്ന ആദിത്യന്റെ രശ്മിതട്ടി വരണ്ടിരിക്കുന്ന ചുണ്ടാകുന്ന തളിരോടു കൂടി ആത്ത......ണങ്ങും അവളിൽ അല്പം വരണ്ടിരിക്കും. അലങ്കാരം ഉൽപ്രേക്ഷ.

സാ നിശ്വാസൈരനിഭൃതതരൈർമ്മദ്ധ്യഭാജാം വലീനാ-
മാലോലാനാമുപരി കുചയോർദ്വന്ദ്വമാന്ദോളയന്തീ ||
ബിഭ്രത്യംഗേ ബിസസിതരുചിം വീചിഭംഗാൎഗതീനാം
വാതൈശ്ചക്രാഹ്വയശകുനയോർഭാതി ഭാഗീരഥീവ || ൪൫ ||

ദീർഗ്ഘശ്വാസങ്ങളാലേ നടുവിലിളകിടു-
ന്നാ വലീമണ്ഡലത്തിൻ-
മേൽക്കൊങ്കദ്വന്ദ്വമൊന്നിച്ചിളകുമവൾ വിള-
ർത്തുള്ള ദേഹാഭയാലേ
വായ്ക്കും നല്ലോരിളംതാമരവളയനിറം-
തേടുമേ കാററിലോളം
വീശുമ്പോൾ ചക്രവാകദ്വയവുമിളകിയാ-
ബ്ഭംഗിയാം ഗംഗപോലേ ||൪൫||

ശ്ലോ. ൪൫. ദീർഘ......ങ്ങളാലേ ദീർഘശ്വാസംനിമിത്തം നടുവി.....മവൾ നടുവിലായി ഇളകുന്ന വലീസമൂഹത്തിന്റെ

മുകളിൽ സ്തനങ്ങൾ രണ്ടും ഇളകുന്ന അവൾ. അവളുടെ വലികൾക്കും സ്തനങ്ങൾക്കും ഇളക്കംതട്ടിയിരിക്കും എന്നു് ഭാവം. വിള....ഭയാലേ വിളർച്ചപററിയ ദേഹകാന്തികൊണ്ടു്, വാഞ്ഛം.........ത്തേട്ടമേ നല്ല ചെറിയ താമരവളയത്തിന്റെ ശോഭയെ വഹിക്കും. അവളുടെ വിളറി വെളുത്ത ശരീരത്തിനു താമരവളയത്തിന്റെ ശോഭ ഉണ്ടായിരിക്കും. കാററിലോളം......പോലെ കാററത്തു് ഓളമുണ്ടാകുമ്പോൾ ചക്രവാകങ്ങൾ രണ്ടും ഇളകുന്ന ഗംഗാനദി എന്നപോലെ അവൾ ഭംഗിയായി ശോഭിക്കും. വിളത്ത ശരീരകാന്തിക്കു് ഗംഗയുടേയും സ്തനങ്ങൾക്കു ചക്രവാകങ്ങളുടെയും സാദൃശ്യം കല്പിച്ചിരിക്കുന്നു. ചക്രവാകം ചക്രവാകപ്പക്ഷി. ഇതിനോടു സ്തനത്തെ ഉപമിക്കുന്നതു സാധാരണം. "കോകശ്ചക്രശ്ചക്രവാകഃ" എന്നു് അമരം.

ഈ പദ്യത്തിൽ വേപഥു, വൈവർണ്ണ്യം എന്നു് രണ്ടു സാത്വിക ഭേദങ്ങളെ പ്രതിപാദിച്ചിരിക്കുന്നു.

വേപഥുർഹർഷസന്ത്രാസജരാക്രോധാദിഭിർഭവേൽ
തത്രാനുഭാവാഃ സ്ഫുരണ ഗാത്രകമ്പാദയോ മതാഃ

എന്നു (സുധാകരം) വേപഥുവിനും,

വിഷാദാതപരോഷാദ്യൈർവൈവർണ്ണ്യമുപജായതേ
മുഖവർണ്ണപരാവൃത്തി കാർശ്യാദ്യാസ്തത്ര വിക്രിയാഃ

എന്നു് (സുധാകരം) വൈവർണ്ണ്യത്തിനും ലക്ഷണം. അലങ്കാരം നിദർശനവും ഉപമയും.

ആബിഭ്രാണാ ജഘനമലഘു ത്യക്തകാഞ്ചീകലാപം
ധൂമ്രക്ഷൗമം ഗജവരശിരസ്സന്നിഭം യന്മനോജ്ഞഃ ||
അദ്യോത്താനോദരകരതലാസ്ഫാലനേനോപരുന്ധൻ
മദ്വിശ്ലേഷാൽ സുരതസമരോദ്വേജിതാ ജോഷമാസ്തേ || ൪൨ ||

ദൂരം ഞാൻ വാഴ്കയാലേ രതിരണരുചി കെ-
ട്ടങ്ങനങ്ങാതടങ്ങും-
മാരൻ കൈകൊണ്ടുതട്ടീട്ടിളവരുളിടുമാ-
നത്തലയ്ക്കൊത്തതായി

പാരം വൻപിച്ചരക്കെട്ടിനെയവളഴകിൽ-
പ്പൊന്നരഞ്ഞാണുകെട്ടാ-
തേറെത്തന്നേമുഷിഞ്ഞുള്ളൊരുപുടവയുടു-
ത്തേന്തിടും നൂനമിപ്പോൾ ॥൭൨॥

ശ്ലോ. ൭൨. ദൂരം......തടങ്ങും ഞാൻ ദൂരത്താകുകകൊണ്ടു രതിക്രീഡയ്ക്കു് ആഗ്രഹം ഉപേക്ഷിച്ചു് അടങ്ങിയിരിക്കുന്നതും, മാരൻ....തായി കാമദേവൻ കൈകൊണ്ടു തട്ടിയിട്ടു പിന്നീടു ഇളവു (വ്യാപാരശൂന്യത) കൊടുത്തിരിക്കുന്നതും ആനത്തലപോലെ പാരം വൻപിച്ച ഏററവും വലിയതുമായ അരക്കെട്ടിനെ.....നൂനമിപ്പോൾ അരക്കെട്ടിനെ (ജഘനത്തെ) അവൾ ഭംഗിയുള്ള പൊന്നരഞ്ഞാണു കെട്ടാതെ ഏററവും മുഷിഞ്ഞിരിക്കുന്ന പുടവയുടുത്തുകൊണ്ടു വഹിച്ചിരിക്കും. നിശ്ചയം. അവൾ അരക്കെട്ടിൽ അരഞ്ഞാണിനെ ധരിച്ചിരിക്കയില്ല. മുഷിഞ്ഞ വസ്ത്രമായിരിക്കും ഉടുത്തിരിക്കുന്നതു്; എന്നു് ഭാവം.

പതിവ്രതകളുടെ ധർമ്മം ഇവിടെ വ്യഞ്ജിപ്പിച്ചിരിക്കുന്നു.

മുദിതേ മുദിതാ പത്യൌ
പ്രോഷിതേ മലിനാംബരാ

എന്നു് പതിവ്രതാധർമ്മം.

വാസസ്സു രണ്ടുമതിധൂസരമായു് വ്രതോപ-
വാസാലുണങ്ങി മുഖമാകലിതൈകവേണീ
വാസം തുടർന്നിവിടെയീവിധമെൻെറ വിപ്ര-
വാസവ്രതത്തെയിവൾ സാധ്വി വഹിച്ചിടുന്നു.

എന്നു് (മണി.) ശാകുന്തളം.

ഇത്ഥം ചാസ്യാശ്ചിരമിഹ മയാ മുക്തസംവാഹനത്വാൽ
ക്ലാന്താവന്തഃക്രമുകകദളീപാണ്ഡിമാനം ഭജേതേ ॥
രാജേതേ യൌ രജതരുചിരൌ രാജധാന്യാഃ സ്മരസ്യ
സ്ഥൂണാദന്ധാവിവ നഖപദശ്രേണിമാലാവിയുക്തൌ. ॥൭൩॥

സ്വൈരം ഞാൻ പോയ്ത്തലോടാതധികദിവസമായ്
ക്ലാന്തിയേന്തിക്കുഴങ്ങിൽ-
ച്ചേരുംനൽപൂക്കുലച്ഛായയിൽ വിളറിയവരം-
ക്കുള്ള ചാരൂരുയുഗ്മം
മാരശ്രീരാജധാനിക്കെഴുമഴകൊഴുകും-
വെള്ളികൊണ്ടുള്ള തൂണിൻ-
ചാരുശ്രീ ചേർന്നിരിക്കും നഖപദമണിമാ-
ലാളി കൂടാതെ കണ്ടും ||൪൩||

ശ്ലോ. ൪൩. അർത്ഥം സ്പഷ്ടം. തലോടുക. സുഖമായി മർദ്ദിക്കുക.

ഉദ്വർത്തനം കഫഹരം മേദസഃ പ്രവിലായനം
സ്ഥിരീകരണമംഗാനാം ത്വക്പ്രസാദകരം പരം.

എന്ന് അഷ്ടാംഗഹൃദയം. "അംഭോജാതരുണമാം ഭവൽപാദയുഗം ബാലേ! തലോടട്ടേയോ" എന്നു (മണി.) ശാകുന്തളം. കവുങ്ങിൻെറ കുലപോലെ വെളുത്ത നിറത്തോടുകൂടിയ ഊരുക്കളെ വെള്ളിത്തൂണുകളായി കല്പിച്ചിരിക്കുന്നു. വൈവർണ്ണ്യം എന്ന സാത്വികഭേദത്തെ ഇവിടെ കാണിച്ചിരിക്കുന്നു.

സിക്തൈസ്സിക്തൈസ്സുഹിനസലിലൈഃ പാണിഭിഃ സ്ത്രീവ്രതാപാൽ
സംവാഹ്യന്തേ ചരണനളിനേ സാസ്രമാളീജനേന ||
യൽക്കാന്ത്യൗഘൈർഘടിതഇവ മേ കാമിരാജ്യാഭിഷേകം
കുർവ്വം മൂർദ്ധന്യുന്നയനതേ പാടലഃ പട്ടബന്ധഃ || ൪൪ ||

സ്പൃഷ്ടം ഞാൻ കോപശാന്തിക്കടിപണിയവെയാ-
ക്കാമിരാജ്യത്തിലെന്നെ-
പ്പട്ടം കെട്ടും വിധം മൌലിയിലരുണിമ ചേ-
ർപ്പോരു നൽപ്പാദപദ്മം

ഇഷ്ടംകൊണ്ടിട്ടു കണ്ണീരൊട്ടു കലൎപനിനീർ
വാൎത്തുവാൎത്താളിവൎഗ്ഗം
തിട്ടം കയ്യാൽത്തലോടും ചെറുതവളുടെസ-
ന്താപശാന്തിക്കുവേണ്ടി ॥൪൮॥

ശ്ലോ. ൪൮. സ്പൃഷ്ടം......പദ്മം. ഞാൻ അവളുടെ പ്രണയ കലഹം ശമിപ്പിക്കുന്നതിനുവേണ്ടി കാലിൽ വീണു നമസ്കരിക്കുമ്പോൾ കാമികളുടെ ലോകത്തിൽ എന്നെ രാജാവായി പട്ടം കെട്ടിക്കുന്നതു പോലെ തലയിൽ ചുവപ്പു ഉണ്ടാക്കുന്ന അവളുടെ പാദമാകുന്ന താമര പ്പൂവ്.

പട്ടഃ പ്രേക്ഷണപാഷാണേ വ്രണാദീനാം ച ബന്ധനേ
ചതുഷ്പഥേ ച രാജാദിശാസനാന്തരപീഠയോഃ

എന്നു വിശ്വം. കോപശാന്തിക്കു കാല്ക്കൽവീണു നമസ്കരിക്കുന്ന എന്റെ ശിരസ്സിൽ താഡനം ചെയ്യുന്ന സമയത്തു അവളുടെ കാൽത്താമരയുടെ ചുവന്ന ശോഭ എന്റെ ശിരസ്സിൽ വ്യാപിക്കും. അപ്പോൾ കാമികളുടെ രാജാവായി പട്ടം കെട്ടിയാലുണ്ടാകുന്ന ഭാഗ്യം എനിക്കു സിദ്ധിക്കും. പാദകാന്തി ഏററവും ചുവന്നതെന്നു ധ്വനി. കാമുകന്മാർ പ്രണയകോപ ശമനത്തിനു പ്രണയിനികളുടെ കാലിൽ വീണു നമസ്കരിക്കുന്നു എന്നു കവി സങ്കേതം. പാദങ്ങളുടെ അരുണവൎണ്ണം ഉത്തമസ്ത്രീലക്ഷണം എന്നും ഗ്രാഹ്യം.

പ്രണമ്രീഭൂതസ്യ പ്രണയകലഹത്രസ്തമനസഃ
സ്മരാരാതേശ്ചൂഡാവിയതി ഗൃഹമേധീ ഹിമകരഃ
യയോഃ സാന്ധ്യാം കാന്തിം വഹതി സുഷമാഭിശ്ചരണയോ-
സ്തയോൎമ്മേ കാമാക്ഷ്യാ ഹൃദയമപതന്ദ്രം വിഹരതാം.

എന്നു മൂകൻ. (പാദാ. ശത.)

സാലക്തകേന നവപല്ലവകോമളേന
പാദേന നൂപുരവതാ മദനാലസേന
യസ്താഡ്യതേ ദയിതയാ പ്രണയാപരാധാൽ
സോംഗീകൃതോ ഭഗവതാ മകരധ്വജേന.

എന്നു് അമരുകം. ഈഷ്യാകൊണ്ടിട്ടു് സ്നേഹം നിമിത്തം കണ്ണീരൊട്ടു വ്യസനാധിക്യത്താൽ കണ്ണുനീർ തൂകിയുംകൊണ്ടു് കുളിർപനി......വർഗ്ഗം ആളിവർഗ്ഗം കുളിർപനിനീർ വാർത്തു വാർത്തു എന്നു് അന്വയം. സഖികൾ തണുത്ത പനിനീരു കൂടക്കൂടെ ധാരാളമായി ഒഴുക്കി, വെറുതവളുടെ......വേണ്ടി അവളുടെ ദുഃഖം അല്പം ശമിക്കുവാൻ തിട്ടം കയ്യാൽ തലോടും നിശ്ചയമായും കയ്യുകൊണ്ടു് തലോടിക്കൊണ്ടിരിക്കും. വാർത്തു വാർത്തു് സന്താപാധിക്യം ധ്വനി. തലോടും പൂർവ്വശ്ലോകത്തിന്റെ വ്യാഖ്യാനം നോക്കുക. അലങ്കാരം ഉത്പ്രേക്ഷ.

ഇത്ഥം തസ്യാശ്ചകിതഹരിണീശാബദൃഷ്ടേരദൂരേ
കഷ്ടം തൈസ്തൈഃ കിമിഹ കഥിതൈഃ ക്ലിഷ്ടസർവ്വാംഗയഷ്ടേഃ ||
സഞ്ജ്ഞ തസ്മിൻ നിഭൃതമവതീര്യ്യാത്തവാക്യാവകാശം
വാഞ്ഛന്നധ്വശ്രമമപി നുദന്നാസ്സ്വ തൂഷ്ണീം മുഹൂർത്തം. || ൪൭ ||

കഷ്ടം ! ഞാനെന്തിനായിട്ടുരുതരമധികം
മേനിയെല്ലാം തളർന്നാ-
സ്പഷ്ടം പേടിച്ച പൊയ്മാൻമിഴിയുടെ കഥ വാ-
ഴ്ത്തുന്നതങ്ങന്തികത്തിൽ
പുഷ്ടശ്രീ പൂണ്ടൊരാനീർ മരുതിലുടനിറ-
ങ്ങീട്ടു വാക്കിന്നു ലാക്കാ-
ക്ലിഷ്ടം പാർത്തും ശ്രമം പോക്കിയുമഴകിലിരു-
ന്നാലുമൊന്നല്പനേരം || ൪൭ ||

ശ്ലോ. ൪൭. ദൂതനോടു് സാവധാനത്തിൽ നായികയുടെ സമീപത്തു ചെന്നിരിക്കുവാൻ പറയുന്നു. കഷ്ടം! വിഷാദത്തെ ദ്യോതിപ്പിക്കുന്നു. ഞാനെ......വാഴ്ത്തുന്നതു് ഞാൻ എന്തിനായിട്ടു മേനിയെല്ലാം തളർന്നു പേടിച്ച ആ പൊന്മാന്മിഴിയുടെ കഥ അത്രും ഇത്രും

അധികം വാഴ്ത്തുന്നത്. എന്ന് അന്വയം. ഞാൻ എന്തിനായിട്ടാണ് ശരീരം ചടച്ചിരിക്കുന്നവളായ ആ സുന്ദരിയുടെ കഥ പരസ്പരബന്ധമില്ലാതെ ഓരോന്ന് അധികം പുകഴ്ത്തുന്നത്. അങ്ങനെ ചെയ്യുന്നതുകൊണ്ട് പ്രയോജനമില്ല എന്ന് ഭാവം. അങ്ങന്തികത്തിൽ നീ അവിടെ അടുത്തു നിൽക്കുന്നതായ പുഷ്പശ്രീ......ലിറങ്ങീട്ട് അധികം ശോഭയോടുകൂടിയ ആ നീർമരുതുവൃക്ഷത്തിൽ ഉടനെ ഇറങ്ങി.

മൂലത്തിലെ 'നിഭൃതം' സാഭിപ്രായമായ ഒരു പദമാകുന്നു. നിശ്ചലനായിട്ട്, അനങ്ങാതെ, എന്നർത്ഥം. നീ ചെല്ലുന്ന സമയം അവൾ ഉറങ്ങുകയോ സ്വപ്നത്തിൽ എന്റെ സമാഗമസുഖം അനുഭവിക്കുകയോ ആയിരിക്കും. (മേലിൽ അതിനെപ്പറ്റി പ്രതിപാദിക്കും) നീ നിശ്ചലനായി ചെന്നിരുന്നില്ലെങ്കിൽ ഉറക്കത്തിനും സ്വപ്നസിദ്ധമായ മൽസമാഗമത്തിനും ഭംഗം ഉണ്ടാകും. അതിനിടയാകരുത്; എന്നഭിപ്രായം. ഭാഷയിൽ 'നിഭൃതം' വിട്ടുപോയിരിക്കുന്നു.

വാക്കിനു......മാത്രം സംഭാഷണം ചെയ്യുന്നതിന് നല്ല സമയം എപ്പോഴും കിട്ടുമെന്ന് നോക്കിക്കൊണ്ടും ശ്രമം പോക്കിയും യാത്ര നിമിത്തമുണ്ടായ ക്ഷീണം തീർത്തും അഴകി...... നല്പനേരം ഒന്നു അല്പനേരം അഴകിൽ ഇരുന്നാലും എന്ന് അന്വയം. അല്പസമയം ഇരുന്നാലും, ഒന്ന് വളരെ കുറച്ചുനേരമേ അങ്ങനെ നിനക്ക് ഇരിക്കേണ്ടിവരികയുള്ളൂ. മയക്കമെല്ലാതെ ഗാഢനിദ്ര അവൾക്കിപ്പോളില്ല. അല്പസമയമിരുന്നാൽ പിന്നീട് അവളോട് സംഭാഷണം ചെയ്യാൻ സമയം കിട്ടും; എന്ന് ഭാവം.



ആസീനേന കപചന വിടപേ സാ ത്വയാലോകനീയാ
നീലാംഭോദൈരിവ ശശികലാ നിഹ്നുതാംഗീ രജോഭിഃ ||
ചഞ്ചൽപക്ഷവ്യജനപവനൈശ്ചാമരഗ്രാഹിണീനാം
ചക്ഷുർമദീക്ഷണസമുചിതേ വർത്മനി പ്രേരയന്തീ || ൪൩ ||

കൊമ്പിന്മേലങ്ങിരുന്നിട്ടടൽപൊടിപെട്ടമെൻ-
കാന്തയെക്കണ്ടുകൊള്ളും

വൻപിക്കും നീലമേഘപ്പൂത്തുമറയിലെഴും-
തിങ്കൾതൻകീറുപോലേ
അൻപിൽദ്ദാസീജനം വീശിടുമണിമുഗ്ദ്ധവെൺ-
ചാമരക്കാററിനാലേ
കൺപീലിക്കവചമേലുമ്മിഴിയെ വഴിയിലെൻ
കാഴ്ച്ച കാണ്മാനയച്ചോ ॥ ൭൩ ॥

ശ്ലോ. ൭൩. നായികയുടെ മനസ്സംഗം എന്ന അവസ്ഥയെ വർണ്ണിക്കുന്നു. കൊമ്പിന്മേ......പോലെ അങ്ങു വൃക്ഷകൊമ്പിന്മേൽ ഇരുന്നിട്ടു് ഉടൽ പൊടിപെട്ടുമെൻ കാന്തയെ വൻപിക്കും നീലമേഘപ്പൂത്തുമറയിലെഴും തിങ്കൾതൻ കീറുപോലെ കണ്ടുകൊള്ളും എന്നു് അന്വയം. നീ ആ നീർമരുതിന്റെ കൊമ്പിൽ ഇരുന്നിട്ടു, ശരീരത്തിൽ പൊടിപടൻപിടിച്ചിരിക്കുന്നവളായ എന്റെ ഭാര്യയെ, കട്ടുത്ത കരിങ്കാറു മറച്ചതായ ചന്ദ്രന്റെ കലയെപ്പോലെ കാണും. നായികയ്ക്കു ചന്ദ്രകലയുടേയും ശരീരത്തിൽ പററിയിരിക്കുന്ന പൊടിക്കു് മേഘത്തിന്റെയും സാദൃശ്യം ഗ്രാഹ്യം. കാന്ത പൊടി പടന്നിരിക്കുന്ന അവസ്ഥയിലും അവൾ സുന്ദരി എന്നു് ധ്വനി, "പ്രമദാ മാനിനീ കാന്താ" എന്നു് അമരം. ഉടൽപൊടി സ്നാനാദിസംസ്കാരത്തോടു കൂടാതെയിരിക്കുന്നവൾ എന്നു് ഭാവം. കീറ്റു് കല, തുണ്ടു്, ശരീരകാർശ്യം ധ്വനി.

ഉപവാസകൃശാം ദീനാം നിശ്വസന്തീം പുനഃ പുനഃ
ദദർശ ശുക്ലപക്ഷാദൌ ചന്ദ്രരേഖാമിവാമലാം
മന്ദപ്രഖ്യായമാനേന രൂപേണ രുചിരപ്രഭാം
പിനദ്ധാം ധൂമജാലേന ശിഖാമിവ വിഭാവസോഃ
*　*　*　*　*　*　*
ദുഃഖേന ബുബുധേ സീതാം ഹനുമാനനലങ്കൃതാം
സംസ്കാരേണ യഥാ ഹീനാം വാചമർത്ഥാന്തരം ഗതാം.

എന്നു് വാല്മീകിരാമായണം. (സു. കാ.) ദൂതൻ കാണുന്ന സമയത്തു് അവൾ ഏതുവിധം സ്ഥിതിചെയ്യുന്നവളായിരിക്കും എന്നു് ഉത്തരാർദ്ധത്തിൽ പറയുന്നു. അൻപിൽ....നാലേ പരിചാരികകൾ യഥാ

സുഖം വീശുന്ന വെൺചാമരത്തിന്റെ മൃദുവായ കാററ് തട്ടിയിട്ട്. കൺപീലി......മിഴിയെ പീലികൾ ഇളകുന്നതായ കണ്ണിനെ. വഴിയി......യെന്നോ എൻകാന്ത കാണ്മാൻ വഴിയിൽ അയച്ചോ എന്ന് അന്വയം. ഞാൻ വരുന്നതു കാണുവാൻ വഴിയിലേക്ക് നോക്കിക്കൊണ്ടിരിക്കുന്നവളായിട്ടോ എന്ന് അർത്ഥം. ഞാൻ പതിവായി വരുന്ന വഴിയെ അവൾ നോക്കിക്കൊണ്ടിരിക്കും.

ഇവിടെ "ചക്ഷുഃപ്രേരണരൂപകാര്യേണ തൽകാരണരൂപമനസ്സംഗോ ധ്വന്യതേ'' എന്ന് മാനവേദൻ. ചക്ഷുഃപ്രേരണയുടെ കാരണം നായകഗതമായ മനസ്സംഗം എന്ന് അർത്ഥം.

മനസ്സംഗസ്തു മനസ-
സ്തദേകായത്തതാ സദാ

എന്ന് മനസ്സംഗത്തിനു ലക്ഷണം. അലങ്കാരം ഉപമ.

സ്വപ്നേ ഭർത്തുഃ പ്രസഭമനയാ സ്വൈരമാശ്ലേഷസൌഖ്യം
ലബ്ധം പീനസ്തനകലശയോർലക്ഷ്യതേ രോമഭേദഃ ||
ആളീനാമിത്യഭിനയകൃതാമഗ്രതഃ സ്വാഗ്രഹസ്ഥൈഃ
ക്ലാന്താ കാന്താ കഥമപി ദൃശോർനിദ്രയാ മുദ്രിതാ വാ || ൪൧ ||

'ഇപ്പോൾ സ്വപ്നത്തിലിപ്പെൺകൊടി ദയിതസമാ-
ശ്ലേഷസൌഖ്യം പെട്ടന്ന-
ങ്ങിപ്പോൾ കൊങ്കക്കുടത്തിൽക്കുളർമയിർ വിതറി-
ക്കൊണ്ടിതാ കണ്ടിടുന്നു'
കെല്പോടാംഗ്യത്തിലീമാതിരി സഖികൾ നിഗ്ര-
ഹം നടിക്കും നടക്കാ-
യപ്പോൾ കണ്ണിൽപ്പെട്ടും നിദ്രയിലലസമന-
ങ്ങാതടങ്ങുംനിലയ്ക്കോ ||൪൧||

ശ്ലോ. ൪൧. നിദ്രയെ പ്രതിപാദിക്കുന്നു. പൂർവ്വാർദ്ധം സഖികളുടെ വാക്ക്. ഇപ്പോൾ......പെട്ടന്നിട്ട് ഇപ്പെൺകൊടി ഇപ്പോൾ

സ്വപ്നത്തിൽ ദയിതസമാശ്ലേഷസൌഖ്യം പെടുന്നുണ്ടു് എന്നു് അന്വയം. ഈ സുന്ദരിയായ സ്ത്രീ ഇപ്പോൾ സ്വപ്നത്തിൽ ഭർത്താവു് ആലിംഗനം ചെയ്യുന്നതായിക്കണ്ടു് സുഖിക്കുന്നു. ഭർത്താവു് ആശ്ലേഷിക്കുന്നതായിട്ടു് ഇവൾ സ്വപ്നം കാണുന്നു എന്നു് ഭാവം. കോടി ശ്രൈഷ്ഠ്യദ്യോതകം. നായിക പ്രിയതമാലിംഗനം സ്വപ്നം കാണുന്നുണ്ടെന്നു് അടുത്തു നിൽക്കുന്ന സഖികൾ എങ്ങനെ അറിയുന്നു എന്നു് രണ്ടാംപാദത്തിൽ പ്രതിപാദിക്കുന്നു. ഇപ്പോൾ......കാണ്മിട്ടുന്നു ഇപ്പോൾ സ്തനങ്ങളിൽ രോമാഞ്ചം വ്യാപിച്ചുകാണുന്നു. ഇതാ ചൂണ്ടിക്കാണിച്ചുപറയുന്നതു്. വ്യക്തതാദ്യോതകം. കേൾപ്പൂ......നടുക്കായു് സഖികൾ ഈ മാതിരി ആംഗ്യത്തിൽ കേൾപ്പാട്ടു് നിശ്ശബ്ദം നടിക്കും നടുക്കു് എന്നു് അന്വയം. സഖികൾ ഇപ്രകാരം ആംഗ്യംകൊണ്ടു് സാമർത്ഥ്യത്തോടുകൂടി ശബ്ദിക്കാതെ പറയുന്നതിനടുത്തു. ആംഗ്യത്തിൽ സഖികൾ മുൻപു പറഞ്ഞവിധം അഭിനയംകൊണ്ടു് അന്യോന്യം ആശയം മനസ്സിലാക്കുന്നു എന്നു ധ്വനി. ആംഗ്യം നേത്രാദ്യംഗങ്ങൾകൊണ്ടു്, സാഭിപ്രായമായി കാണിക്കുന്ന ചേഷ്ട. സംഭാഷണംചെയ്താൽ നായിക ഉണരും. അതിനു് ഇടയാകരുതു്; എന്നു് ഭാവം. കേൾപ്പോടു അഭിനയംകൊണ്ടു് ആശയം അറിയിക്കുവാൻ സാമർത്ഥ്യം വേണം എന്നു് ഭാവം. നടുക്കു ഇപ്രകാരം പറയുന്ന സഖിമാരുടെ നടുവിൽ. സഖികൾ നായികയുടെ ചുറ്റും നില്ക്കുന്നു എന്നു് അഭിപ്രായം. അപ്പോൾ......നിലച്ചേല്ക്കും ആ സമയത്തു് ഉറങ്ങിത്തളർന്നു് അനങ്ങാതെ അടങ്ങിക്കിടക്കുന്ന മട്ടാണല്ലോ. പൂർവ്വശ്ലോകം പ്രഥമപാദാവസാനത്തിലെ 'കാണ്മുകൊള്ളും' എന്ന പദംതന്നെ ഈ ശ്ലോകത്തിലും ക്രിയ. നീ കാണുന്ന സമയത്തു് അവൾ ഈവിധം കിടക്കുകയോ ആയിരിക്കാം; എന്നു് ഭാവം. നിദ്ര ഉറക്കം. ഹൃദയനിമീലനം.

വിഹായ ദേഹാരം ച കരണാനി വിസൃജ്യ ച
ഹൃദയം ച പരിത്യജ്യ യദാ വാ മണിപൂരകം
ശനൈഃ പ്രയാതി ജീവോസൌ സ്വപ്നാവസ്ഥാ തു സാ സ്മൃതാ

എന്നു് ദ്രഷ്ടവ്യം. ദേഹം ഇന്ദ്രിയം മനസ്സു് എന്നിവയുടെ ബന്ധം ഉപേക്ഷിച്ചു് ജീവൻ മണിപൂരകത്തെ പ്രാപിക്കുന്ന അവസ്ഥ നിദ്ര.

മദസ്വഭാവവ്യായാമ നിശ്ചിന്താത്വശ്രമാദിഭിഃ
മനോനിമീലനം നിദ്രാ ചേഷ്ടാസ്തത്രാസ്യഗൌരവം
ആഘൂർണ്ണമാനനേത്രത്വമംഗാനാം പരിവർത്തനം
നിശ്വാസോച്ഛ്വാസനെ സന്നഗാത്രത്വം നേത്രമീലനം
ശരീരസ്യ ച സങ്കോചോ ജാഡ്യം ചേത്യേവമാദയഃ

എന്നു് സുധാകരം. സ്വപ്നം ഉറക്കത്തിൽ കാണുന്ന സംഭവം.

ദൃഷ്ടഃ ശ്രുതോനുഭൂതശ്ച പ്രാർത്ഥിതഃ കല്പിതസ്തഥാ
ഭാവികോ ദോഷജശ്ചേതി സ്വപ്നഃ സപ്തവിധഃ സ്മൃതഃ

എന്നു് അഷ്ടാംഗഹൃദയം. ഇവിടെ സൂചിപ്പിച്ച ദർശനാദിഹേതുക്കളിൽ കല്പനം (സങ്കല്പം) പ്രകൃതത്തിൽ നായികയുടെ സ്വപ്നത്തിനു കാരണം. നായിക എപ്പോഴും നായകസമാഗമത്തെ സങ്കല്പിച്ചുകൊണ്ടിരിക്കുന്നവളെന്നു് ധ്വനി.



സതതം തദ്ഗതാം ചിന്താം
സങ്കല്പം സമ്പ്രചക്ഷതേ

എന്നു് ലക്ഷണം.

ദൂരാദ്ദൂരം ഗതമപി ജനം യാ നിമേഷേണ ലോകേ
ലോകാദസ്മാൽ ഘടയസി മിഥോ ഹന്ത ലോകാന്തരാദ്വാ ||
സാസ്മാൻ ദേവി! ക്ഷണമനുഗൃഹാണേതി സമ്മീലിതാക്ഷീ
നിദ്രാം തല്പേ നിഭൃതമഥവാ ഭാവയന്തീ ശയാനാ || ൫൮ ||

'ഏറെദ്ദൂരെപ്പിരിഞ്ഞുള്ളവകളെയിഹലോ-
കത്തിൽനിന്നെന്നുവേണ്ടാ
നേരേ ഞാൻ കണ്ണടയ്ക്കുന്നിടയൊടു പരലോ-
കത്തിൽനിന്നും വരുത്തി
സ്വൈരം ചേർക്കുന്ന നിദ്രേ! ഭഗവതി! കൃപചെ-
യ്തിജ്ജനത്തിങ്കലെ'ന്ന-
ന്നേരം ധ്യാനിച്ചു മെത്തപ്പുറമതിൽ മിഴിചിമ്മി-
ക്കിടക്കുംപടിക്കോ ||൫൯||

ശ്ലോ. ൪൫. പ്രജാഗരത്തെ പ്രതിപാദിക്കുന്നു. ഏറെദ്ദൂരെ... -കളെ ഏററവും അകലെ ഇരിക്കുന്ന വസ്തുക്കളേയും ഇഹലോ...... വരുത്തി നേരേ ഞാൻ കണ്ണടയ്ക്കുന്നിടയൊട്ട് ഇഹലോകത്തിൽ നിന്നെന്നു വേണ്ടാ പരലോകത്തിൽ നിന്നും വരുത്തി എന്ന് അന്വയം. നേരായിട്ടു ഞാൻ കണ്ണടയ്ക്കുന്നതിനിടയിൽ ഇഹലോകത്തിലെ കാര്യം ഇരിക്കട്ടെ, പരലോകത്തിൽനിന്നുകൂടിയും വരുത്തി. കണ്ണടയ്ക്കുന്നിടയിൽ നിമിഷനേരം, അത്യല്പസമയംകൊണ്ട്. പരലോകത്തിൽ മററാർക്കും പ്രവേശിക്കവാൻ സാധിക്കാത്ത പരലോകത്തിൽ നിന്നു കൂടിയും. ലോകത്തിൽനിന്ന് നിശ്ശേഷം നശിച്ച വസ്തുക്കളേയും മരിച്ച ആളുകളേയും കൂടി മുൻപിൽ കൊണ്ടെ കാണിക്കുന്നു എന്ന് അഭിപ്രായം. സൈരം......നിദ്രേ നിർബാധമായി അടുത്തു കൊണ്ടുവന്ന് ഇണക്കുന്ന നിദ്രേ! ഉറക്കമേ! ഭഗവതി സംബുദ്ധി. ദേവി. ദേവന്മാർക്ക് മാത്രം സിദ്ധിച്ചിരിക്കുന്ന ഈ അത്ഭുതശക്തി കൈവന്നിരിക്കുന്നവരം എന്ന് അഭിപ്രായം. കൃപ......ത്തിങ്കൽ ഇജ്ജനത്തിങ്കൽ കൃപ ചെയ്ക എന്ന് അന്വയം. എന്നിൽ ദയ കാണിക്കണമേ. ഏന്നു എന്നിപ്രകാരം. അന്നേരം......പടിക്കോ അന്നേരം വിചാരിച്ച് മെത്തയിൽ കണ്ണടച്ചുകിടക്കുന്ന മട്ടിലോ 'കണ്ടു കൊള്ളും' എന്ന പൂർവ്വശ്ലോകങ്ങളിലെ പദംതന്നെ ക്രിയ. നീ കാണുന്ന സമയം അവരം ഇപ്രകാരം കിടക്കുകയുമായിരിക്കാം. കൃപചെയ്ക അകലെ പിരിഞ്ഞിരിക്കുന്ന ഭർത്താവിനെ വേഗം എന്റെ അടുത്തു കൊണ്ടുവന്നു തരുവാൻ, ഭർത്തൃസമാഗമം സ്വപ്നത്തിലെങ്കിലും അനുഭവിച്ച് ആനന്ദിക്കുവാൻ, ദയ ചെയ്യണം എന്ന് സാഭിപ്രായം. ധ്യാനിച്ചു ഭർത്താവിനെ സ്വപ്നത്തിൽ കാണുവാൻ ആഗ്രഹിച്ച് ഉറങ്ങുന്നതിനായും എന്നാൽ ഉറങ്ങാതെയും കിടക്കുന്നവരം എന്ന് ഭാവം.

ഇവിടെ പ്രജാഗരം എന്ന അവസ്ഥ ധ്വനി.

പ്രജാഗരസ്തുച്ചിന്താഭിർ-
നിദ്രാക്ഷതിരഹർന്നിശം

എന്നു ലക്ഷണം.

ക്ഷിപ്ത്വാ വ്രീളാം ക്ഷണമപി വിനാ ത്വന്മുഖാലോകസൌഖ്യം
ജീവാമ്യേഷാ ദയിത പുനരപ്യേതദാശംസമാനാ ||
കൃത്വാ ധൈര്യ്യം ഹൃദി സുവിപുലം മാന്യഥാ മന്യഥാസ്ത്വാം
മാ സ്മേത്യസ്ത്വാസ്വനനയപരാ സാ കിമാകാംശഏവ || ൪൯ ||

'സൈ്വരം നിന്നാനനം കണ്ടൊരുസുഖമണയാ-
തിത്രധൈര്യ്യത്തൊടല്പം
നേരം ജീവിപ്പതും ഞാനനിശവുമതിനുള്ളാ-
ഗ്രഹംമൂലമാണേ;
വേറിട്ടൊന്നും വിചാരിക്കരുതു ദയിത! നീ-
യ്യെന്നനിർല്ലജ്ജമായ്ത്താൻ
നേരിട്ടെന്നോണമിയ്യുള്ളവനൊടു ഗഗനം
നോക്കിയോതുംനിലയ്ക്കോ ||൪൯||

ശ്ലോ. ൪൯. ലജ്ജാത്യാഗത്തെ പ്രതിപാദിക്കുന്നു. സൈ്വരം ......യാതെ. യഥേഷ്ടം നിന്റെ മുഖം കണ്ടിട്ടു ഉണ്ടാകുന്ന സുഖം കൂടാതെ. നിന്നെ കാണുന്നതുകൊണ്ടു സിദ്ധമാകുന്ന സന്തോഷം അനുഭവിക്കാതെ എന്നു് ഭാവം.

ഇത്ര......ജീവിപ്പതും ഇത്ര ധൈര്യത്തോടുകൂടി അല്പ സമയം ജീവിച്ചിരിക്കുന്നതു് അതനിശ.....മാണേ എപ്പോഴും അതിനു ആഗ്രഹിക്കുന്നതുമൂലമാകുന്നു. വേറി......നീയ്യ് ദയിത! നീയ്യു വേറിട്ടൊന്നും വിചാരിക്കരുതു്. അല്ലയോ പ്രാണനാഥ! നീ വേറെ ഒന്നും വിചാരിക്കരുതു്. നിന്നെ കാണാതിരിക്കുന്ന സ്ഥിതിക്കു മരണം ഭവിക്കേണ്ടതാണു്. എന്നാൽ അതുകൂടാതെ ഇത്രയുംസമയം ധൈര്യ്യത്തോടുകൂടി ജീവിച്ചിരുന്നതെന്തെന്നു ചോദിച്ചാൽ, നിന്നെ കാണുവാൻ സാധിക്കും എന്ന വിചാരം, അതായതു കാണണം എന്ന ആശ ഒന്നുകൊണ്ടുമാത്രം ആകുന്നു. എന്നു് സമാധാനം. മരിച്ചാൽ ത്വന്മുഖാവലോകനസുഖം നഷ്ടമാകും. അതുകൊണ്ടു മരിക്കാതെയിരിക്കുന്നു. അനവരതക്കറവുകൊണ്ടോ മറ്റോ ആയിരിക്കാം മരിക്കാതെ

യിരിക്കുന്നതെന്നു വിചാരിക്കരുത്. എന്നു ഭാവം. ദയിത. സംബുദ്ധി. സാഭിപ്രായം. അനുരാഗത്തിന്റേയും ദശനാശയുടേയും ശക്തി ധ്വനി. എന്നെ..... താൻ എന്നിപ്രകാരം നിർല്ലജ്ജയായിട്ടു്. നേരിട്ടു......നിലയ്ക്കാ ഇയ്യുള്ളവനോടു നേരിട്ടെന്നോണം ഗഗനം നോക്കിയേത്തും നിലയ്ക്കാ എന്നു അന്വയം. എന്നോടു നേരേ എന്നപോലെ മുകളിലേക്കുനോക്കി പറയുന്ന മട്ടിലോ ഗഗനം നോക്കുക. ശൈലി ആകാശത്തേക്കു നോക്കുക.

കാര്യമായി എന്തെങ്കിലും പറയേണ്ടിവരിക, അതിനേപ്പററി യാതൊന്നും അറിവില്ലാതെയിരിക്കുക, എന്നിപ്രകാരം ഒരു സ്ഥിതി വരുമ്പോൾ, മുകളിലേയ്ക്കു നോക്കുക എന്നതു ഒരു പാമരസ്വഭാവമാകുന്നു. അതിൻനിന്നു് ഈ ശൈലി ഉണ്ടായി. "മാനംനോക്കി മിഴിച്ചാൽ മതിയോ" ഇത്യാദിപ്രയോഗങ്ങൾ സുലഭം.

"കണ്ടുകൊള്ളും" കാണും. നീ കാണുമ്പോൾ അവൾ ഇപ്രകാരം സ്ഥിതി ചെയ്യുന്നവളായേക്കാം. നിർല്ലജ്ജം. മററാരെങ്കിലും കേൾക്കുമോ എന്ന വിചാരം ലജ്ജയ്ക്കുമൂലം. അതു കൂടാതെ. "ഗുണാധികപ്രിയതമ ലാഭേസഖിഭ്യ ഉല്ക്കർഷം മന്യമാനായാ മമേദാനീം ന്യൂനതയാവസ്ഥാനം ലജ്ജാസ്പദമേവേതി ജീവത്യാഗ ഏവാശ്രയാനപി പുനഃ പൂർവ്വവദവസ്ഥാനവാഞ്ഛയാ ജീവാമീതി ഭാവഃ" എന്നു് മാനവേദവ്യാഖ്യ.

ഇവിടെ ലജ്ജാത്യാഗം ധ്വനി.

ലജ്ജാത്യാഗസ്തു കന്ദർപ്പ-
സന്താപേനാത്ര പാക്ഷതഃ

എന്നു് ലക്ഷണം.

മൂലത്തിലെ 'ക്ഷിപ്ത്വാ' എന്ന പദത്തിനു 'ഹിത്വാ' എന്നു് ഒരു പാഠാന്തരം കാണുന്നു.

ഏതാവന്തം സമയമിഹ മാമേവമിത്യർദ്ധവാക്യേ
രോഷാതങ്കവ്യതികരവതീ രോദിതും വാ പ്രവൃത്താ ||
ഉദ്യൽബാഷ്പാ പ്രചലദധരാ സ്തോകനമ്രാത്തരോഷ്ഠീ
പശ്യന്തീ മാം ചരണപതിതം ഭാവനാചക്ഷുഷാഗ്രേ || ൫൦ ||

'ഇങ്ങെന്നെത്തന്നെയിമ്മാതിരിയിതുവരെ'യെ-
　　ന്നിത്രയും പാതിയോതി-
ത്തിങ്ങും കോപവ്യഥാസങ്കരമൊടുകരയാ-
　　നുള്ള ഭാവത്തിലായി
കൺകോലും കണ്ണുനീരാർന്നധരവിറയമായ്-
　　ഞ്ഞെല്ലുമേൽച്ചുണ്ടുതാഴ്ത്തി-
സ്സങ്കല്പക്കണ്ണിനാൽക്കാലടിയിലടിയുമീ-
　　യെന്നെനോക്കുംനിലയ്ക്കോ ‖൧൦‖

ശ്ലോ. ൧൦. ഉന്മാദത്തെ പ്രതിപാദിക്കുന്നു. ഇങ്ങെന്നേ...... യോതി. ഇതുവരെ ഇങ്ങ് എന്നെത്തന്നെ ഇമ്മാതിരി എന്നിത്രയും പാതിയോതി എന്ന് അന്വയം. 'ഇതുവരെയും ഇവിടെ എന്നെത്തന്നെ ഈ വിധം' എന്നിങ്ങനെ പകുതി പറഞ്ഞിട്ട്. എന്നെ തനിച്ചിപ്രകാരം എന്നു ഭാവം. ഇതു അർദ്ധോക്തിയാകുന്നു. അന്യാസക്തിനിമിത്തമോ അനുരാഗക്കുറവുകൊണ്ടോ എന്നെ ഉപേക്ഷിച്ചു എവിടെയാണു അങ്ങു പോയതു് എന്ന അഭിപ്രായത്തോടുകൂടി, ഇത്രയുംകാലം ഇവിടെ എന്നെ ഉപേക്ഷിച്ചു എവിടെ പോയി എന്ന വാക്യം മുഴുവൻ പറയേണ്ടതിനു പകരം, എന്നെ ഇപ്രകാരം ഉപേക്ഷിച്ചു എന്നു അപൂർണ്ണമായി പറഞ്ഞിട്ട്. ഇങ്ങ് ശരൽകാലത്തിങ്കൽ; ഉദ്ദീപകമായ കാലത്തു് എന്നു അഭിപ്രായം. ഇമ്മാതിരി എന്നോടു പറയാതെകണ്ട്. ഇതുവരെ കാലദൈർഘ്യദ്യോതകം. തിങ്ങും......സങ്കരമോടു അധികമായ കോപത്തിന്റെയും വിഷാദത്തിന്റെയും സമ്മർദ്ദത്തോടുകൂടി. കോപം നായകൻ പരസ്ത്രീ സംസർഗ്ഗം ചെയ്തിരിക്കും എന്ന ശങ്ക കോപത്തിനു കാരണം. വ്യഥ വിഷാദം. തന്നിൽ അനുരാഗം കുറഞ്ഞിരിക്കും എന്ന ശങ്ക വ്യഥയ്ക്കു മൂലം. കര......ഭാവത്തിലായി കരയുന്നതിനു ഒരുങ്ങി കൺകോലും......താഴ്ത്തി കണ്ണുനീരൊലിപ്പിച്ചും ചുണ്ടു വിറപ്പിച്ചും മേൽചുണ്ടു താഴ്ത്തിയും. കണ്ണുനീർ വിഷാദചിഹ്നം, അധരവിറ രോഷചിഹ്നം. മേൽച്ചുണ്ടു താഴ്ത്തുക ഭയചിഹ്നം.

സങ്കല്പ......നിലയേ്ക്കാ കാലടിയിൽ അടിയുമീയെന്നെ സങ്കല്പക്കണ്ണുനീരാൻ നോക്കും നിലയേ്ക്കാ എന്നു് അന്വയം. അപരാധം നിമിത്തം കാല്ക്കൽവീണു കിടക്കുന്ന എന്നെ സങ്കല്പക്കണ്ണുകൊണ്ടു നോക്കുന്ന മട്ടിലോ "കണ്ടുകൊള്ളും" കാണും, നീ കാണുന്ന സമയത്തു അവറ ഇപ്രകാരവും ഇരിക്കാം എന്നു് ഭാവം. സങ്കല്പക്കണ്ണു ഇതു ശ്ലോകത്തിലെ ജീവനായ പദമാകുന്നു. ഭാവനയാകുന്ന കണ്ണു്. വെറും വിചാരം എന്നു് അർത്ഥം. അപരാധിയായ ഞാൻ മുൻപിൽ വീണുകിടക്കുന്നു. എന്നും മററും മനസ്സുകൊണ്ടു അയഥാർത്ഥമായി സങ്കല്പിക്കുന്നു എന്നു് ഭാവം.

ഇവിടെ ഭ്രമം എന്ന അവസ്ഥ ധ്വനിക്കുന്നു. "ഭ്രമസ്സ്വാദയഥാജ്ഞാനം" എന്നു് ലക്ഷണം. നായകൻ ശഠൻ. "ശഠോ ഗൂഢാപരാധകൃൽ" എന്നു് ലക്ഷണം. നായിക ഖണ്ഡിത.



ഉല്ലംഘ്യ സമയം യസ്യാഃ പ്രേയാനന്യോപഭോഗവാൻ
ഭോഗലക്ഷ്മാങ്കിതഃ പ്രാതരാഗച്ഛേൽ സാ ഹി ഖണ്ഡിതാ

എന്നു് ലക്ഷണം.

'കിഞ്ചിൽക്കാലം മനസിജരുജം ധാരയന്തീ ച ഭൂയ-
സ്തൽഭൈഷജ്യം തവ വപുരനാസാദയന്ത്യേവമാസീൽ' ||
ഇത്യാഖ്യേയം പ്രിയസഖി! മമാത്രാഗതേ പ്രാണനാഥേ
ശാന്തം ശാന്തം ദുരിതമിതി വാ ശാരികാം പ്രാർത്ഥയന്തീ || ൯൧ ||

'വന്നേറും മാരമാല്വായവളഹഹ! ഹഹ! സഹി-
ച്ചൊട്ടുനാറ വാണതിന്നി-
ങ്ങൊന്നേററം നന്മരുന്നീത്തവതനു കിടയാ-
ഞ്ഞിപ്രകാരത്തിലായി
എന്നേവം പ്രാണനാഥൻ വരുമളവറിയി-
ച്ചീടുകെൻതോഴി നീയെ-
ന്നെന്നേ തീരട്ടെ പാപം' കിളിമകളൊടപേ-
ക്ഷിച്ചുകൊള്ളും നിലയേ്ക്കാ || ൯൧ ||

ശ്ലോ. ൭൧. മൂതിയെ (മൂർച്ഛയെ) പ്രതിപാദിക്കുന്നു. വന്നേറും ......വാണു ഹ ഹ! ആയവൾ വന്നേറും മാരമാൽ സഹിച്ചു ഒട്ടു നാൾ വാണു എന്നു് അന്വയം. നിന്റെ ഭാര്യയായിരിക്കുന്ന അവൾ, കഷ്ടം കഷ്ടം! അധികമായിത്തീൎന്ന കാമതാപം സഹിച്ചുകൊണ്ടു കുറെ ദിവസം കഴിച്ചുകൂട്ടി. അതി......തന്നു അതിന്നു ഇങ്ങു് ഈ തവ തനു ഒന്നു ഏററം നന്മരുന്നു്. അതിന്നു ആ കാമതാപത്തിന്നു ഇവിടെ ഈ നിന്റെ ശരീരം ഒന്നുമാത്രമേ നല്ല മരുന്നുള്ളൂ.

സ്മരജ്വരശ്ചികിത്സ്യോ ഹി
ദയിതാലിംഗനാമൃതൈഃ

എന്നു് ദ്രഷ്ടവ്യം. അത്ര കിട......ലായി അത്ര കിട്ടായ്കനിമിത്തം അവൾ ഈവിധമായി. ഇപ്രകാരത്തിലായി നാമാവശേഷമായി എന്നു് ഭാവം. മുഖംകൊണ്ടു അമംഗലഭാഷണം ചെയ്യുക എന്നതു അനുചിതമാകയാൽ ആണു് മരിച്ചു എന്നു പറയാത്തതെന്നു് അഭിപ്രായം. എന്നേവം......നിയ്യ് എൻ തോഴി നീ പ്രാണനാഥൻ വരുമളവു എന്നേവം അറിയിച്ചേയ്ക്കുക എന്നു് അന്വയം. എന്റെ സഖി! നീ എന്റെ ജീവനായകനായ ഭൎത്താവു വരുമ്പോൾ ഇപ്രകാരം അദ്ദേഹത്തെ അറിയിച്ചേക്കണം. എന്റെ ചരമവാൎത്തയറിയിക്കണം എന്നു ഭാവം. എന്നേ തീരട്ടേ പാപം......നില്ക്കയ്യോ ശാന്തം പാപം! എന്നു കിളിയോടു അപേക്ഷിച്ചുകൊണ്ടിരിക്കുന്ന മട്ടിലേ 'കണ്ടുകൊള്ളും' കാണും. നീ കാണുമ്പോൾ അവൾ ഇപ്രകാരം കിളിയോടു പറഞ്ഞുകൊണ്ടിരിക്കുകയായിരിക്കും. വിരഹികൾക്കു് വിനോദകരമായ ഒന്നാണു് ശുകം.

സഖാ ധാത്രീ ച പിതരൌ മിത്രദൂതശുകാദയഃ
സുഖയന്തീഷ്ടകഥനസുഖോപായൈർവ്വിയോഗിനിം

എന്നു് (രത്നാകരം) ദ്രഷ്ടവ്യം. തീരട്ടെ പാപം. ശൈലി. ശാന്തം പാപം, (ശാന്തം ദുരിതം) എന്ന പ്രസിദ്ധമായ സംസ്കൃതശൈലിയുടെ ഭാഷ. അമംഗലമായ മൂതിയുടെ സ്മരണകൊണ്ടുണ്ടായ പാപം തീരട്ടെ എന്നു് അഭിപ്രായം. അശുഭമായ കാൎയ്യം പറയുമ്പോൾ തല്പാപശമനത്തിനുവേണ്ടി ഈ ശൈലി ഉപയോഗിക്കുന്നു.

"ശാന്തം ശാന്തം ദുരിതം'' എന്ന മൂലത്തിന്റെ ഭാഷ മതിയായില്ല. വാസ്തവത്തിൽ ഇവിടെ ഒന്നു പോരാ, രണ്ടു 'ശാന്തം' തന്നെ വേണം. എങ്കിലേ ദുർമൃതിസ്മരണരൂപമായ പാപത്തിന്റെ ശക്തി ദ്യോതിക്കുകയുള്ളൂ.

ഇവിടെ ദശമാവസ്ഥയായ മൃതി വ്യഞ്ജിക്കുന്നു.

തൈസ്തൈഃ കൃതൈഃ പ്രതീകാരൈര്യദി ന സ്യാൽ സമാഗമഃ
തതസ്സ്യാന്മരണോദ്യോഗഃ കാമാഗ്നേസ്തത്ര വിക്രിയാഃ
ലീലാ ശുകചകോരാദിന്യാസഃ സ്നിഗ്ദ്ധസഖീകരേ
കളകണ്ഠകലാലാപശ്രുതിർമന്ദാനിലാദരഃ
ജ്യോൽസ്നാപ്രവേശമാകന്ദമഞ്ജരീവീക്ഷണാദയഃ

എന്നു ലക്ഷണം. (സുധാകരം.) മൃതി സാക്ഷാന്മരണമല്ലാ. തദർത്ഥമുദ്യമിക്കുന്ന അവസ്ഥയത്രേ എന്നു വിശേഷേണ സ്മർത്തവ്യം.

ദമ്പത്യോർന കഥചന വികലം മത്തനോ പ്രേമ ലോകേ
യേനാന്യോന്യം പ്രവസതഇമൌ പ്രാണിതഃ പ്രോഷിതൌ വാ ||
ഇത്യാലംബേ മഹതി വിവിധൈഃ കിം സമാശ്വാസനൈർമേ
സഖ്യസ്താസാമിതി ബഹുധിയാം ബധ്നതീ വാ വചാംസി || ൭൨ ||

'ഭാര്യാഭർത്താക്കൾ തമ്മിൽ പ്രണയമൊരിടവും
കള്ളമാകില്ലയെന്നാ-
ലിര്യാൾ വേർപെട്ടതിന്നും വിരഹദശയിലും
ഹന്ത! ജീവിപ്പതിന്നും
പര്യാപ്തം ഹേതുവുണ്ടാമതുമിതുമിനിയെ-
ന്തോതുവാനെ'ന്നനേകം
കയ്യാംതോഴീജനാശ്വാസനമൊഴികൾ തട-
ഞ്ഞിട്ടിരയ്ക്കുംപടിക്കോ || ൭൨ ||

ശ്ലോ. ൭൨. ജാരത്തെ പ്രതിപാദിക്കുന്നു. ഭാര്യാഭർത്താക്കൾ ......കള്ളമാകില്ല ഭാര്യാഭർത്താക്കന്മാരുടെ സ്നേഹം ഒരു സ്ഥലത്തും കുറവായിത്തീരുകയില്ല. എല്ലാ സ്ഥലത്തും നേരായിരിക്കും എന്നു

ഭാവം. ഹന്നാൽ......വുണ്ടാം എന്നാൽ ഇവക്കു വേർപാടു വന്നുചേന്നതിനും ആ അവസ്ഥയിലും കഷ്ടം! ഇവർ ജീവിക്കുന്നതിനും യുക്തമായ കാരണം വല്ലതും ഉണ്ടായിരിക്കാം. ഉണ്ടായിരിക്കും നിശ്ചയം. ഈ നായകനും നായികയ്ക്കും തമ്മിൽ സിദ്ധമായിരിക്കുന്ന പ്രേമം കൃത്രിമമാണെന്നു വന്നാൽ മാത്രമേ ഇവക്കു ജീവിച്ചിരിക്കുവാൻ സാധിക്കുകയുള്ളു. യഥാർത്ഥമാണ് അനുരാഗസ്ഥിതിയെങ്കിൽ ഇവർ മുൻപേ വിരഹദുഃഖംകൊണ്ടു മരിക്കേണ്ടതാണ്. എന്നാൽ ഇവർ ജീവിച്ചിരിക്കുന്നതിനു വേറെയെന്തെങ്കിലും കാരണം ഉണ്ടായിരിക്കും. ഹന്ത! കഷ്ടം. ശോച്യതാദ്യോതകം. വിരഹാവസ്ഥയിൽ ജീവിച്ചിരിക്കുക എന്നതു മൃതിയെക്കാൾ കഷ്ടം എന്നു ധ്വനി. ആത്തമിത്ഥം...... പടിക്കോ അന്യോന്യം ബന്ധമില്ലാതെ അതും ഇതും ഇനി പറയുന്നതെന്തിനാണ്. പറഞ്ഞിട്ടു ഫലമില്ല. എന്നിങ്ങനെ അനേകം നിലകളിൽ നില്ക്കുന്നവരായ സഖികളുടെ സമാധാനവാക്കുകൾ തടഞ്ഞിട്ടു പറയുന്ന മട്ടിലോ 'കണ്ടുകൊള്ളും' കാണും. നീ കാണുമ്പോൾ അവൾ സഖികളുടെ വാക്കിനെ തടയുകയായിരിക്കാം. അനേകം കയ്യാം പലവിധം പ്രവൃത്തികൾ എടുത്തുകൊണ്ടിരിക്കുന്നവർ. ഒരുത്തി വീശും, മറ്റൊരുത്തി കാലു തലോടും, മറ്റൊരുത്തി പനിനീർ മാറത്തു തളിക്കും, ഇപ്രകാരം പല പ്രവൃത്തികൾ ചെയ്യുന്നവർ, എന്നു ഭാവം. "ബഹുധിയാം" എന്ന മൂലത്തിന്റെ ഭാഷ എന്നു വിചാരിക്കുമ്പോൾ ഈ പദത്തിനു പലവിധം അഭിപ്രായങ്ങളോടുകൂടിയവർ എന്ന അർത്ഥം ശ്ലേഷിച്ചെങ്കിലും ഗ്രഹിക്കേണ്ടിയിരിക്കുന്നു.

അലങ്കാരം അനുമാനം; ജ്വരാവസ്ഥ ധ്വനി.

> സ ജ്വരഃ സ്മരസന്താപ-
> ഭാരഃ സ്മരശരോത്ഭവഃ

എന്ന് ലക്ഷണം. പരിഭാഷയ്ക്കു ആസ്പദമായ മൂലത്തിനു വേറെ പാഠം ഉണ്ടെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു.

> ആശാംസ്തേ വാ മദഭിഗമനം കിന്നു തസ്യിന്നുദാസ്തേ
> ധത്തേ താപപ്രശമനവിധിൻ കിന്നു താനേവ രുന്ധേ ||
> ഏവം പ്രായാഃ പ്രണയിനി ജനേ ഗാഢമുൽക്കണ്ഠിതാനാം
> കൈർഗണ്യന്തേ ക്ഷണനവനവാഃ കാമിനീനാമവസ്ഥാഃ || ൫൨ ||

ഞാൻ ചെല്ലാനാഗ്രഹിച്ചോ പരമതിനമുദാ-
സീനഭാവം നടിച്ചോ
ഞാൻ ചെയ്യും താപശാന്തിക്രിയകളനുവദി-
ച്ചോ വിരോധം പിടിച്ചോ
നെഞ്ചോടിട്ടുത്തരം ചേഷ്ടകൾ ദയിതനിലുൾ-
ക്കണ്ടുയുണ്ടാകിലുണ്ടാ-
മഞ്ചാതാരെണ്ണുവാനങ്ങുടനടി പുതുതാം-
കാമിനീവൃത്തമെല്ലാം ॥ ൮൬ ॥

ശ്ലോ. ൮൬. വിരഹിണികളുടെ അന്യോന്യവിരുദ്ധങ്ങളായ വ്യാപാരങ്ങളെ പ്രതിപാദിക്കുന്നു. ഞാൻ ചെല്ലാ.....നടിച്ചോ ഞാൻ ചെന്നുചേരുന്നതിനു് ആഗ്രഹത്തോടുകൂടിയോ, അഥവാ അതിനു കൂടി കൌതുകം ഇല്ലാത്തമട്ടിലോ. നടിച്ചോ ഭാവിച്ചോ. ഉദാസീനത വന്നെങ്കിൽ വരട്ടെ ഇല്ലെങ്കിൽ വേണ്ട എന്ന ഭാവം; പുറമേ ഭാവിക്കുന്നതു മാത്രമാണു്, വാസ്തവത്തിൽ മനസ്സിൽ ഇല്ല എന്നു് അഭിപ്രായം. ഞാൻ ചെയ്യും.....പിടിച്ചോ അവൾ തനിക്കുവേണ്ടി ചെയ്യുന്ന പാദസംവാഹനവീജനശീതളപുഷ്പോപചാര ചന്ദനലേപാദികളായ ശീതോപചാരങ്ങളെ അങ്ങനെ ചെയ്യുന്നതിനു സമ്മതിച്ചുകൊണ്ടോ അഥവാ അതു തന്നെ ശാഠ്യംപിടിക്കുന്ന മട്ടിലോ. ആഗ്രഹിച്ചോ ഔൽസുക്യം ധ്വനി. ഉദാസീനഭാവം ദുർഗ്ഗയായ എനിക്കു എവിടെ സുഖം ഉണ്ടാകുവാൻ പോകുന്നു എന്ന വിചാരത്താൽ എന്നു് ഭാവം. വിരോധംപിടിച്ചോ വിരഹദുഃഖത്തോടുകൂടി ജീവിച്ചിരിക്കുന്നതിൽ ഭേദം മരണംതന്നെ എന്ന വിചാരം വിരോധത്തിനു് മൂലം. നെഞ്ചോടി......ണ്ടാം ദയിതനിൽ ഉൾക്കണ്ഠയുണ്ടാകിൽ ഇത്തരം ചേഷ്ടകൾ നെഞ്ചോടിട്ടു ഉണ്ടാം എന്നു് അന്വയം. ഭർത്താവിനെക്കുറിച്ചു ഉൽക്കണ്ഠ സംഭവിക്കുന്നതായാൽ ഇവിടെ പറഞ്ഞവിധം പരസ്പരവിരുദ്ധങ്ങളായ പ്രവൃത്തികൾ മനസ്സിന്റെ ഉറപ്പില്ലായ്മകൊണ്ടു സ്ത്രീകൾക്കു ഉണ്ടാകും. അഞ്ചാതാ ... മെല്ലാം ഉടനടി പുതുതാം കാമിനീവൃത്തമെല്ലാം അഞ്ചാതെ എണ്ണുവാൻ ആരുണ്ടു്. ക്ഷണം ക്ഷണം മാറിമാറ്

പുതിയതായിക്കൊണ്ടിരിക്കുന്നവയുമായ കാമിനികളുടെ സ്ഥിതികൾ. അവ ഓരോന്നും ആർക്ക് എണ്ണുവാൻ കഴിയും ? അവ അസംഖ്യങ്ങളെന്നു ഭാവം. ഉൽക്കണ്ഠ രതി. താല്പര്യവിശേഷം.

ഉല്ലാസികാ സ്യാദുല്ക്കണ്ഠാ
രതിരുല്ക്കലികാ ച സാ

എന്ന് ശബ്ദരത്നാകരം.

അലബ്ധവിഷയേ രാഗേ വേദനാ മഹതീ തു യാ
സംശോഷണീ ച ഗാത്രാണാം താമുല്ക്കണ്ഠാം വിദുർബുധാഃ

എന്നും ദ്രഷ്ടവ്യം. ഉടക്കടി ശൈലി. അതിവേഗത്തിൽ. ഈ ശ്ലോകത്തിൽ അരതി ധ്വനി. അലങ്കാരം അർത്ഥാന്തരന്യാസം.

൪൩ മുതൽ ഇതുവരെ പദ്യങ്ങളിൽ നായികയുടെ സ്മരാവസ്ഥകളെ പ്രതിപാദിച്ചിരിക്കുന്നു.

ദൃങ്മനസ്സംഗസങ്കല്പാ ജാഗരഃ കൃശതാ രതിഃ
ഹ്രീത്യാഗോന്മാദമൂർച്ഛാന്താ ഇത്യനംഗദശാ ദശ

എന്ന് സ്മരാവസ്ഥകൾ പത്തു. ഇവയിൽ ആദ്യത്തേതു പ്രവാസവിപ്രലംഭത്തിൽ സംഭവിക്കയില്ല. നായികാനായകന്മാർക്ക് പ്രഥമാവലോകനത്തിൽ സംഭവിക്കുന്ന അവസ്ഥയത്രെ ചക്ഷുഃപ്രീതി. പ്രവാസം പൂർവ്വസംഗതന്മാർക്ക് ഉണ്ടാകുകയുള്ളു. ശുകസന്ദേശത്തിൽ വിപ്രലംഭം പ്രവാസാത്മകമാകയാൽ ചക്ഷുഃപ്രീതിയെ പ്രതിപാദിച്ചിട്ടില്ല. മേഘത്തിലും അങ്ങനെതന്നെ. മല്ലിനാഥൻ സഞ്ജീവിനിയിൽ ഇപ്രകാരം പറയുന്നു.

പൂർവ്വസംഗതയോരേവ പ്രവാസ ഇതി കാരണാൽ
ന തത്ര പൂർവ്വവച്ചക്ഷുഃപ്രീതിരുല്പത്തിമർഹതി

സത്സംഗസ്യ തു സിദ്ധസ്യാപ്യവിച്ഛേദോത്ര വർണ്ണ്യതേ
അന്യഥാ പൂർവ്വവദ്വാച്യാ ഇതി താവദ്വ്യവസ്ഥിതേഃ

വൈയർത്ഥ്യാദാദിമാം ഹിത്വാ വൈരസ്യാദന്തിമാം തഥാ
ഹൃത്സംഗാദിരിഹാചഷ്ട കവിരഷ്ടാവിതി സ്ഥിതിഃ

വൈയർത്ഥ്യംകൊണ്ടു ആദിമാവസ്ഥയേയും വൈരസ്യംകൊണ്ടു ഒടുവിലത്തതിനേയും മേഘത്തിൽ വർണ്ണിച്ചിട്ടില്ല. ശുകസന്ദേശത്തിൽ അന്തിമാവസ്ഥയെ പേരിനുമാത്രം ലഘുവായി പ്രതിപാദിച്ചു എന്നു വരുത്തിക്കൂട്ടിയിട്ടുണ്ട്. ഭാരതീയരുടെ രസശാസ്ത്രം മനശ്ശാസ്ത്രതത്വങ്ങ

ളെ എത്രയും ഗാഢമായി അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിരിക്കുന്നു എന്നു, സഹൃദയന്മാർ ചിന്തിപ്പാനാകണമെന്നു അപ്രകൃതമായിട്ടെങ്കിലും ഇവിടെ പറയേണ്ടിയിരിക്കുന്നു.

ആളീഷ്വസ്രസ്നപിതനയനാസ്വാതുരേ ബന്ധുവർഗേ
ശാന്തേഷ്വാശാ ജലധി ചടുലോല്ലോലകോലാഹലേഷു ||
അന്തശ്ശല്യേഷ്വസുഷു ച ധൃഢ്യുത്സുമാശ്വാസയിഷ്യ-
ത്യുത്സ്വന്തോച്ഛ്വസിതസിചയസ്ത്വാം സ വാമോപ്യവാമഃ || ൫൪ ||

കണ്ണീർവാർത്തീടുമാളീനിര, പരവശമാം
ബന്ധുലോകം, പരം വീ-
ത്തെണ്ണീടാത്തുള്ളൊരാശക്കടലലകളടി-
ഗ്ഘോഷവും നിന്നിരിക്കും
തിണ്ണം പ്രാണങ്ങൾ ശല്യങ്ങടെ നിലയിലുമാ-
മാസ്ഥിതിക്കൊടയാട്ടം-
വണ്ണം വാമം തുടിക്കും തുടയവളിലവാ-
മം സമാശ്വാസമേകും || ൫൪ ||

ശ്ലോ. ൫൪. ശുഭലക്ഷണത്തെ പ്രതിപാദിക്കുന്നു. കണ്ണീർ...നിര ആളീനിര കണ്ണീർവാർത്തീടും എന്നു് അന്വയം. സഖികൾ കണ്ണുനീർ ഒഴുക്കി കരയും. പരവശമാം......ലോകം ബന്ധുലോകം പരവശമാം. ബന്ധുക്കൾ അസ്വാസ്ഥരായിത്തീരും. ഈ ഭാഗം സഖികളുടേയും ബന്ധുക്കളുടേയും ദുഃഖാധിക്യത്തെ വ്യഞ്ജിപ്പിക്കുന്നു. പരം വീത്തെ......നിന്നിരിക്കും എണ്ണുവാൻ പാടില്ലാത്തവിധം വളർന്നിരിക്കുന്ന ആശയാകുന്ന കടലിലെ തിരമാലകളുടെ ശബ്ദവും ഒതുങ്ങി തിരയില്ലാതെയായിരിക്കും. നായികയുടെ ജീവിതത്തെക്കുറിച്ചു അവളുടെ സഖികൾക്കും ബന്ധുക്കൾക്കും ഉണ്ടായിരുന്ന ആശകളെല്ലാം നശിച്ചു. എന്തുചെയ്തിട്ടും ഫലമില്ല, മരിക്കുകയേയുള്ളൂ എന്നു് അവർ തീർച്ചയാക്കി, എന്നു് ഭാവം. നായികയ്ക്കു നായകാഭിമുഖ്യമായ ആശയും തീരെ നശിച്ചു എന്നും അർത്ഥം ഗ്രഹിക്കാം. കടലലകളടിഗ്ഘോഷം ആശകളുടെ ആധിക്യവും നിരന്തരമായ പ്രവൃത്തിയും ധ്വനി. എല്ലാവരും നിരാശരായി എന്നു് ഭാവം. തിണ്ണം......നിലയിലുമാം

ജീവൻ ശല്യമെന്നപോലെയായിത്തീൎന്നു. ശല്യം ജീവധാരണത്തി ന്റെ ദുസ്സഹവേദനാശക്തി ധ്വനി. ആ സ്ഥിതി......മേകം അങ്ങനെയിരിക്കുന്ന നിലയിൽ പുറമേ വസ്ത്രത്തിനു് ഇളക്കം തട്ടത്തക്ക വിധം ഇടത്തേ തുട തുടിക്കുകയും, അതു ശുഭശകുനമെന്നു് വിചാരിച്ചു് അവരം ആശ്വസിക്കുകയും ചെയ്യും.

ഊരുസ്പന്ദനം ശുഭലക്ഷണം.

തഥാഗതാം താം വ്യഥിതാമനിന്ദിതാം
വ്യതീതഹൎഷാം പരിദീനമാനസാം
ശുഭാം നിമിത്താനി ശുഭാനി ഭേജിരേ
നരം ശ്രിയാ ജുഷ്ടമിവോപസേവിനഃ
* * *
ഗജേന്ദ്രഹസ്തപ്രതിമശ്ച പീന-
സ്തയോൎദ്വയോസ്സംഹതയോസ്തു ജാതഃ
പ്രസ്പന്ദമാനഃ പുനരൂരുരസ്യാ-
രാമം പുരസ്താൽ സ്ഥിതമാചചക്ഷേ.

എന്നു് വാല്മീകിരാമായണത്തിൽ (സു. കാ.) പറഞ്ഞിരിക്കുന്നതു നോക്കുക.

വല്ലവീവല്ലഭൻ ചെല്ലുന്നനേരത്തു
വല്ലവിമാൎക്കെല്ലാം മെല്ലെ മെല്ലെ
വാമമായുള്ളോരു ലോചനവും തോളും
വാമമല്ലാതെയനങ്ങീതപ്പോൾ

എന്നു് (കൃ. ഗാ.) ദ്രഷ്ടവ്യം. സ്ത്രീകൾക്കു് ഇടത്തേ തുട മുതലായ അംഗങ്ങൾക്കു് അകാരണമായി സ്ഫുരണം സംഭവിക്കുന്നതു ശുഭസൂചകമായ ലക്ഷണമാകുന്നു.

വാമഭാഗസ്തു നാരീണാം പുംസാം ശ്രേഷ്ഠസ്തു ദക്ഷിണഃ
ദാനേ ദേവാദിപൂജായാം സ്പന്ദേലങ്കരണേപി ച.

എന്നു് ലക്ഷണശാസ്ത്രം. സ്ത്രീകൾക്കു വാമഭാഗം പ്രശസ്തം എന്നു് ഭാവം. "ത്വയ്യാസന്നേ നയനമുപരിസ്പന്ദി ശങ്കേ മൃഗാക്ഷ്യാഃ" എന്നു് (മേഘം) സ്മൎത്തവ്യം.

ഏതേനാന്യൈരപി സുശകുനൈരേയുഷീം ജീവിതാശാം
വക്താ യാവൽ പരഭൃതഗിരോ വക്ത്രചന്ദ്രപ്രസാദഃ ||
താവദ്വാക്തും ത്വമപി വചനൈസ്താമുപത്യാങ്കുലൈ-
ദരണീശാബപ്രതിമനയനാമേവമേവാരഭേഥാഃ || ൭൭ ||

കാരം പറഞ്ഞുതുടങ്ങിയാലും. മുഖം തെളിഞ്ഞു കാണുമ്പോൾ, നീ അടുത്തുചെന്നു പറഞ്ഞുതുടങ്ങണം എന്നു ഭാവം.

ആപ്തം പത്യുഃ കമപി ശുകമപ്യായുഷ്മതോ മാം
ദൂരാധ്വസ്യ ത്വയി ഗതമനോ ദൂതമേവാവേഹി ||
മുക്തവ്യാജം പരജനമുഖാകർണ്ണിതാ നാമ വാണീ
വാച്യേത്യേവം ഭുവനവിദിതം യസ്യ വംശവ്രതം മേ ||൨൧||

'ആയുഷ്മാനായനേകങ്ങമരരിയനിൻ-
ജീവനാഥന്റെ ദൂതി-
ന്നായുന്നിപ്പോന്നവൻ ഞാനറികൊരു ശുകമാ-
കുന്നു നാഗേന്ദ്രയാനേ!
മായം കൈവിട്ടു മറ്റുള്ളവർ പറവതുടൻ
കേട്ടറിഞ്ഞോതുകല്ലോ
ശോധയൻപിൽ ചൊൽവതത്രേ ഭുവനവിദിതമാ-
യുള്ളെന്റെ വംശധർമ്മം ||൨൧||

ശ്ലോ. ൨൧. സന്ദേശത്തിന്റെ മുഖവുര പ്രതിപാദിക്കുന്നു. ആയുഷ്മാ..... നാഗേന്ദ്രയാനേ! നാഗേന്ദ്രയാനേ! ആയുഷ്മാനായ് അനേകങ്ങമരരിയനിൻ ജീവനാഥന്റെ ദൂതിന്നായുന്നിപ്പോന്നവൻ ഞാൻ ഒരു ശുകമാകുന്നു. അറിക. എന്നു് അന്വയം. അല്ലയോ സുന്ദരീ! ദീർഘായുസ്സോടുകൂടിയവനും ദൂരദേശത്തു സ്ഥിതിചെയ്യുന്നവനുമായ നിന്റെ വല്ലഭന്റെ സന്ദേശവും വഹിച്ചുകൊണ്ടു വന്നിരിക്കുന്ന ഒരു കിളിയാകുന്നു ഞാൻ എന്നു നീ അറിഞ്ഞാലും; ഇവിടെ ദൂതൻ തന്നെ നായികയ്ക്കു പരിചയപ്പെടുത്തിക്കൊടുക്കുന്നു എന്നു കാണേണ്ടതാണ്. ആയുഷ്മാൻ എന്നു പ്രശംസാർത്ഥം. ദീർഘായുസ്സോടുകൂടിയിരിക്കുന്നവൻ. നിന്റെ ഭർത്താവു മരിച്ചിട്ടില്ലെന്നും ആയുസ്സോടുകൂടിയിരിക്കുന്നവനെന്നും ഭാവം.

"ഭർത്തുർമിത്രം പ്രിയമവിധവേ" എന്ന (മേഘ) വാക്യവും 'അവിധവേ അനേന പ്രഥമപ്രയോജ്യമാശീർവ്വചനതാപനിവേദനം സംബോധനം ച തന്ത്രേണ കൃതം' എന്ന സുമനോരമണിയും സ്മർത്തവ്യം.

വിരഹിണിയായ നായികയ്ക്കു ഭർത്താവിന്റെ സ്ഥിതി അറിയുന്നതിനും ആശ്വസിക്കുന്നതിനും അല്പവും കാലവിളംബം വരുത്തരുതെന്നു അഭിപ്രായം. അതുകൊണ്ടു് ഈ പദം സംഭാഷണത്തിന്റെ ആദിയിൽ

പ്രയോഗിച്ചു. "ദ്രഷ്ടാ സീതേതി തത്ത്വതഃ" (വാ. രാ. ബാ. കാ. സ. ൧) എന്ന വാക്യത്തിലെ ദ്രഷ്ടാ എന്ന പദത്തിന്റെ ഔചിത്യവും ആശയപുഷ്ടിയും ഇവിടെ 'ആയുഷ്മാനും' ഉണ്ടു്. മംഗലദ്യോതകം എന്നൊരു മെച്ചം വേറെയും; മൂലത്തിൽ പ്രഥമപാദത്തിന്റെ ഒടുവിൽ ഈ പദം പ്രയോഗിച്ചിരിക്കുന്നു. പരിഭാഷയിൽ ശ്ലോകത്തിന്റെ ആരംഭത്തിൽ നിബന്ധിച്ചതു അത്യന്തം ഉചിതമായിരിക്കുന്നു. ഇവിടെ പരിഭാഷകന്റെ ഔചിത്യം വിശേഷണ ശ്ലാഘനീയമായിട്ടുണ്ടു്. ഈമാതിരി സന്ദർഭങ്ങളിൽ മംഗലാർത്ഥദ്യോതകങ്ങളായ പദങ്ങൾ ആദിയിൽ നിബന്ധിക്കുന്നതാണു് ഉചിതം. "മംഗല്യാംഗീകുലമകുടമേ മൽപ്രിയേ സാമ്പ്രതം നിൻ" (മയൂരസന്ദേശം) ഇത്യാദിപ്രയോഗങ്ങൾ നോക്കുക. പ്രസ്തുതപദ്യത്തിലെ ആയുഷ്മാൻ എന്ന പദത്തിന്റെ ഒരു സരസവ്യാഖ്യാനമാകുന്നു "അസ്മന്നാഥേ ജയതി കമനീയാംഗി! മംഗല്യഭൂഷാ" എന്ന (കോകിലസന്ദേശ) പദ്യാംശം.

നാഗേന്ദ്രയാനേ സംബുദ്ധി. ആനയുടെ നടപോലെ നടയോടുകൂടിയവൾ, സുന്ദരി.

നാഗഃ പന്നഗമാതംഗ-
ക്രൂരചാരിഷു തോയദേ

എന്നു് വിശ്വം. ഉത്തരാർദ്ധത്തിൽ ദൂതൻ സ്വവംശധർമ്മം പ്രതിപാദിക്കുന്നു. മായം.....പറവതു യാതൊരു കളവും കൂടാതെ, അന്യന്മാർ പറയുന്ന വാക്കു്, ഇവിടെ മായംകൂടാതെ എന്ന പദം അന്ത്യപാദത്തിലെ ചൊൽവതു എന്നതിനെ വിശേഷിപ്പിക്കുന്നു. അല്ലാതെ മററുള്ളവർ പറയുന്നതിനെയല്ല. മററുള്ളവർ എന്തു പറയുന്നുവോ അതു ഒരു വള്ളിപുള്ളിപോലും വിടാതേയും സ്വയം കൂട്ടിച്ചേർക്കാതേയും അതുപോലെതന്നെ. ഉടൻ.....തത്രേ ഉടനേകേട്ടു മനസ്സിലാക്കി മററു സ്ഥലങ്ങളിൽ പോയി പറയുന്നതാണു്. ഭുവനേ.....ധർമ്മം ലോകപ്രസിദ്ധമായ എന്റെ വംശത്തിന്റെ ധർമ്മം. കിളികളുടെ ഈ സ്വഭാവത്തിൽ നിന്നാണു് 'കിളി പറയുന്നതുപോലെ' എന്ന ശൈലിയുടെ ഉത്ഭവം. എന്റെ ജാതിക്കാരുടെ സ്വഭാവം ഞാൻ പറയാതെതന്നെ ലോകത്തിൽ ആർക്കും അറിയാം എന്നു് ഭാവം. ഞാൻ പറയുന്നതെല്ലാം നിന്റെ ഭർത്താവു പറഞ്ഞതുതന്നെ. ഒരക്ഷരവും ഞാൻ കൂട്ടിച്ചേർക്കുകയോ കുറയ്ക്കുകയോ ചെയ്തിട്ടില്ല. അതുകൊണ്ടു ആദരപൂർവ്വം ശ്രോതവ്യം എന്നു് അഭിപ്രായം.

പ്രസ്തുത്യേതി പ്രമുഖമധുരം സാത്ഭുതം സപ്രമോദം
സാനുക്രോശം സരണരണികം സസ്പൃഹഞ്ചേക്ഷ്യമാണഃ ||
ആദൃത്യാംസ്സുച്ചരിതമവധായാശിതശ്ചോദിതസ്ത്വം
ഭ്രാതസ്സഖ്യാഃ കഥയ തരളഭ്രൂതരംഗൈരപാംഗൈഃ || ൰൧ ||

പാരം മാധുര്യമോടിങ്ങനെ മുഖവുരകേ-
ട്ടത്ഭുതം, ഭൂരിമോദം,
കാരുണ്യം, ദുഃഖമത്യാഗ്രഹമിവ കലരും-
മാറു കല്യാണി നോക്കി
സൈ്വരം താനുള്ളവെച്ചാദരവൊടുമുടനെൻ-
വാർത്ത ചില്ലീവിലാസം
ചേരുംകൺകൊണ്ടുചോദിപ്പളവിലയിസഖേ!
തോഴിയോടോതിയാലും:— ||൰൧||

ശ്ലോ. ൰൧. മുഖവുര കേൾക്കുമ്പോൾ നായികയ്ക്കു സംഭവിക്കുന്ന ഭാവഭേദത്തെ പ്രതിപാദിക്കുന്നു. പാരം......കേട്ടു ഏററവും മാധുര്യത്തോടു കൂടി ഇപ്രകാരം പറയുന്ന മുഖവുര കേട്ടിട്ടു് മുഖവുര മുഖ—ഉര. മുഖത്തിൽ ആദിയിൽ ഉള്ള ഉര വാക്കു്. 'വു' സന്ധ്യക്ഷരം. അത്ഭുതം......നോക്കി ആശ്ചര്യം, അമിതമായ സന്തോഷം, ദയവു്, ദുഃഖം, അത്യാഗ്രഹം എന്നിവയോടുകൂടി അവൾ നോക്കിയിട്ടു്. അത്ഭുതം കിളിയുടെ സൌകുമാര്യം കണ്ടിട്ടു് ഭൂരിമോദം വിചാരിക്കാതെയിരുന്നപ്പോൾ ഭർത്താവിന്റെ വൃത്താന്തം കേൾക്കുവാൻ ഇടയായതുകൊണ്ടു്. കാരുണ്യം ശരീരത്തിനു കരുത്തില്ലാത്ത ഈ കിളി ഇത്രയധികം ദൂരം ശ്രമം സഹിച്ചു സഞ്ചരിച്ചതു വിചാരിച്ചു്. ദുഃഖം ഉൽക്കണ്ഠ. ശുകത്തിന്റെ വാക്കു കേട്ടിട്ടു്. അത്യാഗ്രഹം വീണ്ടും ഭർത്താവിന്റെ വൃത്താന്തം അറിയുന്നതിനു്. അത്ഭുതം, ഭൂരിമോദം, കാരുണ്യം, ദുഃഖം, അത്യാഗ്രഹം എന്നിവ സാഭിപ്രായപദങ്ങൾ എന്നു ഗ്രാഹ്യം. സൈ്വരം......വാർത്ത സൈ്വരമായും ശ്രദ്ധയോടും ആദരവോടും കൂടിയും ഉടനേതന്നെ എന്റെ വർത്തമാനത്തെ ചില്ലീ......പ്പളപ്പിൽ പുരികം ഭംഗിയായി ഇളക്കിവിടുന്ന നോട്ടംകൊണ്ടു

ക്കുന്ന നിക്ഷേപമാകുന്ന സന്ദേശപ്രകരണം. കാവ്യത്തിൽ സർവ്വോപരി പ്രാധാന്യം ഈ പ്രകരണത്തിനെന്നും പറയണം. ഈ സന്ദർഭത്തിൽ ലക്ഷ്മീദാസൻ കാളിദാസനോടു മനഃപൂർവ്വം മത്സരിക്കുന്നുണ്ടോ എന്നു തോന്നും. അത്രയ്ക്കു പ്രകരണത്തിലെ ഓരോ പദ്യവും ഹൃദയംഗമമായിട്ടുണ്ട്.

ക്ലിഷ്ടം.....കണ്ണീരോടെ ക്ലേശത്തോടു കൂടി കുന്നിങ്കൽ പാർത്ത ശ്രീരാമൻ പറഞ്ഞയച്ച ഹനുമാൻ എന്നപോലെ. കഷ്ടത്തിൽ...... ഞാൻ സങ്കടത്തോടുകൂടി സേതുവിൽ താമസിക്കുന്ന നിന്റെ ഭർത്താവ് അയച്ചിട്ടു നിന്റെ അടുക്കൽ വന്നവനാണു ഞാൻ. ക്ലിഷ്ടം ക്ലേശത്തോട്, വിരഹദുഃഖത്തോടു കൂടി എന്ന് പ്രസ്രവണപർവ്വതം. സീതാപതി സീതയുടെ പതി, രാമൻ. രാമൻ എന്നു മാത്രം പറയാതെ സീതയുടെ ഭർത്താവ് എന്നു പ്രതിപാദിച്ചതു് സീതയുടെ അടുക്കലേക്കാണ് ഹനുമാനെ അയച്ചതെന്നു സൂചിപ്പിക്കുന്നതിനാണ്. ദേവിയുടെ നാമത്തിന്റെ സ്മരണയും പ്രയോജനം. വായുപുത്രൻ ഹനുമാൻ. സേതുവിനു ശൈലത്തിന്റെയും നായകനു രാമന്റെയും ദൂതനു ഹനുമാന്റെയും നായികയ്ക്കു സീതയുടേയും സാദൃശ്യം ഗ്രാഹ്യം. രാമൻ നായകന്റെ വിരഹദുഃഖാധിക്യം ധ്വനി. സീത വിരഹിണിയായ ദേവി എന്നു ഭാവം.

“ഇത്യാഖ്യാതേ പവനതനയം മൈഥിലീവോന്മുഖീ സാ” (മേഘം. ഉ. ഭാ.) എന്ന വാക്യത്തിന്റെ വ്യാഖ്യാനത്തിൽ “യഥാ ദേവീ സീതാ വാതാത്മജം ഹർഷവിസ്മയസ്മേരസ്നേഹബഹുമാനാതിശയാശാസോല്ലുണ്ഠനശബളിതഹൃദയാവലോകിതവതീ തഥാ ത്വാം മൽഗേഹിനീതി വ്യജ്യതേ” എന്നും, “നിജചാരിത്രനിഷ്കളങ്കത്വം മഹാഭിജനത്വം സ്ത്രീരത്നത്വം ച നായികായാഃ” എന്നും വിദ്യുല്ലതയിലും. “പവനതനയം മൈഥിലീവേത്യനേന മേഘസ്യ ജിതേന്ദ്രിയത്വാദി സകലഗുണസമ്പൂർണ്ണത്വം സ്വഭാര്യായാഃ പതിവ്രതാഗ്രേസരത്വം ച വദതി” എന്നു സുമനോരമണിയിലും പറഞ്ഞിരിക്കുന്നതു നോക്കുക. സീത ഹനുമാനെ എന്നപോലെ ഹർഷവിസ്മയബഹുമാനങ്ങളോടുകൂടി നിന്നെ എന്റെ ഭാര്യയും നോക്കും എന്നു ധ്വനി. ഹനുമാൻ ദൂതന്റെ വക്തൃത്വാദി ഗുണങ്ങളെ വ്യഞ്ജിപ്പിക്കുന്നു.

ബ്രഹ്മചാരീ ബലീ ധീരോ മായാവീ മാനവർജ്ജിതഃ
ധീമാനുദാരോ നിശ്ശങ്കോ വക്താ ദൂതഃ പ്രിയം ഭവേൽ.

എന്നു് ദൂതന്റെ ലക്ഷണം. ഈ ഗുണങ്ങൾ ശുകത്തിനു സിദ്ധിച്ചിട്ടുണ്ടെന്നു ഹനൂമത്സാദൃശ്യകല്പനംകൊണ്ടു ഗ്രാഹ്യം. "ഉപമാനേന ദുഷ്കരകാര്യശക്തത്വം, മിത്രകാര്യോപേക്ഷാനിർവേദഃ, ബന്ധുജനാനുരാഗഃ, വിസ്രബ്ധശംസ്രോതാസിതമതിഭാപ്രസരത്വം, വിജിതേന്ദ്രിയത്വം ച മേഘസ്യ" എന്നു വിദ്യുല്ലത.

സീത രാമൻ ഹനൂമാൻ എന്നീ പുണ്യപുരുഷന്മാരുടേയും തീർത്ഥമായ സേതുവിന്റെയും സ്മരണ പ്രകൃതത്തിൽ മംഗലസിദ്ധിക്കു വേണ്ടി ചെയ്തു എന്നു ദ്രഷ്ടവ്യം.

ഔഷ്ണ്യമാധിം വിധുനോതി ശീഘ്രം
മഹത്തമാനാമഭിധാനയോഗഃ.

എന്നും (സ്ക. പു)

യേഷാം സംസ്മരണാൽ പുംസാം
സദ്യശ്ശുദ്ധ്യന്തി വൈ ഗൃഹാഃ

എന്നും (സ്ക. പു) ഭാഗവതം. "ഇത്ഥം......സം" എന്ന (മേഘ) വാക്യത്തിന്റെ ഛായ ദ്രഷ്ടവ്യം. വാല്മീകിരാമായണം സുന്ദരകാണ്ഡത്തിലെ ഹനൂമദ്ദൂതിനോടു കവിക്കുള്ള അന്യാദൃശമായ ആദരം ഇവിടെ പ്രകാശിതമായിരിക്കുന്നു.

ധൃഷ്ടം......കളക നീ സീതയെപ്പോൽ ധൃഷ്ടം അഴൽ കളക എന്നു് അന്വയം. നീ സീതാദേവിയെപ്പോലെ ധൃഷ്ടമായ ഈ സങ്കടത്തെ കളഞ്ഞാലും. ധൃഷ്ടം ധർഷിക്കപ്പെട്ടതു്. ധൃഷപ്രസഹനെ എന്നു ധാതു. ക്ഷമ അഭിഭവം. ഹനൂമത്സന്ദർശനാനന്തരം സീതയ്ക്കു് എങ്ങനെ കാലതാമസത്തിനിടയാകാതെ ദുഃഖം നീങ്ങി ഭർത്തൃസമാഗമം കൈവന്നുവോ, അതുപോലെ മദവലോകനംകൊണ്ടു നിനക്കും ഭവിക്കും എന്നു ഭാവം. ഇനി......തേ അർത്ഥം സുഗ്രഹം. കഷ്ടപ്പാടും......മല്ലോ ജഗത്തിൽ എവൎക്കും കഷ്ടപ്പാടും സുഖവും ഇടകലന്നു് ഒക്കും അല്ലോ എന്നു് അന്വയം. ലോകത്തിൽ ജനങ്ങൾക്കു ദുഃഖവും സുഖവും ഇടവിട്ടു് ഉണ്ടാകുന്നു. അല്ലോ അനവാംഭദ്യോതകം. അങ്ങനെതന്നെയെന്നു നിശ്ചയം. ഈ ലോകസ്വഭാവം വിചാരിച്ചു് ആശ്വസിക്കുക എന്നു ഭാവം.

സുഖസ്യാനന്തരം ദുഃഖം ദുഃഖസ്യാനന്തരം സുഖം
ചക്രവൽപരിവർത്തന്തേ ദുഃഖാനി ച സുഖാനി ച.

എന്നും (മ. ഭാരതം)

കാലക്രമേണ ജഗതഃ പരിവൎത്തമാനാ
ചക്രാരപങ്ക്തിരിവ ഗച്ഛതി ഭാഗ്യപങ്ക്തിഃ

എന്നും (സ്വ. വാ. ഒന്നാം. ഭാസൻ)

ദുഃഖേ ദുഃഖാധികാൻ പശ്യേത്സുഖേ പശ്യേത്സുഖാധികാൻ
ആത്മാനം ശോകഹൎഷാഭ്യാം ശത്രുഭ്യാമിവ നാൎപ്പയേൽ

എന്നും ദ്രഷ്ടവ്യം. സുഖദുഃഖാനുഭവങ്ങളിൽ സന്തോഷസന്താപങ്ങൾ അയുക്തം എന്നു ഭാവം. അലങ്കാരം പൂൎവ്വഭാഗത്തിൽ ഉപമയും അന്ത്യപാദത്തിൽ അൎത്ഥാന്തരന്യാസവും.

നാതിക്രാമത്യപി ഖലു മനസ്തന്വി! സംഭോഗസൌഖ്യം
ക്ഷേമോപ്യസ്യ സ്ഖലതി ന തനൎവിപ്രലംഭേപ്യതേഭ്യഃ ||
അസ്യാവസ്ഥാമധികവിഷമാം വേത്തുമന്യോ ന ശക്തഃ
കശ്ചിൽസ്യാച്ചേദമൃതവിഷയോസ്സ്മൃതിരംഭോധിരേവ || ൭൯ ||

മണ്ടും ചിത്താ കൃശാംഗി! ക്ഷണവുമവനു സം-
ഭോഗസൌഖ്യം ത്യജിക്കി-
ല്ലിങ്ങൽപ്പെട്ടും ചടച്ചും പെട്ടമുടൽ വിരഹ-
ത്തിൻ വ്രതം തെററുകില്ല;
രണ്ടുംകൂടിക്കലൎന്നുള്ളവനുടെ വിഷമം
വേറെയാരുണ്ടറിഞ്ഞി-
ട്ടുണ്ടെങ്കിൽതന്നെ സാക്ഷാലമൃതവിഷജനി-
സ്ഥാനമാമബ്ധിമാത്രം ‖ ൭൯ ‖

ശ്ലോ. ൭൯. മണ്ടും......ത്യജിക്കില്ല ഹേ! കൃശാംഗീ ക്ഷണവുമവനു മണ്ടും ചിത്തം സംഭോഗസൌഖ്യം ത്യജിക്കില്ല എന്ന് അന്വയം. അവൻെറ മനസ്സ ക്ഷണനേരത്തേയ്ക്കെങ്കിലും സംഭോഗസൌഖ്യത്തോടുകൂടാതെയിരിക്കയില്ല. ഏതു സമയവും അവൻ നിൻെറ സമാഗമത്തെപ്പററി വിചാരിച്ചു മനസ്സുകൊണ്ടു സുഖം അനുഭവിക്കും. മണ്ടും ചിത്തം ചപലം, ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സ്.

ചഞ്ചലം ഹി മനഃ കൃഷ്ണ!
പ്രമാഥി ബലവദ്ദൃഢം

എന്ന് ഭഗവത്ഗീത. (അ. ൬.) ചഞ്ചലസ്വഭാവത്തോടുകൂടിയതെങ്കിലും ഒരു സ്ഥലത്തുതന്നെ നില്ക്കുന്നു എന്നു ഭാവം.

ഉണ്ടൽ......തെററുകില്ല ദുഃഖംനിമിത്തം ചടച്ചിരിക്കുന്ന അവൻെറ ശരീരം എപ്പോഴും വിരഹിയുടെ സ്ഥിതിതന്നെ കൈക്കൊള്ളും. "ശരീരം ക്ഷാമം സ്യാദസതി ദയിതാലിംഗനസുഖേ" എന്നു മാളവികാഗ്നിമിത്ര (നാടകം) ത്തിൽ പറഞ്ഞിരിക്കുന്നതു സ്മർത്തവ്യം. മനസ്സുകൊണ്ടു സമാഗമസുഖത്തേയും ശരീരംകൊണ്ടു വിരഹദുഃഖത്തേയും അനുഭവിക്കുന്നു എന്നു ഭാവം. രണ്ടുംക്രൂടി.........റിഞ്ഞിട്ടു അവനുടെ രണ്ടുംകൂടികലൎന്നുള്ള വിഷമം വേറെ ആരു അറിഞ്ഞിട്ടുണ്ട്? അവൻ സന്തോഷവും സന്താപവും ഒരുമിച്ച് അനുഭവിക്കുന്ന അവസ്ഥ അവനു് ഒരാൾക്കല്ലാതെ മററാൎക്കും അറിവില്ല. രണ്ടും അന്യോന്യം വിരുദ്ധങ്ങളായ സംയോഗസൌഖ്യവും വിരഹദുഃഖവും; ഉണ്ടറിഞ്ഞിട്ടു അറിഞ്ഞിട്ടുണ്ട് എന്നു പ്രയോഗിക്കുകതന്നെ ഭംഗി. വൃത്തഭംഗം കൂടാതെയിരിക്കുവാൻ ഇപ്രകാരം പ്രയോഗിച്ചതാകുന്നു. ഏതാദൃശപ്രയോഗങ്ങൾ വൎജ്ജ്യങ്ങളെങ്കിലും ചില സന്ദൎഭങ്ങളിൽ കവികൾക്കു് ഇവയെ സ്വീകരിക്കേണ്ടതായി വരും. "ഉണ്ടടിയനഭിഷേകസംഭാരങ്ങൾ കൊണ്ടുവന്നിട്ടതുകൊണ്ടിനി വൈകാതെ" (അദ്ധ്യാത്മരാമാ. കിളി. അയോ. കാണ്ഡം) ഇത്യാദി പ്രയോഗങ്ങൾ നോക്കുക.

ഉണ്ടെങ്കിൽ......മാത്രം അറിയാമെങ്കിൽ അതു അമൃതത്തിൻേറയും വിഷത്തിൻേറയും ഉല്പത്തിസ്ഥാനമായ കടലിനു മാത്രം. ഉണ്ടെങ്കിൽ അവനെ കൂടാതെ വേറെ ആൎക്കെങ്കിലും അറിവു ഉണ്ടെങ്കിൽ. അമൃതം സങ്കല്പസിദ്ധമായ സമാഗമസുഖത്തിൻെറ ആഹ്ലാദജനകത്വം ധ്വനി. വിഷം വിയോഗദുഃഖം അതിതീവ്രം, അതിദുസ്സഹം, എന്നു് അഭിപ്രായം. അലങ്കാരം വിശേഷോക്തി.

കാൎയ്യാജനിൎവ്വിശേഷോക്തി-
സ്സതിപുഷ്കലകാരണേ.

എന്നു് ലക്ഷണം.

തസ്യ പ്രേമപ്രസരസുരഭിസ്സഖ്യ! സന്ദേശവാണീ
ന്യസ്താംസ്മാസു ശ്രവണവിഷയം നീയതാം മഞ്ജരീവ ||
ഭൂയസ്സാന്ദ്രപ്രണയതരളാം ശീതളാം താപയോഗോ-
ച്ഛിത്യൈ മുക്താസ്രുഗിവ ഹൃദയേ ധാൎയ്യതാം ചാരുബന്ധം || ൯൦ |

ഇന്നെന്നാൽ സുഭ്രൂവായാളുടെ മമത മണ-
ക്കുന്നസന്ദേശവാക്കി-
യ്യെന്നെക്കൊണ്ടിങ്ങണപ്പിച്ചതു ചെവിയിണയിൽ
ചേർക്ക പൂങ്കൊത്തുപോലെ,
പിന്നെത്തിങ്ങിത്തിളയ്ക്കും പ്രണയമൊഴികളു-
ത്തൊത്തു കോർത്തോരിതുള്ളിൽ
ചിന്നും താപം കെടുപ്പാനണിയുക ഹൃദയേ
മുത്തുമാല്യംകണക്കേ ॥൯൦॥

ശ്ലോ. ൯൦. ഇന്നെന്നാൽ.........പൂങ്കൊത്തുപോലെ

എന്നാൽ ഇന്ന് ഇയ്യെന്നെക്കൊണ്ടിങ്ങണപ്പിച്ചതു് ആയാളുടെ മമത മണക്കുന്ന സന്ദേശവാക്ക സുഭ്രു നീ പൂങ്കൊത്തുപോലെ ചെവിയിണയിൽ ചേർക്ക എന്ന് അന്വയം. ഇന്ന എന്നാൽ ഞാൻമുഖേന നിന്റെ അടുക്കൽ എത്തിച്ചിരിക്കുന്നതും, നിന്റെ ഭർത്താവിന്റെ സ്നേഹമാകുന്ന സുഗന്ധം പ്രസരിക്കുന്നതും ആയ സന്ദേശവാക്യത്തെ സുന്ദരിയായിരിക്കുന്ന നീ രണ്ടു ചെവികളിലും പൂങ്കൊത്തുപോലെ അലങ്കാരമായി ധരിച്ചാലും. ഞാൻ പറയുന്നതു നിന്റെ വല്ലഭന്റെ സന്ദേശമാണ്. അതു നീ ആദരപൂർവം കേട്ടാലും എന്നു ഭാവം. പൂങ്കൊത്തു ചെവിക്കു് ആഭരണമാകുക എന്ന അവസ്ഥയും സൌരഭ്യവും വാക്കിനും പൂങ്കൊത്തിനും തുല്യം. വാക്കിലെ സുഗന്ധം മമതയും.

ച്യുതം ന കർണ്ണാദപി കാമിനീനാം
ശിരീഷപുഷ്പം സഹസാ പപാത

എന്ന (രഘു. സ. ൧൬) കവിവാക്യം നോക്കുക. സുഭ്രു വിശിഷ്ടങ്ങളായ പുരികങ്ങളോടു കൂടിയവൾ. സുന്ദരി. "സ്വാംഗാച്ചോപസർജനാൽ" എന്ന പാണിനി സൂത്രം.

മൂലത്തിൽ സംബുദ്ധിയായിട്ടു സുഭ്രൂപദം ഉപയോഗിച്ചിരിക്കുന്നു. ഭാഷയിൽ ഈ പദത്തെ പ്രഥമയായി ഗ്രഹിക്കണം. സുഭ്രു ആയാൾ എന്നു് പദച്ഛേദം.

ഉകാരം വച്ചുച്ചെട്ടത്താൽ
വകാരമിടയിൽ പെടും

(മലയാളശബ്ദശാസ്ത്രം) എന്ന നിയമം അനുസരിച്ചു് ഇടയിൽ 'വ' കാരം വന്നതാകുന്നു. സംബുദ്ധിയേയും പ്രഥമയേയും അർത്ഥം മാത്രം ഗ്രഹിച്ചു യഥേഷ്ടം അന്യോന്യം മാററുക എന്നതു പരിഭാഷകനായ മഹാകവി സാധാരണമായിച്ചെയ്യാറുണ്ടു്. "താമ്രാംഗോത്രാഭരണ" (പൂ. ശ്ലോ. ൧൫) എന്ന മൂലത്തിന്റെ "താമ്രാകുലത്തിനണിമണിയൊത്തവൻ" എന്ന ഭാഷ നോക്കുക.

സംബോധനൈകവചനം

പ്രഥമമയെയ്യൂംപ്പമാണിഹ

(മല. ശ. ശാസ്ത്രം) എന്നു പറഞ്ഞിരിക്കുന്നതനുസരിച്ചു ഇപ്രകാരം ചെയ്യുന്നതിൽ അനൌചിത്യം ഇല്ല. ഭാഷയിൽ 'വ'കാരം സന്ധി ചേന്നിരിക്കുന്നതുകൊണ്ടു സുഭ്രപദം സംബുദ്ധിയായി വരുവാൻ പാടില്ല. സുഭ്രു! ആയാളുടെ എന്നു പ്രയോഗിക്കണം. എങ്കിൽ മാത്രമേ സംബുദ്ധിയാകുകയുള്ളു. മൂലത്തിലെ 'സുഭ്രു'പ്രയോഗത്തിന്റെ നില വിചാരിക്കുമ്പോൾ ഭാഷയിലും പ്രസ്തുതപദത്തെ സംബുദ്ധിയായിട്ടു ഗണിച്ചിരിക്കുന്നു എന്നും സന്ധിവൈകല്യദോഷഗൌരവം വിചാരിച്ചു വകാരം ചേൎത്തതാണെന്നും വരാം. അങ്ങനെയാണെങ്കിൽ അതു ഒരു നിരങ്കുശപ്രയോഗം തന്നെ. സുഭ്രുവെ പ്രഥമയാക്കുകതന്നെ യുക്തം.

പിന്നെ......രിതു അനന്തരം നിറഞ്ഞു വദ്ധിച്ചിരിക്കുന്ന അനുരാഗവാക്കുകൾ ഹൃദയം കുളുക്കുംവിധം കോൎത്തു കെട്ടിയിരിക്കുന്ന ഇതിനെ, അധികമായ അനുരാഗവാക്യങ്ങൾ ഹൃദയത്തെ തണുപ്പിക്കത്തക്കവിധം നിബന്ധിച്ചിരിക്കുന്നതും ആയ ഈ സന്ദേശത്തെ ഉള്ളിൽ ......കണക്കേ ഉള്ളിൽ വളൎന്നിരിക്കുന്ന വിരഹദുഃഖം നീക്കുന്നതിനു ഹൃദയത്തിൽ മുത്തുമാലപോലെ ധരിച്ചാലും. മുത്തുമാല്യം മുത്തുമാല യെയ്യുന്നപോലെ ചൂടു (വിരഹക്ലേശം) നശിപ്പിക്കുന്നതിനും മനസ്സിനെ കുളുൎപ്പിക്കുന്നതിനുമുള്ള ശക്തി പ്രണയമൊഴിക്കും ഉണ്ടെന്നു അഭിപ്രായം. ഹൃദയേ ഹൃദയത്തിൽ. മനസ്സിൽ. മാറത്തു്. സന്ദേശപക്ഷത്തിൽ മനസ്സെന്നും മാല്യപക്ഷത്തിൽ മാറു് എന്നും ഗ്രാഹ്യം.

ഹൃദയം ഹൃദുരോവക്ഷഃ

ഹൃദയം തു മനസ്യപി

എന്നു് വൈജയന്തി.

എങ്ങനേയോ എന്നറിയാതെ വേഗത്തിൽ കഷ്ടം!......സേതുസ്ഥലത്തിൽ കഷ്ടം രാമേശ്വരത്തിന്നടുത്തു സേതുവിന്റെ കടൽക്കര. കഷ്ടം വിഷാദാധിക്യദ്യോതകം. ഇപ്രകാരം അവിചാരിതമായ ഒരു ദുഃഖം എനിക്കു വന്നുവല്ലോ എന്ന് അഭിപ്രായം.

മംഗല്യാംഗീ! സ്മരശരമയീമാചിനീമശ്നുവാനാ-
മേനാമാരാവലയമകൃശാമീക്ഷമാണസ്യ ലക്ഷ്മീം ||
തത്തച്ചിന്താകലിതധിയസ്ത്വന്നപി! മേ ക്ഷീണപുണ്യ-
സ്യാന്തസ്താപം ജനയതി തരാമന്തികാനീക്ഷണം തേ || ൻവ ||

പാരം മംഗല്യമൂർത്തേ! മലർശരശരമാ-
ന്നാശചൂഴന്ന കന്നി-
ശ്രീരമ്യപ്രൌഢി പാരിൽപ്പെരുകിയ നിലയിൽ-
ക്കണ്ടു ചിന്താനുബന്ധാൽ
സൈ്വരക്കേടുള്ളൊരുള്ളത്തൊടുമിഹ ബദ്ധനിർ-
ഭാഗ്യനായോരെനിക്കി-
ന്നേരം സന്താപമേറുന്നിതു ഭവതിയെയൊ-
ന്നിച്ചു കാണായ്കയാലേ ||ൻവ||

ശ്ലോ. ൻവ. പാരം മംഗല്യമൂർത്തേ!.........പ്രൌഢി അല്ലയോ ശോഭനേ! കാമദേവന്റെ ശരങ്ങളായ പുഷ്പങ്ങൾ സർവത്ര വികസിച്ചു പടന്നിരിക്കുന്ന കന്നിമാസത്തിലെ മനോഹരമായ ശോഭാവൈഭവം. പുഷ്പങ്ങൾ ദിക്കിലെവിടെയും നിറഞ്ഞിരിക്കുന്ന ഈ ശരൽകാലത്തിന്റെ ആഡംബരത്തെ. മംഗല്യമൂർത്തേ! സംബുദ്ധി. നിന്റെ സൌമംഗല്യശക്തികൊണ്ടു വലിയ കാട്ടിൽ വീണിട്ടും ഞാൻ മരിക്കാതെയിരിക്കുന്നു എന്ന് അഭിപ്രായം. മലർശരശരം കാമദേവന്റെ അസ്ത്രം. താമര മുതലായ പുഷ്പങ്ങൾ. ദ്ദീപകശക്തി ധ്വനി. പാരിൽ ......ചിന്താനുബന്ധാൽ ഭൂമിയിൽ വർദ്ധിച്ചിരിക്കുന്ന മട്ടിൽ കണ്ടിട്ടു വിചാരത്തോടുകൂടി. ചിന്താനുബന്ധം താമര, ചന്ദ്രൻ മുതലായ വസ്തുക്കളെ കാണുമ്പോൾ, നിന്റെ മുഖാദ്യംഗങ്ങളുടെ സ്മൃതി സംഭവിച്ച് ദ്ദീപിക്കുന്ന സങ്കടത്തോടു കൂടിയ വിചാരം. സൈ്വരം കേട്ടു......ന്നേരം തകന്ന ഹൃദയത്തോടു കൂടി ഇവിടെ ഭാഗ്യക്ഷയമു

നായി കഴിയുന്ന എനിക്കു് ഇപ്പോഴം ബഹുനിർഭാഗ്യൻ ഭാഗ്യത്തിന്റെ തരിപോലുമില്ലാത്തവൻ. അല്പമെങ്കിലും ഭാഗ്യമുണ്ടെങ്കിൽ, നിന്നെ വിട്ടുപിരിഞ്ഞു് ഈ ദുഃസ്ഥിതി വരികയില്ലെന്നു ഭാവം. നിർഭാഗ്യൻ ക്ഷീണപുണ്യസ്യ എന്ന മൂലത്തിന്റെ ഭാഷ എന്നു ദ്രഷ്ടവ്യം. സന്താപമേ......കാണായ്കയാലേ ഭവതിയെയൊന്നിച്ചു കാണായ്കയാലേ സന്താപമേറുന്നിതു് എന്നു് അന്വയം. നീ അടുത്തു് ഇല്ലാത്തതുകൊണ്ടു് അളവില്ലാത്ത ദുഃഖമുണ്ടു്. നീയും ഒരുമിച്ചു് ഇരുന്നു ഈ ശരൽകാലരമണീയത കാണുവാൻ എനിക്കു ഭാഗ്യമില്ലല്ലോ എന്നു് അഭിപ്രായം. അലങ്കാരം സ്മൃതി. ധ്വനി.

മാദ്യന്മാദ്ധ്വീ മദകലഗിരാമത്ര ഭൃംഗാംഗനാനാം
ശ്രാവം ശ്രാവം ശ്രവണഹൃദയഗ്രാഹി ഗീതാമൃതാനി ||
വൃത്താഭോഗസ്തബകവഹനവ്യാനതാനാം ലതാനാം
മൂലേമൂലേ മുകുളിതധൃതിർമൂർച്ഛനാമഭ്യുപൈമി || ൩൨ ||

കാമഭ്രാന്തന്തിടും ഞാൻ മദമൊടു മധുരം
മൂളിടും വണ്ടിനത്തി-
ന്നോമൽ സംഗീതമേറ്റം ചെവികരളിവ ക-
ൾക്കുംവിധം കേട്ടുകൊണ്ടേ
ശ്രീമത്താസ്തൂട്ടണിപ്പൂങ്കുലയൊടു കുനിയും-
വള്ളിതൻചോടുതോറും
സാമർത്ഥ്യംകെട്ടു ധൈര്യക്ഷയമൊടു ബത ബോ-
ധക്ഷയം തേടിടുന്നേൻ || ൩൨ ||

ശ്ലോ. ൩൨. കാമ......ഞാൻ കാമതാപം നിമിത്തം ഭ്രാന്തനെപ്പോലെയായിരിക്കുന്ന ഞാൻ. ഭ്രാന്തി ബുദ്ധിയുടെ അസ്ഥിരത. "ചേതനാചേതനങ്ങ"ളിൽ "തുല്യവൃത്തിതാ" എന്നു് ഉദയാപ്രകാരം. വസ്തുക്കളിൽ അയഥാർത്ഥജ്ഞാനമുണ്ടാക്കുന്ന അവസ്ഥ. മദമൊടു......കൊണ്ടേ മദത്തോടു കൂടി. ശ്രവണമധുരമായ വിധം മൂളുന്ന വണ്ടുകളുടെ പാട്ടു് അധികമായി കരളിനെയും കർണ്ണത്തെയും ആകർഷിക്കുന്ന മട്ടിൽ കേട്ടിട്ടു്. ഭൃംഗങ്ങളുടെ ഗാനം ശ്രവണമധുരവും ഹൃദയാനന്ദജനകവും എന്നു ഭാവം. ഭൃംഗഗാനം ഉദ്ദീപകം എന്നു പ്രസിദ്ധം.

വണ്ടുകൾ പാടുന്ന പാട്ടിനെക്കേൾക്കകി-
ലിണ്ടലും പൂണ്ടങ്ങു മണ്ടും പിന്നെ
അന്തകൻ പോത്തിന്റെ വന്മണിക്കൂററിതു
ചന്തത്തിൽ കേൾക്കായിതെന്നു ചൊല്ലി

എന്നു് (കൃ. ഗാ.) ദ്രഷ്ടവ്യം. മദം വികസിച്ചിരിക്കുന്ന പുഷ്പങ്ങളിൽ നിന്നു തേൻ കുടിച്ച ബുദ്ധിക്കു് ഉണ്ടാകുന്ന വെളിവില്ലായ്മ. മത്തു് ശ്രീമത്തായ്......തോറും ശോഭയേറിയതും വൃത്താകാരവുമായ പൂങ്കുല വഹിച്ചു് അതിന്റെ ഭാരംകൊണ്ടു കുനിഞ്ഞ വള്ളിയുടെ ചുവട്ടിലെല്ലാം. പൂങ്കുലകൾ വഹിച്ചു് താഴ്ന്ന വല്ലികൾ കാണുമ്പോൾ നായികയുടെ സ്തനഭാരംകൊണ്ടു നമ്രമായ ശരീരത്തിന്റെ സ്മൃതിയുണ്ടാകുന്നു എന്നു് ഭാവം. ചോട്ടുതോറും ദുഃഖാധിക്യദ്യോതകം; എല്ലാ ലതകളുടേയും ചുവട്ടിൽ സാമർത്ഥ്യം......തേടിട്ടുന്നേൻ കെൽപ്പും മനസ്സിനു കരുത്തും ബോധവും ഇല്ലാത്തവനായിത്തീരുന്നു. വണ്ടുകളുടെ മൂളിച്ച കേൾക്കുമ്പോൾ ഭ്രാന്തനാകുന്നു. ഭ്രാന്തന്മാരുടെ സ്വഭാവം സ്ഥിരതകൂടാതെ പല സ്ഥലങ്ങളിലും സഞ്ചരിക്കുകയാണല്ലോ. അങ്ങനെ ചുററിനടക്കുമ്പോൾ പൂങ്കുലകൾകൊണ്ടു ശോഭിക്കുന്ന വള്ളികൾ കാണുവാൻ ഇടവരുന്നു. അപ്പോൾ നിന്റെ സ്മരണ വന്നു മോഹാലസ്യം (ബോധക്ഷയം) ബാധിക്കുന്നു. എന്നു് ഭാവം.

ഇമാം തടാശോകലതാം ച തന്വീം
സ്തനാഭിരാമസ്തബകാഭിനമ്രാം
ത്വൽപ്രാപ്തിബുദ്ധ്യാ പരിരബ്ധുകാമഃ
സൗമിത്രിണാ സാസ്രമഹം നിഷിദ്ധഃ

എന്നു് രഘു. (സ. ൧൩) അലങ്കാരം സ്മൃതി.

ആശ്ലിഷ്യന്ത്യാഃ സ്മരദധിഗുണേ പ്രേമകോപപ്രയാണേ
ചഞ്ചന്നേത്രം ചലദുരസിജം ചഞ്ചലഭ്രൂലതം തേ ||
ഉദ്യന്മീനാഃ കമലമുകുളൈരുല്ലസന്ത്യഃ പ്രസന്നാഃ
കല്ലോലിന്യഃ കലുഷകലുഷം കുർവതേ മാനസം മേ || ൩൪ ||

കൺചാട്ടം-കൊങ്കമൊട്ടൊത്തുടലിലഴകെഴും-
ചില്ലിവില്ലാട്ടവും ചേ-
ന്നഞ്ചാതാ പ്രേമകോപപ്രശമദശയിൽ നിൻ-
പുൽകലോമ്മപ്പെടുത്തി

മീൻചാട്ടം താമരപ്പൂമുകുളമലയലോ-
ളങ്ങളും ചേൻറു നന്നായ്
ഞാൻ ചാലേ കണ്ട നല്ലാർനിര കലുഷതയെ-
ന്നുള്ളിലുണ്ടാക്കിടുന്നു ||൩൪||

ശ്ലോ. ൩൪. കൺചാട്ടം......പ്പെടുത്തി പ്രേമകോപപ്രശമ ദശയിൽ ഉടലിൽ കൺചാട്ടം കൊങ്കമൊട്ടൊത്തു് അഴകെഴും ചില്ലിവില്ലാട്ടവും ചേൻറു് അഞ്ചാതെ ആ നിൻപുൽകൽ ഓർമ്മപ്പെടുത്തി എന്നു് അന്വയം. പ്രേമകോപത്തിൻെറ അവസാനത്തിൽ, ശരീരത്തിൽ, ഇളകുന്ന കണ്ണുകളോടും മുലമൊട്ടുകളോടും ആടുന്ന പുരികങ്ങളോടും കൂടി നീ പുൽകുന്നതിനെ ഓർമ്മിപ്പിച്ചുകൊണ്ടു്. പ്രേമകോപം പ്രേമംനിമിത്തമുണ്ടാകുന്ന കോപം. പ്രണയകലഹം. "രസശബ്ദോ രാഗപര്യായഃ സ്നേഹസ്യോപരിതനീമവസ്ഥാം വക്തി. തദുപരിതനീം പ്രേമശബ്ദഃ ഇതി വിവേകഃ." എന്നു് സുമനോരമണി.

മീൻചാട്ടം.....നന്നായ് മത്സ്യങ്ങളുടെ ചാട്ടികളി, താമരപ്പൂമൊട്ടു, ഉലയുന്ന ഓളങ്ങൾ എന്നിവ ചേൻറു ഞാൻ ചാലേ...നിര ഞാൻ അടുത്തു കാണുന്ന നല്ല ആറിൻെറ കൂട്ടം. നല്ലാർ നല്ല ആർ ഭംഗിയുള്ള പുഴ. സുന്ദരി എന്നു രണ്ടുവിധവും അർത്ഥം. കലുഷത... ണ്ടാക്കിടുന്നു എന്നുള്ളിൽ കലുഷതയെ ജനിപ്പിക്കുന്നു. ഇപ്രകാരം ശോഭിക്കുന്ന പുഴകൾ കാണുമ്പോൾ എൻെറ മനസ്സു സങ്കടംകൊണ്ടു കലങ്ങി മറിയുന്നു എന്നു ഭാവം. പുഴയിലെ മീൻചാട്ടം താമരമൊട്ടു് ഓളം എന്നിവ കാണുമ്പോൾ, നിൻെറ കടാക്ഷത്തിൻേറയും സ്തനത്തിൻേറയും പുരികത്തിൻേറയും സ്മൃതിയുണ്ടായി ഞാൻ അസ്വാസ്ഥ്യമയനായിത്തീരുന്നു എന്നു് ഭാവം. അലങ്കാരം സ്മൃതി.

ശീതോത്സംഗാന്മലയശിഖരാദാപതന്തസ്സമന്താ-
ച്ഛീണാരാവേ വിനിഹിതപദാ വേണുരന്ധ്രാന്തരേഷു ||
ഉന്മീലന്തീമുഷസി നളിനീമാസ്പൃശന്തോംഗമംഗം
ഹീ ചിത്രം മേ ഹിമജലമുചോ മാരുതാസ്താപയന്തി || ൩൫ ||

വീണാലാപേ! കളക്വം മലയമലമുകൾ-
ഷ്പാട്ടിൽനിന്നിട്ടിറങ്ങി-
ദ്ധ്വാനാർത്ഥം തുമ്പി കൊത്തിത്തുളയുടയമുള-
യ്ക്കുള്ളിലും ചെന്നിണങ്ങി
ചേണാന്നാത്താമരപ്പൊയ്കകൾ പുലർസമയ-
ത്തേററമേററൊററകാററും
താനാരാലെൻെറ ദേഹം മുഴുവനിഹ വിയ-
ർപ്പിച്ചിടുന്നുണ്ടു നൂനം. ‖൩൭‖

ശ്ലോ. ൩൭. വീണാലാപേ! സംബുദ്ധി. അല്ലയോ സുന്ദരി, വീണയോപ്പോലെ മധുരമായ ശബ്ദത്തോടുകൂടിയവൾ. കളക്വം..... നിന്നിട്ടിറങ്ങി തണുപ്പോടുകൂടിയ മലയപർവ്വതത്തിൻെറ മുകളിൽ നിന്നു് ഇറങ്ങിയതും ധ്വാനാർത്ഥം......ണങ്ങി ശബ്ദമുണ്ടാക്കുന്നതിനായി തുമ്പികൊത്തിത്തുളച്ചിരിക്കുന്ന മുളകളുടെ ഉള്ളിൽ ചെന്നുചേന്നതും, തുളകളോടുകൂടിയ മുളകളുടെ അകത്തു ചെന്നു ശബ്ദമുണ്ടാക്കുന്നു എന്നു ഭാവം.

സകീചകൈർമ്മാരുതപൂർണ്ണരന്ധ്രൈഃ
കൂജത്ഭിരാപാദിതവംശകൃത്യം

എന്നു് (രഘു.) സ. ൨.

ചേണാന്നാ......കാററും ഭംഗിയായി വികസിച്ചുനില്ക്കുന്ന താമരപ്പൊയ്കകൾ പുലർകാലത്തു് അധികമായി ഏററിരിക്കുന്ന കാററും, പുലച്ചയിൽ വിടുന്ന താമരകളോടുകൂടിയ പത്മിനികളിൽ സ്പർശിച്ചു, സഞ്ചരിച്ചു, വന്ന കാററ് മലയമല കാററിൻെറ സൌരഭ്യവും ശൈത്യവും ധ്വനി. മുളയ്ക്കുള്ളിലും മാന്ദ്യം ധ്വനി. താമരപ്പൊയ്കകൾ ശൈത്യവും സൌരഭ്യവും ധ്വനി. പുലർസമയത്തു് നേരം വെളുത്തതേയുള്ളൂ. അതുകൊണ്ടു മററാരും അപഹരിക്കാത്തതു് എന്നു് അഭിപ്രായം. ഗന്ധസമൃദ്ധി ധ്വനി. താനാരാ......നൂനം എൻെറ ദേഹത്തിൽ വിയർപ്പു് ഉണ്ടാക്കുന്നു, നിശ്ചയം. ശൈത്യാദിഗുണസഹിതനായ വായു വന്നു ശരീരത്തിൽ സ്പർശിക്കുമ്പോൾ, സുഖമാണു് ഉണ്ടാ

കേണ്ടതു്; എന്നാൽ എനിക്കു് അതു വിപരീതാവസ്ഥ ജനിപ്പിക്കുന്നു. ഇവിടെ നായകന്റെ വിരഹതീക്ഷ്ണത ധ്വനി. അലങ്കാരം വിഷമം.

വിഷമം വർണ്ണ്യതേ യത്ര-
ഘടനാനനുരൂപയോഃ

എന്നു് ലക്ഷണം.

മഞ്ജുക്വാണസ്ഖലിതമസൃണാഭ്യന്തരൈഃ കണ്ഠകാണ്ഡൈ-
രേകൈകാത്മപ്പുനരചിതാശ്ലേഷമാഘൂർണ്ണിതാക്ഷാഃ ||
വാപീഹംസാ മുഖബിസമിഥോദായിനഃ സ്മാരയന്തി
പ്രാഗസ്മാകം പ്രണയചപലാഃ കാനിചിദ്വാസരാണി || ൯൩ ||

ഒന്നോമൽക്കൂകലുരംകൊണ്ടിടറിന ഗളനാ-
ളത്തൊടും പക്ഷമോരോ-
ന്നന്യോന്യം ചേർത്തു പുൽകീട്ടണിമിഴിയിളകി-
പ്രേമചാപല്യമാർന്നും
മന്ദം കൊക്കാൽബ്ബിസം പൊയ്കയിലെഴുമരയ-
ന്നങ്ങൾ തമ്മിൽപ്പകർന്നും
മുന്നം നാം തങ്ങളിൽച്ചേർന്നൊരു ചിലദിനമി-
ങ്ങെന്നെയോർപ്പിച്ചിടുന്നു. ||൯൩||

ശ്ലോ. ൯൩. ഒന്നോമൽ......ചാപല്യമാർന്നും ഭംഗിയായി കൂകിയും നീണ്ട കഴുത്തു് ഇളക്കിയും ഓരോ ചിറകു തമ്മിൽ ചേർത്തും അനുരാഗംകൊണ്ടു പല ചാപലതകൾ കാണിച്ചും. മന്ദം....പ്പകർന്നും മന്ദം കൊക്കാൽ ബിസം തമ്മിൽ പകർന്നും പൊയ്കയിലെഴുമരയന്നങ്ങൾ എന്നു് അന്വയം. സാവധാനത്തിൽ കൊക്കുകൊണ്ടു താമരവളയം ആണിന്റേതു പെണ്ണിനു് പെണ്ണിന്റേതു് ആണിനു് എന്ന മട്ടു മാറി കൊടുത്തും താമരപ്പൊയ്കയിൽ കളിക്കുന്ന അരയന്നങ്ങൾ. മുന്നം... ...ച്ചിടുന്നു മുൻപു നമ്മൾ ഒരുമിച്ചു കളിച്ച ചില ദിവസങ്ങളെ ഓർമ്മിപ്പിക്കുന്നു 'കാനിചിദ്വാസരാണി' എന്ന മൂലത്തിനു 'കാനികാന്യപ്യഹാനി' എന്ന പാഠാന്തരം ദ്രഷ്ടവ്യം. ഒന്നോമൽക്കൂകൽ കൂകുന്നതു കേൾക്കുമ്പോൾ സംഗീതസ്മൃതി ഉണ്ടാകുന്നു എന്നു് അഭി

പ്രായം. പക്ഷമമോ......പുൽകീട്ടു ആശ്ലേഷവിശേഷത്തെ ധ്വനിപ്പിക്കുന്നു. തിലതണ്ഡുലകാലിംഗനമെന്നു മാനവേദൻ. തിലതണ്ഡുലക ലക്ഷണം അനംഗരംഗം ഒൻപതാം പടലത്തിൽനിന്നു ഗ്രഹിച്ചുകൊള്ളുക. പക്ഷാന്തരം തങ്ങളിൽ വീടിക മാറുന്നതിനെ സൂചിപ്പിക്കുന്നു. ഇങ്ങനെ ചെയ്യുന്നതു് ഒരു പ്രേമചിഹ്നമാകുന്നു.

പല്ലില്ലാഞ്ഞുള്ളഴകുപൊഴിയും പ്രേമവേഗം മുഴുപ്പാൻ
കൊള്ളുന്നു താനരുണമണിവാതമ്പലം വല്ലഭായൈ

എന്നു് ഉണ്ണുനീലിസന്ദേശം. ചിലദിനം പകലും നമ്മൾ അറിയുകയില്ലാതെ വാരായിട്ടുണ്ടു കഴിഞ്ഞുകൂടിയതെന്നു ധ്വനി. സരസ്സുകളിൽ അരയന്നങ്ങൾ വിഹരിക്കുന്നതു കാണുമ്പോൾ, മുൻപു നാം തമ്മിൽ രമിച്ച ചില ദിവസങ്ങളെപ്പറ്റി ഓർമ്മയുണ്ടാകുന്നു എന്നു ഭാവം. അലങ്കാരം സ്വഭാവോക്തിയുടേയും സ്മൃതിയുടേയും സങ്കരം.

നഷ്ടേ ദൃഷ്ടേസ്സപദി സരണേഃ ക്വാപി നാഥേ കലാനാം
സദ്യഃ ക്ലിദ്യൽകുമുദനയനാം സാന്ദ്രനീഹാരബാഷ്പൈഃ ||
ആക്രന്ദന്ത്യാമലയമളിലോകാരവൈഃ കൈരവിണ്യാ-
മാശാസേ തൽകശലമനഘം നിത്യമഹ്നാം മുഖേഷു || ൧൭ ||

പാടേ കൺപാട്ടിൽനിന്നാക്കലകളുടയവൻ
വിട്ടുപോയപ്പൊഴെക്കും
കേടേകംമഞ്ഞുകണ്ണീരൊരുപടി പൊടിയു-
ന്നാമ്പലാം കണ്ണുമായി
കൂട്ടം മാലോടുകൂടിക്കുമുദിനിയളികോലാ-
ഹലത്താൽക്കരഞ്ഞാ-
ത്തീടുമ്പോളോർത്തിടുന്നേനയി തവ കുശലം
ഞാൻ പ്രഭാതങ്ങൾതോറും. || ൧൭ ||

ശ്ലോ. ൧൭. പാടേ...പ്പൊഴെക്കും നേരേ കണ്ണിനു മുൻപിൽനിന്നു കലകളുടെ നായകനായ ചന്ദ്രൻ അകന്നപ്പൊഴെക്കും. ചന്ദ്രൻ അസ്തമിച്ചതേയുള്ളൂ. അതു കഴിഞ്ഞിട്ടു് അധികം നേരമായില്ല. എന്നിട്ടു തന്നെ, എന്നു് ഭാവം. കേടേകം....കണ്ണുമായി ഉടവുണ്ടാകുന്ന

മഞ്ഞായ കണ്ണുനീർ ധാരാളം പൊഴിയുന്ന ആമ്പലാകുന്ന കണ്ണോടുകൂടി. ഒരുപടി ദൈശ്ലി, ആധിക്യപ്രത്യേകം. ക്രൂ......കൂടി അധികമായി ദുഃഖിച്ചുകൊണ്ടു കുമുദിനി...ഓർത്തിടുമ്പോൾ ആമ്പൽപൊയ്ക്ക വണ്ടുകളുടെ ശബ്ദംകൊണ്ടു കരയുമ്പോൾ, കരയുന്നതു കാണുമ്പോൾ, വണ്ടുകളുടെ ശബ്ദം കുമുദിനിയുടെ വിലാപം, എന്നു ഭാവം. ഓർത്തിടുന്നേ......തോറും അയി! ഞാൻ തവ പ്രഭാതങ്ങൾതോറും കുശലം ഓർത്തിടുന്നേൻ എന്നു അന്വയം. അല്ലയോ പ്രേയസി! നിനക്കു ഓരോ ദിവസവും, പ്രഭാതത്തിൽ, കുശലം ഉണ്ടാകുന്നതിനു ഞാൻ പ്രാർത്ഥിക്കുന്നു. കുശലം നിനക്കു ഇപ്രകാരം ഒരു ദുഃഖം സംഭവിക്കരുതു്. നമ്മൾക്കു ഒരുമിച്ചിരുന്നു സുഖം അനുഭവിക്കുവാൻ ഇടയാകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു എന്നു ഭാവം. ഇവിടെ പ്രഭാതകാലത്തെ കുമുദിനിയിൽ വിരഹിണീധർമ്മത്തെ ആരോപിച്ചിരിക്കുന്നു. കുമുദിനി നായിക, ചന്ദ്രൻ നായകൻ, മഞ്ഞു കണ്ണുനീരു്, ആമ്പൽ കണ്ണു്, അളികോലാഹലം കരച്ചിൽ, അലങ്കാരം രൂപകം. നായികയുടെ വിരഹാവസ്ഥയെ സ്മരിപ്പിക്കുന്നതുകൊണ്ടു സമാസോക്തിയും ധ്വനിതമാകുന്നു.

പ്രേക്ഷേ പൂർവ്വം പ്രകൃതിരമണീയാംഗി! പൂർണ്ണേന്ദുബിംബ-
ക്രീഡാവാപീമധുകരകുലാലാപമന്ദാനിലാദ്യാഃ ||
തത്പാദ്യാംസം ധ്രുവമുപഗതാസ്സന്നിധൌ തേ സമഗ്രാ
യന്മാം നേമേ കിമപി രമയന്ത്യത്ര രമ്യാഃ പദാർത്ഥാഃ || ൩൬ ||

ഒന്നോർന്നാൽ തീർച്ചയായെൻപ്രകൃതിസരസസ-
ർവ്വാംഗി! യാപ്പൂർണ്ണചന്ദ്രൻ,
പിന്നെക്കേളീതടാകം, മുരളമളി, യിള-
ക്കാററുതൊട്ടുള്ളതൊക്കെ
മുന്നം നിന്നന്തികത്തിൽപ്പരമിവ രമണീയ-
ങ്ങളെന്നാകിലെന്നാ-
ലെന്നന്ദിക്കാവതില്ലിന്നൊരുശകലവുമീ-
നല്ലവസ്തുക്കളൊന്നും ||൩൬||

ശ്ലോ. ൩൬. ഒന്നോർന്നാൽ......സർവ്വാംഗി എൻ പ്രകൃതി സരസ സർവ്വാംഗി എന്നാൽ ഒന്നു തീർച്ചയായ്, എൻ പ്രകൃതി സരസ

സർവ്വാംഗി! സുന്ദരി. സംബുദ്ധി. അല്ലയോ പ്രകൃതിരമണീയമായ ശരീരത്തോടുകൂടിയവളേ, എന്നാൽ ഒരു കാര്യം തീർച്ചയായി, തീർച്ചപ്പെട്ടു. ആപൂർണ്ണചന്ദ്രൻ......രൊക്കെ പരിപൂർണ്ണനായ ചന്ദ്രൻ, ലീലാസരസ്സ്, മുരളുന്ന വണ്ട്, മന്ദവായു മുതലായവയെല്ലാം മുന്നം...ളെന്നാക്കി മുൻപു നീ അടുത്തുണ്ടായിരുന്നപ്പോൾ അധികമായിത്തന്നെ ഈ വസ്തുക്കൾ മനോഹരങ്ങളായിരുന്നു. ഏന്നാ......വസ്തുക്കളൊന്നും എന്നാൽ ഇന്ന് ഈ നല്ല വസ്തുക്കളൊന്നും ഒരു ശകലവും എന്നന്ദിപ്പാവതില്ല. എന്നാൽ നീ അകന്നിരിക്കുന്ന ഇന്ന് ഈ പൂർണ്ണചന്ദ്രാദികളായ രമ്യവസ്തുക്കൾ അല്പമായിട്ടെങ്കിലും എനിക്കു സന്തോഷത്തെ തരുന്നില്ല. ഇവയുടെ രമ്യത കണ്ടു ഞാൻ സന്തോഷിക്കുന്നില്ലെന്നു ഭാവം. നീ അടുത്തിരുന്നപ്പോൾ ചന്ദ്രാദികൾ രമണീയങ്ങളായിരുന്നു. അകന്നപ്പോൾ അവ എന്നെ പ്രീണിപ്പിക്കാത്തവിധമായിത്തീർന്നു. അതുകൊണ്ടു അവയുടെ ആനന്ദജനകത്വം നിന്റെ സാന്നിദ്ധ്യംകൊണ്ടു സംഭവിച്ചതെന്നു സിദ്ധിക്കുന്നു. അവയുടെ വിനോദകാരിത്വം ഇപ്പോൾ എനിക്ക് അനുഭവസിദ്ധമാകാത്തതുകൊണ്ട് സോപാധികം എന്നു സ്പഷ്ടം. ഒന്നു ചന്ദ്രാദികൾക്കു പ്രകൃത്യാ രമണീയതയോ വിനോദനശക്തിയോ ഇല്ലെന്നുള്ള ഒരു കാര്യം. തീർച്ചയായ് എന്റെ അനുഭവംകൊണ്ടു തീർച്ചയായി. പ്രകൃതിസരസസർവ്വാംഗി ചന്ദ്രാദികളുടെ ആഹ്ലാദകത്വം സോപാധികം. എന്നാൽ നിന്റെ രമ്യത അങ്ങനെയല്ലാത്തതു, പ്രകൃത്യാ സ്വഭാവേന സിദ്ധം. എന്നു അഭിപ്രായം.

ത്വാമാസീനാമഭിനവശയനാമാലപന്തീം ഹസന്തീം
ഹർഷോന്മത്താം രഹസി മനസാ ഭാവപശ്യാമി യാം യാം ||
അക്ഷ്ണാ താം താം മമ ബഹിരിഹാപശ്യതോസ്മിൻ വിയോഗേ
വിദ്യന്തേ തദപി ഗുണിനോ ഭോഗ്യസഹസ്രം വിയോഗാഃ || ൬൯ ||

നിന്നെച്ചാരത്തിരുന്നിട്ടലസമയി നട-
ന്നിട്ടു സല്ലാപമാർന്നി-
ട്ടെന്നല്ലാ പുഞ്ചിരിക്കൊണ്ടഥ രഹസി രസോ-
ന്മാദമാണ്ടിപ്രകാരം

എന്നാൾക്കണ്ണാലെ കാണുംനില വെളിവിലെഴും-
കണ്ണിനാൽക്കണ്ടിടാഞ്ഞി-
ട്ടിന്നീവേർപാടിൽ വേർപാടുകളിവനഴൽവാ-
ച്ചായിരം പെട്ടിടുന്നു ||൯൯||

ശ്ലോം. എൻ. നിന്നെ.....നില നിന്നെ സമീപത്തു് ഇരിക്കുന്നവളായും മന്ദമായി നടക്കുന്നവളായും സംഭാഷണം ചെയ്യുന്നവളായും വിജനത്തിൽ സ്ഥിതിചെയ്തു ശൃംഗാരചാപല്യം കാണിക്കുന്നവളായും, ഇപ്രകാരമെല്ലാം എന്റെ മനസ്സുകൊണ്ടു കാണുന്ന നിലകളെ; ചിലപ്പോൾ നീ അടുത്തിരിക്കുന്നതായി വിചാരിക്കും; ചിലപ്പോൾ നടക്കുന്നവളായി, ചിലപ്പോൾ സംഭാഷണം ചെയ്യുന്നവളായി, ചിലപ്പോൾ ശൃംഗാരചാപല്യം കാണിക്കുന്നവളായി. ഇങ്ങനെ ഞാൻ ഉള്ളുകൊണ്ടു കാണുന്നതു, വിചാരിക്കുന്നതെല്ലാം വെളിവി.....ടാഞ്ഞിട്ടു നിന്റെ ചേഷ്ടകൾ സ്ഥൂലേന്ദ്രിയഗോചരമാകാത്തതുകൊണ്ടു അവ അനുഭവസിദ്ധമാകാത്തതിനാൽ ഇന്നീ വേർപാടിൽ' ഇന്നു ഇപ്രകാരം ഉണ്ടായ വിരഹത്തിൽ വേർപാടു.....പെട്ടിടുന്നു ഇവനു അഴൽ വാച്ചു് ആയിരം വേർപാടുകൾ പെട്ടിടുന്നു എന്നു അന്വയം. ഇതു എനിക്കു സങ്കടം വർദ്ധിച്ചു ആയിരം, അസംഖ്യം, വേർപാടുകൾ സംഭവിക്കുന്നു. നീ വേർപെട്ടപ്പോൾ നീ ചെയ്യുന്ന മനോഹരങ്ങളായ അസംഖ്യം ചേഷ്ടകളും വേർപെട്ടു നിന്നെപ്പോലെ അവയേയും എനിക്കു കാണ്മാൻ നിവൃത്തിയില്ലാതെയായി. അതു കൊണ്ടു അധികം ദുഃഖം ഉണ്ടു്. എന്നു ഭാവം. വിരഹികളുടെ യഥാർത്ഥ സ്ഥിതിയെയത്രേ ഇവിടെ മഹാകവി പ്രതിപാദിച്ചിരിക്കുന്നതു്. ശ്ലോകത്തിന്റെ ചതുർത്ഥപാദം അധികം ഹൃദയംഗമമായിരിക്കുന്നു. കാളിദാസനും അസൂയാജനകമായ പദ്യം!

സ്വപ്നേപി ത്വാം മമ ന സുലഭാ ധ്വസ്തനിദ്രാഗമത്വാ-
ദസ്രോത്പീഡാദധിമണിശിലം ലേഖനീയാ ന ഭൂയഃ ||
സ്മൃത്വാ ത്വാം പാദൌ ച മനസസ്തത്ര തത്രോത്പതിഷ്ണോർ-
മധ്യേ ഹാഹാ ഹഠിതി ഫലയത്യേവ വാമം ഹി ദൈവം || ൧൦ ||

നിന്നെസ്വപ്നത്തിലും കാണ്മതു വിഷമമുറ-
ക്കം വരാഞ്ഞിട്ടഹോ മേ
പിന്നെക്കണ്ണീരുമൂലം ശിലയിലെഴുതിനോ-
ക്കീട്ടുവാനും പ്രയാസം,
എന്നല്ലംതാപമുള്ളുള്ളിന പണി നിരുപി-
പ്പാനുമോരോന്നിലേക്കാ-
യന്നമ്പോൾ തച്ചുടയ്ക്കുന്നിതു നിടിലതടം
കഷ്ടമേ ദുഷ്ടദൈവം ‖൧൦‖

ശ്ലോ. ൧൦. വിരഹികൾക്കു സാദൃശ്യം പ്രതികൃതി സ്വപ്നം എന്നിവ ദർശിക്കുക, പ്രിയാംഗസ്പൃഷ്ടങ്ങളായ വസ്തുക്കളെ സ്പർശിക്കുക, എന്നിങ്ങനെ വിനോദോപായങ്ങൾ നാലുവിധമാകുന്നു.

വിയോഗാവസ്ഥാസു പ്രിയജനസദൃക്ഷാനുഭവനം
തതശ്ചിത്രം കർമ്മ സ്വപനസമയേ ദർശനമപി
തദംഗസ്പൃഷ്ടാനാമുപനതവതാം ദർശനമപി
പ്രതീകാരോനംഗവ്യഥിതമനസാം കോപി ഗദിതഃ

എന്നു ഗ്ഗനപതാക ചതുർവ്വിധോപായങ്ങളിൽ "കാമഭ്രാന്തന്തിട്ടും" ഇത്യാദി (ശ്ലോ. ൩൩) പദ്യംകൊണ്ടു മൂർച്ഛനാപ്രാപ്തിനിമിത്തം സാദൃശ്യദർശനം അശക്യം എന്നു സിദ്ധിക്കുന്നു. "വീണാലാപേ!" (ശ്ലോ. ൩൭) ഇത്യാദി പദ്യത്തിൽനിന്നു തദംഗസ്പൃഷ്ടസ്പർശനം വിനോദകരമല്ലെന്നുവന്നു. അവശേഷിച്ചിരിക്കുന്നതു് രണ്ടു ഉപായങ്ങളാകുന്നു. സ്വപ്നദർശനവും പ്രതികൃതിദർശനവും; ഇവകൊണ്ടും വിരഹവ്യഥാശമനം അസാദ്ധ്യമെന്നു പ്രതിപാദിക്കുന്നു.

നിന്നേ..... മേ അഹോ മേ നിന്നെ ഉറക്കം വരാഞ്ഞിട്ടു സ്വപ്നത്തിലും കാൺമതു വിഷമം എന്നു അന്വയം. കഷ്ടം! എനിക്കു നിന്നെ ഉറക്കം വരായ്കയാൽ സ്വപ്നത്തിൽക്കൂടി കാണ്മാൻ നിവൃത്തിയില്ലാതെയായി. അഹോ ജാഗ്രത്തിൽ കാണ്മാനുള്ള അസാദ്ധ്യം. അതു പോകട്ടെ. എന്നാൽ സ്വപ്നത്തിലും കാണ്മാൻ പാടില്ലാതെയായല്ലോ എന്നു അർത്ഥം. സ്വപ്നം ഉറക്കത്തിൽ കാണുന്നതു്. "സ്വപ്നം സുപ്തസ്യ വിജ്ഞാനം" എന്നു അമരം. പിന്നെ...... പ്രയാസം പിന്നെ ശിലയിലെഴുതി നോക്കീട്ടുവാനും കണ്ണീരു മൂലം

പ്രയാസം എന്നു അന്വയം. എന്നാൽ ചിത്രം എഴുതിക്കണ്ടു വിനോദിക്കാമെന്നു വിചാരിച്ചാൽ അതും സാധിക്കുന്നില്ല. അതിനു വിചാരിക്കുമ്പോഴുംതന്നെ കണ്ണിൽ വെള്ളം വന്നു നിറയുന്നു. അതു കാഴ്ചയില്ലാതെയാക്കുന്നു എന്നു ഭാവം.

അഭ്യാചഷ്ടാനുരാഗാശ്രു-
രന്ധീഭൂതന ചക്ഷുഷാ

എന്നു ഭാഗവതം. (സ്ക. ൧.)

എന്നല്ല.....പ്പാനം എന്നല്ല ഉൾത്താപം ഉള്ളു ഉള്ളിനു നിരൂപിപ്പാനും പണി എന്നു അന്വയം. അത്രയുമല്ല സങ്കടത്തോടു കൂടിയ മനസ്സിനു നിന്നെപ്പററി വിചാരിക്കുവാനും പ്രയാസമായി. ഉറക്കമില്ലായ്കയാൽ സ്വപ്നം, കണ്ണുനീർ നിമിത്തം (ശിലയിൽ എഴുതുന്നതും കാണുന്നതും) ചിത്രദർശനം, സങ്കടംകൊണ്ടു വിചാരം എന്നിവ എനിക്കു തീരെ സാധിക്കാതെയായിത്തീൎന്നു എന്നു ഭാവം. നിരൂപിപ്പാനും വിചാരിക്കുന്നതിനും, സ്മരിക്കുന്നതിനും. സ്മരണവും വിരഹികളുടെ വിനോദോപായങ്ങളിൽ ഒന്നാകുന്നു.

വസ്തുനാമന്യഭൂതാനാം തുല്യശ്രവണദർശനാൽ
സ്മരണാൽ കീൎത്തനാച്ചാപി സാനന്ദാ ധീർദ്ധൃതോ ഭവേൽ.

എന്നു സുധാകരം. ഓരോന്നി.....ദൈവം ഓരോന്നിലേയ്ക്കായ് ഉണരുമ്പോഴും ദുഷ്ടദൈവം നിടിലത്തടം തല്ലുടയ്ക്കുന്നിതു കഷ്ടമേ! എന്നു അന്വയം. മുൻപു പറഞ്ഞ ഓരോ കാര്യവും ചെയ്യണമെന്നു വിചാരിക്കുമ്പോഴുംതന്നെ അകരുണനായ വിധി എന്റെ നെററിയെ, നിറുകയെ തല്ലിപ്പിളൎക്കുന്നു. കഷ്ടം! ഓരോന്നിലേക്കായ് സ്വപ്നം കാണുവാൻ വേണ്ടി ഉറങ്ങുവാൻ കിടക്കുക, മണിശിലയിൽ ചിത്രം എഴുതുക, കാണുക, വിചാരിക്കുക, എന്നിവയിൽ ഓരോന്നിലേക്ക്. തല്ലുടയ്ക്കുന്നിതു പീഡാധിക്യദ്യോതകം. ദുഷ്ടദൈവം സാക്ഷാൽ പ്രിയജനസമാഗമഭാഗ്യമോ എനിക്കു തരുന്നില്ല. അതുവേണ്ട പോകട്ടെ. എനിക്കു സ്വപ്നത്തിൽ അതു കിട്ടിയാൽമതി. അതുകൊണ്ടു തൃപ്തനായിക്കൊള്ളാം. എന്നാൽ അതിനും സംഗതി വരുത്തുന്നില്ല. ദൈവം അതിദുഷ്ടൻതന്നെ എന്നു് അഭിപ്രായം. കഷ്ടമേ സങ്കടാധിക്യദ്യോതകം. എന്റെ അനുഭവം ഈ വിധം ആയല്ലോ എന്നു അഭിപ്രായം. "ത്വാമ

മുഴുമതിമുഖി ഞാൻ കണ്ണന്താപംപൂണ്ടു മുററും നിന്റെ കാലാണു സത്യം എന്നു് അന്വയം. ഞാൻ വിഷാദത്തോടുകൂടി നിന്റെ കാലുപിടിച്ചു സത്യംചെയ്തു പറയുന്നു. കാലാണു സത്യം സത്യത്തിന്റെ ഗൌരവം ധ്വനി. നിന്റെ കാലാണു സത്യം എന്ന ഭാഗത്തിൽ, വാക്യം വാക്യാന്തരഗ്രസ്തമായിരിക്കുന്നു എങ്കിലും അതു ദോഷമായി ഗണിക്കാവുന്നതല്ല, പ്രത്യുത ഗുണമായി വന്നിട്ടുണ്ടു്. കണ്ഠേ... പ്രാണനാഥേ പ്രാണനാഥേ! എൻ പ്രാണനായ കണ്ഠത്തോടു പറ്റിപ്പിടിച്ചു ബലമായി കഴിഞ്ഞിരിക്കുന്നു എന്നു് അന്വയം. എന്റെ ജീവനാഥ സംബോധന. എന്റെ ജീവനെ വളരെ കഷ്ടപ്പെട്ടു ഞാൻ കഴുത്തിന്റെ അററത്തു വഹിക്കുന്നു. കണ്ഠത്തുമ്പത്തു് പ്രാണൻ അവസ്ഥാനത്തുള്ളതു വെളിയിലേക്കു പുറപ്പെട്ടു കഴുത്തിന്റെ അവസാനത്തിൽ എത്തിയിരിക്കുന്നു എന്നു അഭിപ്രായം. പ്രാണനാഥേ! നീ എന്റെ പ്രാണന്റെ നാഥയാകകൊണ്ടു് ഉടമസ്ഥയായ നിന്റെ അനുവാദംകൂടാതെ എനിക്കു സ്വയമേവ പ്രാണനെ പുറത്തേക്കു വിടുവാൻ നിവൃത്തിയില്ല. അതുകൊണ്ടു അവിടെ താങ്ങിക്കൊണ്ടു നില്ക്കുന്നു, എന്നു അഭിപ്രായം. വിഷാദം, പ്രണയാതിശയം, ധൈര്യം കരു; അലങ്കാരം രൂപകം.

ശ്രാവ്യൈർഗീതൈരസ്സുകവിഭണിതൈർവേണുവീണാദിഭിർവാ
അദൃശ്യക്ഷേപം വിതര മനസഃസ്വാപി ചെങ്ങന്യുത്വവിനോദൈഃ ||
നോചേത്തസ്സ്യ വിരഹദഹനോ ദുഃസ്സഹസ്സൈവ ശുഷ്കം
ചിത്തോത്സങ്ഗം യദതി ശലഭീഭാവമായാന്തി ധീരാഃ || ൬൦ ||

നല്ലോമൽപ്പാട്ടു, പിന്നെക്കവിത, പലതരം
വേണുവീണാദിയെന്ന-
ന്നില്ലോരോരോ വിനോദംവഴി ഹൃദയമൊഴി-
ച്ചാട്ടിയൊട്ടാശ്വസിച്ചു;
അല്ലെങ്കിൽ, ധൈര്യമില്ലാത്തവർ വിരഹകണ-
ക്കൊക്കയുൾക്കൊണ്ടെഴുമതിരി–
ട്ടുല്ലംഘിച്ചാളിയേന്തും വിരഹദഹനനിൽ-
പ്പാററയെപ്പോലെയാകും ||൬൦||

ശ്ലോ. ൭൨. നല്ലോമൽപ്പാട്ടു.....ട്ടാശപാസിക്കു സംഗതിം, കവിത, പലതരം ഓടക്കുഴല്, വീണ മുതലായവയെന്നുവേണ്ട ഇത്തരം ഓരോ വിനോദങ്ങളിൽ ഏർപ്പെട്ടു ഹൃദയത്തിൽനിന്ന ദുഃഖം ഒഴിച്ചു് അകലത്തിലാക്കി നീ സമാധാനമായിരിക്കൂ. നായികയുടെ വിവിധ കലാവൈദഗ്ദ്ധ്യം ധ്വനി. കവിതാരസികയ്ക്കു കാവ്യനിർമ്മാണകൌശ ലവും സംഗീതജ്ഞാനവും സിദ്ധിച്ചിട്ടുണ്ടെന്ന വ്യഞ്ജിക്കുന്നു. പൂർവ്വകാല ത്തെ മലയാളസ്ത്രീകളുടെ വിദ്യാഭ്യാസത്തിൽ പാഠ്യവിഷയങ്ങളുടെ ഒരു ലഘുവായ ഛായാപദ്യം പൂർവ്വാർദ്ധത്തിൽ കാണാം. ആട്ടി ആട്ടി കളഞ്ഞു. ഉള്ളൂന്ന വിഷയങ്ങളെ എന്ന കർമ്മം. അനാദരാധിക്യദ്യോത കം. അല്ലെങ്കിൽ അങ്ങിനെ സമാധാനമായി ജീവിച്ചില്ലെങ്കിൽ ധൈര്യമില്ലാത്തവർ.....ശോകം മനസ്സിനു കരുത്തു കുറയുന്ന ജനങ്ങളെ വിറകുപോലെയായിത്തീരും ഉള്ളൂന്ന മനോവേദനകൊണ്ടു് ഇരിപ്പുറയ്ക്കാതെ നിലവിട്ടു, ആളിക്കത്തുന്ന വിരഹാഗ്നിയിൽ പാററയെ പ്പോലെ ചാടിവീണു നശിക്കാതിരിക്കൂ് വിറകെന്നപോലെ വിരഹ ത്തിന്നു് ഉള്ളൂന്ന എന്ന ഭാവം. അതു വിരഹദുഃഖത്തെ അധികമായി വർദ്ധിപ്പിക്കുന്നു. ദുഃഖം അതിപ്രവൃദ്ധമായി വരുമ്പോൾ ഫലം നാശ മായിരിക്കും.

ഉള്ളൂന്നയാകിനോരിന്ധനംകൊണ്ടെങ്ങു-
മൊക്കെപ്പൊതിഞ്ഞു പുകഞ്ഞു ചെമ്മേ
ഉള്ളിലിരുന്നോരു മന്മഥപാവകൻ
തള്ളിയെഴുന്നുതുടങ്ങീതപ്പോൾ.

എന്നു് കൃഷ്ണഗാഥ. നോക്കുക. അലങ്കാരം രൂപകവും ഉപമയും.

നാംഗേ ഭൂഷാം വഹസി മുകുരം നേക്ഷസേ പ്രീയസേ ന
ക്രീഡാലാപൈരപി നിവസതേ തിഷ്ഠസേ സത്സഖീനാം ॥
ഇത്യാകാരം ഭവതി വിരഹേ സാഹസിന്യം ഭവത്യാം
സമ്പ്രത്യേവം കഥമിവ ന മേ ചണ്ഡി! ചേതോ ബിഭേതു. ॥ ൭൩ ॥

ഒന്നും മെയ്മേൽച്ചേർക്കില്ലാഭരണമരികക-
ണ്ണാടിനോക്കില്ല, കേൾക്കി-
ല്ലുന്നം മോദാൽക്കളിച്ചൊല്ലുകൾ സഖികളൂര-
യ്യംവിധം നിൽക്കുകില്ല,

എന്നമ്മട്ടൊററനാൾപെട്ടൊരു വിരഹമതി-
ത്സാഹസം കാട്ടിടും നീ-
യ്യിന്നാമട്ടല്ലിതയ്യോ! മമ മനസി ഭയം
കോപനേ! വേണ്ടതല്ലേ. ‖൩൭‖

വ്യാ. മെ. ഒന്നും മെയ്......ഭരണം ഒന്നും ആഭരണം മെയ് ചേർക്കില്ല എന്ന് അന്വയം. ഒരു ആഭരണവും ധരിക്കയില്ല. അരിയ കണ്ണാടി......നില്ക്കില്ല കണ്ണാടി നോക്കുക, സന്തോഷത്തോടുകൂടി നേരംപോക്കു പറയുക, സഖികൾ പറയുന്നതു് അനുസരിക്കുക എന്നിവയും ചെയ്കയില്ല. ഇവയിലൊക്കെയും വിമുഖിയായിരിക്കും എന്ന് ഭാവം. എന്നമ്മട്ടൊ......കാട്ടിടും നീ ഇപ്രകാരം ഒരു ദിവസം വേർപാട് ഉണ്ടായാൽതന്നെ സാഹസം കാണിക്കുന്നവളാണ് നീ. ഞാൻ ഒരു ദിവസം അടുത്തില്ലാതെ വന്നാൽ മതി, സർവ്വ വിനോദങ്ങളേയും ഉപേക്ഷിച്ച് വിഷണ്ണയായിത്തീരും; ഇതാണ നിന്റെ സ്വഭാവം. ഇന്നാമട്ട......വേണ്ടതല്ലേ ഇന്ന് ആ മട്ടല്ല അയ്യോ! കോപനേ! മമ മനസി ഇതു ഭയം വേണ്ടതല്ലേ എന്ന് അന്വയം. ഇന്ന് അപ്രകാരമല്ലല്ലോ. അയ്യോ, സുന്ദരി, ഞാൻ എങ്ങിനെ ഭയപ്പെടാതിരിക്കും. ഒരു ദിവസത്തെ വിരഹത്തിൽതന്നെ സാഹസം കാണിക്കുന്ന നീ ഇന്നത്തെ ദീർഘവിരഹത്തിൽ എന്തെല്ലാം കടുകയ്യുകൾ ചെയ്യുകയും. അതു വിചാരിച്ചാൽ എങ്ങനെ ഞാൻ ഭയംകൂടാതെയിരിക്കും. ഭയം സംഭാവ്യം എന്നു ഭാവം. അയ്യോ! അനിയന്ത്രിതമായ സങ്കടാശ്ചര്യാദിവികാരാവേശത്തിൽ തനിയെ അവിചാരിതമായി പുറപ്പെടുന്ന ശബ്ദം. "അയ്യോ പാപം കളിച്ചും ചെറുതു ബത പിഴച്ചില ഹാ ദൈവമേ ഞാൻ" (ഭാ. രാ. ചമ്പു) എന്നു ദ്രഷ്ടവ്യം. കോപനേ! സംബുദ്ധി. കോപസ്വഭാവത്തോടുകൂടിയവൾ. കോപം ഈർഷ്യാജനിതമായ കോപം; മാനം, പ്രണയകലഹത്തിൽനിന്നുണ്ടായ മനസ്സിന്റെ പാരുഷ്യം.

ഇവിടെ കോപനശബ്ദത്തിനു (സാധാരണ) ലൗകികമായി ശുണ്ഠി എന്ന് അർത്ഥം ഗ്രഹിക്കുന്നതു് അബദ്ധവും അയുക്തവും ആയിരിക്കും. പ്രണയകലഹത്തിൽ സംഭവിക്കുന്ന ക്രോധം, ഈർഷ്യാകൃതമായ കോപം അതായതു മാനം, എന്നത്രെ പ്രകൃതത്തിൽ കോപത്തിനു

നിഷ്കൃഷ്ടമായ അർത്ഥം. ഭൃത്യന്മാരോടോ സമീപസ്ഥന്മാരോടോ അഥവാ മററു വല്ലവരോടുമോ സംഗതിവശാൽ സംഭവിക്കുന്ന കോപമെന്നു ഉദ്ദേശിച്ചല്ല കോപന, മാനിനി മുതലായ പദങ്ങൾ കവികൾ പ്രയോഗിക്കാറുള്ളതെന്നു പ്രത്യേകം സ്മരിക്കേണ്ടതാകുന്നു. ഉത്തമനായികകൾക്കു മാനം ഭൂഷണമായി ഗണിക്കപ്പെടുന്നു. അതുകൊണ്ടു മാനിനി എന്നു തുടങ്ങിയ പദങ്ങളെ അവരുടെ വിശേഷണങ്ങളായി പ്രയോഗിച്ചുവരുന്നു. "കേളീകോപദശാസു തന്വതി നതിം ചന്ദ്രാർദ്ധചൂഡാമണൌ" (മഴമംഗലം ഭാണം) എന്നും,

തല്പാന്തേ മാതുഃ പ്രണയാപരാധ-
പാദാഹതൈഃ പൂതതമം തനോതു നഃ

എന്നും, (ശിവലീലാർണ്ണവം. നീലകണ്ഠദീക്ഷിതർ) മഹാകവിവാക്യങ്ങൾ നോക്കുക. ഈശ്വരികൾക്കുകൂടി മാനം ഗുണമെന്നു് ഇവിടെ വ്യഞ്ജിക്കുന്നു.

ഭർത്താക്കന്മാർ പരസ്ത്രീലമ്പടന്മാരാകുന്നതു കാണുമ്പോൾ ഏതു സ്ത്രീക്കും, അവൾ ഉത്തമയാകണമെന്നില്ല, സാധാരണ സ്ത്രീയായാലും മതി, മാനം ഉണ്ടാകും. "പരാക്രമഃ പരിഭവേ" (മാഘം) എന്ന തത്വം അനുസരിച്ചു, അപ്പോൾ മാനം പ്രദർശിപ്പിക്കാതെ, ക്ഷമയോടുകൂടിയിരിക്കുന്നതു ശോച്യമാകുന്നു. ഏതാദൃശസന്ദർഭങ്ങളിൽ സ്ത്രീകളുടെ ക്ഷമ അവരുടെ വല്ലഭന്മാരെ അധികം ദുർവൃത്തന്മാരാക്കുന്നതിനു മാത്രമേ പ്രയോജനപ്പെടുകയുള്ളു. അങ്ങനെ വരുമ്പോൾ അത്തരക്കാരുടെ ഭാര്യമാരായി ജീവിക്കുന്നതു,

പ്രഥമം മരണം നാര്യാം
ഭർത്തുർവൈഗുണ്യമുച്യതേ

എന്ന (വാ. രാ. യു. കാ.) കവിവാക്യം അനുസരിച്ചു് ആദ്യത്തെ, രണ്ടാമത്തതിനേക്കാൾ കഷ്ടമായ, ഒരു മരണമാകുന്നു എന്നതിനു സംശയമില്ല. നേരെ മറിച്ചു സുസ്ഥാനപ്രകടിതമായ മാനംകൊണ്ടു സ്ത്രീകൾക്കു ഭർത്താക്കന്മാരെ അവരുടെ ധൂർത്തവൃത്തികളിൽനിന്നു മോചിപ്പിക്കുവാൻ കഴിയും. സർവ്വഥാ മാനം ഉത്തമനായികകൾക്കു ഭൂഷണം എന്നുതന്നെ സിദ്ധം. അലം അതിപ്രപഞ്ചനേന.

ആശാബന്ധേ സതി ധൃതിമുപേത്യാബലാ വല്ലഭാനാം
ദുഃഖം ദൂരപ്രവസനവിധൌ ദുസ്സഹം യത്സഹന്തേ ||
ആധിക്യം തൽകില സമബലേ പ്രേമണി തേഭ്യോപി താസാ-
മാത്മത്യാഗോ യദിഹ സഹസാ കാതരത്വം തദാഹുഃ || ൯൪ ||

തുല്യപ്രേമത്തിൽ നില്പോരബലകൾ, ദയിത-
　　ന്മാർകൾ ദൂരെപ്പിരിഞ്ഞാൽ
ശല്യപ്രായമസഹ്യവ്യസനമൊരുവിധ-
　　ത്തിൽ സഹിക്കുന്ന കാര്യം
കില്ലില്ലാ, മെച്ചമത്രേ, പരമിവരവരേ-
　　ക്കാട്ടിലും സാഹസക്കെ
ചൊല്ലിദ്ദേഹത്തെ മുമ്പിൽക്കളവതുമൊരു ഭീ-
　　രുതാമെന്നായുരപ്പു. ‖൭൪‖

ശ്ലോ. ൭൪. തുല്യപ്രേമ......ബലകൾ സമമായ അനുരാഗത്തോടുകൂടിയ സ്ത്രീകൾ. അബലകൾ ശരീരത്തിനും മനസ്സിനും കരുത്തു കുറഞ്ഞവർ, സ്ത്രീകൾ. വിരഹദുഃഖം സഹിക്കുവാൻ ശക്തിയില്ലാതിരിക്കുന്നവർ എന്നു ധ്വനി. ദയിത......പ്പിരിഞ്ഞാൽ തങ്ങളുടെ ഭർത്താക്കന്മാർ അകലെയായാൽ, തങ്ങൾ വിയുക്തകളായാൽ. ദയിതന്മാർകൾ പ്രിയതമന്മാർ; ഭർത്താക്കന്മാർ. ദയിതന്മാർ എന്നു മതി. 'കൾ' വേണമെന്നില്ല.

രലോപമർകൾ ചേരുമ്പോൾ
കാണും ശിഷ്യകളെന്നപോൽ

(കേര. പാണി.) എന്ന ശാസ്ത്രമനുസരിച്ചു ഇവിടെ 'അർ' ലോപിച്ചു ദയിതന്മാകൾ എന്നു് രൂപം സിദ്ധിക്കുന്നതു ശരിയല്ലതല്ല. ദയിതന്മാർകൾ പൂജ്യവാചിയായി ഗണിക്കാം. ശല്യപ്രായ...... കാര്യം അസഹ്യവ്യസനം ഒരു വിധത്തിൽ സഹിക്കുന്ന കാര്യം ശല്യപ്രായം എന്നു അന്വയം. ദുസ്സഹമായ ദുഃഖം ഒരുവിധം കഷ്ടപ്പെട്ടു സഹിക്കുന്നതു ശല്യമാകുന്നു. ശല്യപ്രായ ഹൃദയവേദനാധിക്യത്തെ ദ്യോതിപ്പിക്കുന്നു. സ്ത്രീപുരുഷന്മാർക്കു അന്യോന്യം സ്നേഹം സമമാകുന്നു എങ്കിലും വിരഹത്തിൽ പുരുഷന്മാരേക്കാൾ സ്ത്രീകൾ അധികം ദുഃഖം അനുഭവിക്കുന്നു എന്നു ഭാവം. "ദുർബ്ബലാനാം ബലവദാശ്ലേഷധാരണം ആധിക്യം ഏധവതി ഭാവഃ" എന്നു മാനവേദൻ. കില്ലില്ലാമെച്ചമത്രേ......മെന്നായുരപ്പു സ്ത്രീകൾ പുരുഷന്മാരേക്കാൾ സാഹ

സംപ്രവർത്തിച്ച ആത്മത്യാഗം ചെയ്യുന്നതു ഭീരുലക്ഷണമായി ഗണിക്കുന്നു. ഭർത്താവു അദൃശ്യനായിരിക്കുന്നു എന്നു അറിഞ്ഞാൽ സ്ത്രീക്കു ജീവിതത്തിൽ ആശ സംഭവിക്കുന്നു. അങ്ങനെ ജീവിതാശ കൈവന്നാൽ പിന്നെ ആത്മത്യാഗമല്ല ആത്മത്രാണമാണു ശ്രേഷ്ഠം. ഭീരുത്വം മനസ്സിന്റെ ഇളക്കം, ഭയം. ആത്മത്യാഗം അധീരതാലക്ഷണം എന്നു അഭിപ്രായം. പ്രസ്തുത പദത്തിനു സ്ത്രീത്വം എന്നും അർത്ഥം. "വിശേഷസ്ത്വംഗനാ ഭീരുഃ" എന്നു അമരം. "ത്വം രക്ഷസാ ഭീരു! യതോപനീതാ" എന്നു രഘു. (സ. ൧൩). അതുമൊരു ഭീരുത്വം എന്ന പ്രയോഗത്തിന്റെ സ്വഭാവം വിചാരിച്ചാൽ ഈ അർത്ഥവും കവി വിചാരിച്ചിട്ടുണ്ടെന്നു ഗ്രഹിക്കാം. ഭീരുപദത്തിനു കഥകളിയിൽ സ്ത്രീചേഷ്ടകൾ അഭിനയിക്കുന്ന നടൻ എന്നും അർത്ഥം ഉണ്ടു്. ആത്മത്യാഗം ചെയ്യുന്നതു ഭീരുവിന്റേതുപോലെ അപഹാസ്യമായ ചേഷ്ടയെന്നും പരിഭാഷകൻ ധ്വനിപ്പിക്കുന്നതായി വിചാരിക്കണം. മൂലകവിയുടെ 'കാതരത്വ'ത്തെക്കാൾ പരിഭാഷകന്റെ ഭീരുത്വം അർത്ഥപുഷ്ടവും സരസവും ആയിട്ടുണ്ടെന്നു ദ്രഷ്ടവ്യമാകുന്നു. ഇവിടെ ആത്മത്യാഗത്തിന്റെ നിന്ദ്യതയേയും ജീവിതത്തിന്റെ ഉൽകൃഷ്ടതയേയും കവി വ്യംഗ്യമായി ഉപദേശിച്ചിരിക്കുന്നു.

ജീവനം മരണാച്ഛ്രേയം
ജീവൻ ധർമ്മമവാപ്നുയാൽ

എന്നു് മഹാഭാരതം. "പുല്ലുതിന്നും ഭൂമിയിൽ കിടക്കണം" എന്ന പഴഞ്ചൊല്ലും ഓർമ്മയിൽ വരുന്നു.

സത്യപ്യന്തർമഹതി വിഷാദേ നാതിശോചേദിതീമാൻ
വക്ഷ്യാൻ കേ വാ വചസി പയസീവ ക്ഷണം നോല്ലിഖന്തി ‖
സത്വാത്യന്തം വിരമവിരതസ്സത്വവാൻ നിർവികല്പ
യന്ത്യോ വാമീ മനസി നിയമേനാശ്രുനീവ സ്ഫുരന്തി ‖ ൭ ‖

വന്നാലും ദുർഘടപ്പാടധികമതു വിചാ-
രിച്ചു ദുഃഖിച്ചിരിക്കൊ-
ല്ലെന്നാവർണ്ണാക്ഷരം വാക്കിൽ ജലനിലയിൽ വര-
ച്ചീടുമാളുണ്ടസംഖ്യം;

എന്നാലോ, ശങ്കയെന്യേ, കരളിലിതു് ശില-
　　ത്തട്ടിലാമ്മട്ടിലായി-
ട്ടൊന്നായ് നന്നാസ്ഥിളങ്ങുമ്പടിയുടയ മഹാ-
　　ധീരനേറെച്ചുരുക്കം. ‖൭‖

ശ്ലോ. ൭. വന്നാലും ദുർഘട......കൊല്ല ദുർഘടപ്പാടു അധികം വന്നാലും അതു വിചാരിച്ചു ദുഃഖിച്ചു ഇരിക്കൊല്ല എന്നു അനുവായം. കഷ്ടതകൾ അധികം ഉണ്ടായാലും അവയെപ്പററി വിചാരിച്ചു ദുഃഖിക്കരുതു്. എന്നാവർണ്ണങ്ങൾ......സംഖ്യം ഇപ്രകാരമുള്ള അക്ഷരങ്ങൾ അതായതു തത്വോപദേശം വാക്കുകൊണ്ടു വെള്ളത്തിൽ വരയ്ക്കുന്നതുപോലെ പറയുന്ന ആളുകൾ വളരെയുണ്ടു്. "വിപദി ധൈര്യം" എന്ന തത്വം ഉപദേശിക്കുന്നവർ പലരും കാണും. എന്നാൽ അവരുടെ വാക്കുകൊണ്ടു് ഒരു ഫലവും ഇല്ല എന്നു് അഭിപ്രായം. ജലനിലയിൽ വരയ്ക്കുക വെള്ളത്തിൽ വരയ്ക്കുക. ശൈലി. ക്ഷണനാശദ്യോതകം. വെള്ളത്തിൽ വരച്ചാൽ എന്നപോലെ ക്ഷണത്തിൽ നശിക്കുന്നതെന്നു ഭാവം. ജലലിപി ജലരേഖ. എന്ന ശൈലിയെ സ്മരിച്ചുകൊണ്ടാണു് മൂലകവി "പയസീവ ക്ഷണം നോല്ലിഖന്തി" എന്നു പ്രതിപാദിച്ചിരിക്കുന്നതു്. ജലലിപി (രേഖ) സംസ്കൃതത്തിൽ പ്രസിദ്ധ ശൈലിയാകുന്നു. "ജലലിപിരിതി കാമം സംഗിരന്താം ഗിരന്താം" എന്ന (ഭോ. ചമ്പു) പ്രയോഗം ദ്രഷ്ടവ്യം. എന്നാലോ ശങ്കയെന്യേ അങ്ങനെ ഉപദേശിക്കുന്നവർ ധാരാളമുണ്ടെങ്കിലും, നിസ്സംശയമായി കരളി......മ്മട്ടിലായിട്ടു ഇതു കരളിൽ ശിലത്തട്ടിലാമ്മട്ടിലായി. ഈ തത്വം മനസ്സിൽ പാറയിൽ കൊത്തിവച്ചാൽ എന്നപോലെ ഒരുകാലത്തും മായാത്തവിധം സുസ്ഥിരമായിട്ടു്, ശിലത്തട്ടിലാമ്മട്ടിലായി വിളങ്ങുക ശിലാരേഖപോലെ. ശൈലി. ദാർഢ്യാധിക്യദ്യോതകം. ഒന്നായ്......ധീരൻ മുഴുവനും നല്ലപോലെ ശോഭിക്കുന്ന മഹാധീരൻ, മനസ്സിൽ പ്രസ്തുത തത്വം എല്ലായ്പ്പോഴും ധരിച്ചു പ്രവൃത്തിയിൽ വരുത്തുന്നവനാണു് മഹാധീരൻ എന്നു് അഭിപ്രായം. അപ്രകാരം ധീരത്വത്തോടുകൂടിയവൻ ഏറെച്ചുരുക്കം ലോകത്തിൽ എവിടെയും വളരെ ചുരുക്കമാകുന്നു. പരന്മാർക്ക് ഉപദേ

ശിക്ഷക എന്നതു് ആക്കും എളുപ്പത്തിൽ സാധിക്കും. അത്തരക്കാർ എവിടെയും ഉണ്ടു്. എന്നാൽ ഉപദേശത്തെ സ്വയം അനുഷ്ഠാനത്തിൽ വരുത്തുക എന്നതു് മഹാന്മാൎക്ക മാത്രമേ സാധിക്കയുള്ളു. അവർ എവിടെയും ദുർല്ലഭം എന്നു് ഭാവം.

അന്യോന്യസ്യ ത്രുടതി വിരഹേ പ്രായശഃ കാമുകാനാം
മന്ദാം മന്ദം ചിരതരമനാലോകനാൽ പ്രേമബന്ധഃ ||
ഏവം മൂഢഃ പ്രവദതി ജനസ്തത്ര ഖിന്നേ മയി ത്വം
മാശാങ്കിഷ്ഠാഃ സുതനു സുദൃഢാലംബിതാത്മാനമനാ ||൯൭||

അന്യോന്യം പ്രേമബന്ധം വിരഹമണകിലോ
മിക്കതും കാമികൾക്ക-
ങ്ങൊന്നോടൊന്നായ് മുറിഞ്ഞറ്റിടുമനവധിനാ-
ളൊത്തുകാണായ്കയാലേ
എന്നോതും മൂഢവാക്കാലുഴലിലുഴലുമീ-
യെങ്കൽ നീ ശങ്കതേടാ-
യ്കൊന്നോർത്താത്മാവിനെക്കൊണ്ടിവനിലുമനമാ-
നിച്ചുറച്ചാലുമെല്ലാം. ||൯൭||

ശ്ലോ. ൯൭. അന്യോന്യം.....കാണായ്കയാലേ മിക്കതും കാമികൾക്കു് അന്യോന്യം പ്രേമബന്ധം വിരഹമണകിലും അനവധിനാളൊത്തുകാണായ്കയാലേ അങ്ങു് ഒന്നോടൊന്നായ് മുറിഞ്ഞു അററിടും, എന്നു് അന്വയം. മിക്കവാറും കാമുകന്മാൎക്ക സ്നേഹം വേർപാടു വന്നു ചേരുകയും അധികം നാൾ ഒരുമിച്ചു കാണാതെയിരിക്കയും ചെയ്താൽ ക്രമേണ കുറഞ്ഞു കുറഞ്ഞു നാമാവശേഷമാകും. വളരെ നാൾ തമ്മിൽ കാണാതെയായാൽ അനുരാഗം ക്രമേണ കുറഞ്ഞു് ഒടുവിൽ നിശ്ശേഷം നശിക്കും എന്നു് ഭാവം. മിക്കതും ഇതു സാധാരണമായി കണ്ടുവരുന്ന ലോകസ്വഭാവമെന്നും ഇതിനു വിപരീതമായും ചിലപ്പോൾ സംഭവിക്കാമെന്നും അഭിപ്രായം. കാമികൾക്ക കാമികൾക്കും കാമിനികൾക്കും സ്ത്രീകൾക്കും പുരുഷന്മാൎക്കും, രണ്ടുകൂട്ടൎക്കും, ഒരുപോലെ എന്നു് അൎത്ഥം. "പുമാൻ സ്ത്രീയാ തല്യകാരേഷു" എന്നു് പാണിനിസൂത്രം ദ്രഷ്ടവ്യം. എന്നോതും മൂഢവാക്കാൽ എന്നിപ്പ്രകാരം പറ

യുന്ന വിവരമില്ലാത്തവരുടെ വാക്കുകേട്ടു. മൂഢൻ മോഹിച്ചവൻ, വിവേകജ്ഞാനമില്ലാത്തവൻ. ഇത്തരക്കാരെ കാര്യം പറഞ്ഞു മനസ്സിലാക്കുവാൻ പ്രയാസമുണ്ടെന്നു് അഭിപ്രായം.

ജ്ഞാനലവദുർവ്വിദഗ്ദ്ധം
ബ്രഹ്മാപി നരം ന രഞ്ജയതി.

എന്നു് ഭർത്തൃഹരി. അഴലി......ത്തോടാസ്സ സങ്കടംകൊണ്ടു് അസ്വസ്ഥനായിരിക്കുന്ന ഈ എന്നിൽ നിനക്കു ശങ്കയുണ്ടാകരുതു്. അറിവില്ലാത്തവരുടെ വാക്കുകേട്ടു്, എനിക്കു നിന്നിൽ അനുരാഗം കാലഗതികൊണ്ടു കുറഞ്ഞുപോയോ എന്നു നീ സംശയിക്കരുതു്. ഉഴലും ചുററിത്തിരിയുന്ന ഭ്രാന്തന്മാരെപ്പോലെയായിത്തീർന്ന എന്നു ധ്വനി. ഒന്നോ......മെല്ലാം നിന്റെ സ്വന്തം സ്ഥിതി അറിഞ്ഞു്, അതുകൊണ്ടു് എന്റെ സ്ഥിതിയും അനുമാനിച്ചുകൊണ്ടാലും. അനേകം ദിവസം കാണാതെയിരിക്കുന്നതുകൊണ്ടു നിനക്കു് എന്നോടു സ്നേഹം കുറഞ്ഞിട്ടില്ലെന്നു നമുക്കു സ്വന്തം അനുഭവംകൊണ്ടു് അറിയാമല്ലോ. അതുതന്നെ എന്റെയും സ്ഥിതിയെന്നു വിചാരിച്ചുകൊള്ളുക. അനുമാനിച്ചുറച്ചാലും അനുമാനം ചെയ്തു നിശ്ചയിച്ചാലും.

"അനുമിതികരണം അനുമാനം; പരാമർശജന്യം ജ്ഞാനം അനുമിതിഃ" (ത. സം.) എന്നു താർക്കികമതം. അനുമിതിയെച്ചെയ്യുന്നതു് അനുമാനം, പരാമർശസിദ്ധമായ ജ്ഞാനം അനുമിതി. "പ്രതിജ്ഞാഹേതൂദാഹരണോപനയനിഗമനങ്ങൾ" അനുമാനാംഗങ്ങൾ. പ്രേമത്തഭാവം പ്രതിജ്ഞ. ഖേദം ഹേതു. എവിടെയെല്ലാം (വേർപാടിൽ) ഖേദമുണ്ടോ അവിടെയൊക്കെ പ്രേമവും ഉണ്ടു്. "യദി പ്രേമവാൻ ന സ്യാത്തർഹി ഖേദവാനപി ന സ്യാൽ" എന്നു നിയമം. നിന്റെ സ്വന്തം അനുഭവം ഉദാഹരണം. ശേഷം സ്പഷ്ടം.

"നിന്നെച്ചാരത്തിരുന്നിട്ടു" (ശ്ലോ. ൯൮) ഇത്യാദി ഭാഗങ്ങൾ എന്റെ ദുഃഖാവസ്ഥയെ വെളിവാക്കുന്നുണ്ടല്ലോ; ഇപ്രകാരം നീ മനസ്സിൽ വിചാരിച്ചു ധീരയായിരിക്കുക. "ഹാർദ്ദത്തിനേതും ഭംഗത്തിന്നല്ലലകിൽ വിരഹം തുംഗതയ്ക്കു നിമിത്തം" എന്നു (മയൂരസന്ദേശം) സ്മർത്തവ്യം.

കിഞ്ചോദഗ്രം ശപസിതി സഹസാ വിപ്രയോഗോരഗേന്ദ്ര
യാന്യദ്യാന്തർവിഷമിവ വമന്ത്യാംവയോർവാസരാണി ||
താന്യേവാഗ്ര തചരിതമുദയം യാതി നസ്സംഗമേന്ദൌ
സമ്പത്സ്യന്തേ ദചിഗുണമമൃതസ്യന്ദസന്ദോഹനാനി || ൬ ||

എന്നല്ലക്കോട്ട ചീററും പുതുവിരഹമഹാ-
പന്നഗംമൂലമായി-
ച്ഛിന്നംമാറുഗ്രമാകുംവിഷമനവധിയീ-
നമ്മളിൽക്കക്കിയാലും
പിന്നെക്കീനമ്മളിൽത്താനുദയമണയുമാ-
സ്സംഗമത്തിങ്കൾവന്നാ-
ലന്നെല്ലാം രണ്ടിരട്ടിച്ചമൃതുചൊരിയുമാ-
റാകുമീവാസരങ്ങൾ ||൬||

ശ്ലോ. ൬. എന്നല്ലക്കോട്ട......കക്കിയാലും. കക്കുക എന്ന ക്രിയയ്ക്കു പര്യവസാനഭാഗത്തെ വാസരങ്ങൾ കർത്താവു്. അത്ര തന്നെയുമല്ല, ശക്തിയോടുകൂടി ചീററുന്ന (ശബ്ദിക്കുന്ന) പുതിയ വിരഹമാകുന്ന പെരുമ്പാമ്പുനിമിത്തം ശരീരത്തിൽ എല്ലാസ്ഥലത്തും വ്യാപിക്കത്തക്കവണ്ണം കടുത്ത വിഷത്തെ അതിരില്ലാതെ നമ്മളിൽ ചേർക്കുന്നുവെങ്കിലും. കക്കുക ഛർദ്ദിക്കുക. വിരഹം നിമിത്തം ഇന്നു നമ്മൾക്കു അതിദുസ്സഹമായ പീഡയെ ജനിപ്പിക്കുന്ന ഈ ദിവസങ്ങൾ എന്നു ഭാവം. പുതുവിരഹം പൂർവ്വഭാഗം ശ്ലോ. ൻ. വ്യാഖ്യാനം നോക്കുക. മഹാപന്നഗം വിരഹത്തിൻെറ ഭയങ്കരത്വം ധ്വനി. വിഷം സങ്കടത്തിൻെറ ദുസ്സഹത വ്യഞ്ജിപ്പിക്കുന്നു. പിന്നെക്കീ......ത്താൻ മേലിൽ ഇന്നു ദുഃഖിതന്മാരായ നമ്മളിൽത്തന്നെ ഉദയ......വന്നാൽ നമ്മുടെ സമാഗമമാകുന്ന പൂർണ്ണചന്ദ്രൻ വന്നു ഉദിക്കുമ്പോൾ. നമുക്കു സമാഗമമുണ്ടാകുമ്പോൾ അന്നെല്ലാം......വാസരങ്ങൾ. അന്നെല്ലാം ഈ വാസരങ്ങൾ രണ്ടിരട്ടിച്ചമൃതുചൊരിയുമാറാകും. അക്കാലത്തു ഈ ദിവസങ്ങൾ രണ്ടിരട്ടി അമൃതുചൊരിയുന്ന വിധമായിത്തീരും. അന്നു ഈ ദിവസങ്ങൾ ഇന്നു ദുഃഖിപ്പിച്ചതിനു പകരം ഇരട്ടി നമ്മെ സന്തോഷിപ്പിക്കും. എന്നു ഭാവം.

ചിരവിരഹിണോരുല്ക്കണ്ഠാർത്ത്യം ശ്ലഥീകൃതഗാത്രയോർ-
നവമിവ ജഗജ്ജാതം ഭൂയശ്ചിരാദഭിനന്ദതോഃ

എന്ന അമരുകം.

യാതവ്യം സം ഭവതി ഗുണകം യാവതാ ദ്രാക് പദാഭ്യാം-
മസ്മാൽ സേതോരനുപദമമുഷ്യാധ്വനാനായതേന ||
അല്പം ഭൂയാൻ കിമയമിതി നോ നിർണ്ണയസ്സംഗമേ നൌ
കാലം നാഥഃ പരമപി ലവം വിദ്ധി താവന്തമേവ || വ്യ ||

ഒന്നായിസ്സേതുമേൽനിന്നിവനുടെപുറകേ
വേഗമായ്ക്കാൽനടയ്ക്കാ-
യ്വന്നാൽ നേർമാർഗ്ഗമാത്തുഗ്ഗുണമതിലകമെ-
ത്തീടുവാനെത്രവേണം?
ഇന്നാനേരം കുറച്ചോ,കിമപിവളരെയോ,
തീർച്ചയില്ലാ നമുക്കൊ-
ത്തൊന്നായ്ച്ചേരുന്നതിന്നായതിലൊരുനിമിഷം
പോലുമേറില്ല കാലം ||വ്യെ||

ശ്ലോ. വ്യ. ഒന്നായി.....വന്നാൽ ഒന്നായി ഈ സേതു സ്ഥലത്തുനിന്ന ഈ ദൂതന്റെ പുറകെ അതിവേഗത്തിൽ കാൽനടയ്ക്കു യാത്രചെയ്താൽ. നേർമാർഗ്ഗ.....വേണം നേരെ വഴിയിൽക്കൂടി ആ തൃക്കണാമതിലകത്തുവന്ന ചേരുന്നതിന എത്രനേരം വേണം. ഇന്നാ.....യില്ലാ അങ്ങനെ യാത്ര ചെയ്യുവാൻ വേണ്ടിവരുന്ന സമയം കുറച്ചുയുള്ളൊ അതോ അധികമുണ്ടോ എന്ന തീർച്ചയില്ല. നമുക്കൊ.....തിന്നായ് ഞാൻ അവിടെവന്ന നിന്നോട്ട ഒരുമിച്ച ചേരുന്നതിന അതിലൊ.....കാലം കാലം അതിൽ ഒരു നിമിഷംപോലും ഏറില്ല എന്ന അന്വയം. കാലം വേണ്ടിവരുന്നതിൽ ഒരു നിമിഷംപോലും ഏറുന്നതല്ല. കാൽനടയ്ക്കു, എത്ര വേഗം അവിടെ വന്ന ചേരുവാൻ കഴിയുമോ അത്രയും വേഗം ഞാൻ വരുമെന്നും അതിലധികം ലഘുവായ കാലതാമസം പോലും വരികയില്ലെന്നും ഭാവം.

കച്ചിൽ കാന്തേ! ഏദി തദധുനാ യത്രദാ ജ്യോത്സ്നികായാം
ക്രീഡന്തീഷു ദൃതലകക്ഷണേ കേളിസൌധേ സഖീഷു ||
സ്വഃസ്ത്രീമധ്യേ മനുജഇതി മാം ഖേചരഃ കോപി കഷേ-
ദിത്യാത്തോനം ദ്രഢമകലയം ഭീരു തേദോർലതാഭ്യാം || ൻ ||

ചിന്നംപൂവെണ്ണിലാവിൽ സുരപുരമുരസും
കേളിസൌധത്തിലാളീ-
വൃന്ദം താനൊത്തുകൂത്താടിടുമിടയിലൊരാരാം
ദിവ്യനെങ്ങാനുമിപ്പോൾ
എന്നെസ്വഃസ്ത്രീജനത്തിൻനടുവിൽനരനിതെ-
ന്നോർത്തുകത്തീടുമെന്നാ-
യെന്നോ ഞാൻ ഭീരു! നിൻകൈലതകളിലയി ബ-
ന്ധിച്ചതോർക്കുന്നതില്ലേ? ||ൻ||

ശ്ലോ. ൻ. ഇതു മുതല്ക്കു ഏഴു പദ്യങ്ങളിൽ അഭിജ്ഞാനത്തെ പ്രതിപാദിക്കുന്നു. ദൂതന്റെ വാക്കിൽ നായികയ്ക്കു വിശ്വാസം സംഭവിക്കുന്നതിനു പറയുന്ന അടയാളം അഭിജ്ഞാനം. ഇതു സന്ദേശകാവ്യത്തിന്റെ പ്രധാനമായ അംഗമാകുന്നു.

ചിന്നം......മിടയിൽ സർവ്വത്ര വ്യാപിക്കുന്ന പൂനിലാവോടുകൂടിയതും സ്വർഗ്ഗത്തിൽ ചെന്നു മുട്ടുന്നതുമായ മാളികയിൽ സഖികളോടൊരുമിച്ചു കളിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ കൂത്താടുക ശൈലി. ചാക്യാന്മാർ നൎത്തനം ചെയ്യുന്നതിനു (പ്രബന്ധം പറയുന്നതിനു) കൂത്തു് എന്നു പറയുന്നു.

വായ്കൊണ്ടു ചാപ്പെയുമിഞ്ഞു തുടങ്ങിനാൻ
ചാക്കിയാർ കാട്ടുന്ന കൂത്തുപോലേ

എന്നു (കൃ. ഗാ) ദ്രഷ്ടവ്യം. അതിൽനിന്നു കളി എന്ന അൎത്ഥത്തിൽ ഈ ശൈലി ഉണ്ടായി.

പരിഹാസത്തോടു മദിച്ചു കൈകൊട്ടി-
ച്ചിരിച്ചു കൂത്താടി നടന്നു നിങ്ങളും

എന്നു മാർത്താ (ക. പ.) കിളിപ്പാട്ടിലും,

ക്രുത്തീട്ടമമ്പിന്നുനമേൽ മഭീയേ
ക്രുത്താട്ടവോൻ നീ കപിസാർവ്വഭൌമഃ

എന്നു രാമായണചമ്പുവിലും (സുന്ദ. കാ) ഈ ശൈലി ഉപയോഗിച്ചിരിക്കുന്നതു ദ്രഷ്ടവ്യം. ഒരാൾ.....പ്പോൾ എങ്ങാനും ദിവ്യൻ ഒരാൾ ഇപ്പോൾ എന്നു അന്വയം. ആകാശത്തിൽ എവിടെയെങ്കിലും സഞ്ചരിക്കുന്ന ഒരു ദേവൻ ഈ സമയത്തു്. എന്നേ സ്വസ്ത്രീ...... കത്തീട്ടം എന്നേ ദേവസ്ത്രീകളുടെ നടുവിൽ ഇരിക്കുന്ന ഒരു മനുഷ്യനാണെന്നു വിചാരിച്ചു അകററും എന്നായെന്നേ......തില്ലേ എന്നായ് എന്നേ അയി ഭീരു നിൻ കൈലതകളിൽ ബന്ധിച്ചതു ഓക്കുന്നതില്ലേ എന്നു അന്വയം. എന്നു പറഞ്ഞപ്പോൾ എന്നെ അല്ലയോ ഭീരു! നീ നിൻെറ വിശിഷ്ടങ്ങളായ കയ്യുകൾകൊണ്ടു കെട്ടിയതു ഓമ്മയുണ്ടോ. സുരപുരമുരസ്സം കേളി സൌധത്തിൽ മാളിക സ്വർഗ്ഗത്തിൽ ചെന്നു മുട്ടുന്നതുകൊണ്ടു അതിനകത്തിരിക്കുന്ന സ്ത്രീകളെ സ്വർഗ്ഗസ്ത്രീകളെന്നു (ദേവന) വിചാരിക്കുവാൻ ഇടയാകുന്നു എന്നു അഭിപ്രായം. മാളികയുടെ പൊക്കവും സ്ത്രീകളുടെ സൌന്ദര്യോൽക്കർഷവും ധ്വനി. ഒരു ദിവസം ചന്ദ്രികാസുന്ദരമായ രാത്രിയിൽ നീയും സഖികളും ഞാനും ഒരുമിച്ചു മാളികയുടെ മുകളിലത്തെ നിലയിൽ നൃത്തു്, ഗീതം, കൃത്തു മുതലായ വിനോദങ്ങളിൽ ഏർപ്പെട്ടു രസിച്ചു കൊണ്ടിരുന്നു. അപ്പോൾ ഞാൻ ഇപ്രകാരം പറഞ്ഞു. "ഈ സമയത്തു് ആകാശത്തിൽ സഞ്ചരിക്കുന്ന ഏതെങ്കിലും ഒരു ദേവൻ അപ്സരഃ സ്ത്രീകളുടെ കൂട്ടത്തിൽ ഒരു മനുഷ്യൻ ഇരിക്കുന്നു. ഇവനെന്തിവിടെക്കാര്യം" എന്നു വിചാരിച്ചു് എന്നെ സ്ത്രീകളുടെ കൂട്ടത്തിൽ നിന്നു അകറ്റും." ഞാൻ ഇപ്രകാരം പറഞ്ഞ ഉടനെ എന്നെ അകററിയെങ്കിലോ എന്നു ഭയപ്പെട്ടു നീ, ദേവൻ അങ്ങനെ ചെയ്യാതിരിക്കുവാൻ, നിൻെറ കയ്യുകൾകൊണ്ടു എന്നെ ബന്ധിക്ക ഉണ്ടായി. ഇക്കാര്യം നിനക്കു ഓമ്മയുണ്ടോ എന്നു ഭാവം. ഭീരു ഭയശീല. എന്നേ അകററും എന്നു പറഞ്ഞതു കേട്ട ഉടനെ തന്നെ എൻെറ വിരഹത്തിൽ ഭീതിയുണ്ടായി എന്നു അഭിപ്രായം. നായിക ഭയത്താൽ സ്വയമേവ നായകനെ ആശ്ലേഷിച്ചു എന്നു വ്യഞ്ജിക്കുന്നു. ഇവിടെ നായകൻ 'ഖേചരാകർഷണ കഥാവ്യാജം' കൊണ്ടു 'നായികാകർത്തൃകാലിംഗനരൂപ'മായ അഭീഷ്ടം സാധിക്കുന്നു. അലങ്കാരം പര്യായോക്തം.

പര്യായോക്തം തു ഗമ്യസ്യ
വചോ ഭംഗ്യന്തരാശ്രയം

എന്നു ലക്ഷണം.

ഈ പദ്യത്തിൽ പ്രതിപാദിതമായിരിക്കുന്ന അഭിജ്ഞാനത്തിനു അസ്വാഭാവികത തോന്നും. എന്നാൽ ഇതിനെ ഒരു നേരമ്പോക്കായിട്ടേ ഗണിക്കേണ്ടതായിട്ടുള്ളൂ.

പുംഭിസ്സ്ത്രീണാം മനസിജമഹേ പുഞ്ജിതാനാം നികേതേ
ഭൂയഃ പുഷ്പാപചയകലയാ ജായമാനേ വിവാദേ ||
ആളീഹസ്തേ വിനിഹിതപദാ നൗ ഭൂഷണൈർന്നൂപുരാദ്യൈ-
രംഹാമേവ ത്വരിതമവിശാവാന്തരുദ്യാനവീഥിം || ൯൦ ||

സ്വൈരംകാമോത്സവത്തിൽഗൃഹമതിൽ വളരെ
സ്ത്രീകളാണുങ്ങളോടും
ചേരുംമധ്യത്തിൽവെച്ചിട്ടുഴകൊടൊരുതരം
പൂവിറുക്കുംതിരക്കിൽ,
ധീരം തൻകാൽച്ചിലമ്പാദികൾ സഖികളിലായ്-
വാച്ചുമാറിക്കൊടുത്ത-
ന്നേരം നോം തന്നെമുമ്പിട്ടടനടി മലർവാ-
ടിക്കകം കേറിയില്ലേ? || ൯൦ ||

ശ്ലോ. വ്യാ. സ്വൈരം കാമോത്സവത്തിൽ യഥേഷ്ടം, കാമോത്സവം നടക്കുന്ന കാലത്തു ഒരു ദിവസം. കാമദേവന്റെ പ്രീതിക്കുവേണ്ടി നടത്തുന്നതു്, കാമദേവനെ പൂജിക്കുന്നതായ ഉത്സവം കാമോത്സവം.

മനസിജമഹേ എന്ന മൂലത്തെ "ചൈത്രശുദ്ധചതുർദ്ദശീഭൂതായാം കസ്യാഞ്ചിൽ കാമപൂജായാം ഇത്യർത്ഥഃ" എന്നു മാനവേദനും "മനസിജസ്യ സംബന്ധിനി തൽപൂജാത്മതയാ പ്രവൃത്തേ മഹേ" എന്നു ധർമ്മഗുപ്തനും (വരവൎണ്ണിനീകർത്താവു്) വ്യാഖ്യാനിക്കുന്നു. കാമദേവപൂജാത്മകമായ ഒരു ഉത്സവം മുൻകാലത്തു നടന്നുവന്നിരിക്കണം എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

കാളിദാസമഹാകവി ശാകുന്തള (അ. ൬) ത്തിൽ പ്രതിപാദിക്കുന്ന വസന്തോത്സവവും പ്രസ്തുത കാമോത്സവവും ഒന്നുതന്നെയായിരി

ക്കണം എന്ന് ഊഹം തോന്നുന്നു. "കിം നിമിത്തം ഭർത്താവസന്തോത്സവഃ പതിഷിദ്ധഃ" ഇത്യാദി ഭാഗങ്ങൾ നോക്കുക. പ്രസ്തുത വസന്തോത്സവത്തിലും പുഷ്പാപചയത്തെ പ്രതിപാദിക്കുന്നു.

ഗ്രഹമത്തിൽ......തിരക്കിൽ ഭവനത്തിൽ അസംഖ്യം സ്ത്രീകളും അവരുടെ ഭർത്താക്കന്മാരും ചേർന്ന് അതിനിടയ്ക്കു വച്ചു ഭംഗിയായി പൂ പറിക്കുന്നതായ തിരക്കിൽ· തിരക്കിൽ ഉത്സവമാകകൊണ്ടു അസംഖ്യം സ്ത്രീകളും പുരുഷന്മാരും വന്നു എന്നും പറയു, പൂവ് അധികം വേണ്ടതായിട്ടുണ്ടെന്നും അഭിപ്രായം അതുകൊണ്ടു തിരക്കുണ്ടായി എന്നു ഭാവം. ധീരന്തൻ.....ന്ന് ധൈര്യത്തോടുകൂടി തന്റെ കാൽച്ചിലമ്പു മുതലായ ആഭരണങ്ങൾ സഖികളുടെ കയ്യിൽ വാരി പറഞ്ഞു കൊടുത്തിട്ട് അന്നേരം.....കേറിനില്ലേ അ സമയത്തു നമ്മൾതന്നെ മുൻപേ മലർവാടിയിൽ ചെന്നുചേർന്നില്ലേ? അത് ഓർമ്മയുണ്ടോ? ഒരിക്കൽ, കാമോത്സവകാലത്തു്, അസംഖ്യം സ്ത്രീകളും പുരുഷന്മാരും ഗ്രഹത്തിൽ ഒന്നിച്ചുകൂടി. അവിടെ പുഷ്പാപചയസംരംഭകോലാഹലം ഉണ്ടായി. പൂവ് പറിക്കുന്നതിനു നിങ്ങളെക്കാൾ സാമർത്ഥ്യം എനിക്കു കൂടും. ഞാൻ അധികം പൂവുപറിക്കും. അതല്ല എനിക്കത്രേ സാമർത്ഥ്യം. എന്നിങ്ങനെ വാശിയോടുകൂടി വാദം സംഭവിച്ചു. അപ്പുറം ജയിക്കുന്നവനു കൊടുക്കുവാൻ വാതുപറഞ്ഞു് ആഭരണങ്ങളും മറ്റും (ജയിക്കുമെന്നു ധൈര്യത്തോടുകൂടി) സഖിമാരെ ഏല്പിച്ചു നമ്മൾതന്നെ മുൻപേ ചെന്നു പൂവാടിയിൽ കയറി. ഇതോർമ്മയില്ലേ? എന്നു ഭാവം. ഇവിടെ "സ്വച്ഛന്ദവിഹാരായോഗ്യത്വവും" "അനുല്ലംഘ്യ ഗമനനിരോധവും" വ്യംഗ്യം. ഉടനടി സംഭോഗതല്പരത്വസൂചകം. "ഭൂയഃ പുഷ്പാപചയകലയാ" എന്ന മൂലത്തിനു "ഹേതുഗർഭതയാ തച്ചേതം ഹം ഭൂയാംസി പുഷ്പാണ്യവചിനോമീത്യേവം പരസ്പരജിഗീഷയാ" എന്നു വരവർണ്ണിനി. അലങ്കാരം പര്യായോക്തം.

പശ്യാമ്യേഷ ത്വത്തനുമിവ തച്ഛായേ പക്വബിംബാധരേതി
പ്രക്രാന്തോക്തൗ മയി കലുഷിതം ഭീരു നേത്രാഞ്ചലം തേ ॥
കീരസ്യേതി സ്ഥിതിമതി പുനസ്സ്വൈരമാവിഷ്കൃതേഷു
വ്രീളാസൂയാവ്യതികരഗുരു ക്ഷിപ്തമാളീമുഖേഷു ॥ ൮൧ ॥

കണ്ടാലും നീയെനിക്കോ ഭവതിയതുവിധം
പ്രീതിയീനല്ലതൊണ്ടി-
ച്ചുണ്ടാളെന്നിത്രയെൻചൊൽവഴി കലുഷനില-
യ്ക്കായ നേത്രോല്പലം നീ,
ഉണ്ടാക്കുന്നു കിളിക്കെന്നതുമുഴുവനര-
യ്ക്കത്തെളിഞ്ഞൊന്നുഹാസം
കൊണ്ടാളീവൎഗ്ഗവക്ത്രങ്ങളിലുരുതരല-
ജ്ജേൎഷ്യമായ് ചാച്ചതില്ലേ? ‖ വൃഥ ‖

ശ്ലോ. വൃഥ. നായകൻ വനശ്രീയെ ചൂണ്ടിക്കാണിച്ചുകൊണ്ടു നായികയോടു (മുൻപു ഉണ്ടായ കഥ അടയാളമായി) പറയുന്നു എന്നു് ഇവിടെ സ്മരിക്കേണ്ടതാകുന്നു.

കണ്ടാലും. നീ കണ്ടാലും. എനിക്കോ........ച്ചുണ്ടാൾ എനിക്കോ ഭവതിയതുവിധം ഈ നല്ല തൊണ്ടിച്ചുണ്ടാൾ പ്രീതി എന്നു് അന്വയം. എനിക്കു നീ എന്നപോലെ ഈ ബിംബാധര ഇഷ്ടത്തെ തൊണ്ടിച്ചുണ്ടാൾ ഈ വിശേഷണം വനശ്രീയ്ക്കും നായികയ്ക്കും ബാധകമാകുന്നു. തൊണ്ടിയ്ക്കു തുല്യമായ ചുണ്ടോടുകൂടിയവൾ എന്നു നായികാപക്ഷത്തിലും തൊണ്ടിയാകുന്ന ചുണ്ടോടുകൂടിയവൾ എന്നു വനശ്രീപക്ഷത്തിലും അൎത്ഥം. പ്രീതി ഇഷ്ടം, രാഗം എന്നും. എന്നിത്രയെൻ......നീ നീ എന്നിത്രയെൻ ചൊൽവഴി കലുഷനിലയ്ക്കായ നേത്രോല്പലം എന്നു് അന്വയം. ഇത്രമാത്രം ഞാൻ പറഞ്ഞപ്പോൾ, കോപംകൊണ്ടു കലങ്ങിയ കണ്ണുകളെ. ഞാൻ വാക്യം മുഴുവനാക്കിയില്ല. ഈ തൊണ്ടിച്ചുണ്ടാൾ എനിക്കു് ഇഷ്ടത്തെ എന്നു വരയ്ക്കുമാത്രമേ പറഞ്ഞുള്ളു. അപ്പോൾതന്നെ മറെറാരു സ്ത്രീയേ, ഉദ്ദേശിച്ചു ഞാൻ പറയുന്നു എന്നു വിചാരിച്ചു കോപംവന്നു നിന്റെ കണ്ണു കലങ്ങി എന്നു ഭാവം. ഇവിടെ നായികയുടെ സാപത്ന്യസഹിഷ്ണുത്വം ധ്വനി. ഉണ്ടാക്കുന്നു......നരയ്ക്കു കിളിയ്ക്കു് ഉണ്ടാക്കുന്നു എന്നതു മുഴുവൻ ഉരയ്ക്കു എന്നു അന്വയം. കിളിയ്ക്കു് ഉണ്ടാക്കുന്നു എന്നു മുഴുവനും പറഞ്ഞപ്പോൾ, വാക്യം പൂൎത്തിയാക്കിയപ്പോൾ, എന്നു ഭാവം.

ത്തോണ്ടികളോടുകൂടിയ വനം കിളിയ്ക്കു സന്തോഷമുണ്ടാക്കുമല്ലോ. തെളിഞ്ഞൊന്നു പെട്ടെന്നു കോപം നീങ്ങി മനസ്സുതെളിഞ്ഞു; സപത്നിയെപ്പററിയല്ല പറയുന്നതെന്നു് അറിഞ്ഞപ്പോൾ, മനസ്സിനു സമാധാനവും സന്തോഷവും ഉണ്ടായി എന്നു ഭാവം. ഹാസം......ങ്ങളിൽ ഹാസത്തോടുകൂടിയ സഖികളുടെ മുഖങ്ങളിൽ. കൊണ്ടാളീ എന്ന ഭാഗത്തിൽ കൊണ്ടു—ആളീ എന്നു പദച്ഛേദം. കൊണ്ട ആളീ എന്നും പദം മുറിയ്ക്കാം. എന്നാൽ ഇവിടെ ആദ്യം പറഞ്ഞ വിധമാണു വേണ്ടതു്. ഹാസം നായികയ്ക്കു പററിയ വിഡ്ഢിത്തം കണ്ടു സഖികൾ പരിഹസിച്ചു എന്നു് ഭാവം. ഉരുതര......ത്തില്ലേ പൂർവ്വാർദ്ധാവസാനത്തിലെ നേത്രോൽപലം ഇവിടെ കർമ്മം. ലജ്ജയോടും അസൂയയോടും കൂടി നീ സഖികളുടെ മുഖത്തു നോക്കിയില്ലേ? ലജ്ജ തനിക്കുപററിയ വിഡ്ഢിത്തം സഖികളറിഞ്ഞുവല്ലോ എന്ന വിചാരം ലജ്ജയ്ക്കു കാരണം. അകാരണമായി പ്രിയതമനോടു കോപിക്കുവാൻ ഇടയായല്ലോ എന്ന വിചാരവും ലജ്ജയ്ക്കു ഹേതുവാകാം. ഈർഷ്യ അസൂയ. സഖികൾ പരിഹസിക്കുന്നതു് അസൂയയ്ക്കു കാരണം. ഇത്രയും കാലത്തെ പരിചയമുണ്ടായിട്ടും നായികയ്ക്കു പ്രിയതമനെ ശരിയായി മനസ്സിലാക്കുവാൻ കഴിഞ്ഞില്ലല്ലോ എന്നു വിചാരിച്ചു സഖികൾ പരിഹസിക്കുമ്പോൾ അവരോടു സംഭവിക്കുന്ന അസൂയ എന്നു ഭാവം. ഞാൻ വനശ്രീയെക്കുറിച്ചു പറയുന്നതു പകുതിയായപ്പോൾ, പ്രതിനായികയെക്കുറിച്ചാണെ പ്രതിപാദിക്കുന്നതെന്നു വിചാരിച്ചു് അക്ഷമയോടെ മുഴുവനും കേൾക്കാതെ നീ കോപിച്ചു. അപ്പോൾ ഞാൻ വാക്യം പൂർത്തിയാക്കി. ആ സമയം നിന്റെ മുഖം തെളിയുകയും സ്വപ്രമാദം മനസ്സിലാക്കി നീ ലജ്ജിക്കുകയും സഖികളെ നോക്കുകയും ചെയ്തു എന്നു് ഭാവം. ഇപ്രകാരം മുൻപു് ഒരു ദിവസം സംഭവിച്ചതു് ഓർമ്മയുണ്ടോ. അലങ്കാരം പര്യായം.

പര്യായോ യദി പര്യായേ-
ണൈകസ്യാനേകസംശ്രയഃ

എന്നു് ലക്ഷണം.

ക്രീഡാശൈലേ കിമപി കലഹം ഭാവയിത്വാ സഖീനാം
മധ്യാൽ ഗേഹം പ്രതി വിചലിതാം നീചകണ്ഠസ്വനം തേ ||
അന്തർലീനാം പഥി മൃഗയതോ മേ ഗതാമന്ധപസ്യ
ദ്വാരേ ഗത്വാ ഝടിതി കിതവസ്ത്വാം വ്യവാധത്ത ബർഹൈഃ || ൮൨ ||

ക്രീഡാശൈലത്തിലെന്തോ കലഹകലയിനടി-
ച്ചാളിമദ്ധ്യത്തിൽനിന്നി-
ട്ടൂഢാടോപം ഗൃഹംപൂകിടുമളവയി ഞാൻ
പിന്തുടൎന്നെത്തിടുമ്പോൾ,
ഗൂഢം നീ പോയ് ലതാമണ്ഡപമണയവെ നി-
ന്നിഷ്ടനായിട്ടടുക്കൽ
കൂടുന്നോരാത്തകണ്ഠൻ മയിൽ യുവതിയെ വൻ-
പീലിയാൽ മൂടിയില്ലേ? ||വൃ||

ശ്ലോ. വൃ. ക്രീഡാശൈല.....നടിച്ചു വിഹാരപർവ്വതത്തിൽവച്ചു് എന്തോ പ്രണയകലഹം അഭിനയിച്ചുകൊണ്ടു്. ക്രീഡാശൈലം നായികയും നായകനും കൂടി വിനോദിക്കുന്ന പർവ്വതം. ഉദ്ദീപകങ്ങളിൽ ഒന്നത്രെ ക്രീഡാശൈലം.

പ്രാസാദശൈലഭവങ്ദീർഘ-
ക്രീഡാദ്രിസരിദാദയഃ

എന്നു് സാഹിത്യദർപ്പണം. "ക്രീഡാശൈലഃ കനകകദളീവേഷ്ടനപ്രേക്ഷണീയഃ" എന്നും "ക്രീഡാശൈലേ പ്രഥമകഥിതേ രമ്യസാനൗ നിഷണ്ണഃ" എന്നും മേഘം. എന്തോ ഇപ്പോൾ കലഹകാരണം ഓർമ്മിക്കുന്നില്ല. നടിച്ചു കലഹം വാസ്തവത്തിൽ ഉണ്ടായില്ല. പുറമേ ഉണ്ടെന്നു കാണിക്കുകമാത്രം ചെയ്തു എന്നു ഭാവം. ആളിമദ്ധ്യ.....പൂകിടുമളവു സഖികളുടെ കൂട്ടത്തിൽനിന്നു ഗൌരവഭാവത്തോടുകൂടി സ്വഗൃഹത്തിലേക്കു പോയ സമയത്തു് അയി ഞാൻ.....ത്തിടുമ്പോൾ അല്ലയോ സുന്ദരി! നീ പോയ സമയത്തു ഞാനും നിന്നെ അന്വേഷിച്ചു പുറകെ വന്നു. ഗൂഢം.....മണയവെ ആ സമയത്തു നീ ഞാനറിയാതെ വള്ളിക്കുടിലിൽ ചെന്നു. അപ്പോൾ നിന്നിഷ്ട...മൂടിയില്ലേ നിന്റെ ഇഷ്ടനും അപകടക്കാരനും ആയ ആ മയിൽ നിന്നെ അതിന്റെ വലിയ പീലിയെല്ലാം പരത്തിപ്പിടിച്ചു മറച്ചില്ലേ? ലതാമണ്ഡപം വള്ളികൾ ചുററി പടൎന്നുപിടിച്ചിരിക്കുന്ന തറ. മറഞ്ഞിരിക്കുവാൻ വേണ്ട സൌകര്യം ധ്വനി. നിന്നിഷ്ടൻ അവനു നിന്നോടു മാത്രമേ

ഇഷ്ടമുള്ളൂ. എന്നോട്ട് ഇല്ല. അല്പമെങ്കിലും എന്നോട്ട് ഇഷ്ടമുണ്ടെങ്കിൽ ഇപ്രകാരം ചെയ്യുയില്ല എന്നു ഭാവം. കള്ളൻ വഞ്ചകൻ. നിന്നെ എന്റെ കണ്ണിനു മുൻപിൽനിന്നു മറച്ചവൻ. വാത്സല്യാധിക്യദ്യോതകം. വൻപീലി പീലിയുടെ സമൃദ്ധി ധ്വനി. ഒരു ദിവസം ക്രീഡാശൈലത്തിൽവച്ച് എന്നോട്ട രുഷിച്ചില്ലുഭാവിച്ചു നീ ഗൃഹത്തിലേക്ക പുറപ്പെട്ട് ഇടയ്ക്കു ലതാമണ്ഡപത്തിൽ കയറി മറഞ്ഞിരുന്നു. ഞാനും പുറകേ അന്വേഷിച്ചു വന്നു. അപ്പോൾ നിന്റെ ഇഷ്ടനായ മയിലു ലതാമണ്ഡപത്തിന്റെ വാതുക്കൽ വന്ന് അതിന്റെ പീലി മുഴുവനും വിടുർത്തി അതുകൊണ്ടു നിന്നെ എനിക്കു കാണുവാൻ പാടില്ലുംതവിധം മറച്ചു. ഈ സംഗതി ഓർമ്മിക്കുന്നുണ്ടോ എന്നു ഭാവം. അതിമനോഹരമായിരിക്കുന്ന ഒന്നാണ് ഈ അഭിജ്ഞാനം. അടുത്ത പദ്യത്തിലേ ഇതിന്റെ സ്വാരസ്യം പൂർത്തിയാകുകയുള്ളൂ.

ഭൂയശ്ചാസൌ സ്ഫുരിതലളിതം ഭൂതലേ ന്യസ്തപാദോ
വ്യത്യാസേന ക്ഷണമവനതോന്നമ്രയം കണ്ഠനാളം ||
ആർദ്രച്ഛായൈരധികവിതതൈരായതൈർബ്ബർഹഭാരൈർ-
ദ്വാരോപാന്തേ സുചിരമകരോന്നൃത്തമാനിർഗ്ഗമാന്നൌ || വൃത്ത ||

പിന്നീടും ഭംഗിയായിട്ടവനിയിലടിവെ-
ക്കുന്നതാളത്തിനൊപ്പി-
ച്ചുന്നീടുംതാഴ്ത്തലുംപൊക്കലുമുടയനിറം-
കൊണ്ടകണ്ഠത്തിനോട്ടും
മിന്നീടും നീണ്ട നൽപീലികളുയരെവിരു-
ത്തീട്ടവൻ ദ്വാരഭാഗേ
നിന്നീടുംവണ്ണമേ ഞാനതിൽവെളിയിലിറ-
ങ്ങുംവരെയ്ക്കാടിയില്ലേ? || വൃത്ത ||

ശ്ലോ. വൃത. പിന്നീടും......യായിട്ടു പിന്നീടു എന്നു മതി. 'ഉം' ഛന്ദോഭംഗപരിഹാരാർത്ഥം ചേർത്ത പദം. ഞാൻ ലതാമണ്ഡപത്തിൽ പ്രവേശിച്ചതിനുശേഷം നന്നായി ഭംഗിയായിട്ടു സ്ഫുരിതലളിതം എന്ന മൂലത്തിന്റെ ഭാഷ. ഓരോ അവയവംകൊണ്ടും തത്തദ്വികാരവിശേഷങ്ങളെ പ്രകാശിപ്പിച്ചുകൊണ്ട് എന്നു 'സ്ഫുരിതലളിത'ത്തിനു മാനവേദവ്യാഖ്യ.

സുകുമാരാംഗവിക്ഷേപഃ
സുഭ്രൂനേത്രാധരക്രിയഃ

എന്നു (ശബ്ദരത്നാകരം) ലളിതത്തിന്റെ ലക്ഷണം. അവനിയി...... കണ്ഠത്തിനോടും ഭൂമിയിൽ ചവിട്ടുന്ന താളം അനുസരിച്ചു കഴുത്തു പൊക്കിയും താഴ്ത്തിയുംകൊണ്ടു നിറംകൊണ്ട കഴുത്തുപൊക്കുന്നതും താഴ്ത്തുന്നതും കാണുവാനുള്ള ഭംഗി ധ്വനി. മിന്നീടും.....വിടുത്തിട്ടു മിന്നുന്നതും നീളമേറിയതുമായ പീലികൾ വിടുത്തിയിട്ടു് അവൻ ദ്വാരഭാഗേ ആ മയിലു ലതാമണ്ഡപത്തിന്റെ വാതുക്കൽ നിന്നീടുംവണ്ണമേ ശിക്കുന്നവിധത്തിൽ നിന്നുകൊണ്ടു നേരമതിൽ ......ടിയില്ലേ നമ്മൾ അതിൽനിന്നു പുറത്തു വരുന്നതുവരെയും ആടിയില്ലേ; ഓർമ്മയുണ്ടോ? നേരം നമ്മൾ—ശേഷ്യം. "താളൈശ്ശിഞ്ജാവലയസുഭഗൈഃ കാന്തയാ നർത്തിതോ മേ" എന്ന (മേഘം. ഉ. ഭാ.) വാക്യത്തിന്റെ ഛായ.

ഭൂമിഷു കൃതപുടാന്തർമണ്ഡലാവൃത്തിചക്ഷുഃ-
പ്രചലിതചടുലഭ്രൂതാണ്ഡവൈർമണ്ഡയന്ത്യാ
കരകിസലയതാളൈർമുഗ്ദ്ധയാ നർത്ത്യമാനം
സുതമിവ മനസാ ത്വാം വത്സലേന സ്മരാമി.

എന്നു് (ഉ. രാ. ചരിതം) ദ്രഷ്ടവ്യം. അലങ്കാരം സ്വഭാവോക്തി.

സർവ്വാതിഥ്യേ സരസി സലിലക്രീഡിതേഹം ന യാവ-
ന്മംക്ഷ്വംഗമഗ്നസ്സദസി സുദൃശാമപ്യരോമാഞ്ചിതേഷു ||
ഗണ്ഡേഷ്വാസാം നിഭൃതമഭൃഥാശ്ചോരി! ദൂരം ബിഭീമ-
സ്താവൽക്കാലം ദശമശൃണവം ഭൂയ ഏതത്സഖീഭ്യഃ || ൭൮ ||

സർവ്വാതിഥ്യക്കുളത്തിൽസ്സരസമൊരുജല-
ക്രീഡചെയ്യുന്നനേരം,
സർവ്വാംഗം മുങ്ങി ഞാൻ പൊങ്ങിടുമിടയിൽ വധൂ-
മണ്ഡലത്തിന്റെ ഗണ്ഡം

ചൊവ്വായ് രോമാഞ്ചമേല്ക്കായ്കിലുമതിലധികം
കള്ളി! കൺവെച്ചതില്ലേ?
ദുർവാരം ശങ്കയുണ്ടീയ്യിവനിതു സഖിമാർ
ചൊല്ലി ഞാൻ കേട്ടിരിപ്പൂ. ||വൃ||

ശ്ലോ. വൃ. സർവ്വാതിഥ്യ.....നേരം നമ്മുടെ സർവാതിഥ്യം എന്നു പേരായ കുളത്തിൽ സന്തോഷത്തോടുകൂടി ജലക്രീഡചെയ്യുന്ന സമയത്തു സർവാംഗം......മിടയിൽ ഞാൻ ശരീരം മുഴുവനും വെള്ളത്തിൽ മുക്കി പിന്നീടു പൊങ്ങുന്നതിന്നിടയ്ക്കു വധൂ....ഗണ്ഡം കൂടെ ക്രീഡിക്കുന്ന മറ്റു സ്ത്രീകളുടെ കവിളിൽ ചൊവ്വായ്...... മേല്ക്കായ്കിലും നേരേ രോമാഞ്ചം ഉണ്ടായില്ല. എങ്കിലും, മുങ്ങുന്ന സമയത്തു ഞാൻ മറ്റു സ്ത്രീകളുടെ അംഗത്തിൽ സ്പർശിക്കുകയും അതിന്റെ ലക്ഷണമായി അവരുടെ കപോലങ്ങളിൽ രോമാഞ്ചമുണ്ടാകുകയും ചെയ്തില്ല, എങ്കിലും എന്നു് അഭിപ്രായം. അതിൽ...... വച്ചതില്ലേ അവരുടെ കവിളുകളിൽ രോമാഞ്ചമുണ്ടാകുന്നുണ്ടോ എന്നു കള്ളിയായ നീ പ്രത്യേകം ശ്രദ്ധിച്ചുനോക്കിയില്ലേ. ശങ്കയ്ക്കു് അവകാശമില്ലെങ്കിലും നീ ശങ്കിച്ചു് അങ്ങനെ ചെയ്തു എന്നു ഭാവം. കള്ളി ഞാൻ അറിയാതെ കളവുകാണിച്ചവൾ എന്നു വ്യംഗ്യം. ദുർവാരം.... കേട്ടിരിപ്പൂ ഇയ്യിവനു ദുർവ്വാരം ശങ്കയുണ്ടു്. ഇതു ഞാൻ സഖിമാർ ചൊല്ലികേട്ടിരിപ്പൂ എന്നു് അന്വയം. ഇവ എനിക്കു് അധികം ഭയമുണ്ടു്. ഈ സംഭവം സഖിമാർ പിന്നീടു പറഞ്ഞു ഞാൻ അറിഞ്ഞിരിക്കുന്നു. സഖിമാർ ചൊല്ലി ഞാൻ ജലത്തിൽ മുങ്ങിക്കിടന്ന സമയത്തു, നീ മറ്റു സ്ത്രീകളുടെ കപോലങ്ങളിൽ നോക്കിയതു് എങ്ങനെയറിഞ്ഞു എന്ന ചോദ്യത്തിനു സമാധാനം.

ക്ലിന്നം മാധ്വ്യാ കിസലയപുടാല്ലബ്ധതേശോകയഷ്ടേ-
ശ്ച്യുത്വാതാമ്രം കുസുമമളിനാ സ്യാൽ കദാപ്യേഷ വസന്തഃ ||
ഇത്യുൽക്കണ്ഠാഗിരി മയി ജനേ തൽഗണേ ത്വാം സലജ്ജം
സ്മിത്വാ മുഗ്ദ്ധം മുഖമനമയസ്ത്വന്വി താംബൂലഗർഭം || വൃ൭=

കാമം തേനേററലിഞ്ഞാത്തളിരൊളിനടുവേ
നിന്നശോകക്കൊടിശ്രീ-
യോമൽച്ചെമ്പൂവു വണ്ടേററിട്ടമരിയവസ-
ന്തം വരുംകാലമെന്നോ
ഈമട്ടാശിച്ചു ഞാൻ ചൊന്നളവതു സഖിമാ-
രെണ്ണിനോക്കുമ്പോൾ നാണി-
ച്ചോമൽത്താംബൂലമുൾക്കൊണ്ടണിഹസിതമുഖം
തമ്പി നീ താഴ്ത്തിയില്ലേ? ‖൮൬‖

ശ്ലോ. ൮൬. കാമംതേ......കാലമെന്നോ തളിരൊളി നടുവേനിന്ന കാമംതേനേററലിഞ്ഞ ആ അശോകക്കൊടിശ്രീയോമൽ ച്ചെമ്പൂവു വണ്ടു ഏററിട്ടമരിയവസന്തംവരുംകാലമെന്നോ എന്നു് അന്വയം. തളിരുകളുടെ നടുവിൽനിന്നു് അധികമായി തേൻ വീണു നനഞ്ഞതായ അശോകവൃക്ഷത്തിന്റെ ഭാഗിയായിച്ചുവന്ന പുഷ്പത്തെ എന്നാണു വണ്ടു് ആസ്വദിക്കുന്ന വസന്തകാലം വന്നുചേരുന്നതു്. വസന്തകാലത്തു് അശോകം പൂക്കുന്നു എന്നും വണ്ടു പൂവിലെ തേൻ ആസ്വദിക്കുന്നു എന്നും പ്രസിദ്ധം. ഈമട്ടാ......ന്നളവു ഞാൻ ആശിച്ചു ഈമട്ടു ചൊന്നളവു് എന്നു് അന്വയം. ഞാൻ ഉല്ക്കണ്ഠയോടുകൂടി ഇപ്രകാരം പറഞ്ഞപ്പോൾ ആശിച്ചു നായികാസമാഗമത്തിൽ അത്യാശയോടുകൂടി അത്തു സഖിമാരെണ്ണിനോക്കുമ്പോൾ സഖിമാർ അതു എണ്ണിനോക്കുന്ന സമയത്തു് എണ്ണിനോക്കുക ഇപ്പോളത്തെ ഋതു ഇന്നതു്, അടുത്തു വരുന്നതു് ഇന്നതു്, അതിനടുത്തതു് ഇന്നതു്, എന്നിങ്ങനെ ഋതുക്കളെ എണ്ണി (വിചാരിച്ചു) നോക്കിയപ്പോൾ നാണിച്ചോ......താഴ്ത്തിയില്ലേ തമ്പി! നീ ഓമൽതാംബൂലമുൾക്കൊണ്ടണിഹസിതമുഖം നാണിച്ചു താഴ്ത്തിയില്ലേ. അല്പമയം സുന്ദരി! നീ ഉള്ളിൽ താംബൂലത്തോടുകൂടിയതും മന്ദഹാസംകൊണ്ടു ശോഭിക്കുന്നതും ആയ മുഖം ലജ്ജിച്ചു താഴ്ത്തിയില്ലേ? ഞാൻ പറഞ്ഞതിന്റെ സാരം നിനക്കു മനസ്സിലായി. അതത്രേ ലജ്ജിച്ചു മുഖംതാഴ്ത്തുവാൻ കാരണം എന്നു ഭാവം. ഞാൻ വാസ്തവത്തിൽ തളിരിനേയും വണ്ടിനേ

യും വസന്തത്തേയും മററും പററിയല്ല പറഞ്ഞതു്. നിൻെറ അധര ശോഭിതമായ മുഖത്തുനിന്ന ചർവ്വണംകൊണ്ടു് ആർദ്രമായ താംബൂലം ഗ്രഹിക്കുന്നതിന്നു് അനുകൂലമായ കാലം എപ്പോഴം വരുമെന്നത്രെ ഞാൻ പറഞ്ഞതിൻെറ ആശയം. മൂഢകളായ സഖികൾക്ക ഞാൻ പറഞ്ഞതി ലടങ്ങിയിരിക്കുന്ന കളവു മനസ്സിലായില്ല. ഹസിതം നായകൻെറ വാക്ചാതുര്യം നായികയ്ക്കു ഹാസത്തിന്ന മൂലം എന്ന ഭാവം. കാമുക ന്മാർ മുഖത്തിൽനിന്ന താംബൂലം, ആസവം മുതലായവ പരസ്പരം (മാറി) ഗ്രഹിക്കുന്നതു പ്രേമദോഹദം എന്ന പ്രസിദ്ധം.

സാതിരേകമദകാരണം രഹ-
സ്തേന ദത്തമഭിലേഷുരംഗനാഃ
താളിരപ്യുപഹൃതം മുഖാസവം
സോഽപിബൽ ബകുലതുല്യദോഹദഃ

എന്നു് രഘു. (സ. ൧൯) തളിരു്, പൂവു്, വണ്ടു്, വസന്തം എന്നിവ യുടെ സ്ഥാനത്തു് അധരം, താംബൂലം, നായകൻ, അനുകൂലകാലം എന്നിവ ഗ്രാഹ്യം. അലങ്കാരം രൂപകാതിശയോക്തി.

രൂപകാതിശയോക്തിസ്സ്യാ-
ന്നിഗീര്യാധ്യവസാനതഃ

(കുവല) എന്നു ലക്ഷണം.

പ്രസ്തുതപദ്യത്തോടുകൂടി സന്ദേശപ്രകരണാന്തർഭൂതമായ അഭി ജ്ഞാനപ്രകരണം അവസാനിക്കുന്നു. നായകനും നായികയ്ക്കും (സഖി കൾക്കും) മാത്രം അറിയാവുന്ന ഗൂഢകാര്യങ്ങളാണു് അഭിജ്ഞാനമായി പ്രതിപാദിക്കുന്നതു്. നായകൻ പറയാതെ അവയെപ്പററി ദൂതനു് അറി യുവാൻ നിവൃത്തിയില്ല. അതുകൊണ്ടു് അഭിജ്ഞാനവാക്യം കേൾക്ക മ്പോൾ, ദൂതൻ നായകൻ പറഞ്ഞയച്ചു വന്ന ആൾതന്നെ എന്ന വിശ്വാ സം നായികയ്ക്കു് ഉണ്ടാകുന്നു. ഇതാണു് അഭിജ്ഞാനത്തിൻെറ പ്രയോ ജനം. സീതയ്ക്കു താൻ രാമദൂതൻതന്നെ എന്ന വിശ്വാസം വരുത്തുന്ന തിന്ന (വാ. രാ.) ഹനുമാനും അഭിജ്ഞാനപാഠക്ക പറയുന്നുണ്ടു്.

മേഘസന്ദേശത്തിൽ ഒരു അഭിജ്ഞാനമേ കാളിദാസൻ പ്രതിപാ ദിക്കുന്നുള്ളു. ശുകസന്ദേശത്തിൽ അതിൻെറ സ്ഥാനത്തു് ആറു അഭി ജ്ഞാനങ്ങൾ ഉണ്ടു്. ലക്ഷ്മീദാസൻ ഒന്നോ രണ്ടോ മാത്രം കൊണ്ടു തൃപ്തിപ്പെടുന്നില്ല. അവ ഓരോന്നും അതിമനോഹരവും അത്യന്തം സ്വാഭാവികവും ആയിട്ടുണ്ടെന്നും കാണാം. ആകപ്പാടെ

വിചാരിച്ചാൽ, മേലത്തെ അനുകരിച്ചു ശ്ലോകത്തിൽ കവി രചിച്ചുചേർത്തിരിക്കുന്ന അഭിജ്ഞാനപ്രകരണം 'തിരിയിൽനിന്നു കൊളുത്തിയ പന്തംപോലെ' സഹൃദയാഹ്ലാദകമായിട്ടുണ്ടെന്നു പറയുന്നതിൽ അതിശയോക്തിയില്ല.

ഇത്യുക്തേഷു സ്ഫുടതരമഭിജ്ഞാനവസ്തുഷ്വനേകേ-
ഷ്വേകേനാ ത്വം കുശലിനമഭിജ്ഞായ മാം മാ വിഷീദ ||
മുഗ്ധേ മൂർച്ഛാരുചിരവിരഹരുജയാ കാപി മേ വിസ്മൃതിശ്ചേൽ
സ്യാച്ച കാപി സ്മൃതിരിതി ബഹൂന്യത്ര ദത്താന്യമൂനി || ൯൫ ||

ഇത്ത്യേവം സ്പഷ്ടമായിപ്പലതരമടയാ-
ളങ്ങൾ കാണിച്ചതിന്മേൽ
പ്രത്യേകിച്ചൊന്നുകൊണ്ടിട്ടിവനു കുശലമെ-
ന്നോർത്തൊഴിക്കൂ വിഷാദം;
മുഗ്ദ്ധേ! മൂക്കംവിയോഗവ്യഥയിലിവയിലൊ-
ന്നോർമ്മയില്ലെങ്കിൽ മറെറാ-
ന്നുൾത്തേടിക്കൊള്ളുവാനുംമതിയതിനുതരം-
പോലെതന്നേനനേകം ||൯൫||

ശ്ലോ° ൯൫. വിശ്വാസത്തിന് ഒരു അടയാളം, പോരേ, എന്തിനു അനേകം പ്രതിപാദിക്കുന്നു എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. ഇത്ത്യേവം......കാണിച്ചു ഇവിടെ പറഞ്ഞവിധം അനേകം അടയാളങ്ങൾ വിശദമായി വിവരിച്ചു മനസ്സിലാക്കി അതിന്മേൽ...... വിഷാദം അവയിൽ പ്രത്യേകിച്ച് ഏതെങ്കിലും ഒന്നുകൊണ്ടു എനിക്കു ക്ഷേമംതന്നെ എന്നു വിചാരിച്ചു വിഷാദം കളഞ്ഞാലും. മുഗ്ദ്ധേ! മൂക്കം......ല്ലെങ്കിൽ അല്ലയോ സുന്ദരി, വർദ്ധമാനമായ വിരഹദുഃഖംനിമിത്തം ഇവിടെ പറഞ്ഞ അടയാളങ്ങളിൽ ഏതെങ്കിലും ഒന്നിനെപ്പററി ഓർമ്മ, ബോധം, ഇല്ലാതെ വന്നാൽ. മുഗ്ദ്ധേ! സംബുദ്ധി. സുന്ദരി, ഓർമ്മയില്ലാത്തവർ. അങ്ങനെ സംഭവിക്കാമെന്ന് അഭിപ്രായം. "അനതിനിർഭരയൌവനാഭരണതാഭവിദിതവസ്തുതത്ത്വാ"(വിദ്യുല്ലത) മുദ്ധ എന്നു പൂർണ്ണസരസ്വതി. 'മൌഗ്ദ്ധ്യം ച മഹിമാഗുണോ ഷ്വൽകൃഷ്ടതമം. തദുക്തം കവിവല്ലഭേന:—

അപിനലാവ്യമാമ്ലീഭിരത്ത്വ്യമൃതാംഗകൈഃ
ഹൈമമാഭരണം ലജ്ജാ മാണിക്യം തത്ര മുഗ്ദ്ധതാ.

ഇതി'' എന്നു് നാരായണപണ്ഡിതൻ. (ഉത്ത. രാ. ചരി. ഭാവാൎത്ഥ ദീപിക. വ്യാഖ്യാ) പറഞ്ഞിരിക്കുന്നതും ശ്രദ്ധേയമാകുന്നു. മുഗ്ദ്ധത ഉത്തമസ്ത്രീകൾക്കു് അതിവിശിഷ്ടമായ ഒരു ഭൂഷണമാകുന്നു. സ്വൎണ്ണവും മാണിക്യവുംപോലെ സ്ത്രീകൾക്ക ലജ്ജയും മുഗ്ദ്ധതയും ഇണങ്ങുന്നു. മറെറാന്നു.....മതി വേറെയേതെങ്കിലും ഒന്നു ഓൎമ്മിക്കുന്നതിനു സൌകൎയ്യമുണ്ടാകണം. അതിനു.....നേകം അനേകം അഭിജ്ഞാനങ്ങൾ പറഞ്ഞാൽ അവയെ ഒന്നിനേയുംപററി ഓൎമ്മയില്ലെന്നു വരുന്നതല്ല, ഒന്നുമാത്രം പറഞ്ഞാൽ ഓൎമ്മയില്ലെന്നു വരാം. വിശേഷേണ വിരഹവ്യാധിയിൽ മുഴുകുന്നവരെ സംബന്ധിച്ചു ഇപ്രകാരം സംഭാവ്യമാകുന്നു. അതുകൊണ്ടു പല അടയാളങ്ങൾ പറഞ്ഞു. എന്നു അഭിപ്രായം. കവിയുടെ യുക്തി ഹൃദയംഗമമായിരിക്കുന്നു.

സന്ദേശം ഉപസംഹരിക്കുന്നു.

താവത്തസ്ഥാം മാം പ്രവദതി ജനോ യൽ ത്വയി പ്രേമബന്ധ-
മത്യേവ മാം ത്വാം മയി ച മദിരാപാംഗി! നൈവാത്ര ഭേദഃ ||
അപ്യശ്ലേഷവ്യഥിതമനസസ്സാധ്വസാധുവ്യപേക്ഷാ-
മുക്തൈതദ്ഭിൎമ്മമ ധൃതിസുധാസിന്ധുരുജ്ജൃംഭതാം തേ || ൭൭ ||

നിന്നേക്കാൾ നിസ്തുതയെന്നെയുമിഹ ജനമോ-
ത്തുന്നു തമ്മിൽ പ്രിയംകൊ-
ണ്ടെന്നേക്കാൾ താന്നതായ് നിന്നെയുമിതിൽ മദിരാ-
പാംഗി! ചെററില്ല ഭേദം;
ഛിന്നം വേർപാടിൽമാഴ്കും മനമൊട്ടുമിതിനാൽ
നല്ലതോ ചീത്തയോയെ-
ന്നൊന്നുംനോക്കാതെയുള്ളെൻമൊഴി തവ ധൃതിദു-
ഗ്ദ്ധാബ്ധി വായ്പിച്ചിടട്ടേ'' ||൭൭||

ശ്ലോ. വ്യ. നിന്നേക്കാൾ.....കൊണ്ടു് ഇഹ ജനം തമ്മിൽ പ്രിയംകൊണ്ടു നിന്നേക്കാൾ നിസ്തുതായ് എന്നെയും എന്നു് അന്വയം. ഓതുന്നു എന്നു ക്രിയ. ഇവിടെ ലോകത്തിലെ ജനങ്ങൾ അന്യോന്യം

അനുരാഗംകൊണ്ടു നിന്നേക്കാൾ നിസ്സ്വാണു ഞാൻ എന്നു പറയുന്നു. എന്റെ ആത്മാവിനോടു നിനക്കു നിന്റെ ആത്മാവിനോടുള്ളതിൽ കൂടുതൽ സ്നേഹമുണ്ടെന്നു ജനങ്ങൾ പറയുന്നു. എന്നു ഭാവം. എന്നേക്കാൾ......നിന്നെയും ഇവിടെയും ജനം കർത്താവു്. ഓതുന്നു ക്രിയ. അതുപോലെ എന്നേക്കാൾ ഞാനായിത്തീൎന്നിട്ടുണ്ടു് നീ എന്നും പറയുന്നു. എനിക്കു നിന്റെ ആത്മാവിനോടു എന്റേതിനോടുള്ളതിനേക്കാൾ സ്നേഹമുണ്ടെന്നു പറയുന്നു. എന്നു ഭാവം. ശരീരം കൊണ്ടു മാത്രം രണ്ടുപേർ; ആത്മാവുകൊണ്ടു ഒരാൾ; എന്നീവിധം നമ്മെപ്പററി ലോകം ഗണിക്കുന്നു. ഇതിൽ.....ഭേദം മദിരാപാംഗി! ഇതിൽ ഭേദം ചെററ ഇല്ല എന്നു് അന്വയം. അല്ലയോ സുന്ദരി! ഞാൻ ഈ പറഞ്ഞതിൽ അല്പവും വ്യത്യാസമില്ല. മദിരാപാംഗി! മദിരപോലെ കാമുകന്മാരെ മോഹിപ്പിക്കുന്ന അപാംഗത്തോടുകൂടിയവൾ, കടാക്ഷംകൊണ്ടു ആൎക്കും വ്യാമോഹം ജനിപ്പിക്കുന്നവൾ. മദിര മദ്യം, കടാക്ഷം ഹൃദയാകർഷകം എന്നു ഭാവം. ഭേദം വേർപാടു്, വ്യത്യാസം.

ഭേദോ ദ്വൈധേ വിശേഷേ സ്യാ-
ദുപജാപേ വിദാരണേ

എന്നു വിശ്വം. ചിന്നം വേർപാടിൽ.....മിതിനാൽ ഇതിനാൽ ചിന്നം വേർപാടിൽ മാഴ്കും മനമൊടു എന്നു് അന്വയം. ഇതുകൊണ്ടു വിരഹഖിന്നമായ മനസ്സോടുകൂടി മനം മനസ്സ്. "സുഖാദ്യുപലബ്ധിസാധനമിന്ദ്രിയം മനഃ" എന്നു (ത. സം.) താൎക്കികമതം. സുഖാദ്യവസ്ഥകളുടെ ജ്ഞാനത്തെ ജനിപ്പിക്കുന്ന ഇന്ദ്രിയം. ഇതിനാൽ നമ്മളെ രണ്ടുപേരെയും ലോകം അഭേദമായി ഗണിക്കുന്ന നിലയിൽ. നല്ലതോ.....മൊഴി ഭംഗിയോടും അൎത്ഥത്തോടുംകൂടിയതോ അതോ അങ്ങനെയല്ലാത്തതോ എന്നൊന്നും വിചാരിക്കാതെ പറയുന്നതായ എന്റെ വാക്കു്. വിയോഗത്തിയോടുകൂടി പറയുന്നതാകുകയാൽ എന്റെ വാക്കിനെ സംബന്ധിച്ച സാധ്വസാധു വിചാരംചെയ്യേണ്ടതില്ലെന്നു ഭാവം. തവ.....വാച്ചിടട്ടേ നിന്റെ ധൈര്യമാകുന്ന പാല്ക്കടലിനെ വർദ്ധിപ്പിക്കട്ടെ. എന്റെ വാക്കുകേട്ടു നിനക്കു് അധികമായ ധൈര്യം ഉണ്ടാകട്ടെ.

ഇത്ഥം ന്യസ്തം ത്വയി മമ വചസ്തത്ര ഗത്വാ ഗൃഹിണ്യൈ
വിശ്രാണ്യൈവം ശ്രവണസുഭഗം ഗച്ഛ ഭൂയോ യഥേഷ്ടം ॥
നാഹം യാചേ മദഭിഗമനാദൂർധ്വമന്യത്ര യാത്രാം
യന്നൈകത്ര സ്ഥിതിരഭിമതാ സ്വൈരസഞ്ചാരിണാം വഃ ॥ ൮൮ ॥

എന്നേവം തന്നിലേല്പിച്ചൊരു മമ മൊഴിതാ-
നങ്ങു ചെന്നെൻപ്രിയയ്ക്കാ-
യൊന്നേകിക്കൊൾക കണ്ണാമൃതനിലയിലുടൻ
തന്നെ പോകാം യഥേഷ്ടം;
പിന്നേയും ഞാൻ നടന്നെത്തിടുമതുവരെയാ-
ദ്ദിക്കിൽ നില്ക്കാനലട്ടി-
ല്ലൊന്നേറെ സ്വൈരചാരിക്കൊരിടമതിലിരി-
പ്പിഷ്ടമാകില്ലയല്ലോ. ॥൮൮॥



ശ്ലോ. ൮൮. നായികയെ സന്ദേശം അറിയിച്ചാൽ പിന്നെ ദൂതനു യഥേഷ്ടം പോകാമെന്നു പറയുന്നു. എന്നേവം......ചെന്ന് ഇപ്രകാരം ഞാൻ എന്റെ പ്രിയതമയോടു പറയുന്നതിനു നിന്നെ പറഞ്ഞേല്പിച്ച വാക്ക്, സന്ദേശം, നീ തൃക്കണാമതിലകത്തു ചെന്നു എൻപ്രിയയ്ക്കാ.... നിലയിൽ എൻപ്രിയയ്ക്കായ് ഒന്നു കണ്ണാമൃതനിലയിൽ ഏകിക്കൊൾക എന്നു അന്വയം. എന്റെ പ്രേയസിക്കു കണ്ണാമൃതമെന്ന മട്ടിൽ പറഞ്ഞുകൊടുത്താലും. അമൃതംപോലെ അവളുടെ കണ്ണുകളെ കുളുർപ്പിക്കുന്നതായിരിക്കും എന്റെ സന്ദേശം എന്നു ഭാവം. ഉടൻ...യഥേഷ്ടം അവളോടു പറഞ്ഞുകഴിഞ്ഞാൽ ഉടനെ തന്നെ നിനക്കു നീ ആഗ്രഹിക്കുന്ന സ്ഥലത്തേയ്ക്കു പോകാം. പിന്നേയും ഞാൻ......നലട്ടില്ല പിന്നെയും, ഞാൻ നടന്നു അവിടെ എത്തിച്ചേരുന്നതുവരെ അവളെ സമാശ്വസിപ്പിച്ചുകൊണ്ടു നീ അവിടെ തന്നെ താമസിക്കണമെന്നു പറഞ്ഞു, നിന്നെ ഉപദ്രവിക്കുന്നില്ല. ഒന്നേറെ......യല്ലോ തോന്നുന്നതുപോലെ ഏതു ദിക്കിലും സഞ്ചരിക്കുന്ന സ്വഭാവത്തോടുകൂടിയവനു ഒരു സ്ഥലത്തുതന്നെ താമസിക്കുക എന്നത് ഇഷ്ടമായിവരികയില്ല, നിശ്ചയം. അതുകൊണ്ടു ഞാൻ വീണ്ടും അവിടെ താമസിക്കുന്നതിനു നിന്നോടു പറയുന്നില്ല. എന്നു ഭാവം.

ഏവം സഖ്യൌ മയി വിശരണേ സംശ്രിതേ പ്രാണരക്ഷാം
സമ്പാദ്യ ത്വൽപ്രണയകരുണാസൌഹൃദാനി പ്രഥന്താം ||
സ്വപ്നേഷ്വപ്യേവം പ്രിയജനവിയോഗാർത്തിമപ്രാപ്തയോർനൌ
ഭ്രാതസ്തൂർണ്ണം ഭവതു ച പുനർദർശനാനന്ദലക്ഷ്മീഃ || ൱൯ ||

ഈവണ്ണം വേഴ്ചയായിച്ചിരമശരണനായ്-
ത്തന്നെ വന്നാശ്രയിച്ചേൻ-
ജീവൻ കാത്തങ്ങു സഖ്യം, കനിവു, വിരുതിതൊ-
ക്കെ പ്രസിദ്ധപ്പെടുത്തു;
ഏവം സ്വപ്നത്തിലും തൻ പ്രിയവിരഹവികാ-
രാത്തിതട്ടാത്ത ഞങ്ങൾ-
ക്കാവൂംവേഗാൽസ്സഖേ! കിട്ടണമിനിയരികിൽ-
ക്കണ്ട സന്തോഷപൂരം. || ൱൯ ||

ശ്ലോ. ൱൯. പ്രമേയത്തെ ഉപസംഹരിച്ചു യഥോചിതം ആശീ ർവ്വാദംചെയ്തു ദൂതന്റെ പുനർദർശനം പ്രാർത്ഥിക്കുന്നു. ഈവണ്ണം...... ന്നാശ്രയിച്ചേൻ ഇപ്രകാരം ഇഷ്ടനും മറ്റൊരു ആശ്രയം ഇല്ലാത്തവനും നിന്നെ വന്നു ആശ്രയിച്ചവനുമായ എന്റെ വേഴ്ച ഞാനും നീയും രണ്ടുമൂന്നു വാക്കു പറഞ്ഞപ്പോൾതന്നെ വേഴ്ചക്കാർ, സ്നേഹിതന്മാരായിക്കഴിഞ്ഞു എന്നു് ധ്വനി.

സതാം ഹി യൽ സന്നതഗാത്രി സംഗതം
മനീഷിഭിസ്സാപ്തപദീനമുച്യതേ

(കുമാരസംഭവം. സ. ൫) എന്നു ദൃഷ്ടാന്തം. അതുകൊണ്ടു് എന്റെ ദുഃഖപരിഹാരം നിന്റെ കൃത്യങ്ങളിലൊന്നായിത്തീന്നിരിക്കുന്നു.

ദർശിതാനി കളത്രാണി ഗൃഹേ ഭുക്തമശങ്കിതം
കഥിതാനി രഹസ്യാനി സൌഹൃദം കിമതഃപരം

എന്നു് സൌഹൃദസ്വഭാവം. തന്നെ വന്നാശ്രയിച്ച ആശ്രിതരക്ഷണം മഹാജനധർമ്മമാകുന്നു എന്നു് അഭിപ്രായം.

ആർത്തോ വാ യദി വാ ദൃപ്തഃ പരേഷാം ശരണം ഗതഃ
അരിഃ പ്രാണാൻ പരിത്യജ്യ രക്ഷിതവ്യഃ കൃതാത്മനാ

സചേൽ ഭയാദ്വാ മോഹാദ്വാ കാമാദ്വാപി ന രക്ഷതി
സ്വയാ ശക്ത്യാ യഥാന്യായം തല്പാപം ലോകഗർഹിതം

വിനഷ്ടഃ പശ്യതസ്തസ്യ രക്ഷിണഃ ശരണം ഗതഃ
ആദായ സുകൃതം തസ്യ സർവ്വം ഗച്ഛേദരക്ഷിതഃ
ഏവം ദോഷോ മഹാനത്ര പ്രപന്നാനാമരക്ഷണേ
അസ്വർഗ്ഗ്യം ചായശസ്യം ച ബലവീര്യവിനാശനം

എന്നു് വാല്മീകിരാമായണം (യു. കാ.) നോക്കുക. ജീവൻ...... പ്രസിദ്ധപ്പെടുത്തു എൻറ ജീവനെ രക്ഷിച്ച നീ നിൻറ, എന്നോടുള്ള ഇഷ്ടം, ദയ, സാമർത്ഥ്യം എന്നീ ഗുണങ്ങളെ എല്ലാം പ്രസിദ്ധപ്പെടുത്തുക. എൻറ ജീവത്രാണം ചെയ്യുമ്പോൾ നിൻറ സഖ്യാദിഗുണങ്ങൾ ലോകപ്രസിദ്ധങ്ങളായിത്തീരും. എന്നു ഭാവം. ജീവൻ

വാലാഗ്രശതഭാഗസ്യ ശതധാകല്പിതസ്യ ച
ഭാഗോ ജീവസ്സ വിജ്ഞേയഃ...............

എന്നു് ഭാഗവതം. ഒരു ചെറിയ രോമത്തിൻറ അററം നൂറായി മുറിക്കുക. വീണ്ടും അതിലെ ഒരു ഭാഗം നൂറാക്കുക. അതിൽ ഒരു അംശം പോലെ സൂക്ഷ്മമായ വസ്തു. ഏവം......ഞങ്ങൾക്കു ഇപ്രകാരം ഇപ്പോൾ സംഭവിച്ചതുപോലെ, ഉറക്കത്തിൽക്കൂടി ഞങ്ങൾക്കു പ്രിയജനവുമായി വേർപിരിയുന്നതുകൊണ്ടു ദുഃഖം ഉണ്ടാകാതെയിരിക്കട്ടെ എന്നു് അഭിപ്രായം. ആവും വേഗാൽ......പൂരം സഖേ! ആവും വേഗാൽ ഇനിയരികിൽ കണ്ടു സന്തോഷപൂരം കിട്ടണം എന്നു അന്വയം. അല്ലയോ സ്നേഹിതാ ഇനി ഞങ്ങൾക്കു കഴിയുന്ന വേഗം അടുത്തു കണ്ടു സന്തോഷിക്കുവാൻ സംഗതിവരട്ടെ. പൂരം ശൈലി. ബാഹുല്യദ്യോതകം. 'എന്നും നോക്കുമ്പോളില്ലിന്നിവിടെയുടൽപെടാത്തേവർ തൻപൂരമെന്നാർ'. (നല്ല ഭാഷ) ഇത്യാദി പ്രയോഗങ്ങൾ കാണുക. സ്നേഹിതന്മാരായ നമ്മൾക്കു രണ്ടുപേർക്കും ഇനിയും കണ്ടു സന്തോഷിക്കുവാൻ അവസരം ലഭിക്കട്ടെ എന്നും ധ്വനിക്കുന്നതായി വിചാരിക്കണം. ഇപ്രകാരം ഉത്തമമായ ആശിസ്സോടുകൂടി കാവ്യം അവസാനിക്കുന്നു.

"സന്തോഷപൂരം" എന്ന മംഗലപദത്തെ കാവ്യത്തിൻറ ഒടുവിൽ നിവേശിപ്പിച്ചിരിക്കുന്നു എന്നു് ഇവിടെ വിശേഷേണ സ്മരിക്കേണ്ടതാകുന്നു. ഭാഷയിലെ 'സന്തോഷപൂര'ത്തിൻറ സ്ഥാനത്തു മൂലകവി "പുനർദർശനാനന്ദലക്ഷ്മീഃ" എന്നു പ്രയോഗിച്ചിരിക്കുന്നു. നായകനും നായികയ്ക്കും ദൂതനും ഉത്തമമായ ആശീർവാദം ഇവിടെ ചെയ്തിരിക്കുന്നു എന്നു ദ്രഷ്ടവ്യം.

അന്തേ കാവ്യസ്യ നിത്യത്വാൽ-
കുര്യാദാശിഷമുത്തമാം
സർവ്വത്ര പ്രാപ്തയേ വിദ്വാ-
ന്നായകഖ്യാനരൂപിണീം

എന്നു് കാണുക. മംഗലാന്തങ്ങളായ കാവ്യങ്ങൾ തൽകൎത്താക്കന്മാൎക്കും അനുവാചകന്മാൎക്കും ശ്രോതാക്കന്മാൎക്കും സൎവ്വൎക്കും ശ്രേയസ്കരം എന്നു സിദ്ധം. കവിലോകസമ്രാട്ടായ കാളിദാസൻ

ഇഷ്ടാൻ ദേശാൻ ജലദ വിചര പ്രാവൃഷാ സംഭൃതശ്രീർ-
മാഭൂദേവം ക്ഷണമപി ച തേ വിദ്യുതാ വിപ്രയോഗഃ

എന്ന മംഗലപ്രാൎത്ഥനയോടുകൂടി മേഘസന്ദേശകാവ്യത്തെ അവസാനിപ്പിച്ചിരിക്കുന്നതിനെ പ്രകൃതത്തിൽ ലക്ഷ്മീദാസനും അനുകരിച്ചിരിക്കുന്നു.

മന്നാകെപ്പേരിണങ്ങും കവിയുടെ മഹിതം
കാവ്യരത്നത്തിനിമ്മ-
ട്ടെന്നാലാവുംവിധം തീൎത്തെഴുതിയ നവമാം-
വ്യാഖ്യ വൻശുഷ്കമാകാം;
തന്നാനാഭാവസമ്പന്നിലയിതു വെളിവാ-
ക്കില്ല നന്നാ,യിവണ്ണം.
വന്നാലും തൽപ്രബന്ധാമൃതവിഹൃതിസുഖം
ശോഭനം ലാഭമാം മേ.

'ഈ വിദ്വാനെന്തിനായിത്തൊഴിലിനു വെറുതേ
ചാടിവീണെ'ന്നു ഗൎവ്വാ-
ന്ധാവിൎഭാഷം കഥിക്കും ഖലരുടെ വചനം
കേൾക്കിലും ഞാൻ കുലുങ്ങാ
ഭൂവിങ്കൽ ഖ്യാതിവായ്ക്കും കവിവരരുടെ വാ-
ഗ്ദേവിയെ വ്യാഖ്യയാകും-
പൂവിട്ടൎച്ചിച്ചു കൈവന്നൊരു സുകൃതമെനി-
ക്കൊന്നമാനന്ദമൂലം.

എങ്ങാണാശ്ശുകസന്ദേശ-
മെങ്ങാണെന്നല്പബുദ്ധിയും
പാങ്ങാളും ഗുരുകാരുണ്യ-
ത്താങ്ങാലീവ്യാഖ്യ തീൎത്തു ഞാൻ.

# ശുദ്ധിപത്രം.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൫ | ൨ | സോംത്ഥ | സോംത്ഥം |
| ൭ | ൨ | രംവണ്യ | രംവണസ്യ |
| ൧൬ | ൨൨ | അങ്ങയ്ക്കു നൽകു ന്നതില്ലേ | അങ്ങയ്ക്കു...നൽകു ന്നതില്ലേ |
| ൨൧ | ൩ | ആശ | ആസ്ഥ |
| ൨൩ | ൧൬ | മൂന്നിൽ | മുന്നിൽ |
| ൩൪ | ൨൧ | എത്രേണം നീ | നീ |
| ,, | ,, | മലമകൾ | നീ മലമകൾ |
| ൪൨ | ൧൮ | സമ്പിത്സ്യ | സമ്പത്സ്യ |
| ൪൫ | ൭ | സാഭി | സംതി |
| ൫൨ | ൨൬ | വോടായ് | വോട്ട |
| ൫൪ | ൨൦ | ചെയ്യോ | ചെയ്യൊ |
| ൫൬ | ൨൪ | തന്നേതാൻ | താൻ |
| ൫൯ | ൨൭ | യെന്ന | രെന്ന |
| ൬൪ | ൧൨ | ബദ്ധ്നി | ബദ്ധ്നം |
| ൯൯ | ൨൩ | പ്രേക്ഷിതൈ | പ്രേക്ഷിതൈ |
| ൧൦൪ | ൧൩ | ബന്ധുസ്നേഹം | ബന്ധു |
| ,, | ,, | സ്നേഹം | പ്രണയം |
| ൧൧൦ | ൮ | മൊന്നെന്നു | മെന്നൊന്നു |
| ൧൧൧ | ൭ | നാഥഃ | നാഥ |
| ൧൧൭ | ൨൨ | മൂന്നാം | നാലാം |
| ൧൨൮ | ൨ | ളവിടെ | ഇവിടെ |
| ൧൨൯ | ൧൭ | ഷിന്തം | ചിന്തം |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൩൨ | ൧൫ | നിശ്ശയതി | നാശയതി |
| ൧൩൪ | ൨൭ | അമൗം | അമരം |
| ൧൪൧ | ൧ | സ്ഥാനാ | സ്ഥാന |
| ൧൫൩ | ൭ | വണ്ണം ണ്ണ | വണ്ണം ണ്ണ |
| ൧൫൯ | ൩ | യത്രീ | യതീ |
| ,, | ൨൫ | ത്തിട്ടു | ഞ്ഞിട്ടു |
| ൧൬൯ | ൧൧ | ച്ചന്തി | ച്ചന്നി |
| ൧൭൧ | ൧൦ | രതി | രുചി |
| ൧൮൭ | ൨൪ | കളിക്കേ | കളിക്കെ |
| ൨൦൦ | ൨൧ | ബഹാ | ബഹി |
| ൨൦൪ | ൧൫ | മമ | നിത്യം മമ |
| ൨൦൬ | ൨൧ | പാപ് | പാവ |
| ,, | ൨൭ | വാക്യത്തിലും | വാക്യത്തിൽ |
| ൨൦൮ | ൯ | തന്ത്ര്യ | തന്ത്ര്യ |
| ൨൧൦ | ൧൨ | മുപ്പാരും | മുപ്പാരു |
| ൨൧൩ | ൧൩ | ച്ചുണ്ടു | ച്ചുണ്ടും |
| ൨൧൪ | ൧൪ | ഗച്ഛതീ | ഗച്ഛതി |
| ൨൧൭ | ൭ | സഞ്ചാരം | സഞ്ചാര |
| ൨൨൮ | ൨൧ | മോടാ | മാടാ |
| ൨൪൧ | ൯ | വിധഃസ്മൃതഃ | വിധോ മതഃ |
| ൨൪൨ | ൭ | ന്നിടയിൽ | ന്നിടയൊട്ടു |
| ൨൫൧ | ൧൪ | മശഃ | മശ |
| ,, | ൨൩ | തത്ര | തത്രം |
| ൨൫൪ | ൧൯ | എപ്പോൾ | ചൊല്ലുന്നതെപ്പോൾ |
| ൨൫൬ | ൮ | കല | മണി |
| ൨൫൭ | ൨൯ | പ്പുമപ്പിൽ | പ്പുമവിൽ |
| ൨൬൧ | ൧൦ | ക്ഷാമേ | ക്ഷാമമേ |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൫൪ | ൮ | നണി | ന്നണി |
| ,, | ൭ | പ്രഥമമ | പ്രഥമ |
| ൧൫൫ | ൧൭ | സ്വൈരം | സ്വൈര |
| ,, | ൧൯ | കേട്ട | കേട്ടു |
| ൧൬൪ | ൩ | രൊക്കെ | തൊക്കെ |
| ൧൬൭ | ൨൦ | ചുററാ | ചുററി |
| ൧൭൦ | ൨ | സംഗതിം | സംഗീതം |
| ,, | ൧൪ | രചിനി | രചിന |
| ൧൭൨ | ൯ | ഒചെയ്യു | ചെയ്യു |
| ,, | ൧൨ | വികാരം | വികാരം |
| ൧൭൪ | ൧൫ | ദുർഗംഘട | ദുർഘട |
| ൧൭൫ | ൫ | മനലം | മനം |
| ൧൭൬ | ൧൬ | നേത്തും | നോത്തുമാൽ |
| ൧൯൧ | ൧൩ | തൊള്ള | തള്ള |
| ൧൯൨ | ൫ | (രണ്ടാമത്തെ)കൊണ്ടു | കൊണ്ടു |
| ,, | ൧൯ | ോശലേ | ശൈലേ |
| ൧൯൭ | ൧ | സുഭ | സുഭ്ര |
| ,, | ൫ | വിട്ടുത്തീ | വിരുത്തീ |
| ,, | ൨൮ | ഭ്രതം | ഭൃതാ |
| ൩൦൩ | ൯ | അവയെ | അവയിൽ |

## ഗ്രന്ഥകർത്താവിൻെറ
## ഇതരകൃതികൾ.

| | രൂ. | ണ |
|---|---|---|
| രാഘവാഭ്യുദയം (മഹാകാവ്യം | 2 | 4 |
| രഘുവീരവിജയം ,, | 1 | 2 |
| അന്യോക്തിമുക്താലത | 0 | 12 |
| ദ്രൗണിപ്രഭാവം | 1 | 2 |
| ചെല്ലൂർനാഥോദയം (പ്രബന്ധം) വ്യാഖ്യാനം | 1 | 2 |
| കേരളീയസംസ്കൃതസാഹിത്യചരിത്രം (ഒന്നാംഭാഗം) | 4 | 8 |
| സാഹിത്യമഞ്ജുഷിക (ഒന്നാംഭാഗം) | 2 | 10 |
| ക്ഷേമേന്ദ്രൻ | 1 | 2 |
| ശ്രീ കാളിദാസർ | 1 | 2 |
| ജഗദ്ഗുരു ശങ്കരാചാര്യർ | | |
| സാഹിത്യസർവസ്വം | 3 | 12 |
| ശുകസന്ദേശം (വ്യാഖ്യാനം) | 3 | 8 |

താഴെ കാണിക്കുന്ന മേൽവിലാസത്തിൽ അപേക്ഷിക്ക

മാനേജർ,
"കമലാലയാ" പ്രസ്സ്,
പുത്തൻചന്ത,
തിരുവനന്തപുരം.